# നസ്രാണി കേസരി
# അക്കര കുര്യൻ റൈട്ടർ

ഫാ. ഡോ. ജോസഫ് ചീരൻ
സി. ചെറിയാൻ

പശ്ചിമതാരക പബ്ലിക്കേഷൻസ്
കോട്ടയം



# ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണപ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി. എം. എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, രണ്ട് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ മഫ്രിയാനയുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്‌വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: പ്രസാദ് ചീരൻ, സ്നുഷാ ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്.

മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്, ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ഈസ്റ്റേൺ ബസാർ, പഴഞ്ഞി പി. ഒ., തൃശൂർ ഫോൺ: 9495603174.

# ആമുഖം

ഒരു നൂറ്റാണ്ടിനു മുമ്പ് മലയാളക്കരയുടെ സാമൂഹ്യ സാംസ്കാരിക വ്യാവസായിക മണ്ഡലങ്ങളിൽ വേരുകൾ ഓടിച്ചുകൊണ്ട് പടർന്നു പന്ത ലിച്ചുനിന്ന ഒരു വടവൃക്ഷമായിരുന്നു അക്കര കുര്യൻ റൈട്ടർ. അദ്ദേഹം കൈവയ്ക്കാത്ത മണ്ഡലങ്ങൾ ചുരുങ്ങും. കൈയ് വച്ചതിലെല്ലാം ആ അതുല്യ പ്രതിഭാശാലി വിജയം വരിക്കയും ചെയ്തു. കുര്യൻ റൈട്ടറെ ഒഴിച്ചുനിറുത്തിക്കൊണ്ട് ആ കാലഘട്ടത്തിന്റെ ചരിത്രം രചിക്കാനാവില്ല.

കർമ്മരംഗത്ത് അദ്ദേഹവുമായി ബന്ധം പുലർത്തിയ പല മഹാ പുരു ഷന്മാരുടെയെയും ജീവിതകഥകൾ കൂടി ഈ ഗ്രന്ഥത്തിൽ സ്ഥാനം പിടി ച്ചിട്ടുണ്ട്. കാരണം, അവരുടെ ജീവിതകഥകൾ കൂടിച്ചേർന്നാലേ കുര്യൻ റൈട്ടറുടെ ജീവചരിത്രം പൂർണ്ണമാകൂ. ആയില്യം തിരുനാൾ, വിശാഖം തിരുനാൾ, പാലക്കുന്നത്ത് മാത്യൂസ് അത്താനാസിയോസ്, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ്, സി. ജെ. കുര്യൻ, ഇ. ജോൺ വക്കീൽ ഇവരെല്ലാം ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു വിധത്തിൽ റൈട്ടറുടെ ജീവിതവുമായി ബന്ധപ്പെട്ടിരിക്കുന്നു.

ഈ ഗ്രന്ഥം രചിക്കുന്നതിന് പല ഗ്രന്ഥങ്ങളെയും, പുരാതന രേഖക ളെയും ആശ്രയിക്കേണ്ടി വന്നിട്ടുണ്ട്. ഓർത്തഡോക്സ് വൈദിക സെമിനാരി, മാർത്തോമ്മാ വൈദിക സെമിനാരി, ബഥനി ആശ്രമം എന്നീ ലൈബ്രറികളുടെ അധികൃതരോട് പ്രത്യേകം നന്ദി പറയേണ്ടതുണ്ട്.

പ്രൊഫ. മാത്യു ഉലകംതറ, റവ. ഡോ. കെ. എം. ജോർജ്ജ്, ഡോ. സി. വി. ചെറിയാൻ, റവ. ഫാ. കുറിയാക്കോസ് ഒ. ഐ. സി, ഡോ. സാമുവൽ ചന്ദനപ്പള്ളി തുടങ്ങി പലരും നൽകിയ വിലപ്പെട്ട നിർദ്ദേശങ്ങൾ ഈ ഗ്രന്ഥരചനക്കു സഹായകമായിരുന്നു. കിളിരൂർ രാധാകൃഷ്ണൻ, ജോയൻ കുമരകം, കെ. വി. മാമ്മൻ, ജോയ്സ് തോട്ടയ്ക്കാട് തുടങ്ങിയ പല സാഹിത്യ - ഗവേഷക പ്രതിഭകളുടെയും സഹായം പല കാലഘട്ട ങ്ങളിലായി ഈ കൃതിക്ക് ലഭിച്ചിട്ടുണ്ട്.

കുര്യൻ റൈട്ടറുടെ പുത്രൻ കുഞ്ഞൂഞ്ഞു മുതലാളിയുടെ ഡയറിക്കു റിപ്പുകളും സ്വകാര്യ കത്തുകളും ഈ ഗ്രന്ഥ നിർമ്മിതിയ്ക്ക് വളരെ സഹായകമായിരുന്നു. ഫാ. ഡോ. ജോർജ്ജ് പുലിക്കോട്ടിൽ (അഹമ്മദ ബാദ് മെത്രാസനത്തിന്റെ അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ) പ്രസാധനം ചെയ്ത കണ്ടനാട് ഗ്രന്ഥവരിയോട് ഞങ്ങൾ വളരെ കടപ്പെട്ടിരിക്കുന്നു.

ശ്രദ്ധേയവും പ്രൗഢവുമായ അവതാരിക കൊണ്ട് ഈ ഗ്രന്ഥത്തിന് തിലകക്കുറി അണിയിച്ച ഡോ. ഗീവറുഗീസ് മാർ യൂലിയോസ് മെത്രാ പ്പോലീത്തായോടുള്ള ഞങ്ങളുടെ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുന്നു.

**ഗ്രന്ഥകർത്താക്കൾ**



## സി. ചെറിയാൻ കുന്നുംപുറത്ത്

കുന്നുംപുറത്ത് കുര്യൻ റൈട്ടറുടെ ഏക പുത്രൻ കുഞ്ഞൂഞ്ഞ് മുതലാളിയുടെ ആറു പുത്രന്മാരിൽ നാലാമത്തെ പുത്രനായ സി. കോര (പാപ്പച്ചൻ) യുടെ രണ്ടാമത്തെ പുത്രനായി 1930 ഓഗസ്റ്റ് 4-ന് ജനിച്ചു. ബാല്യത്തിൽ കഷ്ടതകൾ അനുഭവിച്ചു വളർന്നു. ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിൽ നിന്നും എം.ഫാം. ബിരുദം നേടി. കൃഷി, കച്ചവടം എന്നിവ വിദ്യാഭ്യാസകാലത്തു തന്നെ നോക്കി പരിജ്ഞാനം നേടി. ബനാറീസിൽ പഠിച്ചുകൊണ്ടിരുന്ന സമയത്ത് പിതാവ് മരിച്ചതുമൂലം കുടുംബഭാരം ഏറ്റെടുക്കേണ്ടിവന്നു. വിദ്യാഭ്യാസത്തെ തുടർന്ന് കൽക്കട്ടായിൽ ജോലി നോക്കി. 1965-ൽ ഇംഗ്ലണ്ടിലേക്കു പോയി. ഐ.സി.ഐ. യിൽ ജോലി നോക്കി. വീട്ടിലെ സാഹചര്യം മൂലം തിരികെ പോന്നു. വീണ്ടും കൽക്കട്ടായിൽ തുടർന്ന് 1968-ൽ ജോലി രാജിവച്ച് നാട്ടിൽ വന്നു പന്നിമറ്റത്ത് സോണിബോൻ ലാബട്ടറീസ് എന്ന ആരോമാറ്റിക് ആൻഡ് പെർഫ്യൂമറി കെമിക്കൽസ് സ്ഥാപനം തുടങ്ങി. സിന്തറ്റിക് പെർഫ്യൂംസ് നിർമ്മിക്കുന്ന തെക്കേ ഇന്ത്യയിലെ പ്രഥമ സ്ഥാപനമായിരുന്നു അത്.

കുര്യൻ റൈട്ടർ കൊച്ചിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്നതും നിന്നുപോയതുമായ 'പശ്ചിമതാരക' 1974-ൽ വാരികയായി പുഃനപ്രസിദ്ധീകരിച്ചു. പശ്ചിമതാരക പബ്ലിക്കേഷൻസ് കുട്ടികൾക്കായി പൂഞ്ചോല എന്ന പ്രസിദ്ധീകരണം ആരംഭിച്ചു. Twinkle ന്റെ ഭാഷാനുവർത്തിയായിയാണ് പൂഞ്ചോല 1986 വരെ പ്രസിദ്ധീകരിച്ചത്.

1988-ൽ ഫാക്ടറിയിൽ നടന്ന ഒരു അപകടത്തെ തുടർന്ന് ഫാക്ടറി വിറ്റു. സാമ്പത്തിക മേഖലയിലും എസ്റ്റേറ്റ് രംഗത്തും വിവിധ ബിസിനസുകൾ ചെയ്തു.

കുര്യൻ റൈട്ടറുടെ ജീവിതത്തെക്കുറിച്ചും സംഭാവനകളെക്കുറിച്ചും പിതാവ് എഴുതിവച്ചിരുന്ന ചരിത്രത്തിന്റെ പിൻബലത്തിൽ 1974 മുതൽ പഠന ഗവേഷണങ്ങൾ നടത്തി.

അഞ്ചു സഹോദരിമാരും ഒരു സഹോദരനുമുണ്ട്.

നാലു പെൺമക്കൾ. എല്ലാവരും വിവാഹിതർ. ഭാര്യ ലൂസിക്കുട്ടി ഹരിപ്പാട് ആയാപള്ളിൽ കുടുംബാംഗമാണ്.

വിലാസം: കുന്നുംപുറത്ത് വലിയപറമ്പിൽ, ആലുമ്മൂട്, കോട്ടയം
ഫോൺ: 0481 2566416, മൊബൈൽ: 9446195642

# അൽമായ പൗരുഷത്തിന്റെ വീരേതിഹാസം

## ഗീവർഗീസ് യൂലിയോസ് മെത്രാപ്പോലീത്താ

മലങ്കരസഭാ ചരിത്രത്തിലേക്ക് മറ്റൊരു മുതൽക്കൂട്ടാണ് 'നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ' എന്ന ഗ്രന്ഥം. ആധുനിക സഭാ പിതാക്കന്മാർ നിർബന്ധമായും അറിഞ്ഞിരിക്കേണ്ട ഒട്ടനവധി സംഭവങ്ങളും കഥാപാത്രങ്ങളും അനുഭവങ്ങളും ഈ ഗ്രന്ഥത്തിൽ ഉണ്ട്. ദൈവത്തിന്റെ പ. സഭയെ കാലാകാലങ്ങളിൽ വഴിനടത്തിയവരെ ഓർക്കുകയും അതിൽ ബഹുമാനിക്കേണ്ടവരെ വേണ്ടതുപോലെ ബഹുമാനിക്കുകയും ചെയ്യുവാൻ നമുക്ക് സാധിക്കണം. മലങ്കരസഭയെ മാത്രമല്ല; കേരള സമൂഹത്തെ അപ്പാടെ ഉന്നത വിദ്യാഭ്യാസത്തിലേക്കും സാംസ്കാരികതയിലേക്കും അതിശയപൂർവ്വം വളർത്തി ഇരുപതാം നൂറ്റാണ്ടിന്റെ പടിവാതിൽക്കൽ എത്തിച്ച ഒട്ടനവധി വൈദിക - അത്മായ നേതാക്കന്മാരുണ്ട്. അവരുടെ കഠിന തപസ്യയുടെ ഫലമാണ് ഇന്ന് കാണുന്ന മലങ്കരസഭയും കേരള നവോത്ഥാനവും. ലഭിച്ച താലന്തുകളെ (പ്രതിഭയെ) സഭയ്ക്കും സമൂഹത്തിനും വേണ്ടി പൂർണ്ണമായും സമർപ്പിച്ച് പ്രവർത്തിച്ച ആത്മായ നേതാക്കളിൽ പ്രമുഖനാണ് നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ. "അഗ്നി പർവ്വതം എരിഞ്ഞടങ്ങിയെന്ന്" അന്നത്തെ പത്രലോകം അദ്ദേഹത്തിന്റെ മരണത്തെക്കുറിച്ച് എഴുതി! മലങ്കരസഭാചരിത്ര രചനയിൽ ഗജകേസരിയായി വിളങ്ങുന്ന ബ. ഡോ. ജോസഫ് ചീരനച്ചനും ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യമായ കുര്യൻ റൈട്ടറുടെ കൊച്ചുമകനും 1980-കളിൽ കോട്ടയത്തുനിന്നും പ്രസിദ്ധീകരിച്ചിരുന്ന 'പശ്ചിമതാരക' വാരികയുടെ (കുര്യൻ റൈട്ടർ ആരംഭിച്ചത്) മാനേജിംഗ് എഡിറ്ററുമായ ശ്രീ. സി. ചെറിയാൻ അക്കരയും ഒന്നിച്ച് രചിച്ച ഈ ഗ്രന്ഥം മലങ്കരസഭാ ചരിത്രത്തിലേക്ക് മറ്റൊരു വലിയ മുതൽകൂട്ടാണ് എന്നതിൽ നമുക്ക് സന്തോഷിക്കുകയും ഈ എഴുത്തുകാരെ അനുമോദിക്കുകയും ചെയ്യാം.

വല്യപ്പനെക്കുറിച്ച് കൊച്ചുമകൻ എഴുതിയതിൽ എന്തിത്ര അത്ഭുതപ്പെടുവാനിരിക്കുന്നുവെന്ന് ചോദിക്കുന്ന വിമർശകർ കണ്ടേക്കാം. ഗ്രന്ഥവായന കഴിയുമ്പോൾ ആ വിമർശനം സ്വയമേ ഇല്ലാതെയാകും.

നസ്രാണി കേസരിയെന്ന് അക്കാലത്തെ രാജാക്കന്മാരാൽ കീർത്തിപ്പെട്ട അക്കര കുരിയൻ റൈട്ടറുടെ ജീവിതകഥയോടൊപ്പം പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലേക്ക് കൃത്യമായി ശ്രദ്ധ കേന്ദ്രീകരിക്കുവാൻ സാധിക്കുന്ന ഒരു ദൂരദർശിനിയായി ഈ ഗ്രന്ഥം വർത്തിക്കുന്നു.

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (സഭാതേജസ്സ്), പത്രോസ് തൃതീയനും മുളന്തുരുത്തി സുന്നഹദോസും, ആ കാലഘട്ടത്തിലെ പ്രമുഖരായ നേതാക്കളായ പനയ്ക്കൽ ഐപ്പൂരു, സി. ജെ. കുരിയൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ ഇങ്ങനെ ഒട്ടനവധി അനുബന്ധ അറിവുകൾ ഈ ഗ്രന്ഥത്തിൽ ലഭ്യമാണ്.

അതുമിതും പറയുന്നതിനു പകരം സമകാലീന രേഖകളെ സന്ദർഭോചിതമായി സമൂലം ഉദ്ധരിച്ച് വ്യാഖ്യാനിക്കുന്ന ഒരു രീതിശാസ്ത്രം ബ. ചീരനച്ചന്റെ രചനാപാടവത്തിന്റെ തനതു ശൈലിയാണ്. 'മലയാള സംസ്കാരവും മലങ്കരസഭയും കഴിഞ്ഞ നൂറ്റാണ്ടുകളിൽ' എന്ന വിഷയത്തിൽ ചീരനച്ചനെ വെല്ലുന്ന പണ്ഡിത കേസരികൾ ഇരുപത്തിയൊന്നാം നൂറ്റാണ്ടിൽ ഉണ്ടെന്നു തോന്നുന്നില്ല. ഗവേഷണ മനസ്സോടെ ചരിത്രത്തിലേക്ക് ആഴത്തിൽ മുങ്ങി മുത്തും പവിഴവും ശേഖരിക്കുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് ഈ മേഖലയിൽ പ്രവർത്തിക്കുന്നവർക്ക് അനുകരിക്കാവുന്ന ശൈലിയാണ്.

നൂറ്റിഇരുപതോളം വർഷം കൈയെഴുത്തുപ്രതിയായി പൊടിപിടിച്ചും ചിതലരിക്കുവാൻ തുടങ്ങിയും ചവറ്റുകൊട്ടയിലേക്കും എറിഞ്ഞടങ്ങലിലേക്കും പോകുവാൻ തുടങ്ങിയ ഒരു ആധികാരിക ചരിത്ര ഗ്രന്ഥമാണ് ബ. ഡോ. ചീരനച്ചൻ കണ്ടെടുത്ത് സവ്യാഖ്യാനം പ്രസിദ്ധീകരണത്തിന് സജ്ജമാക്കിയ കണ്ടനാട് ഗ്രന്ഥവരി. ആ ഗ്രന്ഥം നഷ്ടപ്പെട്ടിരുന്നെങ്കിൽ മലങ്കരസഭ നിർബന്ധമായും അറിയേണ്ടിയിരുന്ന ഒട്ടനവധി ചരിത്ര വസ്തുതകൾ എന്നേക്കുമായി മൺമറയപ്പെട്ടേനെ! ഈ ഗ്രന്ഥത്തിന്റെ മൂലഗ്രന്ഥമായിത്തീരുവാൻ കണ്ടനാട് ഗ്രന്ഥവരി പ്രയോജനപ്പെട്ടുവെന്നതിൽ ആ ഗ്രന്ഥത്തിന്റെ പ്രസാധകനാകുവാൻ നിയോഗം ലഭിച്ച ഞാൻ ദൈവത്തെ സ്തുതിക്കുന്നു.

രണ്ടു പേർ ഒന്നിച്ച് എഴുതുമ്പോൾ ചിലപ്പോഴെങ്കിലും വായനക്കാരന് ആശയസംവേദനത്തിൽ ചില തടസ്സങ്ങൾ ഉണ്ടാകാമെന്നത് സ്വാഭാവികമാണ്. അത്തരത്തിലുള്ള ചില പ്രശ്നങ്ങളൊഴിച്ചാൽ ഈ ഗ്രന്ഥം അതിശ്രേഷ്ഠം തന്നെ. ഗ്രന്ഥത്തിലെ ഓരോ അദ്ധ്യായങ്ങൾ ആരുടേതെന്ന് മനസ്സിലാക്കുവാനുള്ള അവകാശം വായനക്കാരന് ലഭിക്കുകയാണെങ്കിൽ ഈ പ്രശ്നത്തിന് പരിഹാരമായിത്തീരുമെന്ന് കരുതുന്നു.

പുസ്തകത്തിലെ ഉപദേശശതകം എന്ന അദ്ധ്യായം നമ്മുടെ സവിശേഷ ശ്രദ്ധ അർഹിക്കുന്നു. തലമുറകളുടെ സമ്പന്നമായ ജീവിതാനുഭവങ്ങളിൽ നിന്ന് കാച്ചിക്കുറുക്കിയെടുത്ത പ്രായോഗിക ജീവിതസന്ദേശങ്ങൾ ആണവ. വിൽപത്രത്തിലെന്നപോലെ പിൻഗാമികൾക്കായി അവ രേഖപ്പെടുത്തി വച്ചത് എത്രയും മാതൃകാപരമായിരിക്കുന്നു.

സഭയെയും സമൂഹത്തെയും അഭിവൃദ്ധിയിലേക്ക് നയിച്ച അത്മായ നേതാക്കന്മാരുടെ ചരിത്രം ഇനിയും വെളിച്ചത്തു വരേണ്ടതുണ്ട്. ചില പൊയ്മുഖങ്ങളൊക്കെ മാറ്റപ്പെടേണ്ടതിനും സത്യം വിളങ്ങി വരേണ്ടതിനും അവ ഉപയുക്തമാകും എന്നതിനാൽ ഇദൃശ്യ പ്രവർത്തനങ്ങളിലേക്ക് ബ. അച്ചന്റെയും ശ്രീ. സി. ചെറിയാൻ അക്കരയുടെയുമൊക്കെ തൂലിക ഇനിയും ചലിക്കട്ടെ.

മലങ്കരസഭയെയും കേരള നവോത്ഥാനത്തെയും സ്നേഹിക്കുന്ന ചരിത്ര കുതുകികൾക്ക് ഈ പുസ്തക പാരായണം ഒരു നഷ്ടമാകില്ല എന്ന് സാക്ഷ്യപ്പെടുത്തിക്കൊണ്ട് ഈ ഗ്രന്ഥം അനുവാചകലോകത്തിന് മുമ്പാകെ സമർപ്പിക്കുന്നു.

## ഫാ. ഡോ. ജോസഫ് ചീരന്റെ കൃതികൾ

1. ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം
2. ജഗദീശ് ചന്ദ്രബോസ്
3. മാർ ഇഗ്നാത്യോസിന്റെ സപ്തലേഖനങ്ങൾ (പരിഭാഷ)
4. സെമിനാർ പ്രബന്ധങ്ങൾ (എഡിറ്റർ)
5. സഭാജ്യോതിസ് മാർ ദീവന്നാസ്യോസ്
6. മലങ്കരസഭയും കേരള സംസ്കാരവും
7. ഇന്ത്യൻ ഓർത്തഡോക്സ് സഭ: വിമർശാത്മക പഠനം
8. മലങ്കരയുടെ പ്രവാചകൻ
9. സഭയിലെ പ്രതിസന്ധികൾ (എഡിറ്റർ)
10. ഭാരതത്തിലെ പ്രാചീന ബൈബിൾ (പഠനം, വ്യാഖ്യാനം)
11. ആധുനിക മലയാള കവിതയും ബൈബിളും (ഗവേഷണ പ്രബന്ധം)
12. മഹാത്മാവായ കർമ്മയോഗി
13. ഒരു പരദേശയാത്രയുടെ കഥ (എഡിറ്റർ)
14. ഇന്ത്യൻ ഓർത്തഡോക്സ് സഭ:
    ചരിത്രവും സംസ്കാരവും (സഹ ഗ്രന്ഥകാരൻ)
15. വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട (സഹ ഗ്രന്ഥകാരൻ)
16. സിറിയൻ പാത്രിയർക്കീസന്മാരുടെ അധികാര ദുർവിനിയോഗം
17. സണ്ടെസ്കൂൾ അധ്യാപകസഹായി (എഡിറ്റർ)
18. സംസ്കാര പഠനങ്ങൾ (ജനറൽ എഡിറ്റർ)
19. അക്ഷരങ്ങളുടെ ആചാര്യൻ (ഷഷ്ടിപൂർത്തി ഉപഹാരഗ്രന്ഥം)
20. പത്രാധിപലേഖനങ്ങൾ
21. തെരഞ്ഞെടുത്ത പ്രബന്ധങ്ങൾ
22. ഓർത്തഡോക്സ് പ്രഭാഷണങ്ങൾ
23. ഓർത്തഡോക്സ് പള്ളിപ്പാട്ടുകൾ
24. മലങ്കരസഭയിലെ പടിയോലകൾ
25. ഇന്ത്യൻ ഓർത്തഡോക്സ് സഭ (എ. ഡി. 52-2007)
26. സഭാ ദർശൻ (3 മണിക്കൂർ, വീഡിയോ കാസറ്റ്)
27. സുറിയാനി സംഗീതം (ഓഡിയോ കാസറ്റ്)
28. കണ്ടനാട് ഗ്രന്ഥവരി (എഡിറ്റർ, വ്യാഖ്യാനം)
29. കടവിൽ പൗലോസ് മാർ അത്താനാസ്യോസ്
30. നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ
31. തൃശൂർ സെന്റ് ഇഗ്നേഷ്യസ് പള്ളിച്ചരിത്രം.
32. പഴഞ്ഞിപ്പള്ളിയും പിതാക്കന്മാരും (അച്ചടിയിൽ)
33. ആധുനിക മലങ്കരസഭയുടെ രാജശില്പി (അച്ചടിയിൽ).
34. മലയാളം ബൈബിളും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്
    പ്രഥമനും.
35. The Indian Orthodox Church of St. Thomas.

# ഉള്ളടക്കം

# 1

# മഹാനായ കുര്യൻ റൈട്ടർ

പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കരസഭാചക്രവാളത്തിൽ താരശോഭ പൊഴിച്ചുകൊണ്ടു വളരെയധികം തിളങ്ങുകയും സുറിയാനിസഭയുടെ ചരിത്രഗതി തിരിച്ചുവിടുകയും ചെയ്ത പ്രമുഖ അവൈദിക നേതാക്കളിൽ പ്രധാനിയായിരുന്നു കോട്ടയം സ്വദേശിയായിരുന്ന കുര്യൻ റൈട്ടർ. വിവിധ രംഗങ്ങളിൽ വ്യക്തിമുദ്ര പതിച്ച അദ്ദേഹം സഭാകാര്യങ്ങളിൽ പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഉറ്റ മിത്രമായിരുന്നു. ചില പ്രത്യേക സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ മെത്രാപ്പോലീത്തായുമായി പിണങ്ങുകയും സത്യവിശ്വാസത്തിന്റെ തേരാളി എന്ന നിലയിൽ പ്രത്യക്ഷപ്പെട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുമായി യോജിച്ചു മാത്യൂസ് മാർ അത്താനാസ്യോസിന്റെ രാജകീയ വിളംബരം പിൻവലിപ്പിക്കുവാൻ പരിശ്രമിക്കുകയും അക്കാര്യത്തിൽ വിജയശ്രീലാളിതനാവുകയും ചെയ്തു. കൊച്ചിയിലെ ഒരു യൂറോപ്യൻ കമ്പനിയിൽ ജോലി സ്വീകരിച്ച കുര്യൻ റൈട്ടർ ഒരു വലിയ വ്യവസായിയും പത്രാധിപരും മറ്റുമായതും മുളന്തുരുത്തി സുന്നഹദോസിൽ വൻ സ്വാധീനം ചെലുത്തിയതും പത്രോസ് തൃതീയൻ പാത്രിയർക്കീസു ബാവായുടെ പ്രീതി നേടിയതും മറ്റും ആധുനിക സഭാചരിത്ര ഗ്രന്ഥങ്ങളിൽ വേണ്ടവിധത്തിൽ സ്ഥാനം പിടിച്ചിട്ടില്ല. അവൈദിക പ്രമുഖരുടെ സഭാസേവനങ്ങളെ വിലയിരുത്താനോ മതിപ്പോടെ മനസ്സിലാക്കാനോ അവരെ നന്ദിപൂർവ്വം അനുസ്മരിക്കാനോ താല്പര്യം പ്രകടിപ്പിച്ചിട്ടില്ലാത്ത ഒരു സമുദായത്തിൽ പിറന്നതു കുര്യൻ റൈട്ടറുടെ കുറ്റമല്ലല്ലോ. കുര്യൻ റൈട്ടറുടെ ബഹുമുഖ സേവനങ്ങളുടെ വിശാലവീഥിയിൽ പ്രവേശിക്കുന്നതിന് മുമ്പ് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ റൈട്ടറുടെ ജന്മദേശമായ കോട്ടയത്തിന് ഇംഗ്ലീഷ് വിദ്യാഭ്യാസം കൊണ്ടുണ്ടായ ചിത്തപ്രകാശവും നേട്ടങ്ങളും പഠനത്തിനും ചിന്തയ്ക്കും വിധേയമാക്കാതെ മുന്നോട്ടുപോകുവാൻ സാധ്യമല്ല.

ഇന്ത്യയിലെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ കളിത്തൊട്ടിൽ കേരളത്തിലെ കോട്ടയമാണെന്ന ചരിത്രം ഒരുപക്ഷേ, ഇന്നത്തെ തലമുറയ്ക്കു തിട്ടമില്ലായിരിക്കാം. ഇട്ടൂപ്പ് റമ്പാൻ (പില്ക്കാലത്ത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ) 1814-ൽ ആരംഭിച്ച കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ (പഴയസെമിനാരി) സി.എം.എസ്. മിഷണറിമാർ ദൈവശാസ്ത്രം പഠിപ്പിക്കുകയും മലങ്കര

മെത്രാപ്പോലീത്തായുമായി സഹകരിച്ചു പ്രവർത്തിക്കുകയും ചെയ്തപ്പോഴാണ് ഇംഗ്ലീഷ് ഭാഷ ഇവിടെ പിറന്നു വീണത്. ഈ രംഗത്ത് മിഷണറിമാർ ചെയ്ത ത്യാഗനിർഭരമായ സേവനം സുറിയാനി ക്രിസ്ത്യാനികൾക്ക് ഒരിക്കലും വിസ്മരിക്കാനാവില്ല. പഴയസെമിനാരിയിലെ സഹകരിച്ചുള്ള പ്രവർത്തനം കാലക്രമത്തിൽ ചില പ്രശ്നങ്ങളിൽ തട്ടി നിലച്ചുപോയി എങ്കിലും സി.എം.എസ്. കാർ സുവിശേഷ പ്രവർത്തനങ്ങളിലും വിദ്യാഭ്യാസവേലയിലും കൂടുതൽ ശ്രദ്ധിച്ചു. തൽഫലമായി മറ്റാരുടേയും ഇടപെടൽ കൂടാതെ മിഷണറിമാരുടെ സ്വാതന്ത്ര്യത്തിൽ സി. എം. എസ്. ഹൈസ്കൂൾ ആരംഭിക്കുന്നതിനും കോട്ടയത്തും സമീപപ്രദേശങ്ങളിലുമുള്ള ഒട്ടധികം യുവാക്കന്മാർക്ക് ഇംഗ്ലീഷ് ഭാഷയുടെ വാതായനം തുറന്നു കിട്ടുന്നതിനും സാധിച്ചു. നേരത്തെ സുവിശേഷകന്മാരെയും വൈദികരേയും പരിശീലിപ്പിക്കുക എന്ന ലക്ഷ്യത്തോടെയാണ് സി. എം. എസ്. മിഷണറിമാർ ഇംഗ്ലീഷ് ഭാഷാപഠനം ആരംഭിച്ചത്. ഇംഗ്ലീഷ് അറിയാവുന്നവരെ കിട്ടുക എന്ന ലക്ഷ്യത്തോടെ ആരംഭിച്ച ഇംഗ്ലീഷ് വിദ്യാഭ്യാസം ലക്ഷ്യം നേടുന്നതിൽ വിജയിച്ചു.

സി. എം. എസ്. ഹൈസ്കൂളിൽ നിന്നു പഠിച്ച് ഇംഗ്ലീഷ് വശമാക്കിയ ചില ചെറുപ്പക്കാർ പല വ്യവസായരംഗങ്ങളിലും സർക്കാർ സർവ്വീസിലും ചേക്കേറി. ഇവരെല്ലാം തന്നെ ജീവിതത്തിൽ വിജയിക്കുകയും ചെയ്തു. അക്കാലങ്ങളിൽ കൊച്ചിയിൽ എത്തി കച്ചവടത്താവളങ്ങൾ ശരിപ്പെടുത്താൻ വന്ന യൂറോപ്യൻ വ്യാപാരികൾക്കു ദ്വിഭാഷികളായും റൈട്ടർമാരായും ഇംഗ്ലീഷ് പഠിച്ച ധാരാളം യുവാക്കളെ വേണ്ടിവന്നു. തന്നിമിത്തം കോട്ടയം വിട്ടു ദൂരെസ്ഥലങ്ങളിൽ ജോലി സ്വീകരിക്കാൻ ഇംഗ്ലീഷ് ഭാഷാപഠനം ഉപകരിച്ചു. ചിന്തയുടെയും ഭാവനയുടെയും ചക്രവാളസീമ വളർന്നതുവഴി പല ചെറുപ്പക്കാരും നല്ല വരുമാനമുള്ള ജോലി സ്വീകരിക്കുകയും കൂടാതെ ജോലിയോടൊപ്പം ആദായകരമായ മറ്റു കാര്യങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്.

സ്വന്തം കാര്യങ്ങൾ നടത്തി അവരവരുടെ വീടു വിട്ടുപോകാതെ ജീവിച്ചുവന്ന സുറിയാനി ക്രിസ്ത്യാനികൾ ഇംഗ്ലീഷ് പഠിച്ചതോടുകൂടി വെളിയിലേക്കു നീങ്ങി സാമ്പത്തികനില ഭദ്രമാക്കുകയും ചെയ്തു. കൊച്ചിയിലെ യൂറോപ്യൻ കമ്പനികളിൽ നിയമനം ലഭിച്ച കോട്ടയംകാരിൽ പലരും എഴുത്തുകാർ എന്നർത്ഥമുള്ള റൈട്ടർ എന്ന പേരിലാണറിയപ്പെട്ടു വന്നത്. ഇവർ വെറും കണക്കെഴുതുന്നവരല്ല. യൂറോപ്യരും നാട്ടുകാരും തമ്മിലുള്ള കച്ചവടം മുഴുവനും ഈ റൈട്ടർമാരിലൂടെയാണു നടത്തിവന്നത്. അങ്ങനെ കച്ചവട സമ്പ്രദായത്തിന്റെ ഉള്ളുകള്ളികൾ മനസ്സിലാക്കുന്നതിനും സ്വന്തമായി ആഭ്യന്തര വ്യവസായങ്ങൾ നടത്തുന്നതിനും ഈ റൈട്ടർമാർക്കു സാധിച്ചിട്ടുണ്ട്. ഇങ്ങനെ ഉയർന്ന ഒട്ടധികംപേരിൽ പ്രമുഖനായിരുന്നു അക്കര കുര്യൻ റൈട്ടർ.

ആദ്യകാലങ്ങളിൽ കൊച്ചിയിലെ ചില യൂറോപ്യൻ കമ്പനികളിൽ ജോലി ചെയ്തശേഷം അദ്ദേഹം സ്വന്തമായി കറുപ്പും കഞ്ചാവും കുത്തക പിടിച്ചു വിൽക്കുകയും ധാരാളം ലാഭവും അതോടൊപ്പം പ്രശസ്തിയും നേടുകയും ചെയ്തു. ഒരു വ്യവസായിയുടെ തസ്തികയിൽ മാത്രം തളച്ചി ടാനാവാത്ത ഒരു വ്യവസായ ഗജവീരനായിരുന്നു കുര്യൻ റൈട്ടർ. ഭാവി കാലത്തെ മുന്നാലെ കാണുന്നതിനു കഴിവുള്ള ഒരു പുരോഗമനാശയ ക്കാരനും സമുദായാഭിമാനിയും കർമ്മകുശലതകൊണ്ട് വിജയശ്രീലാ ളിതനായ സമ്പന്നനുമായിരുന്നു അദ്ദേഹം. സ്വന്ത സമുദായാംഗങ്ങളായ സുറിയാനി ക്രിസ്ത്യാനികളുടെ അഭിവൃദ്ധിയിലും മനോവികാസത്തിലും ശ്രദ്ധാലുവായിരുന്ന അദ്ദേഹം ഏതാണ്ട് ഒരു നൂറ്റാണ്ടു മുമ്പ് കൊച്ചിയിൽ നിന്നും 'വെസ്റ്റേൺ സ്റ്റാർ' എന്നും 'പശ്ചിമതാരക' എന്നും പേരുള്ള ഇംഗ്ലീഷ് – മലയാള പത്രങ്ങളും പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നു എന്നറി യുമ്പോൾ അദ്ദേഹത്തിന്റെ മേധാശക്തി എത്രമാത്രമുണ്ടായിരുന്നു എന്ന് നാം അത്ഭുതപ്പെടുന്നു. ഒരു ബുദ്ധിരാക്ഷസനായിരുന്ന മാത്യൂസ് മാർ അത്താനാസ്യോസ്, പല താലന്തുകളാലും ധന്യനായിരുന്ന കുര്യൻ റൈട്ടറെ സമുദായകാര്യങ്ങളിൽ കൂട്ടുപിടിച്ചതിൽ അത്ഭുതപ്പെടാനില്ല. രണ്ടുപേരും ഒരുപോലെ ബുദ്ധിമാന്മാരായിരുന്നതിനാൽ ഭിന്നത അനിവാ ര്യമായിരുന്നു എന്നു ചിന്തിക്കാൻ പ്രയാസമില്ല. പിണങ്ങുന്നതുവരെ പര സ്പരം സ്നേഹാദരങ്ങൾ പങ്കുവയ്ക്കുന്നതിൽ ഇരുവരും പ്രത്യേകം ശ്രദ്ധി ച്ചിരുന്നു.

കുര്യൻ റൈട്ടർ കൊച്ചിയിൽ ജോലിയിൽ ഇരിക്കുമ്പോൾ മദ്രാസ് ഗവർ ണറായ ഗ്രാൻഡ് റഫ് കൊച്ചി സന്ദർശിച്ചു. ഈ അവസരം തക്കത്തിൽ ഉപയോഗിക്കുന്നതിനു വേണ്ടി സമുദായസ്നേഹിയായിരുന്ന അദ്ദേഹത്തി ന്റെ അത്യുത്സാഹം മൂലം പുത്തൻകൂർ സുറിയാനിക്കാരും പഴയകൂറ്റുകാ രും യോജിച്ചു ഗവർണ്ണർക്കു ഒരു മംഗളപത്രം സമർപ്പിക്കുകയുണ്ടായി. സുറിയാനിക്കാരുടെ കുലീനത്വവും സംസ്കാരസമ്പന്നതയും ഗവർണ്ണർ ക്കു മനസ്സിലാകുന്നതിന് ഈ മംഗളപത്രസമർപ്പണം വളരെ സഹായിച്ചു. ഗവർണ്ണർക്കു സുറിയാനിക്കാരിൽ നല്ല മതിപ്പുണ്ടാക്കുന്നതിന് ഈ പരി പാടി മൂലം സാധിച്ചു. ഭിന്ന വീക്ഷണക്കാരായ പുത്തൻകുറ്റുകാരും പഴയ കൂറ്റുകാരും യോജിച്ചു നടത്തിയ പ്രഥമ ചടങ്ങായതിനാൽ ഈ സംരംഭം സുപ്രധാനമായി പരിഗണിക്കപ്പെട്ടു.

അന്ന് തിരുവിതാംകൂർ ഭരിച്ചിരുന്ന വിശാഖം തിരുനാൾ മഹാരാജാവ് കൊച്ചിയിൽ ആഗതനായ സന്ദർഭത്തിൽ സുറിയാനി സഭാംഗങ്ങൾ മഹാ രാജാവിനെ രാജോചിതമായ രീതിയിൽ സ്വീകരിച്ച് ഒരു മംഗളപത്രം സമർ പ്പിച്ചതിന്റെ പിന്നിലെ കൈകളും കുര്യൻ റൈട്ടറുടേതായിരുന്നു.

ഇലഞ്ഞിക്കൽ ജോൺ വക്കീൽ, അന്ന് എറണാകുളത്തായിരുന്ന തന്റെ

മാതൃസഹോദരനായ കുര്യൻ റൈട്ടറോടൊന്നിച്ചു താമസിച്ചുകൊണ്ട് ഹൈസ്കൂളിലും തുടർന്ന് എഫ്. എ. ക്ലാസിലും പഠിക്കുകയായിരുന്നു. അന്നു മഹാരാജാവിനു ലഭിച്ച മംഗളപത്രത്തിനു മറുപടിയായി മഹാരാജാവ് സ്വന്തം കൈപ്പടയിൽ എഴുതിയ മറുപടിയുടെ അസ്സൽ ജോൺ വക്കീൽ മദ്രാസ് ക്രിസ്ത്യൻ കോളജിൽ ഒരു ലക്ചറർ ആയിരുന്ന കാലത്ത് അദ്ദേഹത്തിന്റെ വസതിയിൽ ഒരു കണ്ണാടിക്കൂട്ടിലിട്ടു ഭിത്തിയിൽ തൂക്കിയിട്ടിരുന്നു. കെ. സി. മാമ്മൻമാപ്പിള അത് കണ്ടതായി എഴുതിയിട്ടുണ്ട്.

മഹാരാജാവിന്റെ മറുപടി പ്രസംഗം ആരംഭിച്ചത് Clergymen and laymen of the Syrian church എന്ന അഭിസംബോധനയോടെയാണ്. മറുപടിയിലെ അതിശ്രദ്ധേയമായ വാചകം ഇതായിരുന്നു: “If Sree Parasu Rama were to re visit this land of Kerala he would not find a more loyal and industrious community .... the Syrian Christians.”

ഇത്ര മഹത്തായ ഒരു സർട്ടിഫിക്കറ്റ് ലഭിക്കുന്നതിനു വഴിയൊരുക്കിയ കുര്യൻ റൈട്ടർ ആത്മനിർവൃതിയടഞ്ഞിരിക്കും.

സിറിയൻ ക്രിസ്ത്യൻ സമുദായത്തിന്റെ സർവ്വോതോമുഖമായ അഭ്യുന്നതിയിൽ ആമഗ്നനായിരുന്ന അദ്ദേഹം ഒന്നേകാൽ നൂറ്റാണ്ടിനു മുമ്പ് ഒരേ സമയം കൊച്ചിയിൽ നിന്നു നേരത്തെ സൂചിപ്പിച്ചിട്ടുള്ളതുപോലെ രണ്ടു പത്രങ്ങൾ – വെസ്റ്റേൺ സ്റ്റാർ, പശ്ചിമതാരക – പ്രസിദ്ധപ്പെടുത്തിയ വ്യക്തി എന്ന നിലയിൽ അതുല്യ പ്രഭാവനായിരുന്നു. വ്യവസായിക രംഗത്തെ മികച്ച പ്രവർത്തനത്തേക്കാൾ അദ്ദേഹത്തിനു കൂടുതൽ താല്പര്യം സുറിയാനി സഭാകാര്യങ്ങളിലായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിലെ സി.എം.എസ്. മിഷനറിമാരുടെ ആഗമനത്തെ തുടർന്ന് കോട്ടയം ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആരംഭകേന്ദ്രമായി. ഒട്ടധികം സുറിയാനി ക്രിസ്ത്യാനികൾ ഇംഗ്ലീഷ് പഠനത്തിലും സഭാനവീകരണ ശ്രമങ്ങളിലും പങ്കെടുത്തുവന്നതിനാൽ മലങ്കരസഭയിൽ നവീകരണത്തിന്റെ കാറ്റു വീശാൻ ഇടയായി. പഴയസെമിനാരിയിലെ വൈദികപഠനത്തിൽ പങ്കുകൊണ്ട മിഷണറിമാർ സഭയുടെ ചില മൗലിക വിശ്വാസാചാരങ്ങളിൽ കൈകടത്തിയതിനെ തുടർന്ന് മലങ്കരസഭയും മിഷണറിമാരും തമ്മിലുള്ള ബന്ധത്തിനു ചില ഉലച്ചിലുകൾ ഉണ്ടായി. മലങ്കരസഭയെ പല വിധത്തിൽ നവീകരിക്കുന്നതിനും സഭയുടെ പ്രവർത്തനം മെച്ചപ്പെടുത്തുന്നതിനുമുള്ള റസിഡന്റ് കേണൽ മൺറോയുടെ ആത്മാർത്ഥമായ അഭിലാഷവും ശ്രമങ്ങളും ഒരളവിൽ പാളംതെറ്റി. ഈ അവസരത്തിൽ മലങ്കരസഭയും മിഷണറിമാരുമായുള്ള ബന്ധം 1836–ലെ മാവേലിക്കര പടിയോലയുടെ പശ്ചാത്തലത്തിൽ വിച്ഛേദിക്കപ്പെട്ടു എന്നിരുന്നാലും മിഷണറിമാരുടെ സ്വാധീനം മൂലം നവീകരണത്തോടു അനുഭാവമുള്ള ഒരു വിഭാഗം ഇവിടെ രൂപം കൊണ്ടു. അവർക്കു മിഷ

നറിമാർ പല ആനുകൂല്യങ്ങളും ഉദ്യോഗങ്ങളും നൽകി അവരെ ഉയർത്തിക്കൊണ്ടു വന്ന വസ്തുത നിഷേധിക്കാനാവില്ല.

ഇതേസമയം മാവേലിക്കര പടിയോല ഉണ്ടാകാൻ പ്രധാന കാരണക്കാരനായ ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ നിലപാടിനോട് എതിർപ്പുണ്ടായിരുന്ന പാലക്കുന്നത്തു ഏബ്രഹാം മല്പാനും മറ്റും നവീകരണചിന്താഗതിക്കനുകൂലമായി മാറുകയും മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, കന്യകമറിയാമിനോടുള്ള അപേക്ഷ എന്നിവ സംബന്ധിച്ച മിഷണറിമാരുടെ അഭിപ്രായത്തോടു യോജിക്കുകയും ചെയ്തു. കൂടാതെ കുർബാന തക്സാ പരിഷ്ക്കരിക്കുന്നതിനും പരിഷ്കരിച്ച തക്സാ വച്ചു കുർബാന അനുഷ്ഠിക്കുന്നതിനും മല്പാൻ തയ്യാറായി. തന്റെ മനസ്സിലുള്ള നവീകരണാശയം പരിപോഷിപ്പിക്കുന്നതിനു വേണ്ടി അദ്ദേഹം സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ സഭയുടെ ഔദ്യോഗിക വിഭാഗം അറിയാതെ സിറിയൻ ഓർത്തഡോക്സ് സഭാധ്യക്ഷനായ പാത്രിയർക്കീസിന്റെ സമീപത്തേക്കു വിടുകയും പാത്രിയർക്കീസ് അദ്ദേഹത്തെ അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിക്കുകയും ചെയ്യുകയുണ്ടായി. മലങ്കരയിൽ നിന്നുള്ള ഒരു വൈദികനെ സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസ് മെത്രാനായി വാഴിച്ചത് ഇതാദ്യമായിരുന്നു. ഏബ്രഹാം മല്പാൻ കരുതിയതുപോലെ മാത്യൂസ് മാർ അത്താനാസ്യോസ് ആദ്യ കാലഘട്ടത്തിൽ വലിയ നവീകരണവാദിയൊന്നുമല്ലായിരുന്നു. അതിൽ മല്പാനും കുണ്ഠിതമുണ്ടായിരുന്നു.

പാത്രിയർക്കീസിന്റെ അധികാരമേൽവിലാസവുമായി മാർ അത്താനാസ്യോസ് മലങ്കരയിൽ തിരിച്ചെത്തിയപ്പോൾ നവീകരണ വിഭാഗത്തിനും മിഷണറിമാർക്കും സ്വാഭാവികമായും അദ്ദേഹത്തോടു കൂടുതൽ താല്പര്യമുണ്ടായി.

അക്കാലഘട്ടത്തിൽ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എഴുതിയ ഒരു കല്പന കാണുക:

Mar Dionysius Metropolitan of the Malankara Edavagay writeth:-

(Seal)

To the Vicar, local priests, trustees of the church and other people of our Kottarakara Church. Benediction unto you - Beyond that Deacon Mathew of Palakunnom from the Maramanoo church, went to foreign parts and has returned consecrated as prelate by one of the Patriarchs there, Mathews Metran further preaches that the present office of prelate in Malayalam is not perfect, that his dignity being received from where there is the Apostolic Imposition of hands is perfect and that, therefore all should acknowl-

edge him whose ordination is perfect. But the office of prelate in Malayalam is what is derived from the imposition of hands of Mar Thomas; and it is a fact that certain defects did occur in the line of office that followed therefrom. But the prelate of a foreign Edavagay which has the Apostolic Imposition of hands has made the ordination perfect according to our Canon; and on that account, our predecessor, the late Mar Philexinos Metrapolitan were not perfect and causing schisms tried to gain over one party to his side. But it happened that general representations were made to the sircar with respect to that, and that a decision being passed that foreigners have no authority over this Edavagay, the Episcopa was deported. After that the coming of foreign prelates ceased; and our Edavagay without being disturbed by such turmoils enjoys, ease and repose. But we have become advanced in age, weak and unable to dicharge the duties of our office. And though the dignity obtained by Mathews Metran is one derived from a foreign throne, there is no objection to his being acknowledged as our successor as he has the apostolic imposition of hands. But we suspect that it might give facilities for the visits of foreign metrans during his rule and that it might raise questions fatal to the independancy of the Edavagay in Malankara. But considering the conduct of Mathews Metran hither to we make known unto you that untill we shall have been convinced that his intention to maintain the independence of this throne and that he will act conformally to past custom and the usage of fathers and untill we shall send an order with respect to that matter none shall go to him or acknowledge him.

To this effect 29th Chingam 1843-1019 M. E.

(Royal Court final appeal No. 282 Exibit 36. Letter (Malayalam) dated 29th Chingam 1019 from Cheppad Mar Dionysius to the Kottarakara Vicar & C.)

ഇതുപോലെ തന്നെ മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഒരു എഴുത്തും വായിക്കുന്നത് രസകരമായിരിക്കും എന്നു വിശ്വസിക്കുന്നു:

Exibit PPP No: 241

[Certified copy of letter from the late Mar Athanasius to the Resident]

To, Major General W. Cullen,

British Resident of Travancore & Cochin

Sir, I have the honour to inform you that having been appointed by his grace the patriarch of Antioch, as Metropolitan of the syrians in Malabar and the usual Diploma granted me, I accordingly came to Travancore in 1843 and waited upon you with a view of obtaining the proclamation, of his

Highness the Raja to enable me in conformity with my appointment, to enter upon the duties of my sacred office.

After being fully satisfied with the authenticity of my documentary credentials, and the legality of the appointment they were intended to confer, you were kindly pleased to obtain for me an interview with his Highness and subsequently recommended through the proper channel; my solicitation that the proclamation of his Highness may be issued in order that the Syrians in this country, may recognise me as their duly constituted Metrapolitan.

His Highness upon a deliberate cosideration of the subject was pleased to accede to your recommendation, and ordered the proclamation in question to be prepared and submitted for his Royal signature, but before this would have been done, the late Peshkar Cochin Sankara Pillai, artfully endeavoured by mis representations to prevent the proclamation being signed by his Highness, the motive that induced to adopt this course was as I am credibly informed the effect of bribery, having previsiously received from Mar Dionysius the sum of 3000 Rs. for the purpose of retaining his own usurped position and rejecting my just and lawful appointment.

How far these inproper proceeding havebeen allowed to interfere in the case, it is not for me to inquire in the case, it is not for me to inquire, but experience has sufficiently proved to me that they have not been altogether, in effectual in as much as the proclamation of His Highness remains to be signed and I am in the mean while subjected to considerable inconvenience and distress, and now for a period of nearly three years waiting at this place is continued anxiety and suspence as to the ultimate tendency of the object that concerns me.

As such result to are derogatory to the appointment I hold, and extremely reprovaseful to my character as prelate, I beg that you will be pleased once more to recommand my case for the favourable consideration of His Highness and obtain for me the proclamation of His Highness to enable me to enter upon the exercise of my sacred functions this country, and these be relieved at once of the distress, doubt and disappointment I am labouring under at present.

Trivandrum — I have & C

21st March 1846 — (signed) Athanasius Malabar

സഭയുടെ ഭരണം പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് ഏറ്റെടുക്കാനാവശ്യമായ വിളംബരം തിരുവിതാംകൂർ മഹാരാജാവു 1852-ൽ നൽകി. പിന്നീടുണ്ടായ സംഭവ വികാസങ്ങളും കേസുകളും മലങ്കര

മാർത്തോമ്മാ സഭയുടെ രൂപവൽക്കരണത്തിൽ എത്തിയെന്നതാണു ചരിത്രം. മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഒരു ആത്മസുഹൃത്താ യിരുന്നുവല്ലോ കുര്യൻ റൈറ്റർ. ഇലഞ്ഞിക്കൽ തറവാടുമായി അടുത്ത ബന്ധമുണ്ടായിരുന്ന കുര്യൻ റൈറ്ററുടെ ഒരനന്തരവനായ മാത്തുച്ചൻ മെത്രാപ്പോലീത്തായുടെ ഒരനന്തരവളെ വിവാഹം ചെയ്തിരുന്നു.

മാത്യൂസ് മാർ അത്താനാസ്യോസ് അനിഷേധ്യനായ മലങ്കര മെത്രാ പ്പോലീത്തായാണെന്ന രാജകീയ അംഗീകാരത്തെ തുടർന്ന് ഈസ്റ്റിൻഡ്യാ കമ്പനിയിൽ നിക്ഷേപിച്ചിരുന്ന വട്ടിപ്പണത്തിന്റെ പല വർഷത്തെ പലിശ യായ 35000 രൂപ അദ്ദേഹത്തിന് ഒന്നിച്ചു ലഭിച്ചു. ഈ പലിശ ഇത്രയധികം ആകാനുള്ള ചില കാരണങ്ങളുമുണ്ട്. മലങ്കരസഭയും മിഷണറിമാരും തമ്മി ലുള്ള ബന്ധം അവസാനിപ്പിച്ചശേഷം സ്വത്തുവിഭജനം സംബന്ധിച്ചു നടന്ന 1840-ലെ കൊച്ചിൻ പഞ്ചായത്ത് അവാർഡ് അനുസരിച്ചു സുറിയാനി സഭയ്ക്ക് അവകാശപ്പെട്ട കുറെ പണം, പഞ്ചായത്തുവിധി നീതിപൂർവ്വക മല്ലെന്നു പറഞ്ഞു ചേപ്പാട്ട് മാർ ദീവന്നാസ്യോസ് വാങ്ങിയില്ല. അന്ന് അത് 6000 രൂപ ആയിരുന്നു. കൂടാതെ വട്ടിപ്പണത്തിന്റെ 35 വർഷത്തെ പലിശയും ഉൾപ്പെടെയാണു മൊത്തം 35000 രൂപ ലഭിച്ചത്. റസിഡൻസി ട്രഷറിയിൽ അനാമത്തായി കിടന്ന ഈ തുക മാത്യൂസ് മാർ അത്താനാസ്യോസ് പള്ളി പ്രതിപുരുഷയോഗം വിളിച്ചുകൂട്ടി ട്രസ്റ്റികളെ തെരഞ്ഞെടുത്തശേഷം ഏറ്റെടുക്കുകയായിരുന്നു. ഇതിനെ എതിർത്തു പണത്തിനുവേണ്ടി അവ കാശം ഉന്നയിച്ചുകൊണ്ട് മാർ കൂറിലോസും പുലിക്കോട്ടിൽ മാർ ദീവന്നാ സ്യോസ് രണ്ടാമനും കൊടുത്ത പരാതി ബ്രിട്ടീഷ് ഗവൺമെന്റ് നിരാക രിച്ചു.

മാത്യൂസ് മാർ അത്താനാസ്യോസിന്റെ പ്രധാന സഹായിയും ഉറ്റ മിത്രവും ആലോചനക്കാരനുമായിരുന്ന കോട്ടയം കുന്നുംപുറത്തു കുര്യൻ റൈറ്റർ, മാർ അത്താനാസ്യോസിനു ലഭിച്ച 35000 രൂപ സഭയ്ക്ക് എന്നേക്കും പ്രയോജനപ്പെടുന്ന തരത്തിൽ വിനിയോഗിക്കണമെന്ന് ആവശ്യപ്പെട്ടു. അതിന് വഴിപ്പെടാതിരുന്ന മെത്രാപ്പോലീത്തായോട് കുര്യൻ റൈറ്റർ പരിഭവിച്ചെന്തോ പറഞ്ഞ ഒരവസരത്തിൽ “കുര്യച്ചാ, തവള കടിച്ചാൽ എന്തോ വരാനാണ്” എന്നു മെത്രാപ്പോലീത്താ തിരിച്ചടിച്ചു. താൻ തവളയല്ലെന്നും പാമ്പാണെന്നു കാണിച്ചു കൊടുക്കുമെന്നുമുള്ള തീരുമാനത്തോടെയാണു കുര്യൻ റൈറ്റർ അത്താനാസ്യോസിന്റെ മുറിവിട്ടത് എന്നു പറയപ്പെടുന്നു.

മാർ അത്താനാസ്യോസിനെ ഉന്നതസ്ഥാനത്തുനിന്നു നീക്കുന്നതി നുള്ള ശ്രമങ്ങളുടെ ഭാഗമായി കുര്യൻ റൈറ്ററും ഇടവഴിക്കൽ ഫീലിപ്പോസ് അച്ചനും കൂടി പരിശ്രമിച്ചു. പുലിക്കോട്ടിൽ ജോസഫ് കത്തനാർ പ. യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസിൽ നിന്നു 1865-ൽ മേല്പട്ടസ്ഥാനം

ഏറ്റിരുന്നു. കുര്യൻ റൈട്ടർ പുലിക്കോട്ടിൽ തിരുമേനിയെ പിന്തുണയ്ക്കാൻ തീരുമാനിച്ചു.

മലങ്കരസഭയുടെ പരാതികളെ തുടർന്ന് പാത്രിയർക്കീസ് മലങ്കരയിലേക്ക് നിയോഗിച്ച യൂയാക്കിം മാർ കൂറിലോസും സ്തേഫാനോസ് മാർ അത്താനാസ്യോസും മാർ മാത്യൂസ് അത്താനാസ്യോസിനെ പ്രതിരോധിക്കുന്നതിൽ വേണ്ടത്ര വിജയിക്കാഞ്ഞതിനാലാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിലൂടെ ഒരു ബദൽ നാട്ടു മെത്രാന്റെ സാന്നിദ്ധ്യം മലങ്കര സഭയിലെ വടക്കൻ ഇടവകകൾ ഉറപ്പാക്കിയത്. ആദ്യ ഘട്ടത്തിൽ ആ നീക്കവും പരാജയപ്പെട്ടു. 1873-ൽ പുലിക്കോട്ടിൽ മെത്രാച്ചൻ വിളിച്ചുകൂട്ടിയ പരുമല അസോസ്യേഷനിൽ കുര്യൻ റൈട്ടറുടെ സാന്നിദ്ധ്യവും പിന്തുണയും ഉണ്ടായിരുന്നു. നവീകരണക്കാർക്കെതിരായ പോരാട്ടത്തിൽ 1873-ലെ പരുമലയോഗം ഒരു നാഴികക്കല്ലായിത്തീർന്നു.

പരുമലയോഗത്തിന്റെ തീരുമാനപ്രകാരം പത്രോസ് പാത്രിയർക്കീസ് മലങ്കരയ്ക്കു യാത്ര തിരിച്ചു. അദ്ദേഹം ലണ്ടൻ വഴിയാണു വന്നത്. ലണ്ടനിൽ ഇറങ്ങി ഇന്ത്യൻ കാര്യങ്ങളുടെ സ്റ്റേറ്റു സെക്രട്ടറിയായ സാലിസ്ബറി പ്രഭുവിനെ കാണുകയും മലയാളക്കരയിൽ തനിക്കുവേണ്ട സൗകര്യങ്ങൾ ഒരുക്കുന്നതിനായി മദ്രാസ് ഗവർണർക്കെഴുതാൻ സ്റ്റേറ്റു സെക്രട്ടറിയെ പ്രേരിപ്പിക്കുകയും ഉണ്ടായി. ഇതിനെ തുടർന്നു അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അംഗീകാരം പിൻവലിക്കാൻ മദ്രാസ് ഗവർണർ തിരുവിതാംകൂർ സർക്കാരിന് എഴുതി. പാത്രിയർക്കീസ് 1875-ൽ മലയാളക്കരയിൽ എത്തി മഹാരാജാവിനെ സന്ദർശിച്ച് ആവശ്യമായ നിവേദനം നൽകി. ഏതാനും മാസം കഴിഞ്ഞപ്പോൾ തിരുവിതാംകൂർ ഗവൺമെന്റ് വിളംബരം പിൻവലിച്ചുകൊണ്ട് സുറിയാനി സഭയിലെ വൈദികർക്കും അംഗങ്ങൾക്കും തങ്ങൾക്കിഷ്ടമുള്ള മെത്രാന്മാരെ സ്വീകരിക്കുന്നതിനു സ്വാതന്ത്ര്യം ഉണ്ടായിരിക്കുമെന്നും സഭാ സ്വത്തുക്കൾ സംബന്ധിച്ചു തർക്കങ്ങൾ സിവിൽ കോടതികൾ മുഖേന പരിഹരിക്കേണ്ടതാണെന്നും ഉത്തരവിറക്കി. അങ്ങനെ സുറിയാനിസഭ രണ്ടായി പിരിഞ്ഞു. വടക്കുള്ള ഭൂരിപക്ഷം സുറിയാനി ക്രിസ്ത്യാനികളും നവീകരണവിരുദ്ധ പക്ഷത്തോടാണ് കൂറു പ്രഖ്യാപിച്ചത്. കോട്ടയത്തിന് കിഴക്കും പടിഞ്ഞാറുമുള്ള കുറച്ചുപേർ മാത്രമേ അത്താനാസ്യോസിനെ സ്വീകരിച്ചിരുന്നുള്ളു. കുര്യൻ റൈട്ടറുമായുള്ള ബന്ധത്തെ മുൻനിറുത്തി ഇലഞ്ഞിക്കൽ കുടുംബവും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ പിന്നിലാണ് അണിനിരന്നത്. അങ്ങനെ മാത്യൂസ് മാർ അത്താനാസ്യോസിന്റെ അനുയായികൾക്കെതിരെ കേസുകൊടുത്തു വിജയിക്കുന്നതിന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനു സാധിച്ചതിൽ കുര്യൻ റൈട്ടറുടെ പിന്തുണ നിർണ്ണായകമായി.

കുര്യൻ റൈട്ടർ 1865-ൽ ആരംഭിച്ചതും തിരുവിതാംകൂറിലെ ഒന്നാമത്തെ

ഇംഗ്ലീഷു പത്രവുമായ വെസ്റ്റേൺ സ്റ്റാറിന്റെ പത്രാധിപർ എച്ച്. എം. വാക്കർ എന്ന ധ്വരയായിരുന്നു. ഈ പത്രവും പശ്ചിമതാരകയും സർക്കാർ മേലുദ്യോഗസ്ഥന്മാരുടെ അഴിമതി, സാമൂഹ്യപ്രശ്നങ്ങൾ മുതലായവ ഫലപ്രദമായി കൈകാര്യം ചെയ്തുകൊണ്ടിരുന്നതിനാൽ കുര്യൻ റൈട്ടർ ഉന്നത സ്ഥാനത്തുള്ളവരുടെ വലിയ സുഹൃത്തായിത്തീർന്നു. സുറിയാനി ക്രിസ്ത്യാനികൾക്കു സർക്കാർ സർവീസിൽ ന്യായമായ രീതിയിലുള്ള പ്രവേശനത്തിനു വേണ്ടിയും ഈ പത്രങ്ങൾ ശക്തമായി സംസാരിച്ചിരുന്നു. വിദ്യാഭ്യാസമുള്ള സുറിയാനി സഭാംഗങ്ങൾ ഈ പത്രങ്ങൾ വായിക്കുകയും പല കാര്യങ്ങളിലും പ്രബുദ്ധരാകുകയും ചെയ്തിട്ടുണ്ട്. സർക്കാർ സർവീസിൽ ആധിപത്യം നേടിയിരുന്ന മലയാളികളല്ലാത്ത ബ്രാഹ്മണർക്ക് എതിരെ പ്രതിഷേധിക്കുന്നതിനും സർക്കാർ ജോലി കിട്ടുന്നതിനും നായന്മാരും ക്രൈസ്തവ രോടൊപ്പം നിന്നിരുന്നു. ഈ പ്രതിഷേധങ്ങളുടെ പിന്നിലും കുര്യൻ റൈട്ടറുടെ തൂലിക ചലിച്ചിരുന്നു.

## മുളന്തുരുത്തി സുന്നഹദോസ്

മലങ്കര സുറിയാനിസഭയുടെ സുദീർഘമായ ചരിത്രത്തിൽ നിർണ്ണായകമായ സ്വാധീനം ചെലുത്തുകയും സഭയുടെ ഗതിയെ തിരിച്ചുവിടുകയും ചെയ്ത സുപ്രധാന സംഭവമാണ് 1876–ൽ മുളന്തുരുത്തിയിൽ പത്രോസ് തൃതീയൻ വിളിച്ചുചേർത്ത സുന്നഹദോസ്. മലങ്കരസഭയെ തന്റെ കൈപ്പിടിയിൽ ഒതുക്കുന്നതിനും മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ പ്രവർത്തിക്കുന്ന ആളിന്റെ ഏകനായകശക്തിക്കു തടയിടുന്നതിനും വേണ്ടിയാണ് ഈ സമ്മേളനം വിളിച്ചുചേർത്തതെന്ന വിമർശനം ഒട്ടും കഴമ്പില്ലാത്തതല്ല. ഈ സമ്മേളനത്തിൽ അസാധാരണമായ വ്യക്തിപ്രഭാവവും സ്വാധീനവും ചെലുത്തിയ പ്രമുഖ അവൈദികർ കുര്യൻ റൈട്ടറും കുന്നംകുളം പനയ്ക്കൽ അയ്പൂരുവും ആണ്. മലയാളത്തിലെ സഭാമേലദ്ധ്യക്ഷന്മാരുടെ ഏകനായകശക്തി ഇല്ലാതാക്കാനായി രൂപംകൊണ്ട മലങ്കര അസോസിയേഷനിൽ എട്ടു വൈദികരും 16 അവൈദികരും മെമ്പർമാരായി തെരഞ്ഞെടുക്കപ്പെട്ടു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ അതിന്റെ പ്രസിഡന്റായും നിയോഗിച്ചു. ട്രസ്റ്റിമാരെ അന്നു തെരഞ്ഞെടുത്തിരുന്നില്ല. പാത്രിയർക്കീസിനു വിധേയത്വം പ്രഖ്യാപിക്കുന്ന പ്രമാണം എല്ലാ ഇടവകകളും രജിസ്റ്റർ ചെയ്യണമെന്ന ആവശ്യം സുന്നഹദോസ് അംഗീകരിച്ചു എങ്കിലും പ്രായോഗികതലത്തിൽ അതു നടപ്പിലായില്ല.

എന്നാൽ സുറിയാനി സമുദായം വക എല്ലാ കാര്യങ്ങൾക്കും തെരഞ്ഞെടുക്കപ്പെട്ട കമ്മറ്റിക്കാർ കൈകാര്യ കർത്താക്കളായിരിക്കണമെന്നു നിശ്ചയിച്ചു എങ്കിലും സമൂഹ സംബന്ധമായി പൊതുവിലുണ്ടായിവരുന്ന എല്ലാ വ്യവഹാരങ്ങളും അവരു കൂടി നടത്തുന്നതിനും ആവശ്യമായി വരുന്ന മുതൽ ശേഖരിക്കുന്നതിനുമുള്ള അധികാരം പ്രസിഡന്റ് ദീവന്നാ

സ്യോസ് മെത്രാപ്പോലീത്തായിക്കായിരിക്കണമെന്നും അതിനു കമ്മറ്റിക്കാർ സഹായികളായിരിക്കണമെന്നും മുളന്തുരുത്തി സുന്നഹദോസ് നിശ്ചയിച്ചു.

മലങ്കരസഭയും അന്ത്യോക്യൻ സഭയും തമ്മിലുള്ള യോജിപ്പും സഹകരണവും അരക്കിട്ടുറപ്പിക്കുന്നതിനു മുളന്തുരുത്തി സമ്മേളനം സഹായിച്ചു. പരദേശ ഇടവകകളും മലങ്കര ഇടവകയും എപ്പോഴും യോജിച്ചു ഇരു വകക്കാർക്കും അന്ത്യോക്യാ സിംഹാസനത്തിങ്കലേക്കുള്ള അവകാശം സമവും സംബന്ധം തുല്യവും ആയിരിക്കുകയും അവിടുത്തെ മജലീസും ഇവിടുത്തെ അസോസിയേഷനും സമാധികാരത്തോടു ചെയ്യുന്ന സകല ഏർപ്പാടുകളും സാധുവായിരിക്കുമെന്നും ഉള്ള നിശ്ചയം ഉറപ്പിക്കപ്പെട്ടു. അവിടത്തെ മജലീസും ഇവിടുത്തെ അസോസിയേഷനും തുല്യാധികാര സമിതികളായിരിക്കണമെന്ന വ്യവസ്ഥ കരുപ്പിടുപ്പിക്കുന്നതിൽ മുഖ്യ പങ്കു വഹിച്ചത് കുര്യൻ റൈട്ടറാണെന്ന് എടുത്തു പറയേണ്ടതുണ്ട്.

ഏതാനും അവിവാഹിത പട്ടക്കാരിൽ നിന്നും രജിസ്റ്റർ ഉടമ്പടി വാങ്ങി അവർക്കു പട്ടം കൊടുക്കുന്നതിനുള്ള നീക്കം അറിഞ്ഞ കുര്യൻ റൈട്ടറും അയ്പൂരുവും മറ്റും പ്രതിഷേധിക്കുകയും തങ്ങളെ അറിയിക്കാതെയും തങ്ങളുടെ ആലോചന സ്വീകരിക്കാതെയും ഇരിക്കുന്നതിൽ തങ്ങൾക്കു വളരെ വ്യസനമുണ്ടെന്നു പാത്രിയർക്കീസിനെ ധരിപ്പിക്കുകയും ചെയ്തു. എന്നാൽ മെത്രാൻസ്ഥാനം കൊടുക്കുന്നതു തന്റെ അധികാരത്തിൽ പെട്ട കാര്യമാണെന്നും മറ്റാരും അതിൽ ഇടപെടേണ്ടതില്ലെന്നുമായിരുന്നു ബാവായുടെ മറുപടി.

സുന്നഹദോസിൽ തീരുമാനിച്ചപ്രകാരം പള്ളികൾ കരാർ രജിസ്റ്റർ ചെയ്യാതിരുന്നത് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, കുര്യൻ റൈട്ടർ, അയ്പൂരു മുതലായവരുടെ ആലോചനയോടു കൂടിയാണെന്നും പാത്രിയർക്കീസ് ധരിച്ചു. എന്നാൽ പിന്നീട് കുര്യൻ റൈട്ടർ ബാവായെ സന്ദർശിച്ചു സംഭാഷണം നടത്തുകയും പരുമലയിൽ എത്തി മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ വിളിച്ചുകൊണ്ടുവന്നു പാത്രിയർക്കീസ് ബാവായും അദ്ദേഹവും തമ്മിലുണ്ടായിരുന്ന നീരസം നീക്കിയതും കുര്യൻ റൈട്ടറുടെ സഭാരംഗത്തെ അനുപമ സ്ഥാനമാണു വ്യക്തമാക്കുന്നത്. ചില സുപ്രധാന സഭാകാര്യങ്ങൾക്കു തീരുമാനമുണ്ടാകാതിരിക്കുകയും തൽസംബന്ധമായി കോട്ടയത്തു ചേരാനിരുന്ന സമ്മേളനം നടക്കാതിരിക്കുകയും ചെയ്ത പശ്ചാത്തലത്തിൽ പാത്രിയർക്കീസ് ബാവാ മടങ്ങിപ്പോകാൻ തിടുക്കം കാട്ടി എങ്കിലും കുര്യൻ റൈട്ടറുടെയും അയ്പൂരുവിന്റെയും മറ്റും നിർബന്ധം മൂലം യാത്ര മാറ്റിവച്ചതും ഈ അവൈദിക പ്രമാണികളുടെ സമുന്നത സ്ഥാനത്തെയാണു ചൂണ്ടിക്കാട്ടുന്നത്.

ഒരേസമയം മാത്യൂസ് മാർ അത്താനാസ്യോസിന്റെ അധികാരത്തെയും

നവീകരണ പ്രവണതകളെയും ചോദ്യം ചെയ്യുകയും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ പിന്നിൽ പാറപോലെ ഉറച്ചുനിന്ന് അദ്ദേഹത്തിന്റെ സ്ഥാനം ഉറപ്പിക്കുകയും പാത്രിയർക്കീസിന്റെ കോപ ത്തിൽനിന്ന് അദ്ദേഹത്തെ വിമുക്തനാക്കുകയും, സഭയുടെ ശക്തിസ്തം ഭമായി മാറ്റുകയും ചെയ്യുന്നതിൽ പ്രമുഖ പങ്കു വഹിച്ച കുന്നുംപുറത്തു കുര്യൻ റൈട്ടർ മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ഒരു യുഗപ്രഭാവ നായിരുന്നു എന്നാണ് ചരിത്രം സാക്ഷിക്കുന്നത്.

# 2

# നസ്രാണി കേസരി

ജ്വലിക്കുന്ന കണ്ണുകൾ, വടിവൊത്ത നാസിക, മാതളപ്പഴത്തിന്റെ നിറം. ഇരു ഭാഗത്തേയ്ക്കും എഴുന്നുനിൽക്കുന്ന മേൽമീശ. ഒരു റോമൻ പടയാളിയുടെ തലയെടുപ്പ്. പ്രഭുതുല്യമായ വേഷവും ഭാവവും. ഇതെല്ലാം ഒത്തിണങ്ങിയ ഒരു പുരുഷകേസരി കഴിഞ്ഞ നൂറ്റാണ്ടിൽ മലയാളക്കരയിൽ ജീവിച്ചിരുന്നു.

രാജകൊട്ടാരങ്ങളിലും മന്ത്രിമന്ദിരങ്ങളിലും മഹാപുരോഹിതന്മാരുടെ അരമനകളിലും എല്ലാം ആ മഹാപുരുഷന് ആദരണീയമായ സ്ഥാനം ലഭിച്ചിരുന്നു. പുരുഷസൗന്ദര്യത്തിന്റെ ജ്വലിക്കുന്ന പ്രതീകമായ ആ മഹാപുരുഷൻ ആരെന്നോ?

സമുദായ പരിഷ്ക്കർത്താവ്, വ്യവസായ സമ്രാട്ട്, രാജ്യതന്ത്രജ്ഞൻ, പത്രപ്രവർത്തകൻ എന്നീ നിലകളിലെല്ലാം പ്രഖ്യാതനായ അക്കര കുര്യൻ റൈട്ടർ അല്ലാതെ മറ്റാരുമല്ല ആ പുരുഷകേസരി. ഈ വാങ്മയ ചിത്രം കൊണ്ടു മാത്രം തെളിച്ചുകാട്ടാൻ കഴിയുന്നതല്ല അദ്ദേഹത്തിന്റെ വ്യക്തിത്വം.

മലങ്കരസഭ കണ്ടിട്ടുള്ള മഹാപുരോഹിതന്മാരുടെ നിരയിൽ അദ്വിതീയ സ്ഥാനം കല്പിക്കപ്പെട്ടിട്ടുള്ള കാലംചെയ്ത പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തന്റെ ബാല്യകാലസ്മരണകൾ അയവിറക്കുമ്പോൾ പറയുമായിരുന്നു:

"എന്റെ കുട്ടിക്കാലത്ത് കുര്യൻ റൈട്ടറേക്കാൾ ഒരു വലിയ മനുഷ്യൻ ഈ നാട്ടിൽ ജീവിച്ചിരുന്നിട്ടില്ല. എല്ലാ അർത്ഥത്തിലും അദ്ദേഹം വലിയ മനുഷ്യനായിരുന്നു. വലിയ വലിയ മനുഷ്യൻ." പ. ബാവായുടെ വാക്കുകൾ കുര്യൻ റൈട്ടറുടെ വ്യക്തിത്വമഹത്വത്തിന് സാക്ഷ്യം വഹിക്കുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൽ മലങ്കര സമുദായം ജന്മം നൽകിയ ആ നസ്രാണി സിംഹത്തെക്കുറിച്ച് ഇന്നത്തെ തലമുറയ്ക്കുള്ള അറിവ് തുലോം പരിമിതമാണ്. സ്വസമുദായത്തിൽപെട്ട ചരിത്രകാരന്മാർ പോലും അദ്ദേഹത്തെ ബോധപൂർവ്വമോ അല്ലാതെയോ വിസ്മരിച്ചു കളഞ്ഞുവെന്നതാണ് സത്യം. സത്യത്തിന്റെ മുഖം തെളിച്ചുകാട്ടാൻ പലരും ഭയപ്പെട്ടതുകൊണ്ടാണ്, രേഖപ്പെടുത്തപ്പെടേണ്ട താളുകളിൽ ആ നാമം കയറാതെ പോയത്.

മലങ്കരസമുദായത്തിന്റെ പൂർണ്ണചരിത്രം എഴുതുന്നവർക്ക് കുര്യൻ

റൈട്ടറെ തള്ളിക്കളയാനാവില്ല. കാരണം മലയാളക്കരയുടെ സാംസ്ക്കാരിക ജീവിതത്തിൽ തന്റേതായ സംഭാവനകൾ അദ്ദേഹം നൽകിയിരുന്നു.

കുര്യൻ റൈട്ടറുടെ കാലഘട്ടത്തിന് മുമ്പ് മലങ്കര നസ്രാണി സമൂഹം ജന്മം നൽകിയ മറ്റൊരു മഹാപുരുഷനായിരുന്നു തച്ചിൽ മാത്തു തരകൻ. ഇവരുടെ കാലഘട്ടങ്ങൾ രണ്ടായിരുന്നെങ്കിലും സ്വഭാവസവിശേഷതകളിൽ ഇവർ തമ്മിൽ പല സാദൃശ്യങ്ങളും ഉണ്ടായിരുന്നു, സാദൃശ്യങ്ങളോടൊപ്പം അടിസ്ഥാനപരമായ വൈരുദ്ധ്യങ്ങളും.

ഇരുവരും ഉത്കൃഷ്ടകുലജാതർ. പക്ഷേ മാത്തുത്തരകൻ കത്തോലിക്കാ സുറിയാനി സമുദായത്തിലും കുര്യൻ റൈട്ടർ മലങ്കര സുറിയാനി സമുദായത്തിലും പിറന്നുവീണു. മലങ്കര സുറിയാനി ക്രിസ്ത്യാനികൾ പഴയകൂറ്റ്, പുത്തൻകൂറ്റ് എന്ന് രണ്ടു വിഭാഗമായി പിരിഞ്ഞിട്ടില്ലായിരുന്നെങ്കിൽ ഈ രണ്ടു മഹാപുരുഷന്മാരും നസ്രാണികളുടെ പൊതു സ്വത്തായി അംഗീകരിക്കപ്പെടുമായിരുന്നു.

ധർമ്മരാജാവ് എന്നറിയപ്പെട്ടിരുന്ന കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവിന്റെയും ബാലരാമവർമ്മ മഹാരാജാവിന്റെയും ഭരണകാലത്ത് തച്ചിൽ മാത്തുതരകൻ രാജസന്നിധിയിലെ പ്രധാന കാര്യാലോചനക്കാരിലൊരാളായിരുന്നു. ഉപ്പു കുത്തകയിലൂടെയും, വ്യവസായ വാണിജ്യാദികളിലൂടെയും തച്ചിൽ മാത്തുതരകൻ ഒരു നസ്രാണി പ്രഭുവായി മാറി. അദ്ദേഹത്തിനനുകൂലമായും പ്രതികൂലമായും ചരിത്രകാരന്മാർ എഴുതിയിട്ടുണ്ട്. അനുകൂലിച്ചാലും പ്രതികൂലിച്ചാലും ചരിത്രത്തിൽ അദ്ദേഹം അവഗണിക്കപ്പെട്ടില്ല എന്നത് ശ്രദ്ധേയമാണ്.

കത്തോലിക്കരും, അകത്തോലിക്കരുമായ ഗ്രന്ഥകാരന്മാർ അദ്ദേഹത്തെക്കുറിച്ച് എഴുതിയിട്ടുണ്ട്. എം. ഒ. ജോസഫിന്റെ *തച്ചിൽ മാത്തുതരകൻ*, ചിത്രമെഴുത്ത് കെ. എം. വറുഗീസിന്റെ 'തച്ചിൽ മാത്തുതരകന്റെ തങ്കക്കൊമ്പൻ' തുടങ്ങിയവ മാത്തുതരകന്റെ ജീവിതത്തിലേയ്ക്ക് വെളിച്ചം വീശുന്ന ഗ്രന്ഥങ്ങളാണ്.

ആയില്യം തിരുനാൾ, വിശാഖം തിരുനാൾ എന്നീ രണ്ടു പ്രശസ്തരും പ്രതാപശാലികളും ആയ രാജാക്കന്മാരുടെ ഭരണകാലത്ത് അവരുടെ ഉപദേഷ്ടാക്കളിൽ പ്രമുഖനായിരുന്നു കുര്യൻ റൈട്ടർ.

തിരുവിതാംകൂറിലും, കൊച്ചിയിലും, ബ്രിട്ടീഷ് മലബാറിലും ആയി ഒരു വലിയ വ്യവസായ സാമ്രാജ്യം അദ്ദേഹം പടുത്തുയർത്തി. ഇതുവഴി ധാരാളം പണം വാരിക്കൂട്ടാൻ റൈട്ടർക്ക് കഴിഞ്ഞു. തിരുവിതാംകൂറിലും കൊച്ചിയിലും ബ്രിട്ടീഷ് മലബാറിലുമെല്ലാം ധാരാളം സ്ഥാവരജംഗമ സ്വത്തുക്കൾ അദ്ദേഹം സമ്പാദിച്ചു.

ധനവും യശസ്സും അദ്ദേഹത്തെ അഹങ്കാരിയാക്കിയില്ല. നാടിനും, സമുദായത്തിനും, കുടുംബത്തിനും വേണ്ടി തന്റെ പണം അദ്ദേഹം വെള്ളം പോലെ ഒഴുക്കി. ഇന്നത്തേതുപോലെ എക്സൈസ് വകുപ്പ് അക്കാലത്ത് ഉണ്ടായിരുന്നില്ല. കള്ള്, കറുപ്പ്, ചാരായം, ഗഞ്ചാവ് ഇതെല്ലാം വിൽക്കുന്നതിനുള്ള പൂർണ്ണ അധികാരം കുര്യൻ റൈട്ടർക്കായിരുന്നു.

"രാജന്റെ കല്പന കുര്യന്റെ കുത്തക
കുടികളിൽ ചാരായം വിറ്റു കൂടാ...."

ഇന്നും പഴമക്കാരുടെ നാവിൽ തത്തിക്കളിക്കുന്ന ഒരു പാട്ടാണിത്. അക്കാലത്ത് പ്രതാപശാലിയായ കുര്യൻ റൈട്ടറെ അറിയാത്ത ഒരു കൊച്ചു കുട്ടി പോലും തിരുവിതാംകൂറിലൊ കൊച്ചിയിലൊ ഉണ്ടായിരുന്നിരിക്കയില്ല.

പക്ഷേ, ബഹുമുഖപ്രതിഭയാൽ അനുഗൃഹീതനായ ആ മഹാപുരുഷൻ അറുപതു തികയുംമുൻപേ ജീവിതത്തോട് യാത്ര പറഞ്ഞു. എങ്കിലും ഹ്രസ്വമായ ആ കാലഘട്ടത്തിൽ പത്തു പുരുഷായുസ്സുകൾ കൊണ്ട് ചെയ്തു തീർക്കാവുന്നതിലധികം കാര്യങ്ങൾ അദ്ദേഹം നിറവേറ്റി.

മലയാള പത്രത്തറവാട്ടിലെ കാരണവരും മലയാള മനോരമ പത്രാധിപരും ആയിരുന്ന യശഃശ്ശരീരനായ കെ. സി. മാമ്മൻ മാപ്പിള തന്റെ *ജീവിത സ്മരണകളിൽ* കുര്യൻ റൈട്ടറെക്കുറിച്ച് എഴുതിയിരിക്കുന്ന ഭാഗം ശ്രദ്ധേയമാണ്:

"ഇദ്ദേഹം ആദ്യകാലത്ത് കൊച്ചിയിലെ യൂറോപ്യൻ കമ്പനികളിൽ ജോലിയിലിരുന്ന ശേഷം സ്വന്തമായി കറുപ്പു കുത്തകയും മറ്റു പല കുത്തക വ്യാപാരങ്ങളും നടത്തി. അതിൽ നിന്നും വളരെ ധനവും മാനവും കീർത്തിയും നേടി. കുര്യൻ റൈട്ടർ വെറുമൊരു വ്യവസായി മാത്രമല്ലായിരുന്നു. അന്നത്തെ കാലസ്ഥിതിയെ കവിഞ്ഞ് പുരോഗമനപരമായ ആശയസംസ്ക്കാരവും പ്രത്യേകിച്ച് സമുദായാഭിമാനവും, കർമ്മകുശലതയും തികഞ്ഞ ഒരു മാന്യനുമായിരുന്നു. സ്വന്ത സമുദായാംഗങ്ങളായ സുറിയാനി ക്രിസ്ത്യാനികളുടെ അഭിവൃദ്ധിയിൽ അദ്ദേഹം അത്യധികം ശ്രദ്ധാലുവും ഉത്സുകനുമായിരുന്നു. ഇങ്ങനെ പല വിധത്തിൽ സിദ്ധിച്ച മാനസോത്തേജനങ്ങളുടെ ഫലമായി അദ്ദേഹം കൊച്ചിയിൽ നിന്നു 'വെസ്റ്റേൺ സ്റ്റാർ' എന്ന പേരിൽ ഒരു ഇംഗ്ലീഷ് പത്രവും, 'പശ്ചിമതാരക' എന്ന പേരിൽ ഒരു മലയാള പത്രവും തുടങ്ങി. ഇത്രമാത്രം വ്യക്തിവിലാസവും പുരോഗമനപരമായ ആശയഗതിയുമുള്ള ഒരു മാന്യൻ ആദ്യകാലത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഗാഢമായ സ്നേഹാദരങ്ങളെ ആർജിച്ചതാശ്ചര്യമല്ല. അവർ തമ്മിൽ പിണങ്ങുന്നതുവരെ ഇരുവർക്കും അന്യോന്യം അനൽപ്പമായ സ്നേഹാദരങ്ങൾ ഉണ്ടായിരുന്നു. കുര്യൻ റൈട്ടർ കൊച്ചിയിൽ

പ്രതാപവാനായി താമസിക്കുന്ന കാലത്ത് അന്നത്തെ മദ്രാസ്സ് ഗവർണ്ണറായിരുന്ന ഗ്രാൻഡ്ഗഫ് ധ്വര കൊച്ചി സന്ദർശിക്കുകയുണ്ടായി. തദവസരത്തിൽ, സമുദായാഭിമാനിയായ കുര്യൻ റൈട്ടറുടെ ഉത്സാഹത്താൽ പുത്തൻകൂറ്റ് സുറിയാനിക്കാരും പഴയകൂറ്റ് സുറിയാനിക്കാരും കൂടി യോജിച്ച് ഗ്രാൻഡ്ഗഫ് ധ്വരയ്ക്ക് ഒരു മംഗളപത്രം സമർപ്പിയ്ക്കുകയുണ്ടായി. ഇൻഡ്യയുടെ തെക്കേയറ്റത്തു കിടക്കുന്ന സുറിയാനിക്കാരുടെ മഹത്വവും നാഗരികത്വവും മദ്രാസ് ഗവർണ്ണറെ കാണിച്ച് അദ്ദേഹത്തിന്റെ മനസ്സിൽ നല്ല ഒരു മതിപ്പ് ഉണ്ടാക്കിത്തീർക്കണമെന്നുള്ള സമുദായാഭിമാനം കൊണ്ട് പ്രേരിതനായി കുര്യൻ റൈട്ടർ ഈ സ്വീകരണച്ചടങ്ങിന് ഉത്സാഹിച്ചതാണ്. പഴയകൂറ്റുകാരും പുത്തൻകൂറ്റുകാരും കൂടി യോജിച്ചു നടത്തിയ ആദ്യത്തെ പൊതുചടങ്ങ് എന്ന നിലയിൽ പ്രാധാന്യം അർഹിയ്ക്കുന്ന സുസ്മരണീയമായ ഒരു സംഭവമാണിത്.

അന്ന് നാടുവാണിരുന്ന വിശാഖം തിരുനാൾ മഹാരാജാവ് തിരുമനസ്സുകൊണ്ട് കൊച്ചിയിൽ എഴുന്നള്ളിയ അവസരത്തിൽ യാക്കോബായ സുറിയാനിക്കാർ ചേർന്ന് മഹാരാജാവ് തിരുമനസ്സിലേയ്ക്ക് ഒരു മംഗളപത്രം സമർപ്പിയ്ക്കുകയുണ്ടായി. ആ ചടങ്ങിന്റെയും സൂത്രധാരൻ കുര്യൻ റൈട്ടറാണെന്ന് വിചാരിക്കാൻ ന്യായമുണ്ട്. കാരണം സഹോദരീപുത്രനായ ജോൺ വക്കീൽ അന്ന് കുര്യൻ റൈട്ടറുടെ കൂടെ താമസിച്ച് എറണാകുളത്ത് ഹൈസ്കൂൾ ക്ലാസ്സിലും പിന്നെ എഫ്. എ. ക്ലാസ്സിലും പഠിച്ചുകൊണ്ടിരുന്നു. അന്ന് യാക്കോബായ സുറിയാനിക്കാരുടെ വകയായി വിശാഖം തിരുന്നാൾ തിരുമനസ്സിലേയ്ക്ക് സമർപ്പിച്ച മംഗളപത്രത്തിന് മറുപടിയായി തിരുമനസ്സുകൊണ്ട് സ്വന്തം കൈപ്പടയിൽ എഴുതി വായിച്ച മറുപടിയുടെ അസ്സൽ ജോൺ വക്കീൽ മദ്രാസ് ക്രിസ്ത്യൻ കോളജിൽ ഒരു ലക്ചറർ ആയിരുന്ന കാലത്ത്, അദ്ദേഹം മദ്രാസിൽ താമസിച്ചിരുന്ന വസതിയിൽ ഒരു വിശിഷ്ട സാധനമെന്ന നിലയിൽ ഒരു കണ്ണാടി ചട്ടക്കൂട്ടിലിട്ട് ഭിത്തിയിൽ തൂക്കിയിട്ടിരിയ്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. വിശാഖം തിരുനാൾ തിരുമനസ്സിലെ മറുപടി പ്രസംഗം "Clergymen and Laymen of the Syrian Church" എന്ന് അഭിസംബോധന ചെയ്തുകൊണ്ടാണ് ആരംഭിച്ചിരിയ്ക്കുന്നത്. അതു ഞാൻ നല്ലവണ്ണം ഓർക്കുന്നു. പ്രസ്തുത മറുപടിയിലെ മറ്റൊരു വാചകവും പ്രത്യേകം ശ്രദ്ധാർഹമാണ്. അത് ഇംഗ്ലീഷിൽ ഏതാണ്ടിങ്ങനെയായിരുന്നു:

"If Sree Parasu Rama were to re visit this land of Kerala he would not find a more loyal and industrious community .... the Syrian Christians." മഹാരാജാക്കന്മാരുടെ നാവിൽ നിന്ന് പ്രശംസാപരമായ ഒരു വാക്ക് കിട്ടിയതിൽ കേരള സുറിയാനിക്കാരായ ഇരു വിഭാഗക്കാരും അഭിമാനിച്ചതായറിയാം. എന്നാൽ കാലം മാറി. രാജത്വത്തിന്റെ വിലയിടിഞ്ഞിരിക്കുന്ന

ഈ ജനായത്തയുഗത്തിൽ രാജഭക്തരെന്നുള്ള ബിരുദത്തിനുവേണ്ടി ആരും അവകാശവാദമൽസരം പുറപ്പെടുവിയ്ക്കുമെന്ന് തോന്നുന്നില്ല. ജനായത്ത ഭരണസമ്പ്രദായത്തിന് പരമാധികാരം ലഭിച്ചിരിയ്ക്കുന്ന ഇക്കാലത്ത് ദാസ്യമനഃസ്ഥിതിയുടെ ഒരു പ്രതീതിയാണല്ലോ രാജഭക്തി എന്ന പദത്തിന്റെ പ്രഥമശ്രവണത്തിൽ തന്നെ മിക്കവർക്കും ഉണ്ടാകുന്നത്. അങ്ങനെ ഇന്നത്തെ മാനദണ്ഡങ്ങളനുസരിച്ച് ഇന്ന് ആരിലും അത്ര വളരെ അഭിനിവേശമൊ, അഭിമാനമൊ ഉദ്ദീപിപ്പിക്കാൻ കഴിവില്ലാത്ത ആ രാജകീയ സർട്ടിഫിക്കറ്റിനെപ്പറ്റിയുള്ള വാസ്തവം ഇന്ന് തുറന്നു പറയുവാൻ മടിക്കേണ്ട കാരണമില്ലല്ലൊ.

അതെ. അന്ന് ശ്രീ വിശാഖം തിരുന്നാൾ യാക്കോബായ സുറിയാനിക്കാരെ പ്രത്യേകമായി അഭിസംബോധന ചെയ്തു പറഞ്ഞ ഒരു വാചകം തന്നെയാണത്. ഇനി ആ വാചകത്തിന്റെ പ്രചാരചരിത്രത്തിൽ മറ്റൊരു വൈചിത്ര്യം കൂടി കടന്നുകൂടുവാനിടയായിട്ടുണ്ട്. അതായതു പ്രസ്തുത വാചകത്തിൽ 'Loyal' എന്നൊരു വിശേഷണപദം മഹാരാജാവു തിരുമനസുകൊണ്ട് ഉപയോഗിച്ചിരുന്നുവെന്നതിൽ ആർക്കും സംശയമില്ല. എന്നാൽ അതോടുകൂടി തിരുമേനി ഉദ്ധരിച്ച മറ്റേ വിശേഷണപദം 'Industrious' എന്നു തന്നെയായിരുന്നൊ എന്ന് പലർക്കും നിശ്ചയമില്ല. അതിനാൽ പലരും തങ്ങളുടെ സ്വന്ത മനോധർമ്മം പോലെ ആ വാചകം പൂരിപ്പിച്ച് പ്രചരിപ്പിച്ചു. ജോൺ വക്കീൽ തന്നെ ഒരിക്കൽ ആ അസ്സലിന്റെ ശരിയായ പകർപ്പ് "മലയാള മനോരമയിൽ" പ്രസിദ്ധപ്പെടുത്തിയതായി ഓർക്കുന്നു. കുറേക്കാലം കഴിഞ്ഞ് വിശാഖം തിരുന്നാൾ തിരുമനസ്സിലെ സ്വന്തം കൈപ്പടയിൽ എഴുതിയതും ജോൺ വക്കീൽ ഭദ്രമായി സൂക്ഷിച്ചിരുന്നതുമായ ആ കടലാസ്സ് എങ്ങിനെയൊ കാണാതെ പോയതായി ജോൺ വക്കീൽ തന്നെ പറഞ്ഞു കേട്ടിട്ടുണ്ട്. രാജഭക്തികൊണ്ട് ആർക്കും വലിയ പ്രയോജനമൊ അതിൽ അഭിമാനത്തിന് കാരണമൊ ഇല്ലാത്ത ഇക്കാലത്ത് അതൊരു തീരാനഷ്ടമായി ആരും കരുതുമെന്ന് തോന്നുന്നില്ല."

കുര്യൻ റൈട്ടർക്ക് അന്നുണ്ടായിരുന്ന സ്വാധീനബലം എത്രയായിരുന്നുവെന്ന് മാമ്മൻ മാപ്പിളയുടെ ഈ സ്മരണക്കുറിപ്പുകൾ തെളിയിക്കുന്നു.

# 3

# ജനനം കുടുംബം

കോട്ടയത്തെ പുരാതനപ്രസിദ്ധമായ കുന്നുംപുറത്തായ അക്കരത്ത റവാട്ടിൽ (കറുകാഞ്ചേരി എന്നും അറിയപ്പെടുന്നു) കോര ഇട്ടീരായുടെ പുത്രനായി കൊല്ലവർഷം 1004-ൽ (എ. ഡി. 1829) കുര്യൻ റൈട്ടർ ഭൂജാ തനായി. കുര്യൻ റൈട്ടറുടെ മാതാവ് ഏലി, കുട്ടൻചിറ എന്ന പുരാതന സിറിയൻ ക്രിസ്ത്യൻ കുടുംബത്തിലെ അംഗമായിരുന്നു. ഇദ്ദേഹത്തിന്റെ ജനനത്തോടു ബന്ധപ്പെട്ട ഒരു ഐതിഹ്യം രസകരമാണ്. ഇന്നും പഴമ പരിചയമുള്ളയാളുകൾ ഇക്കഥ പറയാറുണ്ട്.

1004-ാമാണ്ടിലെ മുറജപകാലം. തിരുവനന്തപുരം ശ്രീ പത്മനാഭസ്വാമി ക്ഷേത്രത്തിൽ നടക്കുന്ന ഈ ചടങ്ങിൽ സംബന്ധിക്കുന്നതിന് വടക്കൻ ദിക്കുകാരായ ഏതാനും ബ്രാഹ്മണശ്രേഷ്ഠർ മീനച്ചിലാറ്റിലൂടെ തണ്ടു വെച്ച വള്ളത്തിൽ പോവുകയായിരുന്നു. ഭക്ഷണം കഴിക്കുന്നതിനും വിശ്ര മിക്കുന്നതിനുമായി ആറ്റുതീരത്തു വള്ളം അടുപ്പിക്കുവാൻ അവർ വള്ള ക്കാരോട് ആജ്ഞാപിച്ചു. അക്കരത്തറവാടിന് സമീപമുള്ള വെൺമ ണൽത്തിട്ടയിലാണ് അവർ വള്ളം അടുപ്പിച്ചത്. ജ്യോതിശാസ്ത്രം, വരാ ഹമിഹരാദിഹോരാ ശാസ്ത്രങ്ങൾ, ഭാസ്ക്കര പ്രോക്തങ്ങളായ ശില്പ ശാസ്ത്രങ്ങൾ, തന്ത്ര സമുച്ചയം മുതലായവകളിൽ അഗാധ പാണ്ഡിത്യ മുള്ളവരായിരുന്നു ആ ബ്രാഹ്മണ ശ്രേഷ്ഠർ. മലയാള ബ്രാഹ്മണർക്ക് ജന്മ സിദ്ധമായ നർമ്മബോധത്താലും അവർ അനുഗൃഹീതരായിരുന്നു. ആ വെൺമണൽത്തിട്ടയിൽ കുളിർകാറ്റുമേറ്റ് വെടി പറഞ്ഞ് രസിച്ചുകൊണ്ടി രിക്കുമ്പോൾ ഒരു പുരുഷപ്രജയുടെ ജനനത്തെ സൂചിപ്പിക്കുന്ന "മാത്തല്ല" ശബ്ദം കേട്ടു.

ശിശുവിന്റെ ജന്മമുഹൂർത്തം അത്യുത്കൃഷ്ടമാണെന്ന് ആ ബ്രാഹ്മണ ശ്രേഷ്ഠർ ഒരേ സ്വരത്തിൽ പറഞ്ഞു. "ഈ ശിശു പ്രതാപശാലിയായ ഒരു പുരുഷകേസരിയായിത്തീരും" എന്ന് അവർ പ്രവചിച്ചു. റൈട്ടറുടെ പിതാ വിനോടും ബന്ധുക്കളോടും ഈ വിവരം അവർ പറയുകയും ചെയ്തു. ആ ബ്രാഹ്മണശ്രേഷ്ഠരുടെ പ്രവചനം പൂർണ്ണമായും ഫലിച്ചുവെന്ന് പിൽക്കാല ചരിത്രം തെളിയിച്ചു.

ആ ബാലൻ വളർച്ചയുടെ പടവുകൾ ഒന്നൊന്നായി ചവുട്ടിക്കയറി. കേരളം മുഴുവൻ നിറഞ്ഞുനിന്ന ഒരു പുരുഷ കേസരിയായി വളർന്നു. രാജ്യതന്ത്രജ്ഞൻ, സമുദായ പരിഷ്ക്കർത്താവ്, വ്യവസായി, പത്രപ്ര വർത്തകൻ എന്നീ നിലകളിലെല്ലാം കുര്യൻ റൈട്ടർ അദ്വിതീയനായി ത്തീർന്നു.

## റൈട്ടറുടെ കുടുംബം

തിരുവിതാംകൂറിലെ പ്രശസ്തങ്ങളായ മിക്ക സിറിയൻ ക്രിസ്ത്യൻ കുടുംബങ്ങളും ഏതെങ്കിലും വഴിക്കു അക്കരത്തറവാടുമായി ബന്ധപ്പെട്ടിരുന്നു. അക്കരത്തറവാടിന്റെ പ്രതാപവും, പ്രശസ്തിയും ജ്വലിച്ചുനിന്നത് കുര്യൻ റൈട്ടറുടെ കാലത്തായിരുന്നു. കുര്യൻ റൈട്ടറുടെ സഹോദരപുത്രനും സന്തതസഹചാരിയുമായിരുന്ന സി. ജെ. കുര്യൻ അക്കരത്തറവാടിന്റെ മറ്റൊരു പ്രശസ്ത സന്താനമാണ്. സി. ജെ. കുര്യന്റെ വളർച്ചയ്ക്ക് അടിത്തറപാകിയത് കുര്യൻ റൈട്ടറാണെന്ന കാര്യത്തിൽ തർക്കമില്ല.

## കുടുംബപുരാണം*

തളിയിൽ കുന്നുംപുറത്ത് താമസിച്ചിരുന്ന ഇട്ടീരാ കോര എന്ന കാരണവരാണ് പ്രശസ്തമായ ഈ കുടുംബത്തിൽ ആദ്യമായി അറിയപ്പെടുന്ന പൂർവ്വികൻ.

ഒരു കാലത്ത് കടുത്തുരുത്തിയിൽ പ്രാബല്യത്തോടെ കഴിഞ്ഞിരുന്ന കിഴക്കേടത്തു കുടുംബത്തിലെ കാരണവരായിരുന്ന ഇദ്ദേഹം തെക്കുംകൂർ രാജാവിന്റെ ക്ഷണപ്രകാരം കോട്ടയത്തു കുടിയേറിപ്പാർത്തു. രാജകല്പന അനുസരിച്ച് തളിയിൽകോട്ടവാതുക്കൽ തന്നെ പാർപ്പുറപ്പിച്ചു. ഇദ്ദേഹത്തിന്റെ മക്കളിൽ ചിലർ പുളിങ്കുന്നിലേയ്ക്കും ചിലർ കുടമാളൂരേയ്ക്കും പോയിട്ടുണ്ട്. പുളിങ്കുന്നിൽ കിഴക്കേടംകാർ എന്നും കുടമാളൂരിൽ മുട്ടത്തു പാടത്തുകാർ എന്നും ഇവർ അറിയപ്പെട്ടു. ഇവരുടെ പൂർവ്വികർ ഇന്നും കുറവിലങ്ങാട്ടു പള്ളിയ്ക്കു സമീപം താമസിക്കുന്നുണ്ട്. 1652-ൽ ഈ കുടുംബത്തിലെ ഒരു കുര്യൻ ശെമ്മാശനും ചെങ്ങന്നൂർക്കാരൻ ഒരു ഇട്ടി ശെമ്മാശനും കൂടി മൈലാപ്പൂർ പോയി മാർത്തോമ്മാ ശ്ലീഹായുടെ കബർ സന്ദർശിച്ചതായും അന്ന് അവിടെ പറങ്കികൾ തടവിൽ പാർപ്പിച്ചിരുന്ന വിദേശ മേലദ്ധ്യക്ഷനായ അഹത്തുള്ളായെ കണ്ടതായും ഐതിഹ്യമുണ്ട്. തോമ്മാ അർക്കദിയാക്കോനെ മെത്രാനായി വാഴിക്കാനുള്ള കല്പന കൊണ്ടു വന്നതും ചരിത്രപ്രസിദ്ധമായ കൂനൻകുരിശു സത്യത്തിന് പാത ഒരുക്കിയതും ഈ ശെമ്മാശന്മാരാണ്.

പുരാതനകാലം മുതലെ കിഴക്കേടം കുടുംബക്കാർ സഭാകാര്യങ്ങളിൽ ഇടപെട്ടിരുന്നതായി ഇതിൽ നിന്നു മനസ്സിലാക്കാം. ഇന്നും സമുദായകാര്യങ്ങളിൽ തങ്ങളുടെ പൂർവ്വികന്മാരുടെ കാലടികളെ ഈ കുടുംബക്കാർ പിന്തുടരുന്നു.

---

* കുര്യൻ റൈട്ടറുടെ പൗത്രനായ സി. കോര രചിച്ച *അക്കര കുടുംബ ചരിത്രം* അവലംബിച്ചെഴുതിയത്.

കുര്യൻ റൈട്ടറുടെ പിതാവ് പഴയസെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമന്റെ വലങ്കൈ ആയിരുന്നു. കുര്യൻ റൈട്ടർ ഒരു കാലത്ത് പാലക്കുന്നത്ത് അത്താനാസ്യോസിന്റെയും പിന്നീട് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെയും വിശ്വസ്ത ഉപദേഷ്ടാവായിരുന്നു. കുര്യൻ റൈട്ടറുടെ മരണശേഷം റൈട്ടറുടെ ജേഷ്ഠ സഹോദരൻ കോര ഉലഹന്നാൻ (ഉലഹന്നാച്ചൻ) മരണം വരെ സമുദായ ട്രസ്റ്റിയായിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം കുര്യൻ റൈട്ടറുടെ സഹോദരപുത്രനായ സി. ജെ. കുര്യൻ സമുദായ ട്രസ്റ്റിയായി തിരഞ്ഞെടുക്കപ്പെട്ടു. കുന്നുംപുറത്തു കുടുംബത്തിലെ ഒരു ശാഖയായ ഉപ്പൂട്ടിൽ കുടുംബത്തിലെ കുര്യൻ ഏബ്രഹാം മരണം വരെ സമുദായ ട്രസ്റ്റിയായിരുന്നു. ഈ കുടുംബത്തിലും വിവിധ ശാഖാ കുടുംബത്തിലും പെട്ട അനേകം പേർ സമുദായ നേതാക്കന്മാരായി ശോഭിച്ചിട്ടുണ്ട്. ചെറിയപള്ളി, പുത്തൻപള്ളി, കുരിശുപള്ളി, സിംഹാസനപ്പള്ളി തുടങ്ങിയവയുടെയെല്ലാം സ്ഥാപനത്തിൽ കുന്നുംപുറത്തു കുടുംബത്തിലെ അതാത് കാലത്തെ കാരണവന്മാർ വലിയ പങ്കു വഹിച്ചിരുന്നു.

തെക്കുംകൂർ രാജകുടുംബവുമായി കുന്നുംപുറത്തു തറവാടുകൾ തലമുറകളായി ആഴമായ സ്നേഹബന്ധം പുലർത്തിയിരുന്നു. തളിയിൽകോട്ടയായിരുന്നു രാജാവിന്റെ ആസ്ഥാനം. തളിയിൽകോട്ടയുടെ ചുറ്റിലും കിടങ്ങും അതിനകത്ത് മൺമതിലും നാലു വശത്തും പടിപ്പുരമാളികയും അതിന്റെ ഉള്ളിലായി അമ്പലവും സ്ഥിതിചെയ്തിരുന്നു. ഗോപുരമാളികയുടെ വാതിൽക്കൽക്കൂടി വേണം കോട്ടയ്ക്ക് ഉള്ളിൽ കടക്കാൻ. കിടങ്ങിൽ വെള്ളവും വെള്ളത്തിൽ ചീങ്കണ്ണി മുതലായ ജന്തുക്കളും ഉണ്ടായിരുന്നു. ഈ കിടങ്ങുകൾ നികന്നിട്ട് രണ്ടു ദശാബ്ദമേ ആയിട്ടുള്ളു. ഗോപുരവാതിൽക്കൽ നിന്നും ഇരുവശത്തേയ്ക്കും രാജവീഥികളുണ്ടായിരുന്നു. വീഥികളുടെ പാർശ്വങ്ങളിൽ രാജസേവകരായ നസ്രാണികളും നായന്മാരും താമസിച്ചുവന്നു. നായന്മാരും നസ്രാണികളും അല്ലാതെ മറ്റു ജാതിയിൽ പെട്ട ആളുകൾ ഈ ഭാഗത്ത് അന്നുണ്ടായിരുന്നില്ല.

കിഴക്കോട്ട് പഴയ ചന്തക്കടവു വരേയും പടിഞ്ഞാറോട്ട് കുളപ്പുരക്കടവു വരേയും വടക്ക് മുഹമ്മദീയ പള്ളി വരേയും തെക്ക് പള്ളിക്കോണം ബോട്ടു കടവു വരേയും റോഡുണ്ടായിരുന്നു.

കുലീന നസ്രാണി കുടുംബമായ കുന്നുംപുറത്തു തറവാട്ടിലെ കാരണവന്മാർക്ക് രാജസന്നിധിയിൽ നല്ല സ്ഥാനം കല്പിച്ചിരുന്നു. രാജപ്രീതി നേടുവാൻ ഭാഗ്യം സിദ്ധിച്ച കുന്നുംപുറത്ത് കുര്യൻ എന്നയാൾക്ക് രാജാവ് കല്പിച്ചു നല്കിയതാണ് പള്ളിക്കോണം പാടം. അക്കരക്കാരുടെ കുത്തകക്കാലത്ത് ശമ്പളം വകവെച്ചു കൊല്ലപറമ്പിൽ കുഞ്ഞിന് കുറെ ഭാഗം കൊടുത്തു. ഇദ്ദേഹം അക്കരെ കുര്യൻ റൈട്ടറുടെ അനന്തരവനായിരുന്നു.

ചെറിയപള്ളിയുടെ പണി പൂർത്തിയാക്കുവാൻ തെക്കുംകൂർരാജാവ് കൊണ്ടുവന്നതാണ് അക്കരക്കാരെ എന്ന് ഐതീഹ്യം (അങ്ങനെ വരുന്ന പക്ഷം ചെറിയപള്ളിയുടെ പഴക്കം തന്നെ അക്കരക്കാർക്ക് കോട്ടയത്തു ണ്ടെന്നു കരുതാം).

തളിയിൽ കുന്നുംപുറത്തു താമസിച്ചിരുന്ന ഇട്ടീര കോര എന്ന കാര ണവർ വലിയ പ്രതാപശാലിയും രാജസേവകനുമായിരുന്നു. ഇദ്ദേഹത്തെ ചെറിയപള്ളിയുടെ വടക്കു ഭാഗത്തുള്ള ഗോവേണിയുടെ അടിവശത്താണ് അടക്കിയത്. ഇട്ടീരാ കോരയ്ക്ക് ശേഷമുള്ള നാലു തലമുറകളുടെ വിവ രങ്ങൾ ലഭിച്ചിട്ടില്ല.

നാലാം തലമുറയിൽപെട്ട കോര ഇട്ടീരായ്ക്ക് രണ്ട് പുത്രന്മാരും രണ്ടു പുത്രിമാരും ഉണ്ടായിരുന്നു. മൂത്തപുത്രൻ കോര ഇട്ടീരാ തറവാട്ടിൽ നിന്നും അല്പം കിഴക്ക് മാറിയും കുര്യൻ ഇട്ടീര അമ്പലവാതില്ക്കലുള്ള തറവാ ട്ടിലും താമസിച്ചു. ഇതിൽ കോര ഇട്ടീര അക്കര തറവാടിന്റെയും കുര്യൻ ഇട്ടീര ഉപ്പൂട്ടിൽ തറവാടിന്റേയും കാരണവന്മാരാണ്. സഹോദരിമാരിൽ മറിയത്തിനെ കോട്ടയത്തു ചക്കാലയിലും, അന്നമ്മയെ പള്ളാത്തുരുത്തി യിൽ ഒരു സമ്പന്ന കത്തോലിക്കാ കുടുംബത്തിലും കെട്ടിച്ചയച്ചു.

കോര ഇട്ടീരാ പാറേമാലിൽ കുടുംബാംഗമായ അന്നയെയാണ് വിവാഹം ചെയ്തിരുന്നത്. കോര ഇട്ടീരായുടെ പുത്രൻ ഇട്ടീരാ കോര കുട്ടൻചിറ കുടുംബാംഗമായ മറിയത്തിനെ വിവാഹം ചെയ്തു. ഈ ദമ്പ തികൾക്കുണ്ടായ ഏഴു സന്താനങ്ങളിൽ ഏറ്റം ഇളയ ആളാണ് നമ്മുടെ കഥാനായകനായ കുര്യൻ റൈട്ടർ.

ഇട്ടീരാ കോരയുടെ മൂത്തപുത്രൻ കോര ഇട്ടീരാ ചാലാശ്ശേരിൽ ചാച്ചി യമ്മയെ വിവാഹം ചെയ്ത് എടാട്ടുകളത്തിൽ താമസിച്ചു. രണ്ടാമത്തെ പുത്രൻ ഉലഹന്നാൻ ഇട്ടീരാ മൂന്ന് വിവാഹം കഴിച്ചു. ആദ്യ വിവാഹം പുളിക്കാട്ട് മഠത്തിൽ നിന്നായിരുന്നു. ഈ സ്ത്രീ സന്താനങ്ങൾ ഉണ്ടാ കാതെ മരിച്ചു. തുടർന്ന് കോട്ടപ്പറമ്പിൽ നിന്ന് ഇദ്ദേഹം വിവാഹം കഴിച്ചു. ഈ സ്ത്രീയും മക്കളില്ലാതെ മരിച്ചു. മൂന്നാമത് പുത്തൻപുരയിൽ കുടും ബത്തിൽ ഏലി എന്ന വനിതാ രത്നത്തെ വിവാഹം ചെയ്തു. ഇതിൽ അഞ്ചു മക്കളുണ്ടായി. പിൽക്കാലത്ത് സമുദായനേതാവ് എന്ന നിലയിൽ പ്രഖ്യാതനായിത്തീർന്ന സി. ജെ. കുര്യൻ ഇവരിലൊരാളാണ്.

കുര്യൻ റൈട്ടറുടെ ഒരു സഹോദരൻ റൈട്ടറുടെ ജനനത്തിന് മുമ്പു തന്നെ മരിച്ചുപോയിരുന്നു. ആ സഹോദരന്റെ പേരും കുര്യൻ എന്നായി രുന്നു. വൈദികവിദ്യാർത്ഥിയായി പഴയസെമിനാരിയിൽ കഴിഞ്ഞിരുന്ന സ്വപുത്രന്റെ മരണം ഇട്ടീരാകോരയെ കഠിനമായി ദുഃഖിപ്പിച്ചു.

'ഇനി ഈ കുടുംബത്തിൽ നിന്നാരും പട്ടക്കാരാകരുത്' എന്ന് അദ്ദേഹം ബന്ധുക്കൾ കേൾക്കെ പറഞ്ഞു. അദ്ദേഹത്തിന്റെ വാക്ക് ഫലിച്ചു. പിന്നീട് ഇന്നുവരെ അക്കരത്തറവാട്ടിൽ പട്ടക്കാർ ഉണ്ടായിട്ടില്ല. അതുപോലെ തന്നെ ആനയെ വാങ്ങിക്കരുതെന്നും ആ പൂർവ്വികൻ കല്പിച്ചിരുന്നു. ഈ കല്പന ഇന്നും ലംഘിക്കപ്പെട്ടിട്ടില്ല.

കുര്യൻ റൈട്ടറുടെ മൂത്ത സഹോദരി ആണ്ടമ്മയെ അയ്മനത്ത് കുറ്റിക്കാട്ടിൽ കെട്ടിച്ചു. ഭർത്താവ് അകാലചരമം പ്രാപിച്ചതിനെ തുടർന്ന് ആണ്ടമ്മയെ തലവടി കളക്കുടിയിൽ പുനർവിവാഹം ചെയ്ത് അയച്ചു.

രണ്ടാമത്തെ സഹോദരി കൊച്ചുമറിയാമ്മയെ നിരണത്ത് പ്രസിദ്ധമായ ഇലഞ്ഞിക്കൽ തറവാട്ടിൽ ആണ് വിവാഹം കഴിച്ചയച്ചത്. ഈ കൊച്ചുമറിയാമ്മയുടെ പുത്രന്മാരാണ് *മങ്കോട്ടയിലെ മഹർഷി* എന്നറിയപ്പെട്ടിരുന്ന പ്രസിദ്ധനായ ഇ. ജെ. ജോൺ വക്കീലും മാത്തുച്ചനും. മന്ത്രിമാരായിരുന്ന പരേതനായ ഇ. ജോൺ ഫീലിപ്പോസ്, ഇ. ജോൺ ജേക്കബ് എന്നിവരും പ്രശസ്തരായ ഇ. ജോൺ കുരുവിള, ഇ. ജോൺ സിറിയക്ക് എന്നിവരും ജോൺ വക്കീലിന്റെ പുത്രന്മാരും, ഡോ. ജോൺ മത്തായിയുടെ ഭാര്യ അച്ചാമ്മ പുത്രിയുമായിരുന്നു.

കണ്ടത്തിൽ വറുഗ്ഗീസ് മാപ്പിളയുടെ പുത്രൻ കെ. വി. ഈപ്പൻ വിവാഹം ചെയ്തിരിക്കുന്നത് ജോൺ വക്കീലിന്റെ മറ്റൊരു പുത്രിയായ കുഞ്ഞൂഞ്ഞമ്മയെ ആയിരുന്നു.

കുര്യൻ റൈട്ടർ കോട്ടയത്തു പ്രസിദ്ധമായ തേർത്താനത്തു കുടുംബാഗമായ മറിയത്തെ ആയിരുന്നു വിവാഹം ചെയ്തിരുന്നത്. പ്രസിദ്ധനായ തേർത്താനത്ത് പുന്നൻ ജഡ്ജി റൈട്ടറുടെ ഭാര്യാ സഹോദരനാണ്. ഭാര്യാ സഹോദരീഭർത്താവ് പുളിക്കൽ ഇട്ടൂപ്പ് റൈട്ടറും.

കുര്യൻ റൈട്ടർക്ക് ഒരു പുത്രനും രണ്ടു പുത്രിമാരും ആണ് ഉണ്ടായിരുന്നത്. പുത്രൻ സി. ചെറിയാൻ (കുഞ്ഞൂഞ്ഞ് മുതലാളി) കല്ലട മുതലാളി കുടുംബാംഗമായ റിബേക്കാമ്മ (അക്കമ്മ) യെ വിവാഹം ചെയ്തു.

മൂത്തപുത്രി പാപ്പിക്കുട്ടിയെ മേപ്രാൽ പായിക്കണ്ടത്തിൽ കെട്ടിച്ചു. രണ്ടാമത്തെ പുത്രി കുഞ്ചിക്കുട്ടിയെ കോട്ടയത്ത് കൊച്ചുപുരയ്ക്കലായ കൊച്ചുവളഞ്ഞാറ്റിൽ കെട്ടിച്ചു.

കുഞ്ഞൂഞ്ഞ് മുതലാളിക്ക് ആറ് ആൺമക്കളും രണ്ടു പെൺമക്കളും ആണുണ്ടായിരുന്നത്. മൂത്തപുത്രൻ ചെറിയാൻ കുര്യൻ ബി. എ. (കുഞ്ഞ്) 1100 മീനം 28-ന് 26-ാം വയസ്സിൽ ടൈഫോയിഡ് മൂലം മരിച്ചു.

ദ്വിതീയ പുത്രൻ സി. ലൂക്ക് (കൊച്ചുണ്ണൂണ്ണി) ചിറക്കടവിൽ സഭാ ട്രസ്റ്റി കോര കൊച്ചുകോരുള (പൊന്നവറാച്ചൻ) യുടെ പുത്രി സാറാമ്മയെ

വിവാഹം ചെയ്തു (പുത്രി കുഞ്ഞൂഞ്ഞമ്മ 14-ാമത്തെ വയസ്സിൽ മരണമടഞ്ഞു).

തൃതീയ പുത്രൻ ചെറിയാൻ ജോൺ (കുഞ്ചു) 1100-മാണ്ട് കർക്കിടകത്തിൽ 22-ാം വയസ്സിൽ മരണമടഞ്ഞു.

നാലാമത്തെ പുത്രൻ ചെറിയാൻ കോര എടത്വാ പോളക്കൽ കുടുംബാംഗമായ ശോശാമ്മയെ വിവാഹം ചെയ്തു. അഞ്ചാമത്തെ പുത്രനായ സി. കോശി (കൊച്ച്) കൊട്ടാരക്കര ആവിയോട്ട് തങ്കമ്മയെ വിവാഹം ചെയ്തു. അവരുടെ മരണശേഷം ഇരവിപേരൂർ ശങ്കരമംഗലത്ത് അന്നമ്മക്കുട്ടിയെ വിവാഹം ചെയ്തു. ഇതിൽ മക്കളില്ല.

പുത്രി അച്ചാമ്മ 1105-ാമാണ്ട് മിഥുനമാസത്തിൽ മരണമടഞ്ഞു. ഇവർ അവിവാഹിതയായിരുന്നു. ഏറ്റം ഇളയ പുത്രൻ കുഞ്ഞൂഞ്ഞ് 1106 മകരത്തിൽ മരണമടഞ്ഞു. ഇദ്ദേഹവും അവിവാഹിതനായിരുന്നു.

അക്കരത്തറവാടിനെപ്പറ്റി ഒരു കഥയുണ്ട്. കുന്നുംപുറത്താകുന്ന അക്കരത്തറവാടിന്റെ കാരണവർ കോര അക്കാലത്ത് തിരുവിതാംകൂർ ഗവൺമെന്റിന്റെ മുതൽപിടി ജോലി കൂടാതെ സുറിയാനി സമുദായത്തിലെ മുതൽപിടി ജോലിയും ചെയ്തുപോന്നു. ഇദ്ദേഹത്തിന്റെ താമസസ്ഥലം കോട്ടയത്തു തളീക്കോട്ടയുടെ മുമ്പിലൂടെ കിഴക്കോട്ടു പോകുന്ന വഴിയുടെ വലതുവശത്ത് ഉദ്ദേശ്യം പത്തു സെന്റ് സ്ഥലത്തായിരുന്നു. ഈ സ്ഥലം ഗവൺമെന്റിൽ നിന്നും കരം ഒഴിവായി കിട്ടിയതായിരുന്നു. മൺറോ സായിപ്പിന്റെ കാലത്താണ് സുറിയാനിക്കാരുടെ വിദ്യാഭ്യാസത്തിനായി ഇപ്പോഴത്തെ പഴയസെമിനാരി കെട്ടിടത്തിന്റെ സ്ഥലം കരമൊഴിവായി കൊടുത്തത്. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ (പിന്നീട് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ) ആണ് സെമിനാരി സ്ഥാപകൻ. അക്കരക്കാരുടെ പൂർവ്വികനായ കോര ഇട്ടൂപ്പ് റമ്പാന്റെ കൂടെ പഴയസെമിനാരിയ്ക്ക് കല്ലിടുവാൻ ചെറിയപള്ളിയിൽ നിന്നും പോയപ്പോൾ ഇട്ടൂപ്പ് റമ്പാന്റെ ആജ്ഞ പ്രകാരമാണ് സെമിനാരിയുടെ അടുക്കൽ താമസിക്കുന്നതിനായി ഇപ്പോൾ കാണുന്ന അക്കര തറവാടിന്റെ കല്ലിട്ടത്; പഴയസെമിനാരിയുടെ കല്ലിട്ട ദിവസം തന്നെയായിരുന്നു അത്. മാർ ദീവന്നാസ്യോസിന്റെ കാലശേഷം മെത്രാനായത് പുന്നത്ര മാർ ദീവന്നാസ്യോസ് ആയിരുന്നു.

പുന്നത്ര മാർ ദീവന്നാസ്യോസിന്റെ ഭരണകാലം ഹ്രസ്വമായിരുന്നു. സമർത്ഥനും പരിഷ്കൃതാശയനും ആയിരുന്ന മെത്രാപ്പോലീത്താ 1825-ൽ കാലം ചെയ്തു. കോട്ടയം ചെറിയപള്ളിയിലാണ് അദ്ദേഹത്തെ അടക്കം ചെയ്തത്.

കല്ലുങ്കത്രപ്പള്ളിയിൽ ഒരു പെരുന്നാളിൽ സംബന്ധിച്ചിട്ട് വള്ളത്തിൽ പഴയസെമിനാരിയിലേക്ക് തിരിച്ച് എഴുന്നള്ളുമ്പോൾ അദ്ദേഹത്തിന്

വിഷൂചികാരോഗം മൂർച്ഛിച്ചു. സെമിനാരിയിൽ എത്തിയശേഷം കാലം ചെയ്യുകയും ചെയ്തു.

അക്കര കുടുംബത്തിലെ കാരണവരും മലങ്കര മെത്രാപ്പോലീത്തായുടെ വലംകൈയുമായിരുന്ന കോരയുടെ നേതൃത്വത്തിലാണ് കബറടക്കത്തിനുള്ള ഒരുക്കങ്ങൾ ചെയ്തത്. പഴയസെമിനാരിയിൽ വച്ചാണ് മെത്രാപ്പോലീത്താ കാലം ചെയ്തതെങ്കിലും ചെറിയപള്ളിയിൽ മദുബഹായുടെ തെക്കെ ഭാഗത്താണ് കബറടക്കിയിരിക്കുന്നത്.

പുന്നത്ര മാർ ദീവന്നാസ്യോസിന് ശേഷം ചേപ്പാട്ട് ദീവന്നാസ്യോസ് ആയിരുന്നു മലങ്കര മെത്രാപ്പോലീത്താ ആയത്. മുൻഗാമികളുടെ കാലത്തെന്നപോലെ ഇക്കാലത്തും അക്കര കാരണവർ സെമിനാരി കണക്കെഴുത്ത് തുടർന്നുപോന്നു.

അക്കര കാരണവർക്ക് നീലകണ്ഠശ്ശാർ എന്നൊരു സേവകനുണ്ടായിരുന്നു. ഗവൺമെന്റിലേക്കുള്ള പണപ്പിരിവിന് പോകുന്നത് ഇരുവരും ഒന്നിച്ചാണ്. നാണയങ്ങൾ ചാക്കിൽ കെട്ടിച്ചുമന്നു കൊണ്ടുവരുന്നത് നീലകണ്ഠശ്ശാരാണ്.

ഒരു ദിവസം ഇരുവരും കൂടി ഗവൺമെന്റിലേക്കുള്ള പണപ്പിരിവു നടത്തിയിട്ട് മടങ്ങിവരികയായിരുന്നു. അക്കര വീടിന് സമീപത്തെത്തിയപ്പോൾ കാരണവർക്ക് ഒരു തലകറക്കം ഉണ്ടാവുകയും നിമിഷത്തിനുള്ളിൽ മൃതിയയടയുകയും ചെയ്തു. ഈ തക്കം നോക്കി നീലകണ്ഠശ്ശാർ പണവും പണ്ടങ്ങളും തട്ടിയെടുക്കുകയും ചെയ്തു എന്നാണ് കേൾവി.

അക്കരക്കാരുടെ ഈ പൂർവ്വികനായ കോരയെ കബറടക്കിയിരിക്കുന്നത് ചെറിയപള്ളിയിലാണ്. കുന്നുംപുറത്ത് തറവാടിന്റെ നിര ചെറിയപള്ളിയിലെ വടക്കേ വരാന്തയിലുള്ള ഗോവണിയുടെ താഴെയായിരുന്നു (ആ ഗോവണി ഇപ്പോൾ അവിടെ നിന്നും മാറ്റി സ്ഥാപിച്ചിട്ടുണ്ട്).

ഗവൺമെന്റിൽ കിട്ടേണ്ടതായ പണത്തിന് അക്കരത്തറവാട്ടിലെ പുര പൂട്ടി മുദ്ര വെച്ചു. അന്ന് അക്കര കുടുംബത്തിന്റെ ഏറ്റം അടുത്ത ബന്ധം ഉപ്പൂട്ടിൽ കുടുംബവുമായി ആയിരുന്നു. അവരുടെ ആലോചനപ്രകാരം അറയ്ക്കകത്തുണ്ടായിരുന്ന പൊൻ - പൊടി സാമാനങ്ങൾ എല്ലാം അറയുടെ മുകൾതട്ടു പൊളിച്ച് എടുത്ത് ഉപ്പൂട്ടിൽ വീട്ടിലും പടിഞ്ഞാറെത്തലയ്ക്കലും കൊണ്ടുപോയി സൂക്ഷിച്ചു.

സർക്കാരിന്റെ ആളുകൾ വന്ന് തീരെ കൊച്ചുകുട്ടികളായിരുന്ന ഇട്ടിയവിരാ, ഉലഹന്നാൻ, കുര്യൻ എന്നിവരെ മുറ്റത്ത് വെയിലത്ത് നിറുത്തി ശിക്ഷിച്ചു. വെയിൽ മൂത്തപ്പോൾ അമ്മയുടെ ഹൃദയം കഠിനമായി വേദനിച്ചു. അവർ ഉടൻ തന്നെ വസ്തുക്കളുടെ ആധാരമെല്ലാം എടുത്ത്

സർക്കാർ ഉദ്യോഗസ്ഥർക്ക് ഇട്ടുകൊടുത്ത് ശിക്ഷയിൽ നിന്നും മക്കളെ രക്ഷിച്ചു. അതിൽ പിന്നെ കുടുംബത്തേയ്ക്ക് ആകെയുണ്ടായിരുന്ന സ്വത്ത് മുളന്തല നാല്പതു പറ നിലവും അതിനടുത്ത് കുളക്കാട്ടിൽ പുരയിടവും അക്കരെയുള്ള വീടും പറമ്പും കുന്നുംപുറത്തുള്ള സ്ഥലവുമായിരുന്നു.

ഈ സമയത്ത് കുടുംബത്തിലെ കാരണവർ ഇട്ടിയവിരാ ആയിരുന്നു. ഇട്ടിയവിരാ താമസിയാതെ അയ്മനത്തിൽ ചാലാശ്ശേരിയിൽ നിന്നു വിവാഹം കഴിച്ചു. ആ അവകാശത്തോടു കൂടി അക്കരെയുള്ള ഇപ്പോഴത്തെ എടാട്ടുകളത്തിൽ താമസമാക്കി. പിന്നീട് വീട്ടുകാര്യം അന്വേഷിച്ചത് രണ്ടാമത്തെ പുത്രനായ ഉലഹന്നാൻ അവർകളായിരുന്നു. ഇദ്ദേഹത്തിന് സെമിനാരി കണക്കെഴുത്തോടൊപ്പം സർക്കാരിന്റെ പാറമ്പുഴ തടിച്ചുങ്കത്തിൽ ഒരു ജോലിയും ഉണ്ടായിരുന്നു. ഇളയപുത്രൻ കുര്യൻ (കുര്യൻ റൈട്ടർ) സെമിനാരിയിൽ ഇംഗ്ലീഷ് പഠനത്തിന് പൊയ്ക്കൊണ്ടിരുന്നു. കുടുംബത്തിലെ കാരണവരായിരുന്ന ഇട്ടിയവിരാ 32 വയസ്സുള്ളപ്പോഴാണ് മരണമടഞ്ഞത്.

## വിദ്യാഭ്യാസം

കുര്യൻ റൈട്ടറുടെ ജ്യേഷ്ഠനായ ഉലഹന്നാച്ചൻ (കോര ഉലഹന്നാൻ) സ്വസഹോദരന്റെ പഠനകാര്യത്തിൽ വളരെ ശ്രദ്ധ ചെലുത്തിയിരുന്നു. തന്റെ അനുജൻ ഭാവിയിൽ ഒരു മഹാൻ ആയിത്തീരുമെന്ന് സ്നേഹധനനായ ആ ജ്യേഷ്ഠസഹോദരൻ ഉറച്ചു വിശ്വസിച്ചു.

കുര്യൻ റൈട്ടറുടെ ജനനസമയത്ത് ബ്രാഹ്മണശ്രേഷ്ഠർ നടത്തിയ പ്രവചനം കുടുംബവൃത്തത്തിനപ്പുറത്തും കടന്നുചെന്നിരുന്നു.

“ഈ ശിശു ഭാവിയിൽ ഒരു മഹാൻ ആയിത്തീരും” എന്നുള്ള ആ പ്രവചനം സാക്ഷാത്കരിക്കപ്പെടുക തന്നെ ചെയ്യും എന്ന് ഉലഹന്നാച്ചന്റെ ഹൃദയം കൂടെക്കൂടെ മന്ത്രിച്ചുകൊണ്ടിരുന്നു.

അക്കാലത്തു ലഭിക്കാവുന്നതിൽ വച്ചേറ്റം മികച്ച വിദ്യാഭ്യാസം സഹോദരന് നൽകണമെന്ന് ഉലഹന്നാച്ചനു നിർബന്ധമുണ്ടായിരുന്നു.

ഇളംപ്രായത്തിൽ തന്നെ കുര്യനെ അടുത്തുള്ള എഴുത്തുപള്ളിയിൽ എഴുത്തിനിരുത്തി. അക്കാലത്ത് ഉത്കൃഷ്ട കുടുംബങ്ങളിലെ കുട്ടികൾ പോലും പ്രാരംഭപഠനം നടത്തുന്നത് കുടിപ്പള്ളിക്കൂടങ്ങളിലായിരുന്നു. പ്രാചീനകാലത്ത് ഭാരതത്തിൽ നിലവിലിരുന്ന ഗുരുകുല സമ്പ്രദായവുമായി ഈ രീതിക്ക് സാമ്യമുണ്ടായിരുന്നു.

ഗുരുവിന്റെ ഭവനത്തിൽ തന്നെ താമസിച്ച് അദ്ദേഹത്തിന്റെ ശിക്ഷണങ്ങൾക്കു പൂർണ്ണമായും വിധേയരായിട്ടാണ് പ്രാചീന ഭാരതത്തിലെ വിദ്യാർത്ഥികൾ പഠിച്ചിരുന്നത്. ഗുരുവിനെ ദേവതുല്യം ആരാധിച്ചിരുന്ന അന്നത്തെ

വിദ്യാർത്ഥികളുടെ കഥകൾ കേട്ടാൽ ഇന്നത്തെ വിദ്യാർത്ഥികൾ അദ്ഭുതം കൂറും. ഗുരുശിഷ്യ ബന്ധം അന്നു വളരെ പവിത്രമായിരുന്നു. സ്വപുത്രന്മാരെപ്പോലെയാണ് ഗുരുക്കന്മാർ ശിഷ്യന്മാരോട് പെരുമാറിയിരുന്നത്. ശിഷ്യന്മാർ ഗുരുവിനെ പിതൃതുല്യം സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്തിരുന്നു. സഹപാഠികൾ തമ്മിൽ സുഹൃത്ബന്ധത്തിലുപരി സഹോദരബന്ധമാണുണ്ടായിരുന്നത്.

കാലം ചെല്ലുന്തോറും ഗുരുശിഷ്യ ബന്ധങ്ങൾ ഉലയുകയും അതിന്റെ പവിത്രത മങ്ങുകയും ചെയ്യുന്നു. മനുഷ്യന്റെ ജീവിതവീക്ഷണത്തിൽ വന്ന അടിസ്ഥാനപരമായ മാറ്റമാണിതിനു കാരണം.

പഴയ ഗുരുകുലങ്ങളുടെ ഛായ അല്പമെങ്കിലും ഉണ്ടായിരുന്ന എഴുത്തുപള്ളികളും ഇന്ന് അസ്തമിച്ചു. കഴിഞ്ഞ ശതാബ്ദത്തിൽ കേരളത്തിൽ എഴുത്തുപള്ളികൾ സർവ്വസാധാരണമായിരുന്നു. പിൽക്കാലത്ത് ശിഷ്യൻ എത്ര മഹാനായിത്തീർന്നാലും തന്റെ പഴയ ഗുരുവിനെ ആദരിക്കുന്നതിൽ അയാൾ അഭിമാനിക്കുമായിരുന്നു.

മലങ്കരസഭയുടെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല കൊച്ചു തിരുമേനിയെപ്പറ്റി ഒരു കഥയുണ്ട്. പരുമല തിരുമേനിയുടെ ബാല്യകാലത്ത് ഓണക്കാവിൽ അയ്യാ എന്ന ഈഴവഗുരുവിന്റെ കുടിപ്പള്ളിക്കൂടത്തിലാണ് അദ്ദേഹം പഠിച്ചിരുന്നത്. മെത്രാപ്പോലീത്താ ആയപ്പോഴും വയോവൃദ്ധനായ ഗുരു ജീവിച്ചിരുന്നു. ഇടവക സന്ദർശനാർത്ഥം ജന്മദേശമായ മുളന്തുരുത്തിയിൽ എഴുന്നെള്ളുമ്പോഴെല്ലാം ഗുരുവിനെ അദ്ദേഹം വരുത്തി ആദരിക്കയും സമ്മാനങ്ങൾ നല്കുകയും ചെയ്യുമായിരുന്നു. ഉന്നതസ്ഥാനത്തെത്തിയിട്ടും അദ്ദേഹം ഗുരുവിന്റെ മുമ്പിൽ ഇരുന്നുകൊണ്ടു സംസാരിക്കുമായിരുന്നില്ല. ഇതുപോലുള്ള പല കഥകളുമുണ്ട്.

അന്നത്തെ എഴുത്തുപള്ളികളിലെ പഠനരീതികൾ അറിയുന്നത് രസകരമായിരിക്കും. "... കദളിപത്രത്തിൽ വെറ്റില, അടക്ക മുതലായവ ദക്ഷിണയായി ഗുരുവിന് ശിഷ്യൻ സമർപ്പിക്കുന്നു. ദക്ഷിണ സ്വീകരിച്ചശേഷം ശിഷ്യനെ അഭിമുഖമായിരുത്തി അകാരാദി പതിനാറു വർണ്ണങ്ങൾ എഴുതി മഷി ഇട്ട ഒരോല അവന്റെ കൈയിൽ കൊടുക്കയും ആദ്യാക്ഷരം ആശാൻ തന്നെ വിരൽ കൊണ്ടു മൂന്നു വട്ടം മണലിൽ വരപ്പിക്കുകയും ചെയ്യും. പിന്നീട് ഓലയിൽ തലക്കെട്ടായി ഹരിശ്രീ ഗണപതായേ നമഃ അവിഘ്നമസ്തു എന്നോ, സർവ്വേശ്വരായ നമഃ തമ്പുരാൻ തുണയ്ക്ക: ഗുരുവേ ശരണം എന്നോ പഠിക്കണം. മണലിൽ എഴുത്തു കഴിഞ്ഞ് ഓലയിൽ നാരായം കൊണ്ടുള്ള എഴുത്താകും. അതിനു *ചിന്നം പഠിത്തം* എന്നു പറയും. ഇതിനോടനുബന്ധിച്ച് വളരെ ആഘോഷ പരിപാടികളുമുണ്ട്. സഹപാഠികൾക്ക് അവിൽ, ശർക്കര എന്നിവയും ഗുരുവിന് മുണ്ടും

പൊതിയും സമ്മാനിക്കുന്നു. നടപ്പിലിരുന്ന കച്ചകെട്ടും ആയുധാഭ്യാസത്തിലെ ചടങ്ങാണ്.

പണിക്കന്മാർ ശിഷ്യന്മാരെ എണ്ണയിട്ടു ചവിട്ടി ഉഴിഞ്ഞ് ശരീരം യഥേഷ്ടം വളയ്ക്കാനും തിരിയ്ക്കാനും കഴിയത്തക്കവിധം സാധകം ചെയ്യും. അനന്തരം വെട്ട്, തട, പയറ്റ് മുതലായ ആയുധ പ്രയോഗങ്ങൾ പരിശീലിപ്പിക്കുന്നു. ഒടുവിൽ മർമ്മപാഠം ചികിത്സ എല്ലാം പഠിക്കണം. ഇതിനു തന്നെ നാലു കൊല്ലം എടുക്കും.

ഗണപതി സ്തോത്രത്തിനു പകരം ചില ക്രിസ്തീയ ഗുരുക്കന്മാർ മറ്റൊരു സ്തോത്രം പഠിപ്പിച്ചിരുന്നു:

"ആദിമുതൽ മോശ കൈയിൽ ജ്ഞാനവിധി പത്തും
അൻപിനോടു സീന മല തന്നിൽ വെളിവായി
നീതിയോടു തൻ മരതക പലക തന്മേൽ
നായനരുൾ താശിയോടു താനെഴുതി നല്കി
വേദമുതലായതിനു രേഖ മുതൽ സാക്ഷി
വേണമടിയാർക്കു ഭൂവിലോകയതുനീളെ
ചേതസ്സിനിലെണ്ണവുമെഴുത്തുമറിയിപ്പാൻ
ചിത്തമൊഴി കർമ്മമൊഴി താ തൊഴുതീടുന്നേൻ"

അരി എഴുത്തു കഴിഞ്ഞ് ആദ്യം ഓലയിലും വാഴയിലയിലും എഴുതിയിരുന്നു. കരി അരച്ചു കലക്കിയ മഷിയിൽ ഒട്ടലോ തൂവലോ വെട്ടിയ പേനാ കൊണ്ട് എഴുത്ത് തുടങ്ങും. മരോട്ടിഎണ്ണ ഉപയോഗിച്ച് കത്തിച്ച തിരിയുടെ മുകളിൽ നിന്നു കിട്ടുന്ന കരിയും മ്ലാം പശയും വെള്ളത്തിൽ കലക്കി പശയാക്കിയതും ഒരു പിച്ചളക്കിണ്ണത്തിലിട്ടു കൂട്ടി യോജിപ്പിച്ച് വെള്ളം വറ്റിച്ച് എടുത്ത് കുപ്പിയിലാക്കി മഷിയായിട്ട് ഉപയോഗിച്ചു വന്നിരുന്നു. മരോട്ടിഎണ്ണയിൽ കരിക്കു പകരം ചായല്യം പൊടിച്ചത് ഇട്ടു ചാലിക്കുമ്പോൾ അതു ചുമന്ന മഷിയായും കിട്ടുമായിരുന്നു. ഈ മഷികൊണ്ട് എഴുതിയത് മുന്നൂറും നാന്നൂറും കൊല്ലം കേടു കൂടാതെ തെളിഞ്ഞു നില്ക്കും.

അന്ന് എഴുതിയതും ഇന്നും തെളിഞ്ഞു വായിക്കാവുന്നതുമായ ഒരു ഗണപതി സ്തോത്രം:

"ഇരുളാകുന്ന പാദത്തിൽ
പരിതാപങ്ങൾ പോക്കിടും
എരിതീപോലെ പുത്തായ
ഗുരുപാദം നമോ നമഃ."

പ്രതിദിനം രാവിലെയും, കളരി പിരിയാറാകുമ്പോഴും എല്ലാവരും

ചേർന്ന് വായ്പാഠം ചൊല്ലണം. കീർത്തനങ്ങളും കണക്കും ഉരുക്കഴിക്കാൻ പഠിച്ചു കഴിയുമ്പോൾ വാക്യം, വാക്യവിശേഷം, നീതിസാരം, ഗുണപാഠം മുതലായവ പരിശീലിക്കണം. അമരം, സിദ്ധരൂപം ഇവ രണ്ടുമാണ് പിന്നത്തെ പഠനവിഷയങ്ങൾ. ഒടുവിൽ കാവ്യം വായിക്കണം. പ്രഥമകാവ്യം ശ്രീരാമോദന്തമാണ്.

ഈ പാഠങ്ങൾ എല്ലാം കഴിഞ്ഞ് വല്യങ്ങാടിയിൽ സി. എം. എസ്. മിഷനറിമാരുടെ വകയായുണ്ടായിരുന്ന പള്ളിക്കൂടത്തിൽ മുതുകുളം തൊമ്മൻ ആശാന്റെ കീഴിലും പിന്നീട് *കടിച്ചുതീനിയാശാൻ* എന്നു പേരു ലഭിച്ച ഹൈദ്രോസാശാന്റെ കീഴിലും അക്ഷരാഭ്യാസം നടത്തി.

മടിയന്മാരെ കെട്ടിത്തൂക്കി അടിക്കുക, നെരിപ്പോടു വെച്ച് പുകയ്ക്കുക മുതലായ കഠിനശിക്ഷകൾ ഇദ്ദേഹം പ്രയോഗിക്കുമായിരുന്നു. പഠിക്കുന്നവരും അല്ലാത്തവരും ഈരണ്ട് അടി വാങ്ങുക എന്നത് ദിവസവും വേണ്ടിയിരുന്ന ഒരു ആചാരമായിരുന്നു. അമരം, കണക്ക്, തമിഴ് മുതലായതു കഴിഞ്ഞ് സി.എം.എസ്. സ്കൂളിൽ വിട്ടു. പള്ളിയിൽ മത്തായി ആശാൻ ആയിരുന്നു ഹെഡ്മാസ്റ്റർ. കുര്യൻ വീണ്ടും ചെമ്പോലിൽ ആശാന്റെ കീഴിൽ പഠനം തുടങ്ങി. കാൽ രൂപാ മുതൽ ഒരു രൂപാ വരെ ഫീസ്ക്രമത്തിൽ ഓരോ ക്ലാസ്സിലും കൂടി വന്നു. വേങ്കടത്തു പുരയിടത്തിൽ അന്നു താമസിച്ചിരുന്ന ഒരു പോത്തൻ, കുര്യന്റെ വലിയ ഇഷ്ടൻ ആയിരുന്നു. നാലക്ഷരം എഴുതാനും വായിക്കാനും പഠിച്ചതോടു കൂടി സമർത്ഥനും സുമുഖനും ആയിരുന്ന കുര്യന് എന്തെങ്കിലും നല്ല ജോലിയിൽ കയറിപ്പറ്റാനുള്ള ആഗ്രഹം വളർന്നു തുടങ്ങി.

കുര്യൻ റൈട്ടറുടെ സമകാലീനന്മാരും സുഹൃത്തുക്കളും ആയ ചിലർ പിൽക്കാലത്ത് വളരെ പ്രശസ്തന്മാരായിത്തീർന്നിട്ടുണ്ട്. മലബാറിലെ മുൻസിഫ് മജിസ്ട്രേട്ടായിരുന്ന അയാറ്റുകുഴിയിൽ ജോർജ്ജ് മുൻസിഫ് കുര്യൻ റൈട്ടറുടെ സുഹൃത്തായിരുന്നു. ജോർജ്ജ് മുൻസിഫിന്റെ മക്കളാണ് പെരിയ പാപ്പായും ചിന്ന പാപ്പായും. പെരിയ പാപ്പാ ചാവക്കാടിനടുത്ത് കോട്ടപ്പടി എന്ന സ്ഥലത്ത് താമസിച്ചു. അദ്ദേഹം ഒരു സബ് രജിസ്ട്രാർ ആയിരുന്നു. അനുജൻ ചിന്ന പാപ്പാ കൊച്ചിയിൽ അഞ്ചൽ സൂപ്രണ്ടായിരുന്നു.

മലങ്കര സുറിയാനി സഭാചരിത്രത്തിൽ വീരേതിഹാസം രചിച്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് കുര്യൻ റൈട്ടറുടെ സതീർത്ഥ്യനും ആത്മ സ്നേഹിതനുമായിരുന്നു. അയ്മനം ശിരസ്തദാർ അവർകളും (പരേതനായ പി. ജോണിന്റെ പിതാവ്) കുര്യൻ റൈട്ടറുടെ സഹപാഠിയാണ്. ഇദ്ദേഹം കോഴിക്കോട് കച്ചേരിയിലെ ശിരസ്തദാർ ആയിരുന്നു.

നല്ല നിലയിൽ വിദ്യാഭ്യാസം പൂർത്തിയാക്കിയ ശേഷം കർമ്മരംഗത്തേക്കിറങ്ങുവാൻ അദ്ദേഹം കച്ചകെട്ടി. അക്കാലത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചവർ വളരെ ചുരുക്കമായിരുന്നു. അതിനാൽ ആംഗലഭാഷയിൽ പ്രാവീണ്യം നേടിയവർക്ക് ബ്രിട്ടീഷ് കമ്പനികളിൽ ജോലി ലഭിക്കുവാൻ ഒരു ബുദ്ധിമുട്ടും ഉണ്ടായിരുന്നില്ല.

പരേതനായ കെ. സി മാമ്മൻ മാപ്പിളയുടെ 'ജീവിത സ്മരണകളിൽ' ഈ പശ്ചാത്തലം തെളിച്ചു കാട്ടിയിട്ടുണ്ട്. അദ്ദേഹം പറയുന്നു:

"ഇൻഡ്യയിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചത് കോട്ടയത്താണല്ലോ. സി. എം. എസ്സ്. മിഷണറിമാരാണ് അവിടെ ആദ്യമായി ഒരു ഇംഗ്ലീഷ് ഹൈസ്കൂൾ സ്ഥാപിച്ചത്. അതിനു മുൻപ് സുറിയാനി പട്ടക്കാരെ ഇംഗ്ലീഷും സുറിയാനിയും അഭ്യസിപ്പിക്കുന്നതിനായി സി. എം. എസ്. മിഷണറിമാരും മലങ്കര മെത്രാപ്പോലീത്തായും കൂടിച്ചേർന്ന് പഴയ സെമിനാരി ആരംഭിച്ച് നടത്തി വന്നിരുന്നു.

കുറെ കഴിഞ്ഞ് മെത്രാപ്പോലീത്തായും, മിഷണറിമാരും തമ്മിൽ പിണക്കത്തിലായി. അനന്തരം മിഷണറിമാർ തങ്ങളുടെ പരിപൂർണ്ണ സ്വാതന്ത്ര്യത്തിൽ സി. എം. എസ്. ഹൈസ്കൂൾ തുടങ്ങുകയാണുണ്ടായത്. അങ്ങിനെ കോട്ടയത്തും പരിസരങ്ങളിലുമുള്ള അനേകം ചെറുപ്പക്കാർക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനുള്ള സൗകര്യം സുലഭമായി തുറന്നുകിട്ടി. ആരംഭകാലത്ത് സി. എം. എസ്സിൽ ഉപദേശിമാരായും, പാദ്രിമാരായും മറ്റും മിഷനറി പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിന് ഇംഗ്ലീഷ് അറിയാവുന്ന ആളുകളെ കിട്ടണമെന്നുള്ളതായിരുന്നു മിഷണറിമാരുടെ ഉദ്ദേശ്യം. കോട്ടയത്ത് ഇംഗ്ലീഷ് പഠിച്ച ഒട്ടുവളരെപ്പേർ ആ വഴിക്ക് തിരിയുകയും അങ്ങിനെ മിഷനറിമാരുടെ ഉദ്ദേശ്യം സഫലമായിത്തീരുകയും ചെയ്തു. എന്നാൽ സി. എം. എസ്സ്. ഹൈസ്കൂളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് സൗകര്യം സിദ്ധിച്ച മറ്റു ചുരുക്കം ചിലർ മിഷനറി പ്രവർത്തനങ്ങളിൽ നിന്ന് പൊട്ടുപിഴച്ച് ചില വ്യവസായ രംഗങ്ങളിലേയ്ക്കും, ഗവൺമെന്റ് സർവ്വീസിലേക്കും തിരിയുകയും അവർ ഭൗതികമായി ഉയർന്ന നില പ്രാപിക്കുവാൻ ഇടയാവുകയും ചെയ്തിട്ടുണ്ട്. അക്കാലത്ത് കൊച്ചിയിൽ വന്ന് കച്ചവടത്താവളങ്ങൾ ഉറപ്പിച്ച യൂറോപ്യൻ കച്ചവടക്കാർക്ക് ദ്വിഭാഷികളായും, റൈട്ടറന്മാരായും മറ്റും ഇംഗ്ലീഷ് വശമുള്ള ചെറുപ്പക്കാരെ വേണ്ടിവന്നതുകൊണ്ടാണ് ഇംഗ്ലീഷ് പഠിച്ച ചെറുപ്പക്കാർക്ക് തങ്ങളുടെ സ്വന്ത ദിക്കിന്റെ പരിധികൾ വിട്ടു വെളിയിലുള്ള വിശാലമായ വാണിജ്യ വ്യവസായ രംഗങ്ങളിലേക്ക് തിരിയാനും അങ്ങനെ ആ വഴിക്ക് പരിശീലനം ലഭിയ്ക്കുന്നതിനുമുള്ള സൗകര്യം കിട്ടിയത്. അതേവരെ സുറിയാനി ക്രിസ്ത്യാനികൾ പ്രായേണ അവരുടെ കുടുംബകാര്യങ്ങൾ അന്വേഷിച്ച് അവരവരുടെ സ്വന്ത ഗ്രാമങ്ങളുടെ അതിർത്തികളിൽ തന്നെ അടങ്ങിയൊതുങ്ങി ജീവിതം കഴി

യ്ക്കുകയായിരുന്നു പതിവ്. ഇംഗ്ലീഷ് വിദ്യാഭ്യാസം വന്നപ്പോഴാണ് അവർ വെളിയിലേയ്ക്ക് നീങ്ങിത്തുടങ്ങിയത്. അത് അവരുടെ സാമ്പത്തികമായ ഉത്ക്കർഷാഭിവൃദ്ധിയെ സഹായിക്കുന്നതിന് നിദാനമായിത്തീർന്ന ഒരു പ്രധാന സാഹചര്യമായി ഉപകരിച്ചു എന്ന സംഗതി ഈ അവസരത്തിൽ സവിശേഷം സ്മരണീയമാണ്. കൊച്ചിയിൽ അന്ന് സ്ഥാപിക്കപ്പെട്ട യൂറോപ്യൻ കമ്പനികളിൽ കോട്ടയം കോളജ് ഹൈസ്കൂളിൽ നിന്ന് ഇംഗ്ലീഷ് പഠിച്ച പല ചെറുപ്പക്കാർ ജോലിക്കാരായി കടന്നുകൂടിയെന്ന് മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. എഴുത്തുകാർ എന്ന് അർത്ഥമുള്ള റൈട്ടറന്മാർ എന്നാണ വരെ പറഞ്ഞുവന്നതെങ്കിലും വാസ്തവത്തിൽ യൂറോപ്യന്മാരും നാട്ടുകാരും തമ്മിലുള്ള വമ്പിച്ച തോതിൽ നടത്തിയിരുന്ന കച്ചവടയിടപാടുകളെല്ലാം ഇവർ മുഖേന നടത്തി വന്നതിനാൽ ഇവർ ഇക്കാര്യത്തിൽ ഒരു വക മാനേജരന്മാർ തന്നെയായിരുന്നു. നിശ്ചിത ശമ്പളത്തിനും പുറമേ പലവിധത്തിൽ ധാരാളം പണമുണ്ടാക്കുന്നതിനുള്ള വഴികളും അവർക്ക് സുലഭമായിരുന്നു. കൂടാതെ മികച്ച രീതിയിലുള്ള കച്ചവടത്തിന്റെ സാങ്കേതിക സമ്പ്രദായങ്ങൾ മനസ്സിലാക്കുന്നതിനും സ്വന്തമായ ഉപ വ്യവസായങ്ങൾ ആരംഭിച്ചു നടത്തുന്നതിനും ഇവരിൽ പലർക്കും സാധിച്ചിട്ടുമുണ്ട്. ഈ വിധത്തിൽ ഉയർന്ന നില പ്രാപിച്ചവരായി പലരുണ്ട്. അക്കൂട്ടത്തിൽ ഒരു പ്രമുഖനായിരുന്നു കുര്യൻ റൈട്ടർ."

# 4

# കർമ്മരംഗത്തേയ്ക്ക്

അനാഗതശ്മശ്രുവായിരിക്കുമ്പോൾ തന്നെ കർമ്മരംഗത്തേയ്ക്ക് കുതിച്ചുചാടിയ ഒരു വീര സാഹസികനായിരുന്നു കുര്യൻ റൈട്ടർ. തീരെ ചെറുപ്പത്തിലെ ഇംഗ്ലീഷ് ഭാഷയിൽ അസാമാന്യ പ്രാവീണ്യം സമ്പാദിക്കുവാൻ കഴിഞ്ഞത് അദ്ദേഹത്തിന്റെ ജീവിതവിജയത്തിന് കളമൊരുക്കി. ഉച്ചാരണശുദ്ധിയോടെ ഇംഗ്ലീഷ് സംസാരിക്കുന്നതോടൊപ്പം സുന്ദരമായ ശൈലിയിൽ എഴുതാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു.

കൊച്ചിയിൽ ആസ്പിൻവാൾ കമ്പനിയിലാണ് ആദ്യമായി ജോലി കിട്ടിയത്. പ്രഥമദൃഷ്ടിയിൽ തന്നെ ആരിലും കൗതുകം ജനിപ്പിക്കുന്ന ആകാര സൗഷ്ടവവും ബുദ്ധിശക്തി ദ്യോതിപ്പിക്കുന്ന മുഖഭാവവും മൂലം കുര്യൻ റൈട്ടർ കമ്പനിയധികൃതരുടെ പ്രീതിഭാജനമായിത്തീർന്നു. ഈശ്വരാനുഗ്രഹം അദ്ദേഹത്തിന്റെ ഓരോ ചലനത്തിലും ദൃശ്യമായിരുന്നു. താൻ പിതൃതുല്യം ആദരിക്കയും സ്നേഹിക്കുകയും ചെയ്തിരുന്ന ഉലഹന്നാച്ചനോട് യാത്ര ചോദിച്ചപ്പോൾ ഇരുവരും വികാരഭരിതരായി. ജ്യേഷ്ഠസഹോദരന്റെ തോളിൽ കിടന്നിരുന്ന ഒരു തുവർത്തും എടുത്തുകൊണ്ടാണ് ആ യുവ സാഹസികൻ കൊച്ചിയ്ക്ക് യാത്ര തിരിച്ചത്.

കമ്പനിയിൽ ഉദ്യോഗം സ്വീകരിച്ച് ആദ്യം കുറെ വർഷത്തേയ്ക്ക് സ്വസ്ഥനായിരുന്ന് ജോലി നോക്കി. സമർത്ഥനും ഉത്സാഹശീലനുമായ കുര്യൻ ചുരുങ്ങിയ കാലത്തിനുള്ളിൽ കമ്പനിയധികൃതരുടെ വിശ്വാസം പിടിച്ചുപറ്റി. പക്ഷേ ആർക്കും കീഴ്പെടുത്താനാവാത്ത വ്യക്തിത്വത്തിന്റെ ഉടമയായ അദ്ദേഹം പുതിയ ജീവിതസരണി കണ്ടെത്തുവാൻ കഠിനമായി യത്നിച്ചുകൊണ്ടിരുന്നു.

ഒരു കമ്പനിയിലെ ജോലിക്കാരനായി ഇടുങ്ങിയ ഓഫീസുമുറിയിൽ ചടഞ്ഞു കൂടിയിരുന്നാൽ ജീവിതത്തിൽ ഒന്നും നേടാനാവുകയില്ലെന്ന് ആ പ്രതിഭാശാലി മനസ്സിലാക്കി. ദീർഘവീക്ഷണചതുരനായിരുന്ന അദ്ദേഹം ഭാവിയെപ്പറ്റിയുള്ള മധുരസ്വപ്നങ്ങൾ നെയ്തുകൊണ്ടിരുന്നു.

ഒരു വ്യവസായ സാമ്രാജ്യം പടുത്തുയർത്തുന്നതിനെപ്പറ്റി മാത്രമായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. സ്വപ്നങ്ങൾ പൂവണിയാൻ വളരെക്കാലം വേണ്ടി വന്നില്ല.

അക്കാലത്ത് ചാവക്കാട് മുതലായ സ്ഥലങ്ങളിൽ നിന്നും ആയിരുന്നു കൊച്ചിയിൽ വെളിച്ചെണ്ണ കൊണ്ടുവന്നിരുന്നത്. കമ്പനിക്കാരുടെ

കോൺട്രാക്ട് എടുത്തുകൊണ്ട് വെളിച്ചെണ്ണ കമ്പനിക്ക് കൊടുക്കുക എന്ന ആശയം ബുദ്ധിമാനായ കുര്യന്റെ മനസ്സിലുദിച്ചു. കമ്പനിയുടമസ്ഥരുമായി തന്റെ പുതിയ പദ്ധതിയെക്കുറിച്ച് അദ്ദേഹം തുറന്ന് ചർച്ച ചെയ്തു.

സത്യസന്ധനും, വിശ്വസ്തനും അതോടൊപ്പം കാര്യപ്രാപ്തനുമായ കുര്യന്റെ പുതിയ സംരംഭത്തിന് കമ്പനിയധികൃതർ എല്ലാവിധ പിന്തുണയും വാഗ്ദാനം ചെയ്തു.

ഏകാകിയായി പടക്കളത്തിലിറങ്ങുന്ന ഒരു യുദ്ധവീരനെപ്പോലെയായിരുന്നു അദ്ദേഹം. അടവുകൾ പതിനെട്ടും പയറ്റിത്തെളിഞ്ഞ വണിഗ്വരന്മാരുടെ ഇടയിലേക്കാണ് ഒരു നസ്രാണി യുവാവായ കുര്യൻ റൈട്ടർ എടുത്തുചാടിയത്.

"തൊട്ടതെല്ലാം പൊന്നാക്കി മാറ്റാൻ കഴിയുന്ന അത്ഭുതസിദ്ധികളാൽ അനുഗൃഹീതൻ" എന്ന് അദ്ദേഹത്തെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല.

പേർഷ്യൻ കഥകളിലെ വീരപുരുഷനായ റസ്കത്തെപ്പോലെ എതിരാളികളെയെല്ലാം അദ്ദേഹം കീഴടക്കി. എത്ര ശക്തനായ യോദ്ധാവും "റസ്കം... റസ്കം..." എന്ന പോർവിളിയുമായി വരുന്നവരുടെ മുൻപിൽ പതറിപ്പോകുമായിരുന്നു. ഒരു വലിയ സൈന്യം തന്നെയാണ് തങ്ങളെ നേരിടുന്നതെന്ന് റസ്കത്തിന്റെ എതിരാളികൾക്ക് തോന്നിയ്ക്കുമായിരുന്നു.

റസ്കം പോർക്കളത്തിലെന്ന പോലെ, കുര്യൻ റൈട്ടർ ബിസ്സിനസ്സ് രംഗത്ത് എന്നും അജയ്യനായി പരിലസിച്ചു. കർമ്മധീരനായ കുര്യൻ റൈട്ടർ മരണം വരെ ആരുടേയും മുൻപിൽ തലകുനിച്ചില്ല.

ബിസ്സിനസ്സ് രംഗത്തും സമുദായരംഗത്തും എന്നു വേണ്ട അദ്ദേഹം ചുവടുറപ്പിച്ചിരുന്ന എല്ലാ മണ്ഡലങ്ങളിലും അദ്ദേഹം വിജിഗീഷുവായി വിലസി.

വെളിച്ചെണ്ണ കച്ചവടത്തിലൂടെ അദ്ദേഹം ഒരു വലിയ വ്യവസായ സാമ്രാജ്യത്തിന് തറക്കല്ലിടുകയായിരുന്നു. ഇതിന്റെ ഫലമായി ചാവക്കാട് പ്രതിമാസം 5 ലക്ഷം തേങ്ങാ കിട്ടാനുള്ള തെങ്ങിൻതോപ്പുകൾ അദ്ദേഹത്തിന് കടൽത്തീരത്തുണ്ടായിരുന്നു.

## വ്യവസായ സമ്രാട്ട്

"ഒരു പ്രഭാതത്തിൽ ഉണർന്നപ്പോൾ ഞാൻ മഹാനായിരിക്കുന്നത് കണ്ടു" എന്ന് ബയറൺ പറഞ്ഞതുപോലെ പെട്ടെന്ന് മഹത്വത്തിന്റെ കൊടുമുടിയിൽ എത്തുന്നവരുണ്ട്.

കവികളും സാഹിത്യകാരന്മാരും പെട്ടെന്ന് പ്രശസ്തിയിലേക്കുയർന്ന് വരും. ഉത്കൃഷ്ടമായ ഒരു കവിതയോ, ഒരു സാഹിത്യസൃഷ്ടിയോ അവരെ

നിമിഷത്തിനുള്ളിൽ മഹത്വത്തിന്റേയും പ്രശസ്തിയുടേയും അത്യുച്ചകോടിയിലെത്തിയ്ക്കുക സാധാരണമാണ്. പക്ഷേ ഹെൻട്രി ഫോർഡ്, റോക്ക്ഫെല്ലർ തുടങ്ങിയ വ്യവസായ സമ്രാട്ടുകൾ ഒരു ദിവസം കൊണ്ടല്ല തങ്ങളുടെ വ്യവസായ സാമ്രാജ്യം പടുത്തുയർത്തിയത്. കഠിനാദ്ധ്വാനവും, കർമ്മകുശലതയും കൊണ്ട് പടിപടിയായി അവർ വളരുകയായിരുന്നു.

കർമ്മധീരനായ കുര്യൻ റൈട്ടറും വ്യവസായ പ്രമുഖനായി ഉയർന്നത് ഒരു ദിവസം കൊണ്ടായിരുന്നില്ല. അടിയുറച്ച ഈശ്വരവിശ്വാസം, അർപ്പണബോധം, കഠിനാദ്ധ്വാനം ഇതെല്ലാമായിരുന്നു കുര്യൻ റൈട്ടറുടെ വിജയരഹസ്യം. കമ്പനിക്കാരുടെ കോൺട്രാക്ട് എടുത്തുകൊണ്ട് വെളിച്ചെണ്ണ കമ്പനിക്കു കൊടുക്കാൻ തുടങ്ങിയതോടെ കണക്കില്ലാതെ പണം ഒഴുകിയെത്താൻ തുടങ്ങി. വെളിച്ചെണ്ണ കച്ചവടത്തിലൂടെ അദ്ദേഹം വളരെയേറെ സമ്പത്ത് ആർജ്ജിച്ചു. കൊച്ചിയിലും ചാവക്കാട്ടും വസ്തുവകകൾ സമ്പാദിച്ചു. ചാവക്കാട് ചക്കുംകണ്ടം എന്ന സ്ഥലത്ത് ഒരു വലിയ മാളിക പണികഴിപ്പിച്ച് അവിടെ താമസമാക്കി, പ്രതാപശാലിയായിത്തീർന്ന കുര്യൻ റൈട്ടറുടെ പ്രശസ്തി നാലുപാടും പരന്നു. കൊച്ചിയിലെ വ്യവസായ രംഗത്ത് കുര്യൻ റൈട്ടറുടെ സ്വാധീനശക്തി വളരെ വളർന്നു.

ധനവും പ്രശസ്തിയും കൈവന്നപ്പോഴും അദ്ദേഹം സ്വജനങ്ങളെ മറന്നില്ല. കോട്ടയത്തു നിന്നും ബന്ധുമിത്രാദികളിൽ പലരെയും കൊച്ചിയിലേയ്ക്ക് വരുത്തുകയും തന്റെ സ്വാധീനബലം കൊണ്ട് അവർക്കെല്ലാം ജോലിവാങ്ങി കൊടുക്കുകയും ചെയ്തു. കുര്യൻ റൈട്ടറുടെ വിശാല മനസ്ക്കത കൊണ്ട് അവർക്കും ധനവും പ്രശസ്തിയും കൈവന്നു.

ജോസഫ് റൈട്ടർ, ഈപ്പൻ ജഡ്ജിയുടെ പിതാവ് ഇട്ടൂപ്പ് റൈട്ടർ എന്നിവർ കുര്യൻ റൈട്ടർ മൂലം കൊച്ചിയിലെത്തി ജോലി സമ്പാദിച്ച പലരിൽ ചിലരായിരുന്നു.

ചാവക്കാട്ടേക്ക് താമസം മാറിയ സമയത്ത് തന്റെ സുഹൃത്തുക്കളായ ജോർജ്ജ് മുൻസിഫ് ചാവക്കാട് മുൻസിഫും അയ്മനം ശിരസ്തദാർ കോഴിക്കോട് കച്ചേരിയിലും ആയിരുന്നു. അക്കാലത്താണ് ബ്രിട്ടീഷ് തെക്കേ മലബാർ ജില്ലയിൽ കള്ള്, കറുപ്പ് മുതലായവ കുത്തകയായി നടത്താൻ തുടങ്ങിയത്. കൊച്ചിയിലെ വ്യാപാരത്തിന്റെ ഇടയ്ക്ക് അദ്ദേഹം ലേലം പിടിച്ച് കുത്തക വ്യാപാരം നടത്താൻ തുടങ്ങി. അതിന്റെ ഏജന്റായി ഭാര്യാ സഹോദരീ ഭർത്താവായ പുളിക്കൽ പി. സി. ജോസഫ് റൈട്ടറെ അദ്ദേഹം നിയമിച്ചു. ആ വഴിയ്ക്കും വളരെയധികം പണം സമ്പാദിച്ചു. ഈ പണം തന്റെ സ്വാർത്ഥകാര്യങ്ങൾക്കല്ല അദ്ദേഹം ചിലവഴിച്ചത്. തന്റെ ബന്ധുക്കളെ സഹായിക്കാൻ വേണ്ടി ആ പണത്തിലധികപങ്കും നിറഞ്ഞ മനസ്സോടെ ചിലവഴിച്ചു.

തന്റെ അനുജൻ കുടുംബത്തെ ഉദ്ധരിച്ച് പഴയ പ്രതാപവും ഐശ്വര്യവും പുനഃസ്ഥാപിക്കും എന്ന് ഉലഹന്നാച്ചന് പ്രതീക്ഷയുണ്ടായിരുന്നു. ജ്യോതിഷ പണ്ഡിതന്മാരുടെ പ്രവചനങ്ങളെ ശരിവയ്ക്കുന്ന രീതിയിലാണ് ബാലൻ തുടക്കം മുതലേ പ്രകടിപ്പിച്ച ബുദ്ധിവൈഭവങ്ങൾ. പ്രായത്തിൽ കവിഞ്ഞ ഊർജ്ജസ്വലത ആ ബാലന്റെ ഒരോ ചലനത്തിലും പ്രകടമായിരുന്നു. വിനോദവേളകളിൽ കാണിച്ചിരുന്ന നേതൃശേഷിയും അദ്ധ്വാന സന്നദ്ധതയും ബഹുകാര്യാന്വേഷണ വ്യഗ്രതയും ഗൗരവഭാവവും ജ്യേഷ്ഠന്റെ പ്രതീക്ഷകളെ ശതഗുണീഭവിപ്പിച്ചു. തന്മൂലം കുന്നുംപുറത്തു തറവാടിന്റെ തിളക്കമാർന്ന ഭൂതകാല ചരിത്രം ജ്യേഷ്ഠൻ അവസരം കിട്ടുമ്പോഴെല്ലാം അനുജനിലേക്ക് ദീർഘനിശ്വാസത്തോടെ കഥാരൂപത്തിൽ പകർന്നിരുന്നു. കുന്നുംപുറത്തു കുടുംബത്തിന്റെ പൂർവ്വികത മാർത്തോമ്മാ ശ്ലീഹായുടെ കാലത്തോളം എത്തുന്നു എന്നതും മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പാലൂർ സെന്റ് മേരീസ് പള്ളിയുടെ അതിർത്തിയിൽപ്പെട്ട മഹാദേവർ പട്ടണത്തിലാണ് തന്റെ കുടുംബത്തിന്റെ നാരായവേർ എന്നതും അവിടെ നിന്നാണ് കടുത്തുരുത്തിയിലേക്കും കോട്ടയത്തേയ്ക്കും വ്യാപിച്ചതെന്നും ബാലനായ കുര്യൻ വിടർന്ന മിഴികളോടെ കേട്ടു. തെക്കുംകൂർ രാജാക്കന്മാരുടെ പ്രീതിവാത്സല്യങ്ങളാണ് തന്റെ പൂർവ്വികരെ രാജകൊട്ടാരത്തിനടുത്ത് കുന്നുംപുറത്ത് വാസമുറപ്പിക്കാൻ പ്രേരിപ്പിച്ചതെന്നും തന്റെ പൂർവികർ കൊട്ടാരംവക ജോലികളിൽ ഏർപ്പെട്ടിരുന്നുവെന്നതും ആ ബാലന്റെ ഉൾക്കണ്ണുകളെ ത്രസിപ്പിച്ചു. കോട്ടയത്തിന്റെ ആധുനിക ശില്പി എന്ന ബഹുമതി അർഹിക്കുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ കോട്ടയം പഴയസെമിനാരി സ്ഥാപിക്കുവാൻ മുതിർന്നപ്പോൾ കുന്നംകുളം സ്വദേശിയായ റമ്പാന് തുണയായി നിന്നത് തന്റെ പൂർവ്വികൻ ആണെന്നും കോട്ടയം സെമിനാരിയുടെ ശിലാസ്ഥാപനവും അക്കര കുടുംബത്തിന്റെ ശിലാസ്ഥാപനവും കോട്ടയം പഴയസെമിനാരി സ്ഥാപകൻ ആണ് നടത്തിയത് എന്ന ചരിത്രവും ആ ബാലന്റെ ഉപബോധ മനസ്സിൽ പ്രബലമായ ചില ചലനങ്ങൾ സൃഷ്ടിച്ചു. അന്നുമുതൽ തന്റെ കാലം വരെയും പുന്നത്ര മാർ ദീവന്നാസ്യോസ്, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എന്നീ മലങ്കര മെത്രാപ്പോലീത്തന്മാരുടെ കാലങ്ങളിൽ തന്റെ പൂർവ്വികരാണ് പഴയസെമിനാരിയുടെ നടത്തിപ്പിൽ മുഖ്യ സഹായികൾ ആയി വർത്തിച്ചിരുന്നതെന്നും ആ ബാലൻ ഗ്രഹിച്ചു. കുര്യൻ വിദ്യാർത്ഥിയായിരിക്കുമ്പോഴും ജ്യേഷ്ഠൻ ഉലഹന്നാൻ സെമിനാരിയിലെ മുതൽപിടി ആയി സേവനം അനുഷ്ഠിച്ചിരുന്നു. പൂർവ്വികമായി തങ്ങൾക്കുണ്ടായിരുന്ന വസ്തുവഹകൾ നഷ്ടപ്പെട്ട കഥകൾ ആ ബാലനെ ചിന്താധീനനാക്കിയിരുന്നു.

സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞതോടെ ഒരു ജോലിയിൽ പ്രവേശിക്കുവാൻ കുര്യന് താല്പര്യമായി. അക്കാലത്തും വ്യാവസായിക തലസ്ഥാനം

എന്ന ബഹുമതി കൊച്ചി നഗരം പുലർത്തിയിരുന്നു. കൊച്ചി തുറമുഖമായിരുന്നു മുഖ്യ ഹേതു. ഉല്പന്നങ്ങൾ കയറ്റി അയയ്ക്കുവാനും വിറ്റഴിക്കുവാനും കൊച്ചി നഗരം വ്യാപാരികളെ സ്വാഗതം ചെയ്തു. തീവണ്ടി ഗതാഗതം ആരംഭിക്കുന്നതുവരെയും ചരക്കുകൾ കയറ്റി അയച്ചിരുന്നത് കൊച്ചി തുറമുഖം വഴിയായിരുന്നു. ചില ഇംഗ്ലീഷ് കമ്പനികളും അന്ന് കൊച്ചിയിൽ പ്രവർത്തിച്ചിരുന്നു. ഇംഗ്ലീഷ് കമ്പനിയിൽ വ്യാപാരത്തിന്റെ വിവിധ ചുമതലകൾ വഹിക്കുവാൻ ഇഗ്ലീഷ് വിദ്യാഭ്യാസം നേടിയവരെ ആവശ്യമായിരുന്നു. അപ്രകാരമൊരു ജോലി കൊച്ചിയിൽ സമ്പാദിക്കുവാൻ കുര്യൻ ആഗ്രഹിച്ചു. പ്രയത്നശാലികളായ ഉത്സാഹികൾക്ക് ഉൾപ്രവേശം അനുവദിക്കുന്ന ദൈവം സ്ഥിരോത്സാഹിയായ കുര്യന്റെ മുമ്പിൽ അവസരം തുറന്നിട്ടു. അക്കര കുടുംബത്തിന്റെ ചരിത്രകാരൻ ആ സാഹചര്യം ഇപ്രകാരം വിവരിച്ചിരിക്കുന്നു: "... കുര്യന്റെ വിദ്യാഭ്യാസത്തിന് നേതൃത്വം വഹിച്ച ഉലഹന്നാച്ചനും ഇളയവനായ കുര്യനും തമ്മിൽ പതിമൂന്ന് വയസ്സിന്റെ പ്രായവ്യത്യാസം ഉണ്ടായിരുന്നു. കുര്യനെ ജ്യേഷ്ഠൻ കുട്ടിക്കാലത്തു തന്നെ കളരി വിദ്യാഭ്യാസശേഷം സി. എം. എസ്. മിഷനറിമാരുടെ ഗ്രാമർ സ്കൂളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസവും ചെയ്യിച്ചു. അവിടെയുള്ള വിദ്യാഭ്യാസം നിപുണമായി പൂർത്തിയാക്കിയശേഷം കുര്യൻ, മോശമായ സാമ്പത്തിക സാഹചര്യം മൂലം ജോലി തേടുവാൻ ഉറച്ചു. ജോലിക്ക് ഒരു വഴി തുറന്ന് കിട്ടി. അതിപ്രകാരമാണ്: കുര്യന്റെ അമ്മ വീട്ടുകാരായ കുട്ടഞ്ചിറക്കാർ ഈ കാലയളവിൽ സി. എം. എസ്. പ്രസിന് താഴെ താമസം ഉറപ്പിച്ചിരുന്നു. ഈ വീടിന് തൊട്ടടുത്തായിരുന്നു തേർത്താനം കുടുംബത്തിന്റെ തറവാട്. ആ കാലത്ത് കൊച്ചിയിലെ ആദ്യത്തെ പ്രമുഖ വ്യവസായ സ്ഥാപനം ആയിരുന്നു യൂറോപ്യൻ ഉടമയിലുള്ള ആസ്പിൻവാൾ കമ്പനി. തേർത്താനത്തെ ഒരാൾ ആസ്പിൻവാൾ കമ്പനിയിൽ ഉദ്യോഗസ്ഥൻ ആയിരുന്നു. അയൽവീടായ തേർത്താനത്ത് ചെന്ന് കുര്യന്റെ മാതാവ് അന്നാമ്മ, തന്റെ മകനും ആസ്പിൻവാൾ കമ്പനിയിൽ ജോലി വാങ്ങിക്കൊടുത്താൽകൊള്ളാമെന്ന് ആവശ്യപ്പെട്ടു. ആ അഭ്യർത്ഥന ഫലിച്ചു. അദ്ദേഹം കുര്യനെ കൊച്ചിയിൽ കൊണ്ടുപോയി. കുര്യന് ആസ്പിൻവാൾ കമ്പനിയിൽ റൈട്ടർ ആയി ജോലി കിട്ടി. കുര്യൻ റൈട്ടർ എന്ന് പേർ കിട്ടിയതും അങ്ങനെയാണ്" (പു. 48, 49).

നിസ്വനായിട്ടാണ് കുര്യൻ കൊച്ചിയിലെത്തിയത്. ജ്യേഷ്ഠനോട് അനുവാദവും വാങ്ങി അദ്ദേഹത്തിന്റെ തോളിൽ കിടന്ന കുറിയതും വാങ്ങി വള്ളത്തിൽക്കയറി കൊച്ചിയിലെത്തിയെന്ന് അപ്രകാശിത കുടുംബ ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആകർഷകമായ രൂപസൗഭാഗ്യവും ആരിലും മതിപ്പുണ്ടാക്കുന്ന പെരുമാറ്റവിശേഷങ്ങളും ജോലിയിൽ പ്രദർശിപ്പിച്ച ശുഷ്കാന്തിയും അച്ചടക്കവും കുര്യന് ധാരാളം സുഹൃത്തുക്കളെ സമ്പാദിച്ചു കൊടുത്തു. ഇംഗ്ലണ്ടിലേക്ക് ആവശ്യമായ വെളിച്ചെണ്ണ

തുടങ്ങിയ വിഭവങ്ങൾ ശേഖരിച്ച് കയറ്റിഅയയ്ക്കുന്ന ജോലിയിലേർപ്പെട്ട ആസ്പിൻവാൾ കമ്പനി കുര്യന്റെ ജീവിതത്തിൽ താളവും ചിട്ടയും സൃഷ്ടിച്ചു. റൈട്ടർ ഉദ്യോഗത്തെ ഒരു ചവിട്ടുപടിയായേ കുര്യൻ കരുതിയുള്ളു. ഉത്ക്കർഷേച്ഛുവായ ആ ആരബ്ധയൗവ്വനൻ തന്നേക്കാൾ പ്രായവും പ്രശസ്തിയും ഉള്ള യോഗ്യന്മാരെ പരിചയപ്പെടാൻ താല്പര്യപ്പെട്ടു. കൊച്ചീക്കോട്ട പള്ളിയിൽ മുടങ്ങാതെ ആരാധനയിൽ പങ്കെടുക്കുന്ന ശീലം കുര്യന് ഉണ്ടായിരുന്നു. അവിടെ വച്ചാണ് കുന്നംകുളം സ്വദേശി പനയ്ക്കൽ പാത്തപ്പൻ, ഐപ്പൂരു എന്നീ മുതലാളിമാരെ കുര്യൻ പരിചയപ്പെട്ടത്. സ്വസമുദായത്തിൽപ്പെട്ടവരും കൊച്ചിയിലെ വ്യാപാര പ്രമുഖരും ആയ പനയ്ക്കൽ മുതലാളിമാരെ പരിചയപ്പെട്ടത് കുര്യന്റെ ജീവിതത്തിൽ ഒരു വഴിത്തിരിവായി. കണക്കുകൾ തയ്യാറാക്കുവാനും, ഇംഗ്ലീഷിൽ എഴുത്തുകുത്തുകൾ നടത്തുവാനും പനയ്ക്കൽ മുതലാളിമാർക്ക് കുര്യന്റെ സഹായം ലഭിച്ചു. അനാഗതശ്മശ്രുവായ കുര്യൻ കമ്പനിയിലുള്ള ജോലി പൂർത്തിയാക്കി സായാഹ്നത്തിൽ ഏതാനും മണിക്കൂറുകൾ ഈ വ്യാപാരികളുടെ പാണ്ടികശാലയിൽ ജോലി ചെയ്തു. വരുമാന വർദ്ധനവും വ്യാപാര ലോകത്തെക്കുറിച്ചുള്ള അറിവും വർദ്ധിപ്പിക്കുവാൻ കുര്യൻ ഈ അവസരം ഉപയോഗപ്പെടുത്തി. തന്റെ സ്വപ്നലോകങ്ങൾ സ്വായത്തമാക്കുവാൻ കമ്പനിയിലെ ജോലി അപര്യാപ്തമാണെന്നും അതിനേറ്റവും അനുയോജ്യം വ്യാപാരമേഖലയാണെന്നും കുര്യൻ തിരിച്ചറിഞ്ഞു. പനക്കൽ മുതലാളിമാർ മുഖ്യമായും അടയ്ക്ക വ്യാപാരമാണ് നടത്തിയിരുന്നത്. തലപ്പള്ളി, തൃശ്ശൂർ, ചാവക്കാട്, വള്ളുവനാട്, പൊന്നാനി താലുക്കുകളിൽ സമൃദ്ധമായുണ്ടാകുന്ന അടയ്ക്ക സംസ്ക്കരിച്ചും അല്ലാതെയും ശേഖരിച്ച് കൊച്ചിയിലെത്തിച്ച് വിദേശങ്ങളിലേക്ക് കയറ്റി അയക്കുന്നതു മൂലം ലഭിക്കുന്ന വരുമാനം കുര്യന്റെ മനസ്സിൽ പുതിയ സ്വപ്നങ്ങൾ മുളപ്പിച്ചു. കുരിയന്റെ കഴിവുകളും ഉത്സാഹശീലവും പനയ്ക്കൽ മുതലാളിമാരിൽ മതിപ്പുണ്ടാക്കി. അവർ കുര്യനെ വെളിച്ചെണ്ണ വ്യാപാരിയായ ഉമ്മാഖാൻ എന്ന സേട്ടുവിന് പരിചയപ്പെടുത്തി. ഇംഗ്ലീഷ് അറിയാവുന്ന ഒരു വിശ്വസ്തനെ അന്വേഷിച്ചുകൊണ്ടിരുന്ന ആ വെളിച്ചെണ്ണ വ്യാപാരിയ്ക്ക് കുരിയൻ റൈട്ടറെ ഇഷ്ടപ്പെട്ടു. വൈകുന്നേരങ്ങളിൽ മാത്രം വന്ന് ജോലി ചെയ്യുന്ന കുരിയൻ പൂർണ്ണസമയവും തന്നോടൊത്തുണ്ടായാൽ കൊള്ളാമെന്ന് ഉമ്മാഖാൻ ആഗ്രഹിച്ചു. ആഗ്രഹം കുര്യനെ അറിയിക്കുകയും ആകർഷകമായ പ്രതിഫലം വാഗ്ദാനം ചെയ്യുകയും ചെയ്തു. വ്യാപാര ലോകത്തേക്ക് പ്രവേശിക്കുവാൻ ദൈവം നൽകിയ അവസരമായി കുര്യൻ ഈ ഓഫർ സ്വീകരിക്കുകയും ആസ്പിൻവാൾ കമ്പനിയിലെ റൈട്ടർ ജോലി അവസാനിപ്പിക്കുകയും ചെയ്തു.

കേരളത്തിന്റെ തീരപ്രദേശങ്ങളിൽ നിന്ന് ശേഖരിക്കുന്ന വെളിച്ചെണ്ണയുടെ വ്യാപാരമാണ് ഉമ്മാഖാൻ നടത്തിയിരുന്നത്. ആയിടെ സോപ്പു

നിർമ്മാണവുമായി ബന്ധപ്പെട്ട് വെളിച്ചെണ്ണയ്ക്ക് ഇംഗ്ലണ്ടിൽ വലിയ അളവിൽ ആവശ്യം ഉയർന്നു; ഒപ്പം വിലയും. ഈ അനുകൂല കാലാവസ്ഥ പ്രയോജനപ്പെടുത്തുവാൻ കുര്യൻ ഉദ്ദേശിച്ചതനുസരിച്ച് സേട്ട് പ്രവർത്തിച്ചു. കയ്യെഴുത്തു കുടുംബചരിത്രം കാര്യങ്ങൾ വിവരിക്കുന്നതിങ്ങനെ: "..... (ഇംഗ്ലീഷ്) എഴുതാനോ വായിക്കാനോ നിശ്ചയമില്ലാതിരുന്ന സേട്ടുവിന്റെ ബിസിനസ്സ് കുര്യന്റെ ചുമതലയിലായി എന്ന് പറഞ്ഞാൽ മതിയല്ലോ. കുര്യൻ പറയുന്ന ഏത് കാര്യത്തിനും സേട്ടുവിന് മറ്റൊരു അഭിപ്രായം ഇല്ലായിരുന്നു. രണ്ടുപേർക്കും അതിനാൽ അഭിവൃദ്ധിയും ഐശ്വര്യവും കൂടിക്കൂടി വന്നു. ചാവക്കാട് നിന്നും മറ്റ് അയൽ പ്രദേശങ്ങളിൽ നിന്നും വെളിച്ചെണ്ണ വാങ്ങി കൊച്ചിയിൽ വില്ക്കുകയായിരുന്നു പ്രധാന തൊഴിൽ" (പു. 27).

വെളിച്ചെണ്ണയുടെ ഗുണനിലവാരം പരിശോധിക്കുവാനും വില നിശ്ചയിച്ച് വാങ്ങുവാനുമായി സേട്ടുവിന്റെ പ്രതിനിധിയായ കുര്യൻ പലപ്പോഴും ചാവക്കാട്ടിന് ജലമാർഗ്ഗം യാത്ര ചെയ്തിരുന്നു. കുന്നംകുളം സുറിയാനി ക്രിസ്ത്യാനികളുടെ ഉടമസ്ഥതയിലായിരുന്നു അക്കാലത്ത് ചാവക്കാട് തുറമുഖം പ്രവർത്തിച്ചിരുന്നത് (*ബുക്കാനന്റെ കേരളം*, വിവർത്തനം: ഡോ. പി. കെ. കരീം) തുറമുഖത്തെ പ്രധാന കയറ്റുമതി വിഭവങ്ങൾ അടയ്ക്കയും വെളിച്ചെണ്ണയും കുരുമുളകും ആയിരുന്നു. പാലൂരിലുള്ള ചാട്ടുകുളം കടവിൽ നിന്നും ഒരു തോട് മുഖേന (ചാവക്കാട് തോട്) വിഭവങ്ങൾ ചാവക്കാട് തുറമുഖത്തേക്ക് പ്രവഹിച്ചിരുന്നു. മച്ചാട്ട്, എളനാട് മലമ്പ്രദേശങ്ങളിൽ നിന്ന് കുരുമുളകും ഈ ജലമാർഗ്ഗത്തിലൂടെ വന്നെത്തിയിരുന്നു. കൊച്ചി സംസ്ഥാനത്തിന് സമീപം മലബാർ സംസ്ഥാനത്തിന്റെ അതിർത്തിയിൽ സ്ഥിതിചെയ്തിരുന്ന ചാവക്കാട് സാമൂതിരിയുടെ സാമന്തനെന്ന നിലയിൽ പുന്നത്തൂർ രാജാവിന്റെ നിയന്ത്രണത്തിലായിരുന്നു. അക്കാലത്ത് സമീപ പ്രദേശങ്ങളിലൂടെ ആലത്തൂർ, കോട്ടപ്പടി, ചെമ്മണ്ണൂർ, ചാട്ടുകുളങ്ങര, പഴഞ്ഞി തുടങ്ങിയ അങ്ങാടികളിലെ വ്യാപാരച്ചന്തകളെ പോഷിപ്പിച്ചിരുന്നത് ചാവക്കാട് തുറമുഖം ആയിരുന്നു.

ഒരു പുതിയ സ്ഥലത്ത് ചെന്നാൽ അവിടത്തെ ജനജീവിതത്തോടും പ്രധാന വ്യക്തികളോടും മറ്റും സമ്പർക്കം നടത്തുക യുവത്വത്തിലേക്ക് കാലൂന്നിയ കുര്യന്റെ ശൈലിയായിരുന്നു. ചാവക്കാട് സന്ദർശനത്തിന്റെ മുഖ്യലക്ഷ്യം വ്യാപാര കാര്യമായിരുന്നുവെങ്കിലും അതോടൊപ്പം ചാവക്കാട് പ്രദേശത്തെപ്പറ്റി സാമാന്യമായി ഗ്രഹിക്കുവാൻ കുര്യൻ ശ്രമിച്ചു. കൊച്ചിയിൽ തനിക്ക് പല സഹായങ്ങളും പലപ്പോഴായി ചെയ്തു തന്നിട്ടുള്ള പനയ്ക്കൽ മുതലാളിമാരുടെ ജന്മസ്ഥലം എന്ന നിലയിലും തന്റെ കുടുംബത്തിന്റെ പൂർവ്വിക വേരുകൾ പടർന്നിരുന്ന സ്ഥലം എന്ന നിലയിലും പാലൂർ - ചാട്ടുകുളങ്ങര - ചാവക്കാട് പ്രദേശങ്ങൾ കുര്യനിലെ

ജിജ്ഞാസുവിനെ ഉന്മേഷഭരിതനാക്കി. മലങ്കരസഭയുടെ തലപ്പള്ളി എന്ന നിലയിൽ ക്ലോഡിയസ് ബുക്കാനൻ സ്വർണ്ണ മെഡൽ സമ്മാനിച്ച പാലൂർ – ചാട്ടുകുളങ്ങര ദേവാലയത്തിന്റെ വിസ്തൃതി കുര്യനെ അത്ഭുതപ്പെടുത്തി. തന്റെ പൂർവ്വികനെ കോട്ടയം പഴയസെമിനാരിയുടെ സമീപത്തേക്ക് ക്ഷണിക്കുകയും പഴയസെമിനാരിയുടെ ശിലാസ്ഥാപനം നടത്തിയ അതേ ദിവസം കുടുംബവീടിന്റെ ശിലാസ്ഥാപനം നടത്തുകയും ചെയ്ത പില്ക്കാല മലങ്കര മെത്രാപ്പോലീത്തായുടെ – പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ – ശില്പ ചാതുരിയുടെ ഗരിമ ആ ദേവാലയത്തിൽ തെളിഞ്ഞു കണ്ടു. മാർത്തോമ്മാ ശ്ലീഹാ മലങ്കരയിൽ ആദ്യം സ്ഥാപിച്ച ആ തലപ്പള്ളി തന്റെ പൂർവ്വികരുടെ മാതൃദേവാലയമായിരുന്നുവെന്ന് കുര്യൻ അഭിമാനത്തോടെ ഓർത്തു. ചാവക്കാട് സന്ദർശന വേളയിൽ കുര്യൻ റൈട്ടർ പരിചയപ്പെട്ട മറ്റൊരു സ്ഥാപനം തൊഴിയൂരിലുള്ള കാട്ടുമങ്ങാട്ട് മെത്രാന്മാരുടെ ആസ്ഥാന ദേവാലയമായിരുന്നു. അക്കാലത്ത് കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസ് ആയിരുന്നു സഭാദ്ധ്യക്ഷൻ. ചേപ്പാട്ട് മാർ ദീവന്നാസ്യോസിൽ നിന്നും മേല്പ്പട്ടം സ്വീകരിച്ച അദ്ദേഹം കുത്തൂർ ഗീവർഗീസ് മല്പാൻ എന്ന പേരിൽ കുന്നംകുളംഇടവകയിൽ പ്രസിദ്ധനായ സുറിയാനി പണ്ഡിതൻ ആയിരുന്നു. കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സിനോസ് കാലം ചെയ്തപ്പോൾ ആർത്താറ്റ് – ചാട്ടുകുളങ്ങര പള്ളിയുടെ വികാരിയായിരുന്ന അദ്ദേഹത്തെ ചാട്ടുകുളം ഇടവക നിർദ്ദേശിച്ചതനുസരിച്ച് തൊഴിയൂരിലെ മെത്രാനായി നിയമിക്കുകയായിരുന്നു. കാട്ടുമങ്ങാട്ട് മെത്രാന്മാർക്ക് ശേഷം അതായിരുന്നു തൊഴിയൂരിലെ പതിവ്. മെത്രാപ്പോലീത്താ നിര്യാതനായാൽ കബറടക്കം കഴിഞ്ഞ് തൊഴിയൂർ നാലുകെട്ടും മാളികയും പൂട്ടി മുദ്ര വച്ച് അവിടത്തെ വൈദികർ തൊഴിയൂർ ആസ്ഥാനത്തിന്റെ സംരക്ഷകരായ ആർത്താറ്റ് ഇടവക വികാരിയെ താക്കോൽ ഏല്പിക്കും. പിന്നീട് ആർത്താറ്റ് വികാരിമാരിൽ അനുയോജ്യനായ ഒരാളെ യോഗം തെരഞ്ഞെടുത്ത് മെത്രാൻ സ്ഥാനത്തേക്ക് നിർദ്ദേശിക്കും. നിലവിലുള്ള മെത്രാൻ കാലം ചെയ്യുന്നതിന് മുമ്പ് വാഴിക്കേണ്ടി വന്നാലും നടപടിക്രമത്തിന് മാറ്റമില്ല. ചീരൻ സ്കറിയ മാർ പീലക്സിനോസും കിടങ്ങൻ ഗീവർഗീസ് മാർ പീലക്സിനോസും ഇപ്രകാരം തിരഞ്ഞെടുത്ത് വാഴിക്കപ്പെട്ട ആർത്താറ്റ് പള്ളി വികാരിമാരായിരുന്നു. തന്റെ മല്പാനായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) ആണ് അക്കര കുടുംബത്തിന്റെ പൂർവ്വിക ബന്ധു എന്ന് കേട്ടതോടെ കുര്യന് കുത്തൂർ മെത്രാച്ചൻ സ്നേഹവാത്സല്യങ്ങൾ പകർന്നു നൽകി (1800–ൽ കുന്നംകുളത്തെത്തിയ ഡോ. ഫ്രാൻസിസ് ബുക്കാനനെ സന്ദർശിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെ നിഴൽപോലെ അനുഗമിച്ച ശിഷ്യനെപ്പറ്റി ബുക്കാനൻ ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. കുന്നംകുളം ചിറളയം പള്ളിയിൽ അക്കാലത്ത് പ്രവർത്തിച്ച മല്പാൻ പള്ളിക്കൂ

ടത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ ശിഷ്യനായി കുത്തൂർ ഗീവറു ഗീസ് ശെമ്മാശ്ശൻ താമസിച്ച കാലത്ത് അദ്ദേഹം കൽദായ സുറിയാനി ഭാഷയിൽ പകർത്തിയെഴുതിയ പുതിയനിയമം കോട്ടയം 'സീറി'യിൽ സൂക്ഷിച്ചതിൽ ഈ ഗുരുശിഷ്യ ബന്ധം രേഖപ്പെടുത്തിയിട്ടുണ്ട് (ഫാ. ഡോ. ജോസഫ് ചീരൻ, *ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും,* കുറിപ്പുകൾ). 1836-ലെ മിഷനറിബന്ധം വിച്ഛേദിച്ച മാവേലിക്കര സുന്നഹദോസിൽ ഈ കൂറിലോസ് കൊച്ചുമെത്രാച്ചനെന്ന നിലയിൽ ചേപ്പാട്ട് മെത്രാച്ചനോടൊപ്പം പങ്കെടുത്തിരുന്നു.)

കോട്ടപ്പടിയിൽ താമസിച്ചിരുന്ന പുന്നത്തൂർ രാജാവിനെയും കുര്യൻ റൈട്ടർ അക്കാലത്ത് പരിചയപ്പെട്ടിരുന്നു. പുന്നത്തൂർ രാജാവ് തലപ്പള്ളി രാജാക്കന്മാരിൽ ഒരാൾ ആയിരുന്നുവെങ്കിലും മറ്റു തലപ്പള്ളി രാജാക്കന്മാർ – മണക്കുളം രാജാവും ചിറളയം രാജാവും – കൊച്ചിയുടെ സാമന്തന്മാർ ആയിരിക്കെ ഇദ്ദേഹം സാമൂതിരിയുടെ സാമന്തനായിട്ടാണ് ജീവിച്ചിരുന്നത്. കോട്ടയം പഴയസെമിനാരി സ്ഥാപകൻ ചാവക്കാട്ട് നിന്ന് കോട്ടയത്തേക്ക് സഞ്ചരിച്ച ജലപാത കുര്യൻ റൈട്ടരെ കോരിത്തരിപ്പിച്ചു. പാലൂർ പ്രദേശവുമായി ഒരാത്മബന്ധം ക്രമേണ കൈവന്നതായി ആ യുവാവിന് തോന്നി.

1840-കളുടെ മദ്ധ്യത്തിൽ കൊച്ചിയിലെത്തിയ കുര്യൻ കമ്പനിയിലെ റൈട്ടർ എന്ന നിലയിലും പനക്കൽ മുതലാളിമാരുടെ അക്കൗണ്ടന്റ് എന്ന നിലയിലും ഉമ്മാഖാന്റെ മാനേജർ എന്ന നിലയിലും ഖ്യാതി സമ്പാദിച്ചു. പരിചയപ്പെടുന്ന ആരിലും ആദരം ജനിപ്പിക്കുന്ന ആകർഷമായ വ്യക്തിത്വവും കർമ്മോത്സാഹവും പ്രസരിപ്പും കഠിനാദ്ധ്വാന സന്നദ്ധതയും കുര്യനെ പ്രശസ്തിയിലേക്ക് നയിച്ചു. 1850-കളുടെ ആരംഭത്തിൽ ഉമ്മാഖാൻ അപ്രതീക്ഷിതമായി ഹൃദയസ്തംഭനത്തെ തുടർന്ന് നിര്യാതനായപ്പോൾ അദ്ദേഹത്തിന്റെ വെളിച്ചെണ്ണ വ്യാപാരം കുര്യന്റെ മേൽനോട്ടത്തിൽ അഭംഗം തുടർന്നു. പരിമിതമായ വ്യാപാരമേഖല തന്നെ എവിടേയും എത്തിക്കുകയില്ലെന്ന് സാഹസികനായ ആ യുവാവിന് അറിയാമായിരുന്നു. വെളിച്ചെണ്ണ വ്യാപാര മേഖലയുടെ സാധ്യതകൾ വികസിപ്പിക്കുവാൻ അദ്ദേഹം തീർച്ചയാക്കി. വിദേശങ്ങളിലേക്ക് വെളിച്ചെണ്ണ കയറ്റി അയക്കുന്ന കമ്പനിക്കാർക്ക് ആവശ്യമായ എണ്ണ നൽകാനുള്ള കോൺട്രാക്ട് അദ്ദേഹം ഏറ്റെടുത്തു. ഇംഗ്ലണ്ടിൽ സോപ്പു നിർമ്മാണവുമായി ബന്ധപ്പെട്ട് വെളിച്ചെണ്ണയ്ക്ക് വൻ ഡിമാന്റുണ്ടായിരുന്നു. ആ ഘട്ടത്തിൽ കുര്യന് ധാരാളം കരാറുകൾ കിട്ടി. സ്വന്തം ഉത്തരവാദിത്വത്തിൽ ചാവക്കാട്ടു നിന്നും ആലപ്പുഴയിൽ നിന്നും എണ്ണ ശേഖരിക്കുവാൻ കുര്യൻ റൈട്ടർ നടത്തിയ ശ്രമം വൻ തോതിൽ വിജയിച്ചു. എണ്ണയ്ക്ക് കൂടുതൽ വില നൽകാൻ ബുദ്ധിമാനായ കുര്യൻ തയാറായതിനാൽ എണ്ണ ഉൽപ്പാദകർ

കുര്യന് നിർല്ലോഭമായി എണ്ണ കയറ്റിയയക്കുന്നതിൽ മത്സരിച്ചു. വെറും ഒരു റൈട്ടർ ആയി കൊച്ചിയിൽ ജീവിതം ആരംഭിച്ച കുര്യൻ ഇതോടെ കൊച്ചിയിലെ അറിയപ്പെടുന്ന മുതലാളിമാരിൽ ഒരാളായി വളർന്നു. എന്നാൽ കൊച്ചിയിൽ തനിക്ക് ആദ്യം ലഭിച്ച റൈട്ടർ എന്ന പേരിൽ അറിയപ്പെടുവാനാണ് കുര്യൻ അന്ത്യംവരെയും ആഗ്രഹിച്ചത്. തന്റെ ജീവിതാരംഭത്തിലെ എളിമയും നിസ്വതയും അരക്ഷിതാവസ്ഥയും ഓർക്കുവാൻ ഈ ഉദ്യോഗപ്പേർ അദ്ദേഹത്തെ തുണച്ചിരിക്കാം.

സാമ്പത്തിക ഭദ്രത കൈവന്നപ്പോൾ കുര്യൻ റൈട്ടർ വിവാഹിതനായി. കോട്ടയം തേർത്താനത്ത് ചെറിയാന്റെ മകൾ മറിയം ആയിരുന്നു വധു. വാരാന്ത്യത്തിൽ കൊച്ചിയിൽ നിന്ന് പതിവായി കോട്ടയത്ത് എത്തുന്ന കുര്യന്റെ പില്ക്കാല ജീവിത വിജയങ്ങൾക്ക് കുടുംബിനിയുടെ പങ്കാളിത്തവും നിസ്വാർത്ഥമായ ത്യാഗങ്ങളും നിർണ്ണായകമായിരുന്നു.

കുടുംബത്തിന്റെ ഉദ്ധാരകനാവാൻ ദൗത്യമേറ്റെടുത്ത കുര്യൻ തന്റെ വരുമാനം ഭദ്രമായി സൂക്ഷിച്ചു. പണത്തിന്റെ വില നല്ലപോലെ അറിയാവുന്ന ആ യുവാവ് യുവസഹജമായ ആർഭാടങ്ങളിലേക്കോ സുഖസൗകര്യങ്ങളിലേക്കോ ചാഞ്ഞുപോയില്ല. കുടുംബത്തിന്റെ പൂർവ്വിക മഹിമ വീണ്ടെടുക്കുവാനും വരുംതലമുറകളിലൂടെ അത് നിലനിർത്തുവാനും ശക്തമായ ഒരു സാമ്പത്തിക അടിത്തറ അനിവാര്യമെന്ന് കുര്യൻ റൈട്ടർക്കറിയാമായിരുന്നു. മിതമായ ചെലവുകൾക്കു ശേഷം സ്വരൂപിക്കുന്ന സമ്പാദ്യം മുഴുവൻ പിതൃതുല്യനായ ഉലഹന്നാച്ചനെ അദ്ദേഹം ഏല്പിച്ചു. കോട്ടയം പഴയസെമിനാരിയിൽ മുതൽപിടിക്കാരനായി ജോലി ചെയ്തു വന്ന ഉലഹന്നാച്ചന് തന്റെ ചിരകാല പ്രതീക്ഷകൾ പൂവണിയുന്നതായി അനുഭവപ്പെട്ടു.

1840–കൾ കുര്യൻ റൈട്ടറുടെ ജീവിതത്തിലെന്നതുപോലെ മലങ്കര സഭയിലും സംഭവബഹുലമായ അധ്യായങ്ങൾ നിറഞ്ഞ കാലഘട്ടമായിരുന്നു. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് ആയിരുന്നു അക്കാലത്തെ മലങ്കര മെത്രാപ്പോലീത്താ. ആംഗ്ലേയ മിഷനറിമാരുമായി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാപ്പോലീത്താ കോട്ടയം പഴയ സെമിനാരിയിലെ അധ്യാപനവുമായി ബന്ധപ്പെട്ട് ആരംഭിച്ച സൗഹൃദ പരീക്ഷണങ്ങൾ പിൻഗാമികളുടെ ഭാവനാശൂന്യമായ നടപടികൾ മൂലം പരാജയത്തിലേക്ക് നീങ്ങിയിരുന്നു. അതിന്റെ പരിണതഫലമായിരുന്നു 1836–ലെ മാവേലിക്കര സുന്നഹദോസും അവിടെ വച്ചുണ്ടായ ബന്ധ വിച്ഛേദനവും. നാട്ടുരാജാക്കന്മാരെ നിയന്ത്രിച്ചിരുന്ന ബ്രിട്ടീഷ് അധികാരികളോട് ഉണ്ടായിരുന്ന ബന്ധം വിച്ഛേദിച്ചത് സഭയിലാകെ ഉലച്ചിൽ സൃഷ്ടിച്ചു. പഴയ സെമിനാരിയിലെ വൈദിക വിദ്യാഭ്യാസം നേരത്തെ നിലച്ചു പോയിരുന്നു. മാവേലിക്കര സുന്നഹദോസിന് ശേഷം രൂപീകരിക്കപ്പെട്ട, യൂറോപ്യന്മാർ

മാത്രം അടങ്ങിയ കൊല്ലം പഞ്ചായത്ത് നടത്തിയ സ്വത്ത് വിഭജനത്തിലെ പക്ഷപാതപരത സാത്വികനായ ചേപ്പാട്ട് മെത്രാച്ചനെപ്പോലും ക്രൂദ്ധനാക്കി. പഞ്ചായത്ത് വിധി പ്രകാരം മലങ്കരസഭയ്ക്ക് നീക്കിവച്ച പണം അദ്ദേഹം സ്വീകരിക്കുവാൻ കൂട്ടാക്കിയില്ല. ഇതിൽ കുപിതരായ മിഷനറിമാർ സി.എം.എസ്. ദേവാലയ സ്ഥാപനവുമായി മുന്നോട്ടുപോയി. പള്ളിത്തർക്കങ്ങളിൽ ഇടപെട്ട മെത്രാപ്പോലീത്തായ്ക്ക് എതിരെ പ്രതികൂലമായ നിലപാടുകൾ സർക്കാരിനെക്കൊണ്ട് എടുപ്പിച്ചു. സെമിനാരി മല്പാനായിരുന്ന പാലക്കുന്നത്ത് ഏബ്രഹാം മല്പാൻ ആയിടെ നവീകരണ പക്ഷപാതികൾ തയ്യാറാക്കിയ അനധികൃത തക്സ ഉപയോഗിച്ച് കുർബ്ബാന ചൊല്ലിയത് വൻ വിവാദമായി. അരക്കുർബ്ബാന എന്ന പേരിൽ കുപ്രസിദ്ധി നേടിയ ആ പരീക്ഷണം നവീകരണ കുതുകികളായ ചില വൈദികർ നവീകരണത്തിന് പിന്തുണയുള്ള ഇടവകകളിൽ പ്രയോഗിക്കാൻ തുടങ്ങി. അസ്വസ്ഥനായ മെത്രാപ്പോലീത്താ കടുത്ത അച്ചടക്കലംഘനം നടത്തിയ പാലക്കുന്നത്ത് മല്പാനെയും മറ്റും നിരോധനനാജ്ഞയിലൂടെ മുടക്കി. ഇംഗ്ലീഷ് സംസ്ക്കാരത്തിലേക്ക് കൺമിഴിച്ച പുതിയ തലമുറ നവീകരണ ചിന്തകളോട് ആഭിമുഖ്യം പുലർത്തി. വൈദികരിലും ഒരു ധ്രുവീകരണം പ്രത്യക്ഷമായി. മെത്രാപ്പോലീത്തായുടെ കടുത്ത നിലപാട് നവീകരണാനുയായികളുടെ മുന്നേറ്റത്തിൽ ഇരുൾ പരത്തി. തങ്ങളെ പിന്തുണയ്ക്കുന്ന ഒരു മെത്രാപ്പോലീത്തായുടെ സാന്നിധ്യവും നേതൃത്വവും അനിവാര്യമെന്ന് അവർ കണ്ടു. തൊഴിയൂരിലെ കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസിനെ സ്വപക്ഷത്തേക്ക് അവർ ക്ഷണിച്ചെങ്കിലും ഭക്തനും സാത്വികനും സഭാപാരമ്പര്യങ്ങളിൽ നിഷ്ഠയുള്ളവനുമായ അദ്ദേഹം ആ ക്ഷണം നിരാകരിച്ചു. അനന്തരം പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശനെ മേല്പട്ട മേല്ക്കാൻ ശീമയിലേക്കയക്കുക എന്ന് നവീകരണ ക്യാമ്പിൽ തീരുമാനമായി. അപ്രകാരം വിദേശത്ത് പോയ മാത്യൂസ് ശെമ്മാശൻ, മാർ അത്താനാസ്യോസ് എന്ന പേരിൽ മേല്പട്ടം ഏറ്റതായി അവകാശപ്പെട്ടുകൊണ്ട് 1843–ൽ കൊച്ചിയിൽ പ്രത്യക്ഷപ്പെട്ടു. അദ്ദേഹത്തെ സന്ദർശിച്ച കോനാട്ട് മല്പാന് ഒരു കാര്യം പ്രഥമ സന്ദർശനത്തിൽ ബോധ്യമായി: അഭിനവ മെത്രാന്റെ സുസ്താത്തിക്കോൻ വ്യാജമാണ്. മാർ ദീവന്നാസ്യോസ് കണ്ടനാട് വിളിച്ചുകൂട്ടിയ പള്ളിപ്രതിപുരുഷയോഗത്തിൽ അഭിനവ മെത്രാൻ വിവാദങ്ങളുയർത്തി സുസ്താത്തിക്കോൻ വായിക്കാതെ ഇറങ്ങിപ്പോയപ്പോൾ കോനാട്ട് മല്പാന്റെ ആശങ്ക സഭയിലാകെ പ്രബലമായി. നവീകരണപക്ഷപാതികളെ മാത്രം കല്ലുങ്കത്ര പള്ളിയിൽ വിളിച്ചുവരുത്തി വിവാദാസ്പദമായ സ്ഥാനപത്രം വായിച്ചതോടെ ആശങ്കകൾ ദൃഢമായി. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് സ്ഥാനമേറ്റതായി അദ്ദേഹം അവകാശപ്പെട്ടതിനാൽ പാത്രിയർക്കാ ആസ്ഥാനത്തേക്ക് മലങ്കരയിൽ നിന്ന് പരാതികൾ ഒഴുകി. തൽഫലമായി സിറിയയിൽ നിന്ന് യൂയാക്കീം മാർ

കൂറിലോസ് മെത്രാപ്പോലീത്താ പാത്രിയർക്കാ പ്രതിനിധിയായി 1846-ൽ കൊച്ചിയിലെത്തി. വൃദ്ധനും അവശനുമായ മാർ ദീവന്നാസ്യോസ് രാജി വച്ചൊഴിഞ്ഞ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് രാജകീയ വിളംബരം കിട്ടാൻ പാലക്കുന്നത്ത് മാർ അത്താനാസ്യോസും യൂയാക്കീം മാർ കൂറിലോസും രാജാക്കന്മാരുടെ മുമ്പിൽ അപേക്ഷ സമർപ്പിച്ചു. ഇക്കാര്യത്തിൽ ശുപാർശ നൽകാൻ രൂപീകരിക്കപ്പെട്ട കമ്മിറ്റിയുടെ ശുപാർശ പ്രകാരം പാലക്കുന്നത്ത് മെത്രാച്ചന് അനുകൂലമായി 1852-ൽ രാജകീയ വിളംബരം പുറപ്പെട്ടു. അതുവരെ നവീകരണ വിഷയങ്ങളിൽ ഇരട്ടനയം പ്രദർശിപ്പിച്ചുപോന്ന പാലക്കുന്നത്ത് മെത്രാപ്പോലീത്താ പ്രകടമായും നവീകരണ നടപടികളിലേക്ക് നീങ്ങി. വിളംബരത്തിന്റെ പിൻബലമുള്ളതിനാൽ അദ്ദേഹത്തെ പിണക്കുവാൻ ഇടവകകൾ ഭയപ്പെട്ടു.

നമസ്കാരക്രമങ്ങളും പള്ളിക്രമങ്ങളും പ്രാദേശിക ഭാഷയിൽ പരിഭാഷപ്പെടുത്തിയത് നവീകരണാശയങ്ങൾക്കനുസരിച്ച് ഭേദപ്പെടുത്തിയശേഷം അച്ചടിച്ച് പ്രസിദ്ധീകരിച്ചുകൊണ്ടാണ് മാർ അത്താനാസ്യോസ് രംഗപ്രവേശം പ്രഖ്യാപിച്ചത്. സ്വഭാഷയിൽ ആരാധനക്രമങ്ങൾ ലഭ്യമായ സന്തോഷത്തിൽ മതിമറന്നാഹ്ലാദിച്ച പുരോഗമനാശയക്കാർ വിവർത്തനത്തിന്റെ മൂഖംമൂടിയിട്ട് മെത്രാച്ചൻ നടത്തിയ നവീകരണശ്രമങ്ങളെ തിരിച്ചറിയുവാൻ അശക്തരായിരുന്നു. സുറിയാനി ഭാഷാ ജ്ഞാനം കുറഞ്ഞ യുവവൈദികർ ആരാധനക്രമങ്ങളിൽ നടത്തിയ നവീകരണശ്രമങ്ങളെ കണ്ടില്ലെന്ന് വച്ചു. കോട്ടയം വൈദികസെമിനാരിയിൽ മുതൽപിടിയായിരുന്ന ഉലഹന്നാച്ചന്റെ സഹോദരനായ കുര്യൻ റൈട്ടർക്ക് സ്വസമുദായത്തിലുണ്ടായ ഈ സംഭവ വികാസങ്ങളോട് മുഖംതിരിച്ചിരിക്കുക അസാധ്യമായിരുന്നു. എങ്കിലും കാര്യങ്ങൾ നീരിക്ഷിക്കുകയല്ലാതെ ഏതെങ്കിലും ഒരു ചേരിയിൽ അദ്ദേഹം പ്രവർത്തിക്കാൻ ആരംഭഘട്ടത്തിൽ തയ്യാറായില്ല. എങ്കിലും ഇംഗ്ലീഷ് വിദ്യാഭ്യാസം നേടുകയും സാമൂഹ്യ പരിഷ്ക്കാരയത്നങ്ങളിൽ ഏർപ്പെടുകയും സഭയുടെ യശസ്സ് വളർത്തുകയും ചെയ്ത പാലക്കുന്നത്ത് മെത്രാച്ചനോട് അദ്ദേഹത്തിന്റെ ഉള്ളിൽ ആദരം ജനിച്ചു.

വെളിച്ചെണ്ണ വ്യാപാരം മൂലം കുര്യൻ റൈട്ടർ പണവും പ്രശസ്തിയും നേടിയപ്പോൾ പുതിയ ചക്രവാളങ്ങൾ വെട്ടിപ്പിടിക്കുവാൻ അദ്ദേഹത്തിന്റെ സാഹസികമായ സംരംഭകപ്രതിഭ ധൈര്യപ്പെട്ടു - സ്വന്തമായി തേങ്ങ ഉല്പാദിപ്പിക്കുക, അത് വെട്ടിയുണക്കി കൊപ്രയാക്കുക, ഒടുവിൽ കൊപ്ര ആട്ടി എണ്ണയാക്കുക ഇത്രയും കാര്യങ്ങൾ സാധിച്ചാൽ കണക്കറ്റ ലാഭം നേടാനാവുമെന്ന് അദ്ദേഹത്തിന് ബോധ്യമായി. ചാവക്കാട്ട് കായൽത്തീരത്തുള്ള വിസ്തൃതവും ഫലഭൂയിഷ്ഠവുമായ തെങ്ങിൻതോപ്പുകൾ നേരത്തെ അദ്ദേഹത്തിന്റെ മനസ്സിൽ പച്ചപിടിച്ച് നിന്നിരുന്നു. തൊഴിയൂർ

ഭദ്രാസനപ്പള്ളിയുടെ വിശാലമായ പുരയിടത്തിൽ തല ഉയർത്തി നില്ക്കുന്ന തെങ്ങുകൾ ചുരത്തികൊടുക്കുന്ന ആദായത്തിന്റെ കണക്കുകൾ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. ഒട്ടും വൈകിയില്ല; അദ്ദേഹം ചാവക്കാട്ട് എത്തി. പുന്നത്തൂർ രാജാവിനെ മുഖം കാണിച്ചു. അവർ തമ്മിൽ നേരത്തെ ആരംഭിച്ച സൗഹൃദം കാര്യങ്ങൾ സുഗമമാക്കി. പാട്ടക്കാർ കൈവശം വച്ചിരുന്ന കായലോരത്തെ മൂന്നൂറ് ഏക്കർ തെങ്ങിൻതോപ്പ് കുര്യൻ റൈട്ടർ വിലയ്ക്കെടുത്തു. വാർദ്ധക്യത്തിലെത്തിയ പകുതിയോളം തെങ്ങുകൾ വെട്ടിമാറ്റി പകരം പുതിയ തൈകൾ വച്ചു. അവിടെ ഉത്പാദിപ്പിക്കുന്നവയോടൊപ്പം സമീപപ്രദേശത്ത് വിളയുന്ന തെങ്ങിൻതോപ്പുകളിലെ തേങ്ങയും അദ്ദേഹം കരാർ അടിസ്ഥാനത്തിൽ ആണ്ടുതോറും വാങ്ങി. താൻ വാങ്ങിയ സ്ഥലത്ത് ഒരു ബംഗ്ലാവും ഒട്ടേറെ ചക്കുകളും സ്ഥാപിച്ചു. ചക്കുകളുടെ ബാഹുല്യം മൂലം ആ സ്ഥലത്തിന് ചക്കുംകണ്ടം എന്ന് പേരായി. പ്രതിമാസം അഞ്ചു ലക്ഷം തേങ്ങാ അവിടെനിന്ന് സംഭരിക്കുവാൻ കുര്യന് പ്രയാസമുണ്ടായില്ല. ആഴ്ചതോറും അറുന്നൂറ് ക്വിന്റൽ വെളിച്ചെണ്ണ ചാവക്കാട്ട് നിന്ന് കൊച്ചിയിലെത്തുമായിരുന്നു. തേങ്ങയുടെ ഉദ്പാദനം, കൊപ്ര തയാറാക്കൽ, എണ്ണ ആട്ടിയെടുക്കൽ എന്നീ വിവിധ അധ്വാനങ്ങൾ സ്വയമായി മേൽനോട്ടം വഹിച്ച് നിർവഹിച്ചതിനാൽ ക്രമാതീതമായ ലാഭം നേടുവാൻ സാധിച്ചു. ചാവക്കാട്ട് കാമധേനുവായിത്തീർന്ന ചക്കുംകണ്ടത്തിൽ നിന്നും തദ്വാര കൊച്ചിയിൽ നിന്നും ലഭിച്ച കണക്കറ്റ ധനം പൂർവ്വിക മഹിമകൾ വീണ്ടെടുക്കുവാനും മഹിമയുടെ വിസ്തൃതി വർദ്ധിപ്പിക്കുവാനും ഇടവരുത്തി.

ചക്കുംകണ്ടത്തിലെ ഉദ്പാദനവും തേങ്ങയുടെ സംസ്ക്കരണവും ഫലപ്രദമായി നിയന്ത്രിക്കാൻ ഏതാനുംവർഷം കുര്യൻ റൈട്ടർ ചാവക്കാട്ട് ബംഗ്ലാവിൽ താമസിച്ചു. പാലൂർ പ്രദേശത്തെ കുന്നംകുളം, പഴഞ്ഞി, ചാവക്കാട്, തൊഴിയൂർ എന്നീ പ്രദേശങ്ങളിലെ ജനജീവിതവുമായും അവിടുത്തെ സഭാനേതാക്കളുമായും അദ്ദേഹം അടുത്ത ബന്ധം പുലർത്തി. പാലക്കുന്നത്ത് മാർ അത്താനാസ്യോസിന് മലങ്കര മെത്രാപ്പോലീത്താ ആയി രാജകീയ വിളംബരം ലഭിച്ചത് അക്കാലത്താണ്. അതിനടുത്ത വർഷം 1853-ൽ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഏതാനും മാസങ്ങളിൽ പാലൂർ - ചാട്ടുകുളങ്ങര പള്ളിയിലും പഴഞ്ഞി പള്ളിയിലും താമസിച്ചു. അക്കാലത്താണ് നവീകരണാശയങ്ങൾ ആ പ്രദേശത്ത് പ്രചരിച്ചത്. ന്യൂനപക്ഷമെങ്കിലും വൈദികരിലും ജനങ്ങളിലും തർക്കങ്ങൾ ആവിർഭവിപ്പിക്കുവാൻ ആ താമസക്കാലം കൊണ്ട് അദ്ദേഹത്തിന് കഴിഞ്ഞു. അക്കൊല്ലം പെന്തിക്കോസ്തിപ്പെരുന്നാളിൽ പഴഞ്ഞിയിൽ വച്ചാണ് കോട്ടയം സ്വദേശി താഴത്ത് ചാണ്ടപ്പിള്ളയ്ക്ക് മെത്രാപ്പോലീത്താ ആദ്യപട്ടം നൽകിയത്. സ്വന്തം ഇടവകക്കാരനും അയൽക്കാരനും പുന്നത്ര മെത്രാച്ചന്റെ കുടുംബക്കാരനുമായ ഒമ്പതു വയസ്സുകാരൻ ശെമ്മാശന്റെ

പട്ടംകൊടയിൽ സംബന്ധിക്കുവാൻ ചാവക്കാട് നിന്ന് കുര്യൻ റൈട്ടറും കുടുംബവും എത്തിയിരുന്നു. നേരത്തെ തന്നെ കോട്ടയം പഴയസെമിനാരിയിലെ മുതൽപിടിക്കാരൻ ഉലഹന്നാച്ചന്റെ അനിയൻ എന്ന നിലയിൽ കുര്യൻ മെത്രാപ്പോലീത്തായുടെ സൗഹൃദ വലയത്തിലുമായിരുന്നു. കുന്നംകുളം-പഴഞ്ഞി താമസക്കാലത്ത് മെത്രാപ്പോലീത്താ ചക്കുംകണ്ടത്തിലെ ബംഗ്ലാവ് സന്ദർശിച്ചു. ഐശ്വര്യത്തിലേക്കും പ്രതാപത്തിലേക്കും ക്രമപ്രവൃദ്ധമായി ഉയർന്നുകൊണ്ടിരുന്ന കുര്യന്റെ സൗഹൃദം ഊട്ടിയുറപ്പിച്ചു. ചക്കുംകണ്ടത്തിൽ ഒരു ഭാഗത്ത് ക്രമീകരിക്കപ്പെട്ട 'കളരി' മെത്രാപ്പോലീത്തായെ ആകർഷിച്ചു. ചാവക്കാട് അക്കാലത്ത് പ്രസിദ്ധരായ കളരിയാശാന്മാർ ഉണ്ടായിരുന്നു. അവരിൽ പ്രഗത്ഭനായ ഒരു മുസ്ലീം കളരിയാശാനിൽ നിന്ന് കളരിയഭ്യാസങ്ങളിൽ പ്രാവീണ്യം നേടുവാൻ കുര്യൻ റൈട്ടർ സജ്ജീകരിച്ചതായിരുന്നു ആ കളരി. നിത്യവും അടിയും തടയും ആയുധ പ്രയോഗങ്ങളും വിദഗ്ദമായി അഭ്യസിച്ച കുര്യൻ റൈട്ടറെ പില്ക്കാലത്ത് സ്വന്തം ആശാനായി മെത്രാപ്പോലീത്താ അംഗീകരിക്കുകയും അദ്ദേഹത്തിൽ നിന്ന് മെയ്യഭ്യാസ വിദ്യകൾ പരിശീലിക്കുകയും ചെയ്തു.

ചാവക്കാട്ട് അക്കാലത്ത് മുൻസിഫ് ആയി പ്രവർത്തിച്ചിരുന്ന പുത്തൻകാവുകാരൻ ആലുംമൂട്ടിൽ ജോർജ് മെത്രാപ്പോലീത്തായുടെ സ്നേഹിതൻ ആയിരുന്നു. പല ദിവസങ്ങളിലും ചക്കുംകണ്ടം ബംഗ്ലാവിൽ മെത്രാപ്പോലീത്തായും മുൻസിഫും കുര്യൻ റൈട്ടറുടെ അതിഥികളായി കഴിഞ്ഞിട്ടുണ്ട്. ചക്കുംകണ്ടം തോപ്പിലെ പാനോത്സവങ്ങൾ മെത്രാപ്പോലീത്തായുടെ ഓർമ്മയിൽ തങ്ങിനില്ക്കത്തക്കവിധം ഹൃദ്യമായിരുന്നു. കുര്യന്റെ കളരിയിലെ മെയ്യഭ്യാസ പരിശീലനങ്ങളും മെത്രാപ്പോലീത്തായെ ആകർഷിച്ചു. മെത്രാപ്പോലീത്തായുടെ പരിഷ്കൃതാശയങ്ങളും സമുദ്ധാരണ പരിപാടികളും കുര്യനെ ആവേശം കൊള്ളിച്ചു. മെത്രാപ്പോലീത്തായുടെ എല്ലാ സംരംഭങ്ങൾക്കും പിന്തുണ നൽകുന്നത് സഭാസ്നേഹിയുടെ അനിവാര്യമായ കർത്തവ്യമെന്ന് കുര്യൻ കരുതി. മെത്രാപ്പോലീത്തായ്ക്ക് കാര്യമായ വേരുകൾ ഇല്ലായിരുന്ന പാലൂർ - ചാട്ടുകുളങ്ങര പ്രദേശത്ത് യുവാക്കളായ വൈദികരെയും അത്മായ നേതാക്കളെയും നവീകരണാഭിമുഖ്യത്തിലേക്ക് നയിക്കുവാൻ കുര്യൻ വിജയപൂർവ്വം ഉദ്യമിച്ചു.

# 5

# പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്

മലങ്കര സുറിയാനി സമുദായം ജന്മം നല്കിയിട്ടുള്ള ഏറ്റവും പ്രതാപശാലിയായ മെത്രാപ്പോലീത്തായായിരുന്നു പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്. പ്രഥമ ദർശനത്തിൽ തന്നെ ആർക്കും ആദരവ് ജനിപ്പിക്കുന്ന ഒരു അപൂർവ്വ വ്യക്തിത്വത്താൽ അനുഗൃഹീതനായിരുന്നു അദ്ദേഹം.

ആരുടെയും മുമ്പിൽ തലകുനിക്കാത്ത പ്രഭുതുല്യനായ കുര്യൻ റൈട്ടറും അതുല്യ പ്രതാപശാലിയായ പാലക്കുന്നത്തു തിരുമേനിയും തമ്മിലുണ്ടായിരുന്ന സുഹൃത്ബന്ധം ഒരു പ്രത്യേകതരത്തിലുള്ളതായിരുന്നു. ചെറുപ്പത്തിൽ തന്നെ മൊട്ടിട്ട ആ ബന്ധം നാൾക്കുനാൾ വളർന്ന് മാത്യൂസ് അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്താ ആയപ്പോൾ അതിന്റെ ഉച്ചകോടിയെ പ്രാപിച്ചു. ഹൃദയങ്ങൾ ഉരുകി ഉറച്ചിരുന്ന ആ സൗഹാർദ്ദം എന്നെങ്കിലും ഒരിക്കൽ തകരുമെന്ന് ആരും കരുതിയിരുന്നില്ല. പക്ഷേ വിധിവൈപരീത്യമെന്ന് പറയട്ടെ, ജീവിത സായാഹ്നത്തോടടുത്തപ്പോൾ ആ പുരുഷകേസരികൾ തമ്മിലുള്ള ആത്മബന്ധം ശിഥിലമായി. ഈ മഹാപുരുഷന്മാർ തമ്മിൽ പിണങ്ങാൻ ഇടയായതിനെപ്പറ്റി പല കാരണങ്ങളും പറഞ്ഞു കേൾക്കാറുണ്ട്. എന്നാൽ അവരുടെ ജീവിതങ്ങൾ അടുത്തു നിന്നു കണ്ടിട്ടുള്ളവർക്ക് ഈ കാര്യങ്ങൾ മിക്കതും വിശ്വാസയോഗ്യമല്ല. എന്നാൽ അവയെ പാടേ അവഗണിക്കുവാനും നിവൃത്തിയില്ല. പിണങ്ങാൻ ഇടയായി പറഞ്ഞുകേൾക്കുന്ന കാര്യങ്ങളിൽ പലതിലും കക്ഷി താത്പര്യങ്ങൾക്കാണ് മുൻതൂക്കം. ഇക്കാര്യത്തിൽ മഹാനായ കെ. സി. മാമ്മൻ മാപ്പിളയുടെ ആത്മകഥയായ 'ജീവിതസ്മരണ'കളിൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ ഏറെക്കുറെ യുക്തിസഹവും വിശ്വാസയോഗ്യവുമാണ്. അദ്ദേഹം പറയുന്നു "പലവിധത്തിലും സുപ്രസിദ്ധനായിരുന്ന കുര്യൻ റൈട്ടർ (കോട്ടയം) മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു ആത്മസുഹൃത്തായിരുന്നു. അന്ന് വട്ടിപ്പണം 36000 ക. (പലിശ) ഓളം മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മാത്യൂസ് മാർ അത്താനാസ്യോസ് ഒന്നായി കെട്ടി വാങ്ങി. ആ വലിയ തുക ചില്ലറ ഇനങ്ങളായി ചെലവു ചെയ്ത് കളയരുതെന്നും ശാശ്വതമായ പ്രയോജനം വരത്തക്ക ഏതെങ്കിലും പദ്ധതിയിൽ നിക്ഷേപിക്കണമെന്നും കുര്യൻ റൈട്ടർ മെത്രാപ്പോലീത്തായെ നിർബന്ധപൂർവ്വം ഉപദേശിച്ചു. മെത്രാ

പ്പോലീത്താ കുറെ നാളത്തേയ്ക്ക് അനുകൂലഭാവം കാണിച്ചുവെങ്കിലും കുര്യൻ റൈട്ടറുടെ നിർദ്ദേശത്തിന് വഴിപ്പെട്ടില്ല. കുര്യൻ റൈട്ടറുടെ ക്ഷമ അസ്തമിച്ചു. അദ്ദേഹം മെത്രാപ്പോലീത്തായോട് പരിഭവമായി എന്തോ പറഞ്ഞു. മെത്രാപ്പോലീത്താ അതിനു മറുപടിയായി "കുര്യച്ചാ തവള കടിച്ചാൽ എന്തുപദ്രവം വരും" എന്നു പറഞ്ഞു. അവിടം മുതൽ അവർ തമ്മിലുള്ള സൗഹാർദ്ദ ബന്ധം ഭഞ്ജിക്കപ്പെട്ടു."


പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്

മാത്യൂസ് മാർ അത്താനാസ്യോസിന്റെ പ്രതാപം എത്രമാത്രമായിരുന്നുവെന്ന് മനസ്സിലാക്കുന്നതിനു വേണ്ടി, സാഹിത്യകാരനും സുപ്രസിദ്ധ ചരിത്രകാരനുമായ ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസ് എഴുതിയ 'മാർ മാത്യൂസ് അത്താനാസ്യോസിന്റെ പഞ്ചകല്യാണി' എന്ന ഗ്രന്ഥത്തിൽ നിന്നും ഒരു ഭാഗം ചുവടെ ചേർക്കുന്നു. "ക്രൈസ്തവ വർഷം 19-ാം ശതകത്തിലെ കേരളീയ മാർത്തോമാ നസ്രാണി രാജാവ് എന്ന അപരാഭിധാനത്തിന് സർവ്വദാ അർഹനായ പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയെപ്പറ്റി കേട്ടിട്ടില്ലാത്ത കേരളീയർ ആരുതന്നെയാണുള്ളത്. 1028-ാമാണ്ട് മുതൽ 1052-ാമാണ്ടു വരെ തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു സംസ്ഥാനങ്ങളിൽ അധിവസിച്ചിരുന്ന സിറിയൻ ക്രിസ്ത്യൻ മഹാസമുദായത്തെ അത്യന്തം പൗരുഷത്തോടു കൂടി ഭരിച്ചിരുന്ന ധീരപരാക്രമിയായ ആ മലങ്കര മെത്രാപ്പോലീത്തായുടെ അപദാനകഥകൾ ഓരോന്നും ജാത്യാഭിമാനികളായ സർവ്വ നസ്രാണികളുടെയും സിരാചക്രത്തിലൂടെ ത്വരിത സംചരണം ചെയ്യുന്ന വികല രക്ത ദ്രാവകത്തെ ഇന്നും അരിശത്തോടു കൂടി തിളപ്പിക്കുന്നുവല്ലോ." ചിത്രമെഴുത്ത് കെ. എം. വർഗ്ഗീസിന്റെ ഈ വാക്കുകൾ പാലക്കുന്നത്ത് തിരുമേനി സമുദായത്തിന് എത്രമാത്രം ആദരണീയനാണെന്ന് കാണിക്കുന്നു. തിരുമേനിയുടെ ഒരു വാങ്മയചിത്രം ചിത്രമെഴുത്ത് അവതരിപ്പിക്കുന്നത് ഇങ്ങനെയാണ്: "കേരളഭൂമിയിൽ അക്കാലത്ത് ജീവിച്ചിരുന്ന മഹാപുരുഷന്മാരായ ഏവരേയും അതിശയിപ്പിക്കത്തക്ക ബുദ്ധിവൈഭവത്തോടുകൂടിയ ആ ധീരോദാത്തനായ മെത്രാപ്പോലീത്തായുടെ ശിരസിൽ മാണിക്യ രത്നഖചിതമായ മുതലവായൻ മുടി വയ്ക്കപ്പെട്ടിരുന്നു. ആജ്ഞാകാരിയായ ഏതൊരു ധീരനേതാവിന്റെയും അധരപുടത്തെ ഒരൊറ്റനോട്ടത്താൽ സ്തംഭിപ്പിച്ചു കളയത്തക്കവണ്ണം രക്തരേഖാസങ്കീർണ്ണമായ അദ്ദേഹത്തിന്റെ വൈദ്യുത നേത്രങ്ങൾ ആകാശമണ്ഡലത്തിൽ ഉയരെ ചരിക്കുന്ന ഖഗവര്യന്റെ കണ്ണുകൾക്കൊപ്പം സൂക്ഷ്മ

വീക്ഷണ നിപുണതയോടു കൂടിയതും തൃണസ്തംഭങ്ങളുടെ ഇടയിൽ പതുങ്ങുന്ന ഇരയുടെ നേരെ അത്യുഗ്ര വീക്ഷണം ചെയ്യുന്ന കേസരി വീരന്റെ കണ്ണിനൊപ്പം സദാ വജ്രസൂചികൾ വിതുർത്തുന്നതുമായിരുന്നു. ചെന്തീകനൽക്കട്ടയോടു കൂടിയതായ രണ്ടു തീക്ഷ്ണ നേത്രങ്ങൾ പരിസര വൃത്തത്തിൽ പരക്കെ പരന്നിട്ടുള്ള ചെന്തരി മാന്തളിർ വർണ്ണ ത്താൽ ഹൃദയാകർഷകമായ മൈക്കണ്ണുകളായി പ്രകാശിക്കുന്നു. അധികം ദൈർഘ്യമോ ഹ്രസ്വമോ അല്ലാത്ത അധോഭാഗം അതിഭംഗിയായി കറുത്തുരുണ്ട് ഇരുവശത്തുമുള്ള വടവൃക്ഷങ്ങളെ അതിഗംഭീരമാംവണ്ണം തുറുപ്പിച്ച ദ്വാരദ്വന്ദത്തോടു കൂടി സദാ ഒരു വീരരസം ചീന്തുന്നതായ അദ്ദേ ഹത്തിന്റെ നാസിക ഒരു വൈദികശ്രേഷ്ഠനെന്നതിനേക്കാൾ അനേകാ യിരം വീരയോദ്ധാക്കളെ ഭരിക്കാൻ അവതരിച്ച ഒരു ഭടവ്യൂഹനേതാവിന്റെ വദനബിംബത്തിന് ഏറ്റവും യോജിച്ചിരുന്നു. എന്തെങ്കിലും ഉച്ചരിക്കു ന്നതിനായി അധരപുടം വിടർത്തുന്നതായ എല്ലാ സന്ദർഭങ്ങളിലും പുടപ ക്ഷങ്ങൾ രണ്ടും പേടിതോന്നിപ്പിക്കുന്നവിധം വീർത്തു മിനുങ്ങി വിജ്രംഭി ക്കുന്നതായ ഒരു പ്രത്യേക .... അത്യുഗ്ര നാസികയായിരുന്നു അത്. അദ്ദേഹ ത്തിന്റെ അധരമാകട്ടെ മദ്ധ്യത്തിൽ ചോരചുവപ്പു രേഖയോടു കൂടി പാടല വർണ്ണം കലർന്ന് ധീരനായ ഒരു അഭിഷിക്തവര്യന് ഏറ്റവും യോജിച്ച നിലയിൽ സദാ വിദ്വേഷ സന്നദ്ധതയെ പ്രകാശിപ്പിക്കുന്നു. ഇടയ്ക്കിടയ്ക്ക് നരച്ചു ചുരുണ്ട രോമ സമൂഹങ്ങൾ നിരന്ന് തരംഗാകൃതിയോടുകൂടി മാറിട ത്തിൽ വിലസുന്നതായ അദ്ദേഹത്തിന്റെ താടിമീശയുടെ ഇരുവശത്തും ഒരേ കനത്തിൽ അതിനിബിഢമാംവണ്ണം വളർന്നു തൂങ്ങുന്ന മേൽമീശയും ഇടയ്ക്കിടയ്ക്ക് ഇളം പച്ച തീപ്പൊരി പാറുന്ന നേത്രമണികളിലെ സജീവ ഗാംഭീര്യവും ഒക്കെ കൂടിയുള്ള ആ ഒരു സമ്മേളനത്തിൽ തന്ത്രകലാ കുശ ലന്മാരായ ചൊൽക്കൊണ്ട മേധാവികൾക്കു കൂടി അഗ്രാഹ്യമായിട്ടുള്ള ലോകരഹസ്യങ്ങൾ ഒളിച്ചു വച്ചിട്ടുള്ളതായി തോന്നിപ്പോകുന്നു. കോപം അങ്കുരിക്കുന്നതായ സന്ദർഭങ്ങളിൽ നിശ്ചലമായ അദ്ദേഹത്തിന്റെ മുഖത്ത് രോമസമൂഹങ്ങൾ മാത്രം തുള്ളി വിറച്ചുകൊണ്ടു നില്ക്കുന്ന ആ ഒരു കാഴ്ച ഏറ്റവും ഭയാനകമായ ഒന്നു തന്നെയായിരുന്നു. സൂര്യപ്രകാശം തട്ടുമ്പോൾ പുഷ്യരാഗവർണ്ണം ചീന്തുന്ന മാന്തളിർ പട്ടു കൊണ്ടുള്ള ഒരു പുറംകുപ്പായമാണ് അദ്ദേഹം ധരിച്ചിട്ടുള്ളത്. അതിന്മീതെ ഏകദേശം അരയോളം വിലയേറിയ തങ്കനൂൽപ്പട്ടുകൊണ്ടുള്ള ഒരു മുറികാപ്പയും ചാർ ത്തിയിരുന്നു. പാദത്തിൽ സ്വർണ്ണപൂക്കൾ തുന്നിചേർത്തിട്ടുള്ള രണ്ടു കരി നീരാള ചെരുപ്പുകളും ധരിച്ചിരുന്നു. വില്ലാർവട്ടം നസ്രാണിരാജാവിന്റെ തൃക്കയ്യിൽ പരിലസിക്കുന്ന കനകചെങ്കോൽ പോലെ നവരത്നഖചിത മായ ഒരു തങ്കസ്ലീബാ (കൈക്കുരിശ്) അദ്ദേഹത്തിന്റെ വലതു കരത്തിൽ തിളങ്ങി പ്രകാശിക്കുന്നു.”

ഒരു മെത്രാപ്പോലീത്താ എന്നതിനേക്കാൾ ഒരു ചക്രവർത്തിയെന്ന് അദ്ദേഹത്തെ വിളിക്കുന്നതാവും കൂടുതൽ ശരി. ജീവിച്ചിരുന്ന കാലമത്രയും ഒരു ചക്രവർത്തിയെപ്പോലെ അദ്ദേഹം വിരാജിച്ചു.

എ. ഡി. 1818-ൽ (കൊ. വ: 993 മേടം 10) മാരാമണ്ണിലെ സുപ്രസിദ്ധമായ പാലക്കുന്നത്ത് തറവാട്ടിൽ മാത്തച്ചന്റെ പുത്രനായി ഇദ്ദേഹം ഭൂജാതനായി. നവീകരണപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവായ പാലക്കുന്നത്ത് ഏബ്രഹാം മൽപ്പാന്റെ ജ്യേഷ്ഠസഹോദരനായിരുന്നു മാത്തച്ചൻ. കുട്ടിക്കാലത്ത് മാത്തൻകുഞ്ഞ് എന്ന ഓമനപ്പേരിലാണ് ഇദ്ദേഹം അറിയപ്പെട്ടിരുന്നത്. മാത്തൻകുഞ്ഞിന് രാജയോഗമുണ്ടെന്ന് അക്കാലത്തെ പല ജ്യോത്സ്യന്മാരും അഭിപ്രായപ്പെട്ടിരുന്നു. തീരെ കുട്ടിയായിരിക്കുമ്പോൾ തന്നെ മാത്തൻകുഞ്ഞ് അസാമാന്യമായ ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ചിരുന്നു. പിതൃസഹോദരനായ ഏബ്രഹാം മൽപ്പാന് മാത്തൻകുഞ്ഞിനോട് അതിരറ്റ സ്നേഹവാത്സല്യങ്ങളാണ് ഉണ്ടായിരുന്നത്. അതിനാൽ മാത്തൻകുഞ്ഞിന്റെ വിദ്യാഭ്യാസകാര്യത്തിൽ മൽപ്പാനച്ചൻ കൂടുതൽ ശ്രദ്ധ പതിപ്പിച്ചു. പഴയസെമിനാരിയിലെ മൽപാനായി നിയമിതനായപ്പോൾ ഏബ്രഹാം മൽപ്പാൻ മാത്തൻകുഞ്ഞിനെകൂടി കൂട്ടിക്കൊണ്ടു പോയി. സെമിനാരി വിദ്യാർത്ഥികളിൽ വച്ച് ഏറ്റവും സമർത്ഥൻ മാത്തൻകുഞ്ഞ് ആയിരുന്നു. നേതൃത്വത്തിനുള്ള ഗുണങ്ങൾ പലതും അന്നേ അദ്ദേഹത്തിൽ പ്രകടമായിരുന്നു. മാത്തൻകുഞ്ഞിന്റെ സഹപാഠികളായിരുന്നവരിൽ പലരും പിൽക്കാലത്ത് കേരള ക്രൈസ്തവ സഭയുടെ നേതാക്കളായിത്തീർന്നവരാണ്. ഗ്രന്ഥകാരനും മിഷനറി പ്രവർത്തകനുമായിരുന്ന ജോർജ് മാത്തൻ പാതിരി അവരിൽ പ്രമുഖനായിരുന്നു. പ്രൊട്ടസ്റ്റന്റ് മിഷനറിമാരുടെ സൗഹാർദ്ദത്താൽ അദ്ദേഹം ആംഗ്ലിക്കൻ സഭയിൽ പിന്നീട് ചേരുകയുണ്ടായി. എന്നാൽ മാത്യൂസ് അത്താനാസ്യോസ് യാഥാസ്ഥിതികരേയും ഉത്പതിഷ്ണുക്കളേയും ഒരുമിച്ചു കൊണ്ടുപോകാൻ അതീവ താത്പര്യം കാണിച്ചു. പത്രോസ് തൃതീയന്റെ ആഗമനം, മുളന്തുരുത്തി സുന്നഹദോസ്, രാജകീയ വിളംബരം റദ്ദാക്കൽ ഇതെല്ലാം മാത്യൂസ് അത്താനാസ്യോസിന്റെ പ്രതാപ ഐശ്വര്യങ്ങൾക്ക് ഏറ്റ ആഘാതമായിരുന്നു. രോഗബാധിതനായി ശയ്യാവലംബിയാകുന്നതുവരെ അദ്ദേഹം അക്ഷീണമായി പ്രവർത്തിക്കുക തന്നെ ചെയ്തു.

മാത്യൂസ് അത്താനാസ്യോസിന്റെ അന്ത്യദിനങ്ങളെപ്പറ്റി *മലങ്കര മാർത്തോമ്മാ സഭാചരിത്ര സംഗ്രഹം* രചിച്ച റ്റി. സി. ചാക്കോ എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്: "അബ്രഹാം മല്പാന്റെ ശുചീകരണ പ്രസ്ഥാനത്തോടുകൂടെ സഭയിൽ പ്രബലപ്പെട്ടു വന്ന യാഥാസ്ഥിതികത്വവും, ഉത്പതിഷ്ണുത്വവും അബ്രഹാം മല്പാൻ, കോനാട്ടു മല്പാൻ, ചേപ്പാട്ടു മാർ ദീവന്നാസ്യോസ്, കണ്ടനാട്ടുയോഗം, കല്ലുങ്കത്ര യോഗം, സ്വദേശമെത്രാൻ,

പരദേശമെത്രാൻ, മാത്യൂസ് മാർ അത്താനാസ്യോസ്, പുലിക്കോട്ടു മാർ ദീവന്നാസ്യോസ്, മാർ പത്രോസ് പാത്രിയർക്കീസ് എന്നീ നായകത്വങ്ങളിൽ കൂട്ടിമുട്ടി മുൻപോട്ടു വന്ന് മുളന്തുരുത്തി സുന്നഹദോസ് ആകുന്ന കേന്ദ്രങ്ങളിൽ വച്ച് രണ്ടായി പിരിയുന്നു. ഇക്കാലങ്ങളിലെല്ലാം ഇരട്ടപ്പിള്ളകളെ ഉള്ളിൽ വഹിച്ചുകൊണ്ടിരുന്ന റിബേക്കായുടെ അനുഭവമാണ് മലങ്കരസഭയാകുന്ന മാതാവിന് ഉണ്ടായിരുന്നത്. സഭയിലെ യാഥാസ്ഥിതികന്മാരേയും, ഉത്പതിഷ്ണുക്കളേയും മാറോട് അണയ്ക്കുന്നതിന് ഇരുകരങ്ങളേയും നീട്ടിക്കൊണ്ട് അവർക്കായി തന്റെ ആയുസ്സിനെ യാഗമായി അർപ്പിച്ചിരുന്ന ജാത്യാഭിമാനിയായ മാർ അത്താനാസ്യോസിന് സഭയിൽ വീണ്ടും ഒരു പിളർപ്പുണ്ടാകുന്നത് മർമ്മഭേദകമായിരുന്നു. യരുശലേമിനെ നോക്കിക്കരഞ്ഞ അരുമനാഥനെപ്പോലെ അദ്ദേഹം മലങ്കര സഭയെ ഓർത്തു കരഞ്ഞിരിക്കണം.

ധീരാത്മാവായ അദ്ദേഹത്തിന്റെ ഹൃദയത്തെ അത് വല്ലാതെ മർദ്ദിച്ചുവെങ്കിലും തെക്കൻഇടവകകളിൽ സന്ദർശിച്ചുകൊണ്ടിരുന്നു. അങ്ങനെയിരിക്കെ പ്രമേഹരോഗം ആരംഭിച്ച് രോഗശയ്യയെ പ്രാപിച്ചു. കൊല്ലം 993 മേടം 10-ന് ഒരു പുരുഷപ്രജ ജാതമായതിലുള്ള സന്തോഷത്തെ സൂചിപ്പിക്കുന്ന കുരവനാദം കൊണ്ട് ചുരുങ്ങിയ വൃത്തത്തിലുള്ള ജനങ്ങളുടെ ശ്രദ്ധയെ ആകർഷിച്ച പാലക്കുന്നത്തു ഭവനം അവിടെ പരിലസിക്കുന്ന മാളികയിൽ വിരിച്ചൊരുക്കിയിരിക്കുന്ന രോഗശയ്യ വിദൂരവൃത്തത്തിലുള്ള അനേകായിരങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചു. തൊഴിയൂർ ഇടവകയുടെ മാർ കൂറിലോസ് തലയ്ക്കലും മലങ്കര ഇടവകയുടെ മാർ തോമ്മസ് അത്താനാസ്യോസ് കാൽക്കലും നിന്നുകൊണ്ട് ചെറുകര പീലിപ്പോസ് മല്പാൻ ആദിയായ പട്ടക്കാരുടെ സഹായത്തോടെ ശുശ്രൂഷകൾ ചെയ്തു. വരികയും പോവുകയും ചെയ്തുകൊണ്ടിരിക്കുന്ന ജനങ്ങൾക്ക് കണക്കും കയ്യുമില്ലായിരുന്നു. വന്നുകാണുന്നവർക്കെല്ലാം ഉചിതമായ ഉപദേശങ്ങളും ലഭിച്ചു. കോവൂരച്ചൻ, കോട്ടൂരേത്തച്ചൻ ആദിയായ നായകന്മാർ വന്നുചേർന്ന് സമുദായ ഭാവിയെപ്പറ്റി ആലോചിച്ച് വേണ്ട കാര്യങ്ങൾ ക്രമപ്പെടുത്തി. ആ അവസരത്തിൽ കോട്ടയം വിട്ടുപോരുന്നത് ക്ഷേമകരമല്ലായിരുന്നെങ്കിലും താഴത്തു ചാണ്ടപ്പിള്ള കത്തനാരും തിടുക്കത്തിൽ വന്നു കണ്ടും വെച്ചു പോകുന്നു.

... ദിവസങ്ങൾ പലതു കഴിഞ്ഞു മാസങ്ങൾ ചിലതായി. ശുശ്രൂഷകൾക്ക് കുറവില്ലായിരുന്നു. എങ്കിലും രോഗത്തിന് ശമനമുണ്ടായില്ല. ക്ഷീണം വർദ്ധിച്ചു. രണ്ടു മെത്രാച്ചന്മാർ ചേർന്ന് അനേകം വൈദികരുടെ സഹകരണത്തോടെ അന്ത്യകൂദാശ കഴിച്ചു.

1052 കർക്കിടകം 2-ന് തിങ്കളാഴ്ച ആ മഹാപുരുഷൻ സമാധാനത്തോടെ കർത്താവിൽ നിദ്ര പ്രാപിച്ചു. അദ്ദേഹത്തിന്റെ ശേഷിപ്പുകൾ

മാരാമൺ പള്ളിയിൽ അവസ്ഥാനുസരണം സംസ്കരിച്ചു. അങ്ങനെ സ്വജാതി സ്നേഹം കൊണ്ട് മോശയോടും ഹൃദയനൈർമ്മല്യം കൊണ്ട് ദാവീദിനോടും തുല്യനായി മലങ്കരസഭാ നഭോമണ്ഡലത്തിൽ പ്രശോഭിച്ചുകൊണ്ടിരുന്ന സുറിയാനി ക്രിസ്ത്യാനികളുടെ പ്രശംസാവിഷയമായ മാത്യൂസ് അത്താനാസ്യോസിന്റെ മുഖം മാനുഷദൃഷ്ടിക്ക് അപ്രത്യക്ഷമാകയും അനേകായിരങ്ങൾ ദുഃഖസാഗര നിമഗ്നരാവുകയും ചെയ്തു.

മാത്യൂസ് മാർ അത്താനാസ്യോസിന് മാനുഷികമായ ന്യൂനതകളോ ബലഹീനതകളോ ഇല്ലായിരുന്നു എന്നല്ല. എന്തെല്ലാം ബലഹീനതകൾ ഉണ്ടായിരുന്നാലും അവയെല്ലാം ഗുണത്തിൽ മറഞ്ഞു പോകത്തക്കവണ്ണം ദാവീദു രാജാവിനെപ്പോലെ അതിശ്രേഷ്ഠമായ ഒരു ഹൃദയം അദ്ദേഹത്തിനുണ്ടായിരുന്നു. സമുദായ ജീവിതത്തിൽ തന്റെ മുമ്പിൽ വന്ന വഴിക്കവലകളിൽ അദ്ദേഹം തിരഞ്ഞെടുത്ത പന്ഥാവ് അദ്ദേഹത്തിന്റെ മാഹാത്മ്യമുദ്രകളാണ്. ഈയപ്പന്റെ വിരോധത്തെ ഗണിക്കാതെ തൊഴിയൂർ ഇടവകയുടെ സ്വാതന്ത്ര്യത്തെ രക്ഷിച്ചതും, തന്റെ സ്നേഹിതനായ കുര്യൻ റൈട്ടറുടെ വിരോധം സമ്പാദിച്ചുകൊണ്ട് സമുദായ ട്രസ്റ്റിയുടെ അഭിപ്രായത്തെ താങ്ങിയതും ശങ്കുണ്ണിമേനോന്റെ വിരോധത്തെ ഗണിക്കാതെ നിധിയിരിക്കൽ മാണിശെമ്മാശന്റെ സങ്കട പരിഹാരത്തിനായി ഉദ്യമിച്ചതും വിസ്മരിക്കത്തക്കതല്ലല്ലോ."

## ലഘു ജീവചരിത്രം

മാരാമൺ പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ സഹോദര പുത്രൻ. 1818 മേടം 10-ന് ജനിച്ചു. ചേപ്പാട്ട് മാർ ദീവന്നാസ്യോസ് ശെമ്മാശുപട്ടം നൽകി. നവീകരണപദ്ധതികൾ നടപ്പാക്കിയതിന്റെ പേരിൽ മലങ്കര മെത്രാൻ മുടക്കി. മല്പാൻ ഇദ്ദേഹത്തെ സിറിയായിൽ അയച്ചു. 1842 ഫെബ്രു. 14 ന് ഏലിയാസ് II ബാവാ മെത്രാനായി വാഴിച്ചതായി അവകാശപ്പെട്ട് 1843 മെയ് മാസത്തിൽ കൊച്ചിയിലെത്തി. കണ്ടനാട്ട് വച്ച് മലങ്കര മെത്രാൻ വിളിച്ചുകൂട്ടിയ പ്രതിപുരുഷയോഗത്തിൽ നവാഗത മെത്രാൻ പതിവിൻപടി സുസ്താത്തിക്കോൻ സീനിയർ മെത്രാപ്പോലീത്തായെ ഏല്പിക്കുകയോ വായിക്കുകയോ ചെയ്തില്ല. പിന്നീട് ഏതാനും അനുയായികളെ കല്ലുങ്കത്രയിൽ വിളിച്ചു സുസ്താത്തിക്കോൻ വായിച്ചുവത്രേ. കൃത്രിമമായിരുന്നു ആ സുസ്താത്തിക്കോൻ. അതിന്റെ ഒറിജിനൽ ആരും കണ്ടിട്ടില്ല. വിവാദങ്ങളുടെ മധ്യേ സഭ ആവശ്യപ്പെട്ടതനുസരിച്ച് യൂയാക്കീം മാർ കൂറിലോസ് മലങ്കരയിലെത്തി. മലങ്കര മെത്രാപ്പോലീത്താസ്ഥാനം ചേപ്പാട്ടു മെത്രാച്ചൻ രാജിവച്ചു. പുതിയ മലങ്കര മെത്രാപ്പോലീത്താ ആയി പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ സ്ഥിരപ്പെടുത്തിക്കൊണ്ട് 1852-ൽ മഹാരാജാവ് വിളംബരം പ്രസിദ്ധപ്പെടുത്തി. മർദ്ദീനിൽ ചെന്ന് മേല്പട്ടസ്ഥാനം ഏറ്റ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്

നവീകരണ മെത്രാനിൽ നിന്ന് സഭയെ മോചിപ്പിക്കാൻ നടത്തിയ എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടപ്പോൾ 1873-ലെ പരുമല യോഗതീരുമാനപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസ് ക്ഷണിക്കപ്പെട്ടു. ക്ഷണം സ്വീകരിച്ച് മല ങ്കരയിലെത്തിയ പത്രോസ് തൃതീയൻ മഹാരാജാവിനെ കണ്ട് മുടക്കപ്പെട്ട അത്താനാസ്യോസിന്റെ പേരിൽ നൽകപ്പെട്ട വിളംബരം പിൻവലിക്കുവാൻ അഭ്യർത്ഥിച്ചു. അത് സഫലമായി. നിരന്തരമായി അഭ്യർത്ഥിച്ചിട്ടും പാത്രി യർക്കീസുമായി ഒരു കൂടിക്കാഴ്ചയ്ക്ക് പാലക്കുന്നത്ത് മെത്രാച്ചൻ സന്ന ദ്ധനാവാഞ്ഞത് ദുരൂഹമായിരിക്കുന്നു. തിരു-കൊച്ചി മഹാരാജാക്കന്മാർ വിളംബരം റദ്ദാക്കി. അദ്ദേഹം കോടതികൾക്കു വിധേയനായി. 1868-ൽ പിൻഗാമിയായി ഏബ്രഹാം മല്പാന്റെ പുത്രനെ തോമസ് മാർ അത്താനാ സ്യോസ് എന്ന പേരിൽ വാഴിച്ചു. തൊഴിയൂരിൽ ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസിനെയും വാഴിച്ചു. 1877-ൽ നവീകരണത്തിന്റെ ഈ പ്രഥമ മെത്രാൻ അന്തരിച്ചു. മാരാമൺ പള്ളിയിൽ അടക്കപ്പെട്ടു.

(18-ാം നൂറ്റാണ്ടിലെ മലങ്കരസഭാചരിത്രത്തെപ്പറ്റിയും അക്കാലത്തെ വീരേതിഹാസ നായകരായ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാ സ്യോസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ, പത്രോസ് തൃതീയൻ ബാവാ, യൂയാക്കിം മാർ കൂറിലോസ്, കുന്നുംപു റത്ത് കുര്യൻ റൈട്ടർ, പനയ്ക്കൽ ഐപ്പൂരു എന്നിവരെപ്പറ്റിയും കുറെ ഐതിഹ്യങ്ങളും അഞ്ചു പതിറ്റാണ്ടിനു ശേഷം മാത്രം രചിക്കപ്പെട്ട മാർത്തോമ്മാ സഭയുടെ ചരിത്രവും മാത്രമേ ചരിത്ര വിദ്യാർത്ഥികൾക്ക് ലഭ്യമായിരുന്നുള്ളൂ. വിഭവ പരിമിതി പല ചരിത്ര രചനകളെയും വികല മാക്കിയിട്ടുണ്ട്. എന്നാൽ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് എഴുതിവച്ചിരുന്ന സമകാല ദൃക്സാക്ഷി വിവരണം ഫാ. ഡോ. ജോസഫ് ചീരൻ കണ്ടെടുത്ത് വ്യാഖ്യാന സഹിതം 2008-ൽ പ്രസിദ്ധപ്പെടുത്തിയ തോടെ പല ചരിത്രധാരണകളും തിരുത്തുക അനിവാര്യമായി വന്നിട്ടുണ്ട്. ഇന്ന് മലങ്കര ഓർത്തഡോക്സ് സഭ, യാക്കോബായ വിഭാഗം, മാർത്തോ മ്മാസഭ, തൊഴിയൂർ ഇടവക എന്നീ വിഭജിത സഭകൾ *കണ്ടനാട് ഗ്രന്ഥ വരി* നൽകുന്ന സൂര്യസമാനമായ പ്രകാശത്തിൽ നമ്മുടെ ചരിത്ര രചന കളിൽ കയറിപ്പറ്റിയ അബദ്ധങ്ങളെ തിരിച്ചറിയുവാനും തിരുത്തുവാനും ശ്രമിച്ചുകൊണ്ടിരിക്കുന്നു.)

# 6

# അത്മായ പ്രമുഖൻ

## തൊഴിയൂർ വ്യവഹാരം

ചാട്ടുകുളങ്ങര ഇടവകയിൽ പ്രമാണിത്തത്തിനും ആധിപത്യത്തിനും വേണ്ടി പ്രവർത്തിച്ചുപോന്ന രണ്ടു കുടുംബങ്ങൾ ആയിരുന്നു പനയ്ക്കൽ കുടുംബവും പാറേമ്മേൽ (കുത്തൂർ) കുടുംബവും. പനക്കൽ കുടുംബം തലമുറകളായി ഇടവകയിൽ ആധിപത്യം പുലർത്തിപ്പോന്നു. ഇടവക യോഗത്തിലും നാട്ടുകാര്യങ്ങളിലും പനയ്ക്കൽ മുതലാളിയുടെ നിലപാട് ചോദ്യം ചെയ്യപ്പെട്ടിരുന്നില്ല. അന്തസിലും ആഭിജാത്യത്തിലും രാജപ്രതീ യിലും ധനസമൃദ്ധിയിലും അവരോടു കിടപിടിക്കാൻ ആ പ്രദേശത്ത് മറ്റാരും ഇല്ലായിരുന്നു. തലപ്പള്ളി രാജാവായിരുന്ന കക്കാട് കാരണവപ്പാട് മുഖേന കൊച്ചി രാജാവിന്റെ ഡർബാറിലും പനക്കൽ മുതലാളിക്ക് സ്ഥാന മുണ്ടായിരുന്നു. കുന്നംകുളം, പഴഞ്ഞി പ്രദേശങ്ങളിൽ എണ്ണിയാലൊ ടുങ്ങാത്ത ഭൂസ്വത്ത് പനയ്ക്കൽ കുടുംബത്തിനുണ്ടായിരുന്നു. എല്ലാ തല മുറകളിലും ആ കുടുംബത്തിൽ നിന്ന് വൈദികസ്ഥാനത്തേക്ക് വരുന്ന വർ ഇടവകയുടെ വൈദികനേതൃത്വത്തിലും നിർണ്ണായക ശക്തിയായി രുന്നു. കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഭയം നൽകി കുന്നംകുളത്തേക്ക് കൊണ്ടുവന്ന കാട്ടുമങ്ങാട്ട് കുടുംബം സുരക്ഷിതമായി പാർത്തത് കുന്നംകുളം വലി യങ്ങാടിയിലെ പനക്കൽ കുടുംബക്കാരുടെ മാളികയിലാണ്. പിന്നീട് പന ക്കൽ താരു മുതലാളി തൊഴിയൂർ പ്രദേശത്ത് ഹൈദ്രോസ്കുട്ടി മൂപ്പനിൽ നിന്ന് സ്വന്തം പേരിൽ തീറെഴുതി വാങ്ങിച്ച സ്ഥലത്താണ് കാട്ടുമങ്ങാട്ട് കൂറിലോസിന്റെ ആസ്ഥാനം പുലിക്കോട്ടിൽ തിരുമേനി (അക്കാലത്ത് മല്പാൻ) ക്രമീകരിച്ചത്. എന്നാൽ പനക്കൽ ഇയ്യപ്പൻ മുതലാളിയുടെ അജയ്യ്യ പ്രതാപത്തെ വെല്ലുവിളിച്ചുകൊണ്ട് അക്കാലത്ത് പാറേമ്മേൽ - കുത്തൂർ കുടുംബക്കാർ രംഗത്ത് വന്നു. പുതുപ്പണക്കാർ ആയ ആ കുടും ബത്തിന് പനക്കൽ കുടുംബത്തിനെതിരായ കുറെ ആളുകളെ അനുയാ യികളാക്കാൻ കഴിഞ്ഞു. ഈ കുടുംബ മത്സരത്തിൽ ആർത്താറ്റ് - കുന്നം കുളം മഹാ ഇടവക മുഴുവൻ പങ്കുചേരേണ്ടി വന്നു. സമുദായ കാര്യങ്ങ ളിൽ ഈ രണ്ടു പ്രഗത്ഭ കുടുംബങ്ങൾ രണ്ടു വ്യത്യസ്ത നിലപാടുകൾ എടുത്തതിനെ തുടർന്നാണ് ഈ ധ്രുവീകരണം സംഭവിച്ചത്. പനക്കൽ മുതലാളിമാരുടെ നേതൃത്വത്തിൽ ആർത്താറ്റ് ഇടവക നവീകരണ വിരു ദ്ധവിഭാഗത്തിന്റെ ആത്മീയ നേതാവായ യൂയാക്കീം മാർ കൂറിലോസിനെ പിന്തുണച്ചപ്പോൾ പാറേമ്മേൽ കുടുംബം നവീകരണ നേതാവായ

പാലക്കുന്നത്തു മെത്രാച്ചനെയാണ് പിന്തുണച്ചത്. ഈ വിഭാഗം ന്യൂനപക്ഷമായിരുന്നുവെങ്കിലും രാജകീയ വിളംബരത്തിന്റെ പിൻബലമുള്ള അത്താനാസ്യോസിന് ഇടവകയിൽ വ്യാപകമായ പിന്തുണ ലഭിച്ചു. മാർ അത്താനാസ്യോസിനെ അനുകൂലിക്കാത്തവർ തിരുവിതാംകൂർ - കൊച്ചി സംസ്ഥാനങ്ങൾ വിട്ടുപോകണമെന്ന് രാജാജ്ഞ ഉണ്ടായപ്പോൾ മാർ കൂറിലോസിന് ഈ ഇടവകയിൽ പ്രവേശനം നിഷേധിക്കപ്പെടുകയും തൊട്ടടുത്ത് ബ്രിട്ടീഷ് മലബാർ അതിർത്തിയിൽ - ചാലശ്ശേരിയിൽ - പള്ളി വച്ച് ഒതുങ്ങിക്കഴിയേണ്ടി വരികയും ചെയ്തതോടെ ആർത്താറ്റ് ഇടവക ഔദ്യോഗിക മെത്രാപ്പോലീത്തായുടെ പക്ഷത്തേക്ക് ചാഞ്ഞു. എങ്കിലും മാർ കൂറിലോസിനെ അനുകൂലിക്കുന്ന ഭൂരിപക്ഷം പനക്കൽ കുടുംബക്കാരുടെ നേതൃത്വത്തിൽ ഇടവകയിൽ അസംതൃപ്തരായി കഴിയുന്നുണ്ടായിരുന്നു. തൊഴിയൂർ ഇടവകയിലെ ഗീവറുഗീസ് മാർ കൂറിലോസ് 1857 -ൽ നിര്യാതനായതോടെ ഈ കലഹം സമുദായവേദിയിൽ പ്രത്യക്ഷപ്പെടാൻ സാഹചര്യമൊരുക്കി.

ആർത്താറ്റ് ഇടവകയുടെ സംരക്ഷണത്തിലായിരുന്ന തൊഴിയൂരിലെ മെത്രാന്മാർക്ക് ആർത്താറ്റ് ഇടവകയുടെ നിലപാടിൽ നിന്ന് വ്യത്യസ്തമായൊരു നിലപാടുണ്ടായിരുന്നില്ല. കാട്ടുമങ്ങാട്ടു മെത്രാന്മാർക്ക് ശേഷം തൊഴിയൂരിൽ മെത്രാന്മാരായ മൂന്നു പേരും ആർത്താറ്റ്പള്ളിയിലെ വികാരിമാരായിരിക്കേ, മെത്രാൻ സ്ഥാനമേറ്റവരായിരുന്നു. തൊഴിയൂരിൽ ഒരു മെത്രാൻ കാലം ചെയ്താൽ മെത്രാസനാസ്ഥാനത്തിന്റെ സംരക്ഷണചുമതലക്കാരായ ആർത്താറ്റ് പള്ളി ഭരണക്കാർ ആസ്ഥാനത്തിന്റെ കൈവശച്ചുമതല ഏല്ക്കുന്നതിന്റെ ഭാഗമായി പള്ളിയും നാലുകെട്ട് മാളികയും പൂട്ടി മുദ്ര വയ്ക്കും. പിന്നീട് ആർത്താറ്റ് യോഗക്കാർ നിശ്ചയിക്കുന്ന സ്ഥാനാർത്ഥി മെത്രാൻ സ്ഥാനമേൽക്കും. കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സിനോസിന്റെ വാഴ്ച അവസാനിച്ചപ്പോൾ അതാണ് സംഭവിച്ചത്. ആർത്താറ്റ് യോഗക്കാർ പള്ളിയും നാലുകെട്ട് മാളികയും മറ്റും പൂട്ടിയ താക്കോലുകൾ ആർത്താറ്റ് വികാരിയെ ഏല്പിച്ചു. പിന്നീട് ആർത്താറ്റ് പള്ളി വികാരിമാരിലൊരാളായ കുത്തൂർ ഗീവർഗ്ഗീസ് മല്പാനെ - ഇദ്ദേഹം കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായുടെ ശിഷ്യൻ ആയിരുന്നു - മെത്രാൻ സ്ഥാനത്തേക്ക് നിർദ്ദേശിച്ചു. ആർത്താറ്റ് ഇടവകയുടെ ക്ഷണപ്രകാരം ആഗതരായ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്താ കുത്തൂർ മല്പാനെ ഗീവർഗീസ് മാർ കൂറിലോസ് എന്ന അഭിധാനത്തിൽ മെത്രാപ്പോലീത്തായായി വാഴിച്ചു. ഈ മെത്രാൻ നിർണ്ണായകമായ പ്രതിസന്ധികൾ തരണം ചെയ്യുവാൻ ഒരു ജൂണിയർ മെത്രാനെന്ന നിലയിൽ ചേപ്പാട്ട് മെത്രാനെ പിന്തുണച്ചിരുന്നു (മാവേലിക്കര സുന്നഹദോസ്, വിദേശിയനായ മാർ അത്താനാസ്യോസ്

വന്ന് നാട്ടു മെത്രാന്മാർക്ക് സാധുവായ കൈവെപ്പില്ലെന്ന് ആക്ഷേപിച്ച് സൃഷ്ടിച്ച കോലാഹലം, പാലക്കുന്നത്ത് മെത്രാന്റെ സുസ്ത്താത്തിക്കോൻ വായിച്ച് കേൾക്കുവാൻ കണ്ടനാട്ട് കൂടിയ സുന്നഹദോസ് (പള്ളിപ്രതി പുരുഷയോഗം) എന്നീ ഘട്ടങ്ങൾ ഉദാഹരണമായി ചൂണ്ടിക്കാട്ടുവാൻ കഴിയും).

ഇദ്ദേഹത്തിന്റെ വാർദ്ധക്യകാലത്താണ് ഔദ്യോഗിക വിളംബരത്തിന്റെ പിൻബലത്തോടെ പാലക്കുന്നത്ത് അത്താനാസ്യോസ് ചാട്ടുകുളങ്ങര - പഴഞ്ഞി പ്രദേശത്ത് താമസിച്ചതും ആ പ്രദേശത്ത് നവീകരണത്തോട് അനുഭാവമുള്ള കുറേപ്പേർ രൂപപ്പെട്ടതും. വൈദികരിൽ ഈ ചേരികൾ പ്രകടമായിരുന്നില്ല. അക്കാലത്ത് ആർത്താറ്റ് ഇടവകയിലെ സാത്വികനും ഭക്തനുമായ കോലാടി ചാക്കുണ്ണി കശ്ശീശാ ആയിരുന്നു പനയ്ക്കൽ കുടുംബത്തിനും ഇടവകയിൽ ഭൂരിപക്ഷത്തിനും അഭിമതനായ മെത്രാൻ സ്ഥാനാർത്ഥി. കുത്തൂർ മെത്രാച്ചൻ കാലം ചെയ്താൽ ആ ഒഴിവിലേക്ക് ചാക്കുണ്ണി കശ്ശീശായെ നിർദ്ദേശിക്കുവാൻ ഇടവക ഒരുങ്ങിയിരുന്നു. എന്നാൽ നവീകരണാനുയായികളായ ആളുകൾ ഈ ഘട്ടം പ്രയോജനപ്പെടുത്തുവാൻ നിശ്ചയിച്ചു. പാറമ്മേൽ കുടുംബക്കാർ ഇതിന്റെ മുൻനിരയിൽ ഉണ്ടായിരുന്നു. ഇടവകയിലെ അപ്പോഴത്തെ വികാരിമാരിലൊരാളായ ആലത്തൂർ പനയ്ക്കൽ യൗസേപ്പ് കശ്ശീശായെ മെത്രാൻ സ്ഥാനാർത്ഥിയായി പിന്തുണയ്ക്കുവാൻ അവർ നിശ്ചയിച്ചു. അണിയറയിൽ രൂപപ്പെട്ട ഈ ചേരിപ്പോരിന് പാലക്കുന്നത്ത് അത്താനാസ്യോസിന്റെ ഉറച്ച അനുഭാവിയായ കുര്യൻ റൈട്ടറുടെ ആലോചനകൾ ലഭിച്ചിരുന്നു. പനയ്ക്കൽ കുടുംബത്തിൽ നിന്ന് തന്നെ ഒരു റിബൽ സ്ഥാനാർത്ഥിയെ കണ്ടെത്തിയതുമൂലം പനയ്ക്കൽ കുടുംബത്തിന്റെ സാർവാതിശായിയായ നേതൃത്വശേഷിയിൽ വിള്ളലുണ്ടാക്കാമെന്ന് അവർ കരുതിയിരിക്കണം. രണ്ടുമൂന്ന് കൊല്ലം കൊണ്ട് സ്ഥിതിഗതികൾ സ്ഫോടനാത്മകമായ അവസ്ഥയിലെത്തി.

യൂയാക്കീം മാർ കൂറിലോസിന്റെ പക്ഷക്കാരനായിരുന്ന കുത്തൂർ മാർ കൂറിലോസ് 1856 ജൂൺ 16-ന് കാലം ചെയ്തതോടെ, മുൻ പതിവനുസരിച്ച് തൊഴിയൂരിലെ എല്ലാ വസ്തുവകകളും പൂട്ടി മുദ്ര വച്ച് താക്കോലുകൾ ആർത്താറ്റ് യോഗക്കാരെ ഏല്പിച്ചു (എം. പി. വർക്കി, *മാർ ദീവന്നാസ്യോസ്*, പു. 14). അന്നത്തെ വികാരി ആലത്തൂർ പനയ്ക്കൽ യൗസേപ്പ് കശീശയുടെ സൂക്ഷിപ്പിലായിരുന്നു താക്കോലുകൾ. കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ മാതൃതാവഴിക്കാരൻ കോലാടി ചാക്കുണ്ണി (യാക്കോബ്) കശ്ശീശായെ വാഴിക്കുവാൻ ആവശ്യപ്പെട്ട് ആർത്താറ്റ് ഇടവകയുടെ ദൂതന്മാർ യൂയാക്കീം കൂറിലോസിനെ അന്വേഷിച്ചു പുറപ്പെട്ടു. പാലക്കുന്നത്ത് മെത്രാച്ചന്റെ നിലപാടുകൾക്ക് രഹസ്യപിന്തുണ നൽകി വന്ന യൂയാക്കീം

മാർ കൂറിലോസ് ദൂതന്മാരുടെ അഭ്യർത്ഥനയോട് ഉടനെ പ്രതികരിച്ചില്ല. തന്റെ സഹോദരൻ മക്കുദിശാ ഗബ്രിയേലിന്റെ വിവാഹാലോചനയുമായി ബന്ധപ്പെട്ട് തിരുവല്ലായിൽ താമസിക്കുകയായിരുന്നു യൂയാക്കീം മാർ കൂറിലോസ്. ദൂതന്മാർ യൂയാക്കീം മാർ കൂറിലോസിനെ തേടിപ്പുറപ്പെട്ടപ്പോൾത്തന്നെ ബുദ്ധിശൂരനായ കുര്യൻ റൈട്ടർ കോട്ടയത്തെത്തി വിവരങ്ങൾ പാലക്കുന്നത്ത് അത്താനാസ്യോസിനെ ധരിപ്പിച്ചു. കർമ്മകുശലനും കുശാഗ്രബുദ്ധിയുമായ പാലക്കുന്നത്ത് മാർ അത്താനാസ്യോസ് ഉടനെ തൊഴിയൂരിലെത്തി. ശേഷം കാര്യങ്ങൾ തൊഴിയൂർ സഭാ ചരിത്രകാരന്റെ വാക്കുകളിൽ പകർത്താം:

"…. മാർ അത്താനാസ്യോസ് തൊഴിയൂരിലെത്തിയപ്പോൾ അവിടുത്തെ ഭണ്ഡാരം, മുറി മുതലായവ മുദ്രവച്ച് ബന്ധിച്ചിരിക്കുന്നതായി കണ്ടു. മാർ അത്താനാസ്യോസ് മുദ്ര പൊട്ടിച്ച് കതക് തുറന്ന് അകത്ത് പ്രവേശിച്ചു" (ഫാ. കെ. സി. വർഗ്ഗീസ്, *മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം*, പു. 74). ചക്കുംകണ്ടത്തിൽ നിന്ന് കുര്യൻ റൈട്ടറും അനുയായികളും ഒപ്പമുണ്ടായിരുന്നു. താക്കോൽ കൈവശം വച്ചിരുന്ന വികാരിയിൽ നിന്ന് താക്കോലുകൾ വാങ്ങി സ്ഥലത്തെത്തിയ കുര്യൻ റൈട്ടറിൽ നിന്ന് താക്കോലുകൾ സ്വീകരിച്ചാണ് നവീകരണ മെത്രാൻ വാതിലുകൾ തുറന്നത്. ചാക്കുണ്ണി കശ്ശീശായ്ക്കെതിരെ മെത്രാൻപദം ആഗ്രഹിച്ച വികാരിയെ പ്രലോഭിപ്പിച്ച സാഹചര്യം സുവ്യക്തമായിരുന്നു.

പാലക്കുന്നത്ത് മെത്രാച്ചൻ തൊഴിയൂർ ആസ്ഥാനത്ത് അനധികൃതമായി പ്രവേശിച്ച വിവരം കാട്ടുതീ പോലെ പടർന്നു കുന്നംകുളത്തെത്തി. പനയ്ക്കൽ ഇയ്യപ്പന്റെ നേതൃത്വത്തിൽ ഒരു സംഘം ആളുകൾ ഉടനെ തൊഴിയൂരിലെത്തി. മെത്രാനും സംഘവും ഭയചകിതരായി പള്ളിമാളികയിൽ അടച്ചിരുന്നു. മെത്രാപ്പോലീത്തായുടെ കൂടെയുണ്ടായിരുന്ന അടങ്ങപ്പുറത്ത് യൗസേഫ് കശ്ശീശാ വാതിൽ അടച്ചുകളഞ്ഞതിനാൽ മെത്രാപ്പോലീത്താ ഇരുന്ന മാളികമുറിയിൽ കയറുവാൻ അവർക്കു കഴിഞ്ഞില്ല. ആർത്താറ്റ് നിന്ന് വന്നവരും കുര്യൻ റൈട്ടറുടെ സംഘവും തമ്മിൽ ഉന്തും തള്ളും വർദ്ധിച്ചു. കൈയാങ്കളി ആരംഭിക്കുമെന്ന ഘട്ടമായപ്പോൾ മെത്രാച്ചന്റെ കൂടെവന്ന വേങ്കടത്ത് ശെമ്മാശൻ, മെത്രാച്ചന്റെ ഒരെഴുത്തു വാങ്ങി രാത്രിയിൽ കയറുവഴി താഴേയിറങ്ങി കുര്യൻ റൈട്ടറുമൊന്നിച്ച് ചാവക്കാട്ട് എത്തി അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സ്നേഹിതനും ചക്കുംകണ്ടത്തിലെ വിരുന്നുവേളകളിൽ പങ്കാളിയുമായ പുത്തൻകാവുകാരൻ ആലുംമൂട്ടിൽ ജോർജ്ജ് മുൻസിഫിനെ കണ്ട് സഹായം അഭ്യർത്ഥിച്ചു. ജോർജ്ജ് മുൻസിഫ് അന്ന് ചാവക്കാട്ട് മജിസ്ട്രേട്ട് കൂടെ ആയിരുന്നു. തൽഫലമായി പ്രഭാതമായപ്പോഴേക്കും പോലീസുകാരും പിന്നാലെ മജിസ്ട്രേട്ടും എത്തി (കെ. സി. വർഗ്ഗീസ്, പു. 75). പ്രഭാതമായപ്പോഴേക്കും

ആർത്താറ്റ് ഇടവകക്കാരും സംഘം ചേർന്ന് എത്തി. സമാധാന ലംഘനം ഉറപ്പായപ്പോൾ മജിസ്ട്രേറ്റിന്റെ ശബ്ദം കർക്കശമായി. പുറത്ത് നില്ക്കുന്നവരെല്ലാം സ്ഥലംവിടണമെന്ന് ആജ്ഞ പുറപ്പെട്ടു. തോക്കുകൾ സജ്ജമായി. അതോടെ എല്ലാവരും പിരിഞ്ഞു പോയി. സ്വന്തക്കാരനായ മുൻസിഫിന്റെ ഒത്താശയും കുര്യൻ റൈട്ടറുടെ സഹായവും ഒന്നിച്ചപ്പോൾ പാലക്കുന്നത്ത് മെത്രാച്ചൻ തൊഴിയൂരിൽ വിജയശ്രീലാളിതനായി. മുൻ വാഗ്ദാനപ്രകാരമാകാം ആലത്തൂർ പനയ്ക്കൽ യൗസേഫ് കശ്ശീശാ, കൂറിലോസ് എന്ന പേരിൽ മെത്രാനായി.

ഇത്രയും കാര്യങ്ങൾ കഴിഞ്ഞതിന് ശേഷം യൂയാക്കീം മാർ കുറിലോസ് തൊഴിയൂരിൽ എത്തി. അപ്പോഴേക്കും അദ്ദേഹത്തിന്റെ സഹോദരന്റെ വിവാഹത്തിരക്കുകൾ കഴിഞ്ഞിരുന്നു. പാലക്കുന്നത്ത് മെത്രാച്ചൻ സ്ഥലം വിട്ടു കഴിഞ്ഞിരുന്നു. പുതിയ മെത്രാൻ തൊഴിയൂർ ആസ്ഥാനത്ത് താമസം ആരംഭിക്കുകയും ചെയ്തിരുന്നു. ആവശ്യമായ സമയത്ത് എത്താതിരുന്ന മാർ കൂറിലോസിനോട് ആർത്താറ്റ് ഇടവകയ്ക്ക് നീരസം തോന്നി. എങ്കിലും നിയമപരമായ മാർഗ്ഗത്തിലൂടെ അക്രമിയെ അരമനയിൽ നിന്ന് ഒഴിവാക്കുവാൻ ശ്രമം ആരംഭിച്ചു.

തൊഴിയൂരിൽ നടന്ന അനധികൃത നടപടികൾക്കെതിരെ യൂയാക്കീം മാർ കൂറിലോസ് 1857 ചിങ്ങം 17-ന് കോഴിക്കോട് സിവിൽ കോടതിയിൽ വ്യവഹാരം ഫയൽ ചെയ്തു. മാർ കൂറിലോസിന്റെ അവകാശവാദങ്ങൾ വിചിത്രമായിരുന്നു.

വിവാദദേവാലയം - തൊഴിയൂർ പള്ളി - മലബാറിലെ സഭയുടെ നിയമാനുസൃത മെത്രാപ്പോലീത്താ ആയി അന്തോഖ്യാ പാത്രിയർക്കീസ് വാഴിച്ച തന്റെ ആജ്ഞയിൻകീഴിലാണ് ഗീവറുഗീസ് മാർ കൂറിലോസിന്റെ മരണശേഷം ഭരിക്കപ്പെടേണ്ടതെന്നും മാത്യൂസ് അത്താനാസ്യോസ്, ജോസഫ് മാർ കൂറിലോസ് എന്നീ പ്രതികൾ തന്റെ അവകാശത്തെ വകവയ്ക്കാതെ വിവാദ പള്ളി കൈവശപ്പെടുത്തിയതാണെന്നും യൂയാക്കീം മാർ കൂറിലോസ് O-S. 1/1857-ാം നമ്പർ കേസിൽ വാദമുന്നയിച്ചു.

താനാണ് മലബാറിന്റെ നിയമാനുസൃത മെത്രാപ്പോലീത്താ എന്നും മുൻ മെത്രാൻ കുത്തൂർ കൂറിലോസിന്റെ മരണപത്രത്തിലെ നിർദ്ദേശപ്രകാരവും തെരഞ്ഞെടുപ്പ് നടത്തിയ ഇടവകക്കാരുടെ അപേക്ഷപ്രകാരവും ആണ് യൗസേഫ് മാർ കൂറിലോസിനെ വാഴിച്ച് നിയമിച്ചതെന്നും പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് പത്രികയിൽ അവകാശപ്പെട്ടു.

കോഴിക്കോടുള്ള സിവിൽക്കോടതിയിൽ ഹാജരാക്കപ്പെട്ട അന്യായം 1862-ൽ H. D. Cook എന്ന ജഡ്ജി തള്ളി വിധി പ്രസ്താവിച്ചു. ഇതിനെതിരെ ജില്ലാ കോടതിയിൽ നൽകിയ അപ്പീൽ ഡിവിഷൻ കോടതിയിൽ

ഫ്രെയർ H, W. ഹോളോവേ എന്നീ ജഡ്ജിമാർ പരിഗണിച്ചു. ഇവിടെയും ചെലവ് സഹിതം അന്യായം തള്ളി വിധി പ്രസ്താവിച്ചു. ഇതിനെതിരെ മദ്രാസ് ഹൈക്കോടതിയിൽ വാദി അപ്പീൽ സമർപ്പിച്ചു.

തനിക്കനുകൂലമായി വാദി 4 രേഖകൾ ഹാജരാക്കി.

1. മാർ ദീവന്നാസ്യോസും മറ്റും ചേർന്ന് 1846 മിഥുനം (ജൂൺ – ജൂലൈ) 26–ാം തീയതിയിൽ യൂയാക്കീം മാർ കൂറിലോസിനയച്ച കത്ത്. ഈ കത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ തന്റെ മേലധികാരിയായി അംഗീകരിച്ചിരിക്കുന്നു.

2. സർക്കാരിലേക്ക് (ചേപ്പാട്ട്) മാർ ദീവന്നാസ്യോസ് നൽകിയ അപേക്ഷ. 1846 ഡിസംബർ 21–ന് നൽകിയ ആ അപേക്ഷയിൽ വാദി യുടെ സ്ഥാനം അംഗീകരിച്ചിട്ടുണ്ട്.

3. 1846 വൃശ്ചികം 4–ന് (നവംബർ – ഡിസംബർ) കുത്തൂർ ഗീവർഗീസ് മാർ കൂറിലോസ് വാദിക്കയച്ച കത്ത്. ഇതിൽ വാദിയുടെ അധികാരാവ കാശങ്ങൾ അംഗീകരിച്ചിട്ടുണ്ട്.

4. 1750 അബ്ബാ – ഓബ് – 29–ന് അന്ത്യോഖ്യായുടെ ഗീവറുഗ്ഗീസ് പാത്രി യർക്കീസ് (?) മലബാർ മെത്രാപ്പോലീത്തായ്ക്കയച്ച കത്ത്. ഇതിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് മലബാറിലെ പള്ളികളുടെ മേലുള്ള അധി കാരം വിവരിച്ചിട്ടുണ്ട്.

പ്രതിഭാഗം ഹാജരാക്കിയ തെളിവുകൾ:

1. 1829 മീനം 15–ന് (മാർച്ച് – ഏപ്രിൽ) ഗീവറുഗീസ് മാർ കൂറിലോ സിനെ തൊഴിയൂരിലെ മെത്രാപ്പോലീത്താ ആയി നിയമിച്ചുകൊണ്ട് (ചേപ്പാട്ട്) മാർ ദീവന്നാസ്യോസ് നൽകിയ അധികാരപത്രം.

2. ഗീവർഗീസ് മാർ കൂറിലോസിന്റെ മരണപത്രം. 1031 (1856) മേടം 15–ന് എഴുതിയ ഈ വിൽപ്പത്രത്തിൽ പനയ്ക്കൽ ജോസഫ് കശ്ശീശായെ മെത്രാപ്പോലീത്തായാക്കുവാൻ ഒന്നാം പ്രതിയോട് നിർദ്ദേശിച്ചിരുന്നു.

3. രണ്ടാം പ്രതിയെ തൊഴിയൂരിന്റെ മെത്രാപ്പോലീത്താ ആയി നിയമി ക്കുവാൻ ഗീവർഗീസ് കൂറിലോസ് 1031 മിഥുനം 1–ാം തീയതി മാർ അത്താ നാസ്യോസിനെഴുതിയ കത്ത്.

4. തൊഴിയൂർ പള്ളി നിൽക്കുന്ന സ്ഥലത്തിന്റെ തീറാധാരം. 2–ാം പ്രതി യുടെ കുടുംബത്തിലെ (പനയ്ക്കൽ) താരു എന്ന ആൾ പുന്നത്തൂർ രാജാ വിൽ നിന്ന് ഇടവം 950 (1775) –ൽ വിലയ്ക്ക് വാങ്ങിയ ഭൂമിയാണിത്. ഇത് രണ്ടാം പ്രതി ഹാജരാക്കി. ഇതിൽ 23 സാക്ഷികൾ ഉണ്ട്.

5. 1851 മേടം 16-ന് പള്ളി പണിയുവാൻ ഒരു സ്ഥലം ആവശ്യപ്പെട്ടു കൊണ്ട് ഒന്നാം വാദി (യൂയാക്കീം കൂറിലോസ്) പുന്നത്തൂർ രാജാവിന് എഴുതിയ കത്ത്.

6. (ഇംഗ്ലണ്ടിലെ) കോർട്ട് ഓഫ് ഡയറക്ടേസ് 1857 മെയ് 13-ന് പുറപ്പെടുവിച്ച ഉത്തരവിന്റെ പകർപ്പ്.

വാദി 18 സാക്ഷികളുടെ ഒരു പട്ടിക ഹാജരാക്കിയതിൽ താഴെ പറയുന്ന അഞ്ചു പേരെ വിസ്തരിച്ചു.

2. ജോസഫ് മാർ കൂറിലോസ് മെത്രാപ്പോലീത്താ (ഒന്നാം പ്രതി).
4. ഫിലിപ്പോസ് കത്തനാർ
5. ഗീവറുഗീസ് കത്തനാർ
7. സൈമൺ കത്തനാർ.
10. ജേക്കബ് കത്തനാർ.

രണ്ടാം പ്രതിയുടെ 24 പേർ അടങ്ങിയ സാക്ഷിപ്പട്ടികയിൽ നിന്ന് എട്ടു പേരെ വിസ്തരിച്ചു.

1. മാർ കൂറിലോസ് യൂയാക്കീം മെത്രാപ്പോലീത്താ (വാദി)
3. മാത്യു ജോർജ്ജ്.
7. ചെമ്പോളി പോത്തൻ.
9. അലക്സാണ്ടർ കത്തനാർ.
11. കോലാടി വടക്കൂട്ട് താവു.
15. അബ്രഹാം കത്തനാർ.
22. കൈതവീട്ടിൽ ചാപ്പു പണിക്കർ.
23. ആചാരിയത്തു പങ്കജാക്ഷമേനോൻ.

ഹൈക്കോടതി യൂയാക്കീം കൂറിലോസിന്റെ അന്യായം ചെലവ് സഹിതം തള്ളി. നിയമപരമായി പഴുതടച്ച വാദഗതികളാണ് ഈ കേസിൽ ജോസഫ് മാർ കൂറിലോസിനു വേണ്ടി ഉന്നയിക്കപ്പെട്ടത്. വാദഗതികൾ സ്ഥാപിക്കുവാൻ മതിയായ തെളിവുകൾ ഹാജരാക്കി. ഇന്ന് വിലയിരുത്തുമ്പോൾ ആ രേഖകളിൽ പലതും വ്യാജമെന്ന് കാണാൻ പ്രയാസമില്ല. മുൻഗാമിയുടെ മരണപത്രവും കത്തും ഈ കേസിലെ നിർണ്ണായക തെളിവുകളായി സഗൗരവം പരിഗണിക്കപ്പെട്ടു. വാദിഭാഗം ആ തെളിവുകൾ വ്യാജമായതിനാലാവാം അവയെ നിഷേധിക്കുകയോ അവ വ്യാജമെന്ന് വാദിക്കുകയോ ചെയ്തില്ല. അവരുടെ വാദമുഖങ്ങൾ കൃത്യമായും അന്തോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തെ ഊന്നിയായിരുന്നു. ഭദ്രമായ ഈ വാദമുഖങ്ങൾ അണിനിരത്തി കേസു നടത്തുവാൻ ബുദ്ധിപരമായി നേതൃത്വം നൽകിയത് കുര്യൻ റൈട്ടർ ആയിരുന്നു (*മലങ്കര മാർ ത്തോമ്മാ സഭാചരിത്ര സംഗ്രഹം*, ടി. സി. ചാക്കോ, പു. 108).

കോഴിക്കോട്ടും മദ്രാസിലുമായി നടന്ന ഈ വ്യവഹാരങ്ങളിൽ മൂന്നുനാലു കൊല്ലം പാലക്കുന്നത്ത് മെത്രാച്ചനു വേണ്ടി കുര്യൻ റൈട്ടർ നടത്തിയ ധനവ്യയം അവർ തമ്മിലുള്ള സൗഹൃദത്തെ തുലോം ഗാഢതരമാക്കി. യൂയാക്കീം മാർ കൂറിലോസിനു വേണ്ടി വ്യവഹാരം നയിച്ചത് പുലിക്കോട്ടിൽ ജോസഫ് കത്തനാർ (പിന്നീട് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ) ആയിരുന്നു.

തൊഴിയൂർ വ്യവഹാര നടത്തിപ്പിനെ സംബന്ധിച്ച് കണ്ടനാട് ഗ്രന്ഥവരി നൽകുന്ന സമകാല സാക്ഷ്യം ഇപ്രകാരമാണ്: "... ഇങ്ങനെ ഇരിക്കുമ്പോൾ മുൻ 1031-ാമാണ്ട് അഞ്ഞൂര് പള്ളിയിൽ ഉണ്ടായ വ്യവഹാരം കോഴിക്കോട്ട് സിവിൽ കോർട്ടിൽ വിസ്തരിച്ച് സാക്ഷിയായി കോട്ടയത്ത് വലിയപള്ളിയിൽ എടവഴിക്കൽ ഫീലിപ്പോസ് കത്തനാരച്ചനെയും കുറുപ്പംപടിക്കൽ എടവകയിൽ വെളിയത്ത് കോരത് കത്തനാരച്ചനെയും മണ്ണത്തൂർ പള്ളിയിൽ തോലാനിക്കുന്നിൽ ആദായി കത്തനാരച്ചനെയും കണ്ടനാട് പള്ളിയിൽ തുകലൻ മത്തായി കത്തനാരച്ചനെയും ടി പള്ളിയിൽ കരവട്ട് ശീമോൻ കത്തനാരച്ചനെയും ശ്രായിപള്ളിയിൽ കുറ്റിക്കാട്ടിൽ ഗീവറുഗീസ് കത്തനാരെയും തെക്കേ ദിക്കിൽ ബാവാ സാക്ഷി ബോധിപ്പിച്ചവരെയും കൂനപ്പള്ളി അബ്രഹാം കത്തനാരെയും കൊണ്ടു പോകുവാൻ കുന്നംകുളങ്ങര പനയ്ക്കൽ ഇയ്യപ്പന്റെ എഴുത്തോടുകൂടി പുലിക്കോട്ടിൽ യോസേപ്പ് കത്തനാർ വന്നു. 37-ാമാണ്ട് ധനു മാസം 15-ന് കൊച്ചിയിൽ നിന്ന് കുറ്റിക്കാട്ടിൽ ഗീവറുഗീസ് കത്തനാർ ഒഴികെ ശേഷം പേരും പോകയും ചെയ്തു. 16-ന് കുന്നംകുളങ്ങര എത്തി 22-ന് അവിടെ നിന്നും കോയി (ഴി) ക്കോടിന് പോയി. ബാവാ കൂടെ ഇല്ലായ്കയാലും മറ്റ് ചില കാരണത്താലും താമസം ഉണ്ടെന്ന് അറികയാൽ ആദായി കത്തനാരച്ചൻ കോഴിക്കോട് നിന്ന് തിരിച്ചു പോന്നു. ശേഷം പേർ അവിടെ ബാവാ വരുന്നതുവരെയും താമസിച്ചു. ബാവാ മകരമാസം 18-ന് അവിടെ എത്തി. 20-ന് തെക്കു നിന്നും സാക്ഷിയായി പോയവരും കുന്നംകുളങ്ങരെ നിന്ന് സാക്ഷിക്കായി വന്ന പനയ്ക്കൽ യാക്കോബ് കത്തനാർ മുതലായി നാലു പേരും കോടതിയിൽ ഹാജരായാറെ എടവഴിക്കൽ പീലിപ്പോസ് കത്തനാരച്ചനും വെളിയത്ത് കോരത് കത്തനാരച്ചനും കരവട്ട് ശീമോൻ കത്തനാരച്ചനും പനയ്ക്കൽ യാക്കോബ് കത്തനാരച്ചനും സാക്ഷി എഴുതുകയും അവർ എഴുതിയതിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അധികാരത്തിൻകീഴ് സകല സുറിയാനിപ്പള്ളികളും ആകുന്നു എന്നും അഞ്ഞൂർ പള്ളി ഗ്രിഗോറിയോസ് ബാവായുടെ മുതല്കൊണ്ട് കാട്ടുമങ്ങാടന്മാർ പണിയിച്ചിരിക്കുന്നു എന്നും മേൽപറഞ്ഞ അഞ്ഞൂർ പള്ളി മുതലായ പള്ളികൾ പാത്രിയർക്കീസിന്റെ കല്പനയോടു കൂടെ വന്നിരിക്കുന്ന കൂറിലോസ് ബാവായുടെ കൈവശത്തിൽ ഏല്പിക്കേണ്ടതാകുന്നു എന്നും ആയതിന് മനസ് അതത് സഭക്കാർക്ക് ഇല്ല എങ്കിൽ പള്ളിയും

പള്ളിവക വസ്തുക്കളും പാത്രിയർക്കീസിനോ അദ്ദേഹം നിയമിച്ച ആൾക്കോ ഒഴിഞ്ഞ്കൊടുത്ത് മറ്റ് സഭയിൽ അവർ ചേരേണ്ടതാകുന്നു എന്നും ആയതല്ലാതെ അഞ്ഞൂർ പള്ളിയുടെ മേലും മുതൽ മേലും സഭക്കാർക്കാകട്ടെ പാലക്കുന്നത്തു മെത്രാച്ചനാകട്ടെ ഇപ്പോൾ ആ പള്ളി യിൽ മെത്രാനെന്ന് പറഞ്ഞിരിക്കുന്ന ആലത്തൂക്കാരനാകട്ടെ യാതൊരു അധികാരവും ഇല്ലെന്നും മറ്റും എഴുതി. ശേഷം പേരെഴുതാത്തത് നാല് സാക്ഷി മതി എന്ന് കോർട്ടിൽ നിന്ന് കല്പിക്കയാലത്രേ എഴുതാഞ്ഞത്. ഇപ്രകാരം തന്നെ ബാവായും പാത്രിയർക്കീസ് മലയാളത്തിൽ മെത്രാ നായി നമ്മെ അയച്ചിരിക്കുന്നു എന്നും അതിനാൽ സുറിയാനി പള്ളികളും മുതലുകളും നമ്മുടെ കീഴ് ആകേണ്ടതാകുന്നു എന്നും മറ്റും എഴുതി അവിടെനിന്ന് എല്ലാവരും 21-ന് പോരികയും ചെയ്തു. അവിടെനിന്നും ബാവാ കൊച്ചിയിൽ എത്തി താമസിച്ചു. ഇതിന്മണ്ണം പാലക്കുന്നത്ത് മെത്രാ ച്ചന്റെ ഭാഗത്തിൽ നിന്ന് തെക്കു നിന്നും മാരാമണ്ണുകാരൻ ചെമ്പപൊളി .... അമീനദാരയും കോട്ടയത്ത് ചെറിയപള്ളിയിൽ വേങ്കടത്ത് കൊച്ചുകത്ത നാരച്ചനെയും കണ്ടനാട്ടുപള്ളിയിൽ പാടത്തുകാരൻ അബ്രഹാം കത്തനാ രച്ചനെയും മെത്രാച്ചന്റെ അനന്തരവൻ അയിരൂർ ചെറുകര പീലിപ്പോസ് കത്തനാരച്ചൻ കൂട്ടികൊണ്ട് അഞ്ഞൂര് ചെന്ന് അവിടെനിന്നും ആലത്തൂ ക്കാരനും മണ്ടുമ്പാല കത്തനാരച്ചനും കോലാടി താവുവും കോട്ടയത്തു കാരൻ കുരിയൻ റൈട്ടരും പുത്തൻകാവ്കാരൻ വറീയത് എന്ന് പറയുന്ന ചാവക്കാട് മുൻസിപ്പും കൂടെ കോഴിക്കോട്ട് ചെന്ന് കുംഭം 18-ന് കോർട്ടിൽ സാക്ഷിയ്ക്കായി ഇവർ ഹാജരായി. സാക്ഷി ബോധിപ്പിച്ചതിൽ സുറിയാനി പള്ളികൾ മുതലായ അഞ്ഞൂർ പള്ളി മേലും വസ്തുക്കൾ മേലും പാത്രി യർക്കീസിനും ബാവായ്ക്കും യാതൊരു അധികാരവും ഇല്ലെന്നും പള്ളി കളും വസ്തുക്കളും ജനങ്ങളിൽ നിന്ന് ഉണ്ടായിരിക്കയാൽ സഭക്കാരുടെ മനസുപോലെ നടക്കേണ്ടതാകുന്നു എന്നും അഞ്ഞൂർ പള്ളിയിൽ പാത്രി യർക്കീസിന് യാതൊരു അധികാരവും ഇല്ലെന്നും അഞ്ച് സാക്ഷിക്കാരും മെത്രാനെന്ന് പറയുന്ന ആലത്തൂക്കാരൻ സഭക്കാരുടെ സമ്മതത്താലും കഴിഞ്ഞുപോയ കൂറിലോസ് മെത്രാന്റെ നിയമത്താലും നമ്മെ മെത്രാനായി പാലക്കുന്നത്ത് അത്താനാസ്യോസ് മെത്രാൻ പട്ടംകെട്ടിയിരിക്കയാൽ നമു ക്കല്ലാതെ പാത്രിയർക്കീസിനും കൂറിലോസ് ബാവായ്ക്കും ഈ അഞ്ഞൂർ പള്ളിമേൽ യാതൊരു അധികാരവും ഇല്ലെന്നും അയാളും എഴുതി 21-ന് അവരും കോഴിക്കോട്ട് നിന്ന് പോരികയും ചെയ്തു.

ഇപ്രകാരം വിസ്താരങ്ങളും പല പ്രകാരത്തിലും ഉള്ള ആധാരലക്ഷ്യ ങ്ങളും ബാവായുടെ ഭാഗത്തിൽ നിന്ന് കാണിച്ചാറെ ആയതൊക്കെയും ജഡ്ജി സായിപ്പ് അവർകൾ നോക്കാതെ മീനമാസം 14-ന് പാത്രിയർക്കീ സിനാകട്ടെ കൂറിലോസ് ബാവായ്ക്കാകട്ടെ അഞ്ഞൂർ പള്ളിമേലും പള്ളി വക വസ്തുക്കൾ മേലും യാതൊരു അധികാരവും ഇല്ലെന്നും ആ

പള്ളിയിൽ ഉള്ള സഭക്കാരുടെ മനസ്സ് പോലെ നടക്കേണ്ടതാകുന്നു എന്നും ചാവക്കാട് മുൻസിഫ് ആയിരിക്കുന്ന പുത്തൻകാവുകാരൻ വറീയതിന്റെ ശുപാർശപ്രകാരവും അയ്മനത്തുകാരൻ ജോൺ മുൻഷിയുടെ ശുപാർശ പ്രകാരവും സായിപ്പ് അവർകൾ അവരുടെ പക്ഷത്തിൽ നിന്ന് മേൽ പ്രകാരം വിധിക്കുകയും ചെയ്തു" (*കണ്ടനാട് ഗ്രന്ഥവരി*, ശെമവൂൻ മാർ ദീവന്നാസ്യോസ്, വ്യാഖ്യാനം: ഫാ. ഡോ. ജോസഫ് ചീരൻ, പു. 85, 86).

"അഞ്ഞൂർ വ്യവഹാരം കോഴിക്കോട് വിധി ആയ ശേഷം ആ വിധി സമ്മതമല്ലെന്നും മറ്റും ബാവാ പിന്നെയും മദിരാസിൽ ഹൈക്കോർട്ടിൽ രണ്ടാമത് അപ്പീൽ ചെയ്താറെ കോഴിക്കോട് വിധിപ്രകാരം അന്യായക്കാരൻ നടക്കേണ്ടതാകുന്നു എന്നും നേരല്ലാതെ പ്രതിക്കാരെ ബുദ്ധിമുട്ടിച്ചതിന് പ്രതിക്കാർക്ക് 1900 രൂപ ചിലവുണ്ടെന്നും അതിനാൽ ചെലവുള്ള രൂപാ ഒരായിരത്തി തൊള്ളായിരവും അന്യായക്കാരനായ കൂറിലോസ് ബാവാ കെട്ടികൊടുക്കത്തക്കവണ്ണം കൊല്ലം 1038-ാമാണ്ട് മിഥുന മാസം 16-ന് മദിരാസിൽ നിന്ന് വിധിച്ചു. മേൽപറഞ്ഞ വിധി പ്രകാരം അവധിയ്ക്ക് രൂപാ കെട്ടി കൊടുക്കായ്കയാൽ 1039-ാമാണ്ട് കന്നി മാസത്തിൽ ചാലിശ്ശേരി പള്ളിയും പോർക്കുളത്തു പള്ളിയും കൊച്ചികോട്ടയിൽ പള്ളിയും ഈ പള്ളി മൂന്നും സർക്കാരിൽ നിന്നും കണ്ടുകെട്ടി."

തൊഴിയൂർ വ്യവഹാരത്തെപ്പറ്റി മലബാർ സ്വതന്ത്ര സുറിയാനിസഭയുടെ ചരിത്രം നൽകുന്ന വിവരണം സഭാചരിത്ര വിദ്യാർത്ഥികൾക്ക് വിജ്ഞാനപ്രദമായ ഒരു പഠനാനുഭവമാകുമെന്നതിനാൽ ആ ഭാഗം ഇവിടെ ഉദ്ധരിക്കുന്നു:

"1856 ജൂൺ 16-നു തൊഴിയൂരെ ഗീവർഗീസ് മാർ കൂറിലോസ് ഒരു പിൻഗാമിയെ വാഴിക്കാതെ കാലം ചെയ്തപ്പോൾ ആർത്താറ്റ്പള്ളി യോഗക്കാർ ആണ് ഉടൻ അവിടെ ചെന്ന് പള്ളിയിലെ വിലപിടിച്ച സാധനങ്ങളെല്ലാം മേൽപ്പൂട്ട് മാളികയിൽ വച്ച് പൂട്ടി മുദ്ര വച്ച് താക്കോൽ അന്ന് ആർത്താറ്റ് പള്ളി വികാരിയായിരുന്ന ആലത്തൂക്കാരൻ പനയ്ക്കൽ യൗസേപ്പ് കശ്ശീശായെ ഏല്പിച്ചത് (പുറം 52. ആർത്താറ്റ് പള്ളിയും തൊഴിയൂർ മെത്രാസനാസ്ഥാനവും തമ്മിലുണ്ടായിരുന്ന ബന്ധത്തിന്റെ സ്വഭാവം വിശദീകരണമോ വ്യാഖ്യാനമോ കൂടാതെ തൊഴിയൂർ സഭാചരിത്രകാരൻ ഈ പ്രസ്താവനയിലൂടെ അംഗീകരിച്ചിട്ടുള്ളത് ശ്രദ്ധേയം. തൊഴിയൂരും ആർത്താറ്റും ഒരേ ഭരണത്തിൻകീഴിലായിരുന്നുവെന്ന് സഭാചരിത്രകാരൻ 53-ാം പേജിൽ വ്യക്തമാക്കുന്നുണ്ട്). 73-ാം പേജിൽ വിവരണം തുടരുന്നു: ".... മലങ്കരയിലാണെങ്കിൽ പ്രായം കുറഞ്ഞ മാത്യൂസ് മാർ അത്താനാസ്യോസും 1846-ൽ അന്ത്യോഖ്യയുടെ പ്രതിനിധിയായി വന്ന യൂയാക്കീം കൂറിലോസും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അവകാശവാദങ്ങൾ പുറപ്പെടുവിച്ചിരുന്നു. 1027 കർക്കിടകം 15-ന് (1852) തിരുവിതാംകൂർ

ഗവണ്മെന്റ് മാത്യൂസ് മാർ അത്താനാസ്യോസിനെ മലങ്കരമെത്രാപ്പോലീത്താ ആയി അംഗീകരിച്ച് വിളംബരം പ്രസിദ്ധപ്പെടുത്തി. യൂയാക്കീം മാർ കൂറിലോസിന് തിരുവിതാംകൂറിലും കൊച്ചിയിലും പ്രവേശനം നിരോധിച്ചു. അങ്ങനെയുള്ള സന്ദർഭത്തിലാണ് തൊഴിയൂരിൽ ഒരു മെത്രാനെ വാഴിക്കുന്ന ആവശ്യം നേരിട്ടത്.

അക്കാലത്ത് കുന്നംകുളത്ത് കേൾവികേട്ട രണ്ടു തറവാട്ടുകാരാണ് പനയ്ക്കൽ വീട്ടുകാരും പാറമേൽ വീട്ടുകാരും. പാറമേൽ വീട്ടുകാർ ആർത്താറ്റ് പള്ളി വികാരിയായിരുന്ന ആലത്തൂർ ജോസഫ് കത്തനാർക്ക് പാലക്കുന്നത്തെ മാത്യൂസ് മാർ അത്താനാസ്യോസിനെക്കൊണ്ട് മെത്രാൻപട്ടം കൊടുപ്പിക്കുവാൻ ശ്രമിച്ചപ്പോൾ പനക്കൽ വീട്ടുകാർ യൂയാക്കീം മാർ കൂറിലോസിനെക്കൊണ്ട് കുന്നംകുളത്തെ കോലാടി ചാക്കുണ്ണി കശീശായ്ക്കു മെത്രാൻസ്ഥാനം കൊടുപ്പിക്കുവാനാണ് മുതിർന്നത്. ....

തൊഴിയൂരിൽ ഗീവർഗീസ് മാർ കൂറിലോസ് കാലംചെയ്തതായി അറിവ് കിട്ടുകയാൽ മാർ അത്താനാസ്യോസ് തൊഴിയൂരേക്ക് പുറപ്പെട്ടു. അതേസമയത്ത് തൊഴിയൂരിൽ എത്തണമെന്ന് അന്ത്യോഖ്യാ പ്രതിനിധിയായ യൂയാക്കീം മാർ കൂറിലോസിനും താല്പര്യമുണ്ടായിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ സഹോദരൻ ഗബ്രിയേൽ മക്കുദിശായുടെ വിവാഹം അടുത്ത ഞായറാഴ്ചത്തേക്ക് നിശ്ചയിച്ചിരുന്നതിനാൽ ഉടനെ പുറപ്പെടുവാൻ സാധിച്ചില്ല.

മാർ അത്താനാസ്യോസ് തൊഴിയൂരിലെത്തിയപ്പോൾ അവിടുത്തെ ഭണ്ഡാരം, മുറി മുതലായവ മുദ്ര വച്ച് ബന്ധിച്ചിരിക്കുന്നതായി കണ്ടു. മാർ അത്താനാസ്യോസ് മുദ്ര പൊട്ടിച്ച് കതക് തുറന്ന് അകത്ത് പ്രവേശിച്ചു. ഭാവി നടപടികളെക്കുറിച്ച് ആലോചിച്ചുകൊണ്ടിരുന്നപ്പോൾ മാർ കൂറിലോസും വന്നുചേർന്നു. പനയ്ക്കൽ ഇയ്യപ്പന്റെ പ്രേരണയാൽ മാർ അത്താനാസ്യോസിനേയും പരിവാരങ്ങളെയും ഉപദ്രവിക്കുന്നതിനായി, ഒരു ദിവസം വൈകിയിട്ട് അഞ്ചു മണി സമയം, ആയുധപാണികളായ ഒട്ടു വളരെപ്പേർ തൊഴിയൂർ പള്ളിയിൽ പ്രവേശിച്ചു. മെത്രാപ്പോലീത്തായോടു കൂടെയുണ്ടായിരുന്ന അടങ്ങപ്പുറത്തു യൗസേപ്പ് കശ്ശീശാ വാതിൽ അടച്ചുകളഞ്ഞതിനാൽ മെത്രാപ്പോലീത്തായുടെ മാളികമുറിയിൽ കയറുന്നതിന് അവർക്ക് സാധിച്ചില്ല. കൂടെയുണ്ടായിരുന്ന ധീരനായ വേങ്കടത്ത് ശെമ്മാശൻ ഒരെഴുത്തും വാങ്ങിക്കൊണ്ട് രാത്രിയിൽ കയറ് വഴി താഴത്തിറങ്ങി ചാവക്കാട്ടെത്തി. അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ സ്നേഹിതനായിരുന്ന പുത്തൻകാവ് സ്വദേശിയും ആലുംമൂട്ടിൽ കുടുംബാംഗവുമായ ജോർജ് മുൻസിഫ് - മജിസ്ട്രേറ്റിന് ആ കത്ത് കൊടുത്തു. തൽഫലമായി പ്രഭാതമായപ്പോഴേക്കും പോലീസുകാരും പിന്നാലെ മജിസ്ട്രേറ്റും എത്തി പള്ളിയകത്ത് പതിയിരുന്നവരെ വിലങ്ങുവച്ചു.

ഇങ്ങനെ മജിസ്ട്രേറ്റ് നടപടി നടത്തിക്കൊണ്ടിരിക്കവേ മുൻപറഞ്ഞ പനയ്ക്കൽ ഇയ്യപ്പൻ ആയിരത്തിൽപ്പരം ആളുകളോടുകൂടി തൊഴിയൂർക്ക് വരവായി. മജിസ്ട്രേറ്റ് തന്നെയും അല്പം പരിഭ്രമിക്കാതിരുന്നില്ല. ആകെ യുണ്ടായിരുന്ന ഒരു ഗുമസ്തൻ ധീരതയോടെ മുമ്പോട്ട് കടന്നുചെന്ന് ഒരു വര വരച്ചുകൊണ്ട് കമ്പനിയാരുടെ (ഈസ്റ്റ് ഇന്ത്യാക്കമ്പനി) നാമത്തിൽ ഞാൻ ഒരു വര വരയ്ക്കുന്നു. ഇതിനെ നിങ്ങൾ കടന്നാൽ....." എന്ന് അധി കാരത്തോടെ പ്രഖ്യാപിച്ചു. ഈ വരുതിയെ ലംഘിക്കുന്നതിന് ആർക്കും ധൈര്യമുണ്ടായില്ല. ഇവരിൽ പ്രധാനികളെ അറസ്റ്റ് ചെയ്തു കേസ് കമ്മിറ്റ് ചെയ്തു. ഈ ക്രിമിനൽ കേസിൽ മാർ അത്താനാസ്യോസിന് അനുകൂല മായി വിധിക്കുകയുണ്ടായി" (*മാർത്തോമ്മാ സഭാചരിത്രം*, ടി. സി. ചാക്കോ, പാർട്ട് 2, പു. 7-9).

ദൈവകൃപയാൽ പാറമേൽ വീട്ടുകാരുടെ സ്ഥാനാർത്ഥിയായ പന യ്ക്കൽ യൗസേഫ് കശ്ശീശായെ, നിശ്ചയിച്ച ദിവസം തന്നെ മാർ കൂറി ലോസ് എന്ന സ്ഥാനനാമത്തിൽ മെത്രാനായി വാഴിച്ചു. ...

മാത്യൂസ് മാർ അത്താനാസ്യോസിനെയും യൗസേഫ് മാർ കൂറിലോ സിനെയും മറ്റും പ്രതികളാക്കി യൂയാക്കീം മാർ കൂറിലോസ് 1857-ൽ ഒരു വ്യവഹാരം ഫയൽ ചെയ്തു. പാത്രിയർക്കീസ് പാലക്കുന്നത്തെ മാർ അത്താനാസ്യോസിനെ മുടക്കിയിട്ടുണ്ടെന്നും അന്യായക്കാരനായ യൂയാക്കീം മാർ കൂറിലോസ് ബാവായാണ് ശരിയായ മലങ്കര മെത്രാപ്പോ ലീത്താ എന്നും അതിനാൽ തൊഴിയൂർ പള്ളിയും സ്വത്തുക്കളും അന്യാ യക്കാരന് ഒഴിഞ്ഞുകിട്ടണമെന്നുമായിരുന്നു അന്യായത്തിന്റെ രത്ന ചുരുക്കം. ടി പള്ളിയും സ്വത്തുക്കളും അഞ്ഞൂർ മെത്രാന്റെയും യോഗ ക്കാരുടേയും ആണെന്നും ആ ഇടവക സ്വതന്ത്രമായി നിൽക്കുന്ന ഒരു സഭയാണെന്നും അന്ത്യോഖ്യാ പാത്രിയർക്കീസിനോ അദ്ദേഹത്തിന്റെ സ്ഥാനികൾക്കോ അതിന്മേൽ യാതൊരു അധികാരവും ഇല്ലെന്നുമായി രുന്നു പത്രിക. 1857-ൽ ആരംഭിച്ച ആ വ്യവഹാരം 1862 മാർച്ച് 21-ന് തള്ളി വിധി കല്പിച്ചു. ഇതുകൊണ്ടും അവരുടെ അരിശം അടങ്ങിയില്ല. വീണ്ടും 1037-ൽ മദ്രാസ് ഹൈക്കോടതിയിൽ ആർ. എ. 22/1862-ാം നമ്പ്ര ആയി അപ്പീൽ ബോധിപ്പിച്ചു. അവിടെയും കീഴ്ക്കോടതി വിധി ശരിവച്ചു. മേല്പ റഞ്ഞ അന്യായം നടത്തിച്ചിരുന്നത് യൂയാക്കീം കൂറിലോസിനുവേണ്ടി കുന്നംകുളം പുലിക്കോട്ടിൽ യൗസേഫ് കത്തനാരും (പിന്നീട് യൗസേഫ് മാർ ദീവന്നാസ്യോസ്) തൊഴിയൂർ മാർ കൂറിലോസിനുവേണ്ടി തദ്ദേശവാ സിയായ മണ്ടുമ്പാൽ ഗീവറുഗീസ് കത്തനാരും ആയിരുന്നു. ഈ അന്യായം തള്ളിക്കൊണ്ടുണ്ടായ വിധിയിൽ പ്രതികൾക്ക് കോടതിച്ചിലവ് കൊടുക്കു വാനും വ്യവസ്ഥയുണ്ടായിരുന്നു. ഈ വ്യവഹാരത്തിന്റെ നടത്തിപ്പിന് പാലക്കുന്നത്തെ മാർ അത്താനാസ്യോസ് തിരുമേനിയും ചാവക്കാട്

മുൻസിഫ് ആലുംമൂട്ടിൽ ജോർജ്ജ് അവർകളും ചാവക്കാട്ട് താമസം കുര്യൻ റൈട്ടർ അവർകളും ചെയ്തുതന്ന സഹായം ഇവിടെ പ്രത്യേകം പ്രസ്താവ്യമത്രേ!" (മേൽ *തൊഴിയൂർ സഭാചരിത്രം,* പു. 73–78).

കുത്തൂർ കൂറിലോസ് കാലം ചെയ്തപ്പോൾ തൊഴിയൂരിലെ ഭണ്ഡാരവും മറ്റും പൂട്ടി മുദ്ര വെച്ച് താക്കോലുകൾ ആർത്താറ്റ് യോഗക്കാരുടെ പ്രതിനിധിയായി വികാരി ആലത്തൂക്കാരൻ ജോസഫ് കത്തനാരെ ഏല്പിച്ചിരുന്നു എന്ന സത്യം വ്യവഹാരമദ്ധ്യേ വാദം കേട്ട ജഡ്ജി സായിപ്പ് പുച്ഛിച്ചു തള്ളി എങ്കിലും തൊഴിയൂർ സഭയുടെ ചരിത്രകാരൻ ആ വസ്തുത തന്റെ ചരിത്രത്തിൽ അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം വ്യക്തമാക്കിയിരിക്കുന്നു. കേസിൽ വിധിയെ നിർണ്ണായകമായി സ്വാധീനിച്ച രണ്ട് രേഖകളെപ്പറ്റി ചരിത്രകാരൻ അർത്ഥഗർഭമായ മൗനം അവലംബിച്ചിരിക്കുന്നത് അതീവ ശ്രദ്ധേയം. കുത്തൂർ കൂറിലോസിന്റെ മരണപത്രവും ആലത്തൂക്കാരനെ മെത്രാനായി വാഴിക്കുവാൻ നിർദ്ദേശിച്ചുകൊണ്ട് കുത്തൂർ കൂറിലോസ് പാലക്കുന്നത്ത് മെത്രാച്ചന് എഴുതിയ കത്തും ആണ് ആ രേഖകൾ. രണ്ടും വ്യാജരേഖയാണെന്ന് ചരിത്രകാരന് അറിയാവുന്നതുകൊണ്ടാവും ആ രേഖകൾ പിന്താങ്ങുന്ന വാദമുഖങ്ങളെപ്പറ്റി അദ്ദേഹം മൗനം അവലംബിച്ചത് (തൊഴിയൂർ കേസിൽ ഈ വ്യാജരേഖയ്ക്ക് കോടതിയിൽ ലഭിച്ച അംഗീകാരത്തിന്റെ അനുഭവം ഓർത്തുകൊണ്ടാവാം സെമിനാരി ക്കേസിൽ മാർ അത്താനാസ്യോസിന്റെ വ്യാജ സുസ്താത്തിക്കോനും മരണപത്രവും നവീകരണകക്ഷിക്കാർ തയ്യാറാക്കി ഹാജരാക്കിയത്. രണ്ടും കോടതി തിരസ്കരിച്ചു. ആദ്യത്തേത് ഒറിജിനൽ അല്ലെന്ന് കേസിൽ ഹാജരായ മൂന്നു ജഡ്ജിമാരും കണ്ടെത്തുകയും വിധിന്യായത്തിൽ ആ വിവരം രേഖപ്പെടുത്തുകയും ചെയ്തു. രണ്ടാമത്തേത് അപ്രസക്ത വാദമുഖമായി കോടതി തിരസ്കരിച്ചു. പില്ക്കാലത്ത് പല സഭാ വ്യവഹാരങ്ങളിലും ഇപ്രകാരം വ്യാജരേഖകൾ ഹാജരാക്കപ്പെട്ടതായി സഭാചരിത്രകാരന്മാർ നിരീക്ഷിച്ചിട്ടുണ്ട്).

തൊഴിയൂർ കേസിനാസ്പദമായ വാദമുഖങ്ങൾ രൂപപ്പെടുത്തുവാനും അവയ്ക്കു ആവശ്യമായ രേഖകൾ സൃഷ്ടിക്കുവാനും പ്രതികൾക്ക് ആവശ്യമായ ആലോചനകളും പിൻബലവും നൽകിയതിലും കുര്യൻ റൈട്ടറുടെ പങ്കാളിത്തം തൊഴിയൂർ സഭാചരിത്രകാരനെപ്പോലെ മാർത്തോമ്മാ സഭയുടെ ചരിത്രകാരനും സ്മരിച്ചിട്ടുണ്ട്. അക്കാലത്ത് കോഴിക്കോട്ടേയ്ക്കും മദ്രാസിലേയ്ക്കും പോകുവാൻ പട്ടാമ്പി വരെ കര മാർഗ്ഗമായോ ജലമാർഗ്ഗമായോ പോകണം; പട്ടാമ്പിയിൽ നിന്ന് തീവണ്ടി മാർഗ്ഗമായും. വക്കീലന്മാരെയും മറ്റും കാണുവാനും അവർക്ക് കേസിലവതരിപ്പിക്കാനാവശ്യമായ വാദമുഖങ്ങൾ പരിചയപ്പെടുത്തുവാനും ഇംഗ്ലീഷ് ഭാഷ അനിവാര്യമായിരുന്നു. മൂന്നുനാല് വർഷം നീണ്ടുനിന്ന വ്യവഹാര നടത്തിപ്പിന്

ഭീമമായ പണച്ചിലവ് ഉണ്ടായിരുന്നു. യൂയാക്കീം കൂറിലോസിനു വേണ്ടി പണം ചെലവാക്കിയത് പനയ്ക്കൽ കടുംബക്കാർ ആയിരുന്നു. സമാന്ത രമായി പാലക്കുന്നത്ത് മെത്രാച്ചന്റെ കക്ഷിക്ക് വേണ്ടി പണം വാരിക്കോരി ചിലവഴിച്ചത് കുര്യൻ റൈട്ടർ ആയിരുന്നു. പാലക്കുന്നത്ത് മെത്രാച്ചനെ ആത്മാർത്ഥമായി പിന്തുണച്ചിരുന്ന കുര്യൻ റൈട്ടർ, ദമസ്കോസ് അനുഭ വത്തിന് തൊട്ടുമുമ്പ് വരെ ഗമാലിയേലിന്റെ പണ്ഡിതശിഷ്യനായ ശൗൽ പുലർത്തിയ തീക്ഷ്ണതയാണ് നവീകരണക്കാർക്ക് അനുകൂലമായി പ്രദർശിപ്പിച്ചിരുന്നത്.

പിൽക്കാലത്തും തൊഴിയൂർ ദേവാലയത്തോട് കുര്യൻ റൈട്ടർ വലിയ ഭക്തി പുലർത്തിയിരുന്നു. വി. ഗീവറുഗീസ് സഹദായുടെ തിരുശേഷിപ്പു കൾ ശാക്രള്ളാ മഫ്രിയാനയിൽ നിന്ന് ലഭിച്ച കാട്ടുമങ്ങാട്ട് കൂറിലോസ് ആയത് തൊഴിയൂർ പള്ളിയിൽ സ്ഥാപിക്കുക മൂലം ആ ദേവാലയം നിര വധി അത്ഭുതങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുണ്ട്. കാട്ടുമങ്ങാട്ട് കൂറിലോസ് തേവനാൽ വനപ്രദേശത്തു നിന്ന് ആദിവാസി വൈദ്യന്മാർ മുഖേന ശേഖ രിച്ച ചില ഒറ്റമൂലി ഔഷധങ്ങൾ പേപ്പട്ടി വിഷബാധ തുടങ്ങിയ മാറാ രോഗങ്ങൾക്ക് പ്രതിവിധിയായി പ്രയോഗിച്ചിരുന്നത് നിരവധിപേർക്ക് രോഗ ശമനം നൽകിയിട്ടുണ്ട്. മനോരോഗ ചികിത്സയും ഈ പള്ളിയിൽ നട ത്തിയിരുന്നു. ആലത്തൂക്കാരൻ കൂറിലോസ് ഭക്തനായ ദൈവപുരുഷനാ യിട്ടാണ് അറിയപ്പെട്ടിരുന്നത്. ഈ പള്ളിയിൽ ഭജനമിരുന്ന് ഏറെനാൾ പ്രാർത്ഥിച്ചതിന്റെ അത്ഭുതഫലമായിട്ടാണ് കുര്യൻ റൈട്ടർക്ക് ഒരു പുത്രൻ ജനിച്ചത്. 1047-ൽ (1872) ജനിച്ച പുത്രന്റെ മാമ്മൂദീസാ തൊഴിയൂർ പള്ളി യിലാണ് നടത്തിയത്. കുര്യൻ റൈട്ടറുടെ ഉത്സാഹഫലമായി മെത്രാൻ സ്ഥാനത്ത് പ്രവേശിച്ച ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോസ് ആണ് ബാലന്റെ മാമ്മൂദീസാ നടത്തിയത്. കൃതജ്ഞതാസൂചകമായി കുര്യൻ റൈട്ടർ അഞ്ഞൂർ പള്ളിക്ക് കുന്നംകുളത്ത് ചാട്ടുകുളങ്ങരയിൽ 35 പറ കണ്ടം ദാനമായി നൽകി. ദുഃഖവെള്ളിയാഴ്ച പള്ളിയിൽ കൂടുന്ന ജനങ്ങൾക്ക് 'കഞ്ഞിപകർച്ച' (കഞ്ഞിനേർച്ച) നടത്തുവാനായിട്ടാണ് ഈ നിലം നൽകിയത്. "ആയത് ഇന്നും അവരുടെ കൈവശം ഉണ്ടെന്നും ദാതാ വിന്റെ ആഗ്രഹംപോലെ എല്ലാ ആണ്ടിലും ദുഃഖവെള്ളിയാഴ്ചകളിൽ കഞ്ഞിവീഴ്ത്ത് ഇന്നുവരെ നടന്നുകൊണ്ടിരിക്കുന്നു" എന്നും കുരിയൻ റൈട്ടറുടെ മകൻ എഴുതിവച്ച ഒരു കൈയെഴുത്ത് ചരിത്രത്തിൽ കാണു ന്നുണ്ട്.

**(ജെ.സി.)**

# 7

# ഒരു സൗഹൃദത്തിന്റെ കുതിപ്പും കിതപ്പും

19-ാം നൂറ്റാണ്ടിൽ മലങ്കരസഭയിൽ ജീവിച്ചിരുന്ന രണ്ട് മഹാപുരുഷ പ്രതിഭകൾ ആയിരുന്നു കുര്യൻ റൈട്ടറും മാർ മാത്യൂസ് അത്താനാസ്യോസും. ബ്രിട്ടീഷ് ഭരണത്തിലായിരുന്ന ഇന്ത്യ പാശ്ചാത്യ സംസ്ക്കാരവുമായി ബന്ധമാരംഭിച്ച കാലമായിരുന്നു അത്. നൂറ്റാണ്ടിന്റെ ആരംഭം മുതൽ ക്ലോഡിയസ് ബുക്കാനൻ തുടങ്ങിയ പല മിഷനറിമാരും മലങ്കര സഭയെ സന്ദർശിച്ചിരുന്നു. തൽഫലമായി സഭയിലാകെ ഒരു നവോന്മേഷം പ്രകടമായി. സുറിയാനി ഭാഷയെ ദേവ ഭാഷയായി ആദരിച്ചിരുന്ന യാഥാസ്ഥിതിക മനോഭാവം അങ്ങിങ്ങ് ചോദ്യം ചെയ്യപ്പെടുവാൻ തുടങ്ങി. മന്ത്രോച്ചാരണം പോലെ അർത്ഥഗ്രഹണ സാധ്യതയില്ലാതെ സുറിയാനി ഭാഷയിൽ നടത്തപ്പെടുന്ന ആരാധനയിൽ ചിലർക്കെങ്കിലും അസംതൃപ്തി അനുഭവപ്പെട്ടു. ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിലേക്ക് പ്രവേശിക്കുവാൻ തയ്യാറെടുക്കുന്ന കാലമായിരുന്നു അത്. കുന്നംകുളം സ്വദേശി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ 1814-ൽ തിരുവിതാംകൂർ രാജ്ഞിയുടെയും റസിഡന്റ് കേണൽ മൺറോയുടെയും സഹായത്തോടെ കോട്ടയത്ത് ആരംഭിച്ച പഴയസെമിനാരിയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസമാരംഭിച്ചതോടെ കോട്ടയം പ്രദേശത്ത് പാശ്ചാത്യസംസ്ക്കാരം ഉദയം ചെയ്തു. തിരു-കൊച്ചിയിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം കോട്ടയം പഴയസെമിനാരിയിൽ 1815 മുതൽ ആരംഭിച്ചപ്പോൾ എതിർപ്പുകൾ ധാരാളമുണ്ടായി എങ്കിലും കാലക്രമേണ അനുകൂലികളുടെ എണ്ണം വർദ്ധിക്കുകയാണുണ്ടായത്. സെമിനാരിയിൽ വൈദിക വിദ്യാഭ്യാസത്തിനായിരുന്നു പ്രഥമ പരിഗണന എങ്കിലും ഇംഗ്ലീഷ് വിദ്യാഭ്യാസവും സമാന്തരമായി പ്രോത്സാഹിപ്പിക്കപ്പെട്ടു. സെമിനാരി സ്ഥാപകന്റെ കാലശേഷം മിഷനറിമാർ സെമിനാരിയിൽ താമസമാക്കിയതോടെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് ആവശ്യക്കാർ ഏറെയായി. പുന്നത്ര മാർ ദീവന്നാസ്യോസിന്റെ ഭരണകാലത്ത് മിഷനറിമാരുടെ നേതൃത്വത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയവരിൽ പ്രമുഖരായിരുന്നു ജോർജ്ജ് മാത്തൻ (പിന്നീട് റവ. ഫാദർ), മാത്യൂസ് ശെമ്മാശൻ (പിന്നീട് മാർ അത്താനാസ്യോസ്), ജോർജ്ജ് ആലുംമൂട്ടിൽ (പിൽക്കാലത്ത് ചാവക്കാട് മുൻസിഫ് & മജിസ്ട്രേറ്റ്), കുന്നുംപുറത്ത് കുര്യൻ (പിന്നീട് റൈട്ടർ) മുതലായവർ. ഈ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പശ്ചാത്തലത്തിൽ പ്രൊട്ടസ്റ്റന്റ് ദൈവശാസ്ത്രവും ഇംഗ്ലീഷ് ഭാഷാഭിമുഖ്യവും വർദ്ധിച്ച തോതിൽ പ്രചാരം നേടി. ഈ പ്രബുദ്ധതയുടെ ആവേശം

സൃഷ്ടിച്ച സദ്ഫലങ്ങളിൽ ഒന്നാമത്തേത് ബൈബിളിന്റെ മലയാള പരിഭാഷ ആയിരുന്നു. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും, കായംകുളം പീലി പ്പോസ് റമ്പാനും ചേർന്ന് സുറിയാനിയിൽ നിന്ന് മലയാളത്തിലേക്കു പരിഭാഷ ചെയ്ത നാല് സുവിശേഷങ്ങൾ 1811–ൽ ബോംബെ കൊറിയർ പ്രസിൽ നിന്ന് ക്ലോഡിയസ് ബുക്കാനൻ പ്രസിദ്ധീകരിച്ചു (മൂന്ന് വൈദി കർക്ക് പരിഭാഷയുടെ കാലത്ത് പ്രതിമാസ അലവൻസുകൾ നൽകിയ തായി 'മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ' എന്ന ബുക്കാനന്റെ ഡയറി യിൽ വെളിപ്പെടുത്തിയിട്ടുണ്ട്). 6–ാം മാർത്തോമ്മായുടെ മേലന്വേഷണവും റമ്പാന്മാരുടെ അദ്ധ്വാനവും ആകാം മൂന്ന് വൈദികർക്ക് വേതനം നൽകാൻ പ്രേരിപ്പിച്ച പശ്ചാത്തലം). റമ്പാൻ ബൈബിളിന്റെ ഭാഷ സുന്ദരമല്ല. പക്ഷേ, ദേവാലയത്തിലെ സുവിശേഷവായന അതോടെ സുറിയാനി ഭാഷാ പാണ്ഡിത്യമില്ലാത്ത വൈദികർക്കും മലയാളത്തിൽ നടത്താമെന്നായി. ഇത് ആരാധനയിലെ പങ്കാളിത്തത്തെ അക്ഷരാർത്ഥത്തിൽ തന്നെ ആവേശം കൊള്ളിച്ചു. വീട്ടിൽ നടത്തിവന്ന പ്രതിദിന നമസ്ക്കാരങ്ങളും നോമ്പി ലെയും ഹാശാ ആഴ്ചയിലെയും നമസ്ക്കാരങ്ങളും കുർബാനക്രമവും മലയാളത്തിലേക്ക് വിവർത്തനം ചെയ്യാൻ പല വൈദികരും ധൈര്യപ്പെട്ടു. 'പ്രാർത്ഥനകളും പൊതു ആരാധനകളും മാതൃഭാഷയിൽ' എന്ന മുദ്രാ വാക്യം മലങ്കരസഭയിൽ ആദ്യം ഉയർന്നുകേട്ടത് അക്കാലത്താണ്.

ഇംഗ്ലീഷ് വിദ്യാഭ്യാസം ഒരു ചിന്താപദ്ധതിയെയും സംസ്ക്കാരത്തെയും മലങ്കരസഭയിൽ സംക്രമിപ്പിച്ചു. സുറിയാനി ഭാഷയ്ക്ക് പകരം ആരാധന കളിൽ ഇംഗ്ലീഷ് സ്വാധീനം സ്വാഗതം ചെയ്യപ്പെട്ടു. ഇംഗ്ലീഷ് സംഗീതവും ഹിന്ദുസ്ഥാനി സംഗീതവും മലങ്കരസഭയിൽ പ്രചരിച്ചത് അക്കാലത്താണ്. പാരമ്പര്യങ്ങളെ അടിമുടി പിഴുതെറിയാനുള്ള ആവേശം മലങ്കരസഭയിൽ ധ്രുവീകരണം സുനിശ്ചിതമാക്കി. 1836–ലെ മാവേലിക്കര സുന്നഹദോസിൽ മിഷനറിമാരുടെ അതിർ കവിഞ്ഞ സഭാ പരിഷ്ക്കരണ ഭ്രമത്തിന് തിരിച്ച ടിയുണ്ടായത് ഈ പശ്ചാത്തലത്തിലാണ്. അതോടെ ചർച്ച് മിഷൻ സൊസൈറ്റിയോട് ആഭിമുഖ്യം പുലർത്തിയവർ പുതിയ സഭയായി മാറി. എന്നാൽ നവീകരണത്തിന്റെ വേരുകൾ ആഴത്തിൽ ഇറങ്ങിയിരുന്ന ചർച്ച് മിഷൻ സൊസൈറ്റി സഭയിൽ നിന്ന് പിരിഞ്ഞുപോയെങ്കിലും നവീകര ണാഭിമുഖ്യമുള്ള ഒരു വിഭാഗം ആളുകൾ സഭയിൽ തുടർന്നു. ചേപ്പാട് മാർ ദീവന്നാസ്യോസിന്റെ കാലത്ത് കോട്ടയം പഴയസെമിനാരിയിലെ പാല ക്കുന്നത്ത് ഏബ്രഹാം മല്പാൻ നവീകരണ ചിന്തയുള്ളവരുടെ നേതാ വായി. തക്സായിലെ ചില പ്രധാന ഭാഗങ്ങൾ ഒഴിവാക്കിയും ചിലത് ഭേദ പ്പെടുത്തിയും അവർ പരസ്യാരാധന നടത്തി. വ്യത്യാസപ്പെടുത്തിയ തക്സാ ഉപയോഗിച്ച ആരാധനയെ 'അരക്കുർബ്ബാന' എന്നാണ് അക്കാ ലങ്ങളിൽ വിശേഷിപ്പിച്ചിരുന്നത്. മല്പാനെയും അനുയായികളെയും മുട ക്കിക്കൊണ്ടാണ് മലങ്കര മെത്രാപ്പോലീത്താ ഈ അനധികൃതമായ

ആരാധനാ പരിഷ്ക്കാരത്തോട് പ്രതികരിച്ചത്. ഈ സാഹചര്യത്തിലാണ് മുടക്കപ്പെട്ടവരിൽ ഒരാളായ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ സിറിയയിലേക്ക് പോയി മാർ അത്താനാസ്യോസ് എന്ന പേർ അവകാശപ്പെട്ട് 1843–ൽ കൊച്ചിയിലെത്തുന്നത്. സ്ഥാനമേറ്റതായുള്ള അദ്ദേഹത്തിന്റെ അവകാശവാദം കൃത്രിമമെന്ന് സഭയുടെ ഔദ്യോഗിക വിഭാഗം വിശ്വസിച്ചു. കണ്ടനാട് യോഗത്തിൽ സുസ്ത്താത്തിക്കോൻ വായിക്കാതെ വന്നപ്പോൾ ആ ചിന്ത പ്രബലമായി. എന്നാൽ ഉന്നതമായ മേൽപ്പട്ടസ്ഥാനം കൃത്രിമമായി അവകാശപ്പെടുമെന്ന ചിന്ത കുറെപ്പേർക്ക് അചിന്ത്യവും തന്മൂലം അസ്വീകാര്യവുമായിരുന്നു. അവർ മാർ അത്താനാസ്യോസിനെ തുണച്ചു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തോടും പരിഷ്ക്കരണ ആശയങ്ങളോടുമുള്ള വൈമുഖ്യമാണ് മറുഭാഗത്തിന്റെ നിഷേധാത്മകമായ നിലപാടുകൾക്കാധാരമെന്ന് അവർ കാര്യങ്ങളെ വിലയിരുത്തി. മലങ്കരസഭയിൽ ആവശ്യമായ നവീകരണങ്ങൾ നടപ്പാക്കുന്നതിലായിരുന്നു അവർക്കു താല്പര്യം. സുറിയാനിഭാഷയുടെ അധീശത്വം ഇല്ലായ്മ ചെയ്യുക, മാതൃഭാഷയിൽ ആരാധന ക്രമങ്ങൾ നിർവഹിക്കുക ഇവയായിരുന്നു നവീകരണമെന്ന പദം കൊണ്ട് നവീകരണത്തിന്റെ ആദ്യ തലമുറ അർത്ഥമാക്കിയിരുന്നത്. ഒരർത്ഥത്തിൽ ഒരു ദേശീയബോധത്തിന്റെ പ്രാഥമിക തലമായിരുന്നു അത്. ഈ ചിന്തയെ അനുകൂലിക്കുന്നവരിൽ ഒരാളായിരുന്നു കുന്നുംപുറത്ത് കുര്യൻ റൈട്ടറും. മാത്യൂസ് മാർ അത്താനാസ്യോസ് 1843–ൽ കൊച്ചിയിൽ കപ്പലിറങ്ങുമ്പോൾ ആസ്പിൻവാൾ കമ്പനിയിൽ ഗുമസ്ഥൻ എന്ന നിലയിൽ കുര്യൻ കൊച്ചിയിലുണ്ടായിരുന്നു. കുര്യന് അന്ന് 14 വയസ്സു മാത്രം. സഭാരംഗത്ത് പ്രകടമായ പാദമുദ്രകൾ സ്ഥാപിക്കാൻ പ്രായമാകാത്ത കാലത്തും തന്റെ സഹോദരൻ കോട്ടയം പഴയസെമിനാരിയിലെ മുതൽപിടി ആയതിനാൽ സമുദായകാര്യങ്ങളിൽ കുര്യൻ ആഭിമുഖ്യം പുലർത്തിയിരുന്നു.

മാത്യൂസ് അത്താനാസ്യോസിന്റെ നവീകരണാഭിമുഖ്യവും നവീകരണ പാരമ്പര്യവും മുൻനിർത്തി നൽകിയ പരാതികളെത്തുടർന്ന് യൂയാക്കീം മാർ കൂറിലോസിനെ 1845–ലും സ്തേഫാനോസ് മാർ അത്താനാസ്യോസിനെ 1849–ലും അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിലേക്കയച്ചതും ചേപ്പാട്ട് മെത്രാച്ചൻ തന്റെ സ്ഥാനം രാജിവച്ചതും തൽസ്ഥാനത്തേക്ക് യൂയാക്കീം മാർ കൂറിലോസും മാത്യൂസ് മാർ അത്താനാസ്യോസും അവകാശവാദം ഉന്നയിച്ചതും കുര്യൻ റൈട്ടർ ശ്രദ്ധിച്ചു. വിദേശിയായ കൂറിലോസ് മലങ്കര മെത്രാൻ സ്ഥാനം പ്രാപിക്കുന്നത് ദേശീയബോധമുള്ള കുര്യന് അചിന്ത്യമായിരുന്നു. പഴയസെമിനാരിയിലെ വിദ്യാഭ്യാസകാലത്ത് സൗഹൃദം സ്ഥാപിച്ച പാലക്കുന്നത്തു മെത്രാച്ചൻ ആ സ്ഥാനത്ത് അംഗീകരിക്കപ്പെടുവാനായിരുന്നു കുര്യന് ഉത്സാഹം. അപ്പോഴേക്കും കുര്യൻ കൊച്ചിയിൽ ശ്രദ്ധിക്കപ്പെട്ട ഒരു വ്യാപാരിയായിത്തീർന്നു. കൊച്ചി–

തിരുവിതാംകൂർ രാജാക്കന്മാരുടെയും ദിവാന്മാരുടേയും പ്രീതിക്കു അദ്ദേഹം പാത്രമായിരുന്നു. 1852–ൽ പാലക്കുന്നത്ത് മെത്രാച്ചനെ മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിച്ചുകൊണ്ട് തിരുവിതാംകൂറിലെ രാജാവിന്റെ വിളംബരം പ്രസിദ്ധപ്പെടുത്തിയതിന്റെ അണിയറയിൽ കുര്യൻ റൈട്ടറുടെ കൈയും പ്രവർത്തിച്ചിരുന്നു. അന്ന് അദ്ദേഹത്തിന് 23 വയസ്സു മാത്രം. രാജകീയ വിളംബരം ലഭിച്ചു കഴിഞ്ഞപ്പോൾ മാർ അത്താനാസ്യോസ് ദ്രുതഗതിയിൽ പ്രവർത്തനമേഖലകൾ സജ്ജമാക്കി. നവീകരണവാദികളെയും മറ്റു കക്ഷിക്കാരേയും സമരസപ്പെടുത്തി ഭരണം നടത്തുവാൻ അദ്ദേഹം ആദ്യകാലങ്ങളിൽ ഉദ്യമിച്ചു. ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാരുടേയും കൂരൻ പൗലോസ് (പിന്നീട് കടവിൽ തിരുമേനി) മല്പാന്റെയും സഹകരണത്തോടെ 1853 കുംഭം 2–ന് കോട്ടയം പഴയസെമിനാരിയിൽ ചേർന്ന പള്ളിപ്രതിപുരുഷയോഗം നൂറ്റിയമ്പത് വ്യവസ്ഥകൾ അടങ്ങിയ കോട്ടയം ചട്ടവര്യോലയ്ക്ക് രൂപംനൽകി. ഫലത്തിൽ ആ പടിയോല ഒരു ഭരണഘടനയോ കാനോൻ തന്നെയോ എന്ന വിശേഷണം അർഹിക്കുന്നു. സഭയുടെ മുഴുവൻ പ്രശംസ പിടിച്ചുപറ്റിയ ഒരു സംഭവമായിരുന്നു അത്. കുര്യൻ റൈട്ടർ തുടങ്ങി പുരോഗമനേച്ഛുക്കളായ യുവാക്കളെ ഉന്മേഷം കൊള്ളിച്ച ഒന്നായിരുന്നു ആ കാൽവയ്പ്. അതിലെ ജനാധിപത്യ സമീപനം സ്തുത്യർഹമായിരുന്നു. പഴയസെമിനാരിയിലെ വൈദിക വിദ്യാഭ്യാസം പുനരാരംഭിച്ചതും അതിലെ മല്പാനായി വടക്കൻപറവൂർ ഇടവകയിലെ കൂരൻ (കടവിൽ) പൗലൂസ് മല്പാനെയും സി. പി. പീലിപ്പോസ് മല്പാനെയും നിയമിച്ചതും ഗുണപരമായ വിജയമായിരുന്നു. താൻ നവീകരണ വിഭാഗത്തിന്റെ നേതാവാണെന്ന ആരോപണത്തെയും മലങ്കരസഭ തെക്കൻ താല്പര്യങ്ങളുടെ പ്രതിനിധിയാണെന്നുള്ള വിലയിരുത്തലിനേയും പ്രതിരോധിക്കുവാൻ വടക്കൻപറവൂർ ഇടവകക്കാരൻ ആയ കടവിൽ (കൂരൻ) പൗലൂസ് മല്പാന്റെ സാന്നിധ്യം ഏറെ പ്രയോജനപ്പെട്ടു.

പാലക്കുന്നത്ത് മാർ അത്താനാസ്യോസ് രാജകീയ വിളംബരം സിദ്ധിച്ച ഉടനെ വൈദികസെമിനാരി കൈവശപ്പെടുത്തി എങ്കിലും രാജിവച്ചിരുന്ന മലങ്കര മെത്രാപ്പോലീത്തായെ – ചേപ്പാട്ട് മാർ ദീവന്നാസ്യോസിനെ – തീർത്തും അവഗണിച്ചില്ല. ചേപ്പാട്ട് സ്വന്തം ഇടവകയിൽ താമസിച്ചിരുന്ന അദ്ദേഹത്തെ ആദരവോടെ അദ്ദേഹം വീക്ഷിച്ചു. ശീമയിൽ നിന്ന് വന്ന യൂയാക്കീം കൂറിലോസിനെപ്പോലും ഒരു പരിധിവരെ അദ്ദേഹം ആദരിച്ചു. തിരുവിതാംകൂർ – കൊച്ചി പ്രദേശത്തുനിന്ന് ബഹിഷ്ക്കരിക്കപ്പെട്ട് ബ്രിട്ടീഷ് മലബാറിൽ ചാലശ്ശേരിയിൽ (കുന്നംകുളം–പഴഞ്ഞി ഇടവകകളുടെ സമീപം) ഒരു പള്ളി വച്ച് കഴിഞ്ഞിരുന്ന മാർ കൂറിലോസിന് പിന്നീടുണ്ടായ ബ്രിട്ടീഷ് സർക്കാരിന്റെ ഉത്തരവു മൂലം സഞ്ചാര സ്വാതന്ത്ര്യം ലഭിച്ചിരുന്നു. മലങ്കരസഭയുടെ വടക്കൻ ഇടവകകളിൽ അദ്ദേഹം സ്വതന്ത്രമായി പ്രവേശിച്ചിരുന്നു. ഔദ്യോഗിക വിളംബരത്തിന്റെ പിൻബല

ത്തോടെ ഭരണം നടത്തുന്ന മലങ്കര മെത്രാപ്പോലീത്താ മാർ കൂറിലോസിന്റെ ഇടപെടലുകളെ തടസപ്പെടുത്തിയിരുന്നില്ല (വടക്കൻ ഇടവകകളിൽ മാർ അത്താനാസ്യോസോ തെക്കൻ ഇടവകകളിൽ മാർ കൂറിലോസോ ഇടപെടുകയില്ലെന്ന് അവർ തമ്മിൽ ഒരു രഹസ്യധാരണ ഉണ്ടായിരുന്നോ എന്നുപോലും സഭാചരിത്രകാരന്മാർ അഭ്യൂഹിക്കുവാൻ ഈ നിവർത്തനനയം ഇടയാക്കിയിട്ടുണ്ട്. അന്ത്യോഖ്യാ പാത്രിയർക്കീസ് മാർ അത്താനാസ്യോസിനെ മുടക്കി എന്ന് സഭാചരിത്രത്തിൽ തലങ്ങും വിലങ്ങും പ്രസ്താവനകൾ ഉണ്ടെങ്കിലും പരാതികൾക്കെതിരെ ഒരു അന്വേഷണമോ വിസ്താരമോ മാർ കൂറിലോസ് നടത്തിയതായി അറിവില്ല. മുടക്കുകല്പന മാർ അത്താനാസ്യോസിന് നൽകിയതായും അറിവില്ല. ഇക്കാര്യങ്ങളിൽ നിലനിന്നുപോരുന്ന അവ്യക്തത ഒരു രഹസ്യധാരണയുടെ ഫലമല്ലയോ എന്ന് ചരിത്ര വിദ്യാർത്ഥികൾക്ക് സംശയം ജനിക്കാവുന്നതാണ്. 1876–ൽ പത്രോസ് പാത്രിയർക്കീസിനെ സന്ദർശിക്കുവാനുള്ള അവസരങ്ങളിൽനിന്ന് പാലക്കുന്നത്ത് മാർ അത്താനാസ്യോസ് വിട്ടുനിന്ന പിൽക്കാല സംഭവങ്ങൾ *കണ്ടനാട് ഗ്രന്ഥവരി*യിലൂടെ വെളിപ്പെടുമ്പോൾ മാർ കൂറിലോസിന്റെ നിലപാടിന് ഉത്തരം ലഭിക്കുന്നു. സ്ഥാനമേറ്റിട്ടില്ലാത്ത ഒരാളെ മുടക്കുന്നതെങ്ങനെ? സ്ഥാനമേറ്റിട്ടില്ലെങ്കിലും മെത്രാനെന്ന നിലയിൽ ജനങ്ങളിൽ വലിയൊരു വിഭാഗം അംഗീകരിക്കുകയും പിൽക്കാലത്ത് രാജകീയ അംഗീകാരം നേടുകയും ചെയ്ത മാർ അത്താനാസ്യോസിനോട് യുദ്ധം പ്രഖ്യാപിക്കാതെ തന്നെ, മാർ അത്താനാസ്യോസിന്റെ മെത്രാൻ സ്ഥാനവുമായി ബന്ധപ്പെട്ട അവകാശവാദങ്ങളെ, അന്തോഖ്യൻ പാത്രിയർക്കീസിന്റെ അധീശത്വത്തെ മലങ്കരയിൽ അംഗീകരിപ്പിക്കുവാനുള്ള തന്ത്രമാണോ മാർ കൂറിലോസിന്റെ മൗനത്തിന്റെ പിന്നിലുണ്ടായിരുന്നത് എന്ന് ചരിത്രവിദ്യാർത്ഥികൾക്ക് ന്യായമായും അഭ്യൂഹിക്കുവാൻ കഴിയും. നവീകരണ വിഭാഗവുമായി ഒരു നിയമപ്പോരാട്ടം നടത്തുവാനുള്ള ശക്തി സംഭരണത്തെ പത്രോസ് തൃതീയൻ തടസപ്പെടുത്തിയതും തന്റെ അനുവാദത്തോടെ മുളന്തുരുത്തി സുന്നഹദോസിൽ വച്ച് ദൃഢപ്പെടുത്തിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ പിന്തുണയുള്ള മാനേജിംഗ് കമ്മറ്റിയെ പിരിച്ചുവിട്ടതും അതിന്റെ അദ്ധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ട് നിയമിക്കപ്പെട്ട മലങ്കര മെത്രാപ്പോലീത്തായെ അസ്തവീര്യനാക്കി ശേഷം ആറ് മെത്രാന്മാരിൽ ഒരാളെപ്പോലെ ഒരു ഭദ്രാസന മെത്രാപ്പോലീത്തായുടെ പദവിയിലേക്ക് തരംതാഴ്ത്തിയതും നവീകരണക്കാരോട് വ്യവഹാരം നടത്താതിരിക്കുവാനും തന്റെ കീഴിൽ രണ്ട് കോളനികളെ മലങ്കരസഭയിൽ ശാശ്വതമായി നിലനിർത്തുവാനുമാണോ എന്നും അഭ്യൂഹിക്കാവുന്നതാണ്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് കാലം ചെയ്യുന്നതുവരെയും സെമിനാരി കേസ് ഫയൽ ചെയ്യപ്പെട്ടിരുന്നില്ല എന്നത് ഈ പശ്ചാത്തലത്തിൽ കൂടുതൽ അർത്ഥവത്താ

ണെന്നും വരാവുന്നതാണ്. മാർ അത്താനാസ്യോസിന്റെ സുസ്താത്തിക്കോൻ വായനയെ സംബന്ധിച്ച് കണ്ടനാട് യോഗത്തിലുണ്ടായ ഒളിച്ചുകളിയും പള്ളിക്കര പള്ളിയിൽ വച്ച് അത് മോഷണം പോയി എന്ന് പ്രചരിപ്പിച്ച വ്യാജ കഥയും സെമിനാരിക്കേസിൽ ഹാജരാക്കപ്പെട്ട പകർപ്പ് സ്താത്തിക്കോനും യഥാർത്ഥ സ്താത്തിക്കോൻ മോഷണം പോയി എന്ന കഥയെ പരിഹസിക്കുന്ന മൂന്ന് ജഡ്ജിമാരുടെ പ്രസ്താവങ്ങളും മേൽക്കാണിച്ച നിഗമനങ്ങളെ പിന്താങ്ങുന്നുണ്ട്. ഭാവിയിൽ അത് ചരിത്രഗവേഷണ വിദ്യാർത്ഥികളുടെ ചർച്ചാവിഷയമാകുമെന്നതിന് ഒരു സംശയവുമില്ല).

അക്കാലത്തെ ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്തായുടെ പ്രവർത്തനശൈലിയെപ്പറ്റി ചില നിരീക്ഷണങ്ങൾ ചരിത്രകാരന്മാർ നടത്തിയിട്ടുള്ളത് ഇവിടെ ശ്രദ്ധിക്കാവുന്നതാണ്:

“നവീകരണത്തെ പരസ്യമായി സ്വീകരിക്കാൻ വയ്യ, ഉപേക്ഷിക്കാനും വയ്യ എന്ന മട്ടിലായിരുന്നു മാർ അത്താനാസ്യോസിന്റെ അന്നത്തെ നില. ഈ സന്ദിഗ്ദ്ധഘട്ടത്തെ അതിജീവിക്കുവാൻ അദ്ദേഹം ചില ഉപായങ്ങൾ അവലംബിച്ചു.

സഭയിലെ വൈദികരെ സ്വപക്ഷത്തു ഉറപ്പിച്ച് നിർത്തുകയായിരുന്നു പ്രധാന മാർഗ്ഗം. അതിനായി അദ്ദേഹം രണ്ടു മാർഗ്ഗങ്ങൾ അവലംബിച്ചു. വൈദികർക്ക് ആകർഷകമായ സ്ഥിരവരുമാനം ഉറപ്പു വരുത്തുവാനുള്ള നടപടികൾ സ്വീകരിക്കുകയാണ് ആദ്യം അദ്ദേഹം ചെയ്തത്. ആളുകൾ നല്കിയിരുന്ന ദക്ഷിണയെ മാത്രം ആശ്രയിക്കേണ്ടി വന്നിരുന്ന വൈദികർക്ക് ആദ്യമായി ശമ്പള വ്യവസ്ഥ അദ്ദേഹം ആവിഷ്ക്കരിച്ചു. പള്ളികൾ തോറും സഞ്ചരിച്ച് അദ്ദേഹം ശമ്പളപദ്ധതി നടപ്പിലാക്കി. അതോടൊപ്പം പട്ടക്കാർക്ക് ഇടവകയുടെ ഭരണത്തിൽ നിർണ്ണായക പങ്കാളിത്തം അനുവദിച്ചുകൊണ്ട് ഇടവകകളിലെ ഭരണസംവിധാനം അദ്ദേഹം നവീകരിച്ചു. കൈക്കാരന്മാരുടെ കീഴുദ്യോഗസ്ഥന്മാരെപ്പോലെ അവരെ സദാ പ്രസാദിപ്പിച്ച് കഴിയാൻ വിധിക്കപ്പെട്ടിരുന്ന വൈദികർക്ക് ഇതൊരു ആശ്വാസമായി. വൈദികരുടെ സ്ഥാനത്തിനും പദവിക്കും തിളക്കം വർദ്ധിപ്പിക്കുന്ന ഒരു നടപടിയായിരുന്നു ഇത്. ഇതോടെ വൈദികർക്ക് അദ്ദേഹം ആരാധ്യനായി.

അത്മേനികളെ സ്വപക്ഷത്തു നിർത്തുവാനും അദ്ദേഹം ചില പദ്ധതികൾ ആവിഷ്ക്കരിച്ചു. രാജകീയ കല്പനപ്രകാരം ക്രിസ്ത്യാനികൾ അക്കാലത്തു ക്ഷേത്രങ്ങൾക്കും മറ്റും പ്രതിഫലമില്ലാതെ ഊഴിയവേല ചെയ്യുവാൻ ബാധ്യസ്ഥരായിരുന്നു. ഞായറാഴ്ചകളിലും ഊഴിയവേല നിർബന്ധമായിരുന്നു. ബ്രിട്ടീഷ് റസിഡണ്ടിൽ തനിക്കുള്ള സ്വാധീനം ഉപയോഗിച്ച് ഈ ഊഴിയവേലയും ഞായറാഴ്ച വേലയും അവസാനിപ്പിക്കുന്ന രാജകല്പനകൾ പുറപ്പെടുവിക്കുന്നതിൽ അദ്ദേഹം വിജയിച്ചു. ഇത് അദ്ദേഹത്തെ

സമുദായ മധ്യത്തിൽ ഒരു വീരപുരുഷനാക്കി. സുറിയാനിക്കാരുടെ കേസുകൾ തീർപ്പു കല്പിക്കുന്നതിന് കോടതികൾതോറും സമുദായത്തിലെ കുലീന അംഗങ്ങൾ നിയമിക്കപ്പെട്ടതോടെ അദ്ദേഹത്തിന്റെ താരപരിവേഷം ഇരട്ടിയായി. സർക്കാർ ഉദ്യോഗത്തിലേക്ക് നാട്ടുക്രിസ്ത്യാനികൾ നിയമിക്കപ്പെടാൻ തുടങ്ങിയതോടെ അദ്ദേഹത്തിന്റെ ഔന്നത്യവും പ്രാബല്യവും സാധാരണക്കാർക്കിടയിൽ സമുദായത്തിന്റെ അഭിമാനപ്രതീകമായി.

ദൂരവ്യാപകഫലങ്ങൾ ചെയ്യുന്ന മറ്റൊരു പരിഷ്ക്കാരത്തിന് ഈ അനുകൂല കാലാവസ്ഥയെ അദ്ദേഹം പ്രയോജനപ്പെടുത്തി. അക്കാലത്ത് ആരാധനക്രമങ്ങളൊന്നും മലയാളത്തിൽ പരിഭാഷപ്പെടുത്തിയിരുന്നില്ല. പാരാവാരസമാന വിസ്തൃതമായ സുറിയാനി സഭയുടെ ആരാധനാസാഹിത്യം സുറിയാനിഭാഷയിൽ മാത്രമേ ലഭ്യമായിരുന്നുള്ളു. തൽസമയ വിവർത്തനത്തിലൂടെ ചില ഗദ്യപ്രാർത്ഥനകൾ ഉഭയഭാഷാ പാണ്ഡിത്യമുള്ള ഏതാനും വൈദികർ മലയാളത്തിൽ ചൊല്ലിയിരുന്നുവെങ്കിലും ഭൂരിഭാഗം വൈദികരും മൂലഭാഷയിലെ പ്രാർത്ഥനകൾ വേണ്ടത്ര അർത്ഥഗ്രഹണം കൂടാതെ ചൊല്ലുന്ന പതിവാണ് അന്നുണ്ടായിരുന്നത്. പ്രാർത്ഥനകളെ തെറ്റായി വിവർത്തനം ചെയ്താലും തെറ്റുകൾ വേർതിരിച്ചറിയാൻ കഴിയുമായിരുന്നില്ല. ആരാധന ഹൃദയസ്പൃക്കാകുമാറ് പ്രാദേശിക ഭാഷയിൽ നടത്തുക എന്നത് നവീകരണവാദത്തിന്റെ അംഗീകൃതസിദ്ധാന്തവും നിലപാടും ആയിരുന്നു. ഈ മാതൃഭാഷാ പ്രേമം പുരോഗമനവാദികളായ ഏവർക്കും സ്വീകാര്യമായ ഒരു നിലപാടായിരുന്നു. വിവർത്തനത്തിലൂടെ നവീകരണം നടപ്പിലാക്കുന്നത് എളുപ്പമായിരുന്നു. ഒരു ഉദാഹരണത്തിലൂടെ ഇത് വ്യക്തമാക്കാം.

വി. കുർബാന പരസ്യമായി ആരംഭിക്കുന്നത് 'നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യൂഹാനോനും ഞങ്ങൾക്ക് വേണ്ടി നിന്നോടപേക്ഷിക്കുന്നു. ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ' എന്ന എക്ബാ ചൊല്ലിക്കൊണ്ടാണ്. ഇത് സുറിയാനിയിൽ ചൊല്ലുമ്പോൾ ആളുകൾക്ക് ഗ്രഹിക്കാൻ കഴിയുന്നത് മറിയം, യൂഹാനോൻ എന്നീ രണ്ടു പേരുകൾ മാത്രമാണ്. നവീകരണക്കാർ ഈ പ്രാർത്ഥനയെ 'മറിയാമിൽ നിന്ന് ജനിക്കയും യോഹന്നാനിൽ നിന്ന് മാമ്മൂദീസാ ഏല്ക്കുകയും ചെയ്ത ഞങ്ങൾക്കുള്ള മശീഹാതമ്പുരാനേ, ഞങ്ങളുടെ മേൽ അനുഗ്രഹം ചൊരിയേണമേ' എന്ന് നവീകരിച്ച് വിവർത്തനം ചെയ്തു. നവീകൃത വിവർത്തനത്തിൽ മറിയം, യോഹന്നാൻ എന്നീ പേരുകൾ ഉണ്ട്. അവരെ സംബന്ധിച്ചിടത്തോളം പ്രാർത്ഥനയിൽ വ്യത്യാസമില്ല എന്ന് തന്നെയല്ല സ്വന്തം ഭാഷയിൽ ആരാധന ഹൃദ്യമായിത്തീർന്നു. നവീകരണവാദികൾക്കാണെങ്കിൽ ആ പ്രാർത്ഥനയിലെ നവീകരണക്കാർക്ക് അസ്വീകാര്യമായ മധ്യസ്ഥത നീക്കം ചെയ്യപ്പെട്ടു എന്ന് സന്തോഷവുമായി. ഈ പദ്ധതി ഉന്നതതല

ത്തിൽ നവീകരണക്യാമ്പിൽ സ്വീകാര്യമായി. സാധാരണക്കാരിൽ നവീകരിച്ച പ്രാർത്ഥനകളും ശൈലികളും പ്രചരിപ്പിക്കുവാൻ ഈ വിവർത്തന തന്ത്രം ഫലപ്രദമെന്ന് അവർക്ക് ബോധ്യമായി. ഈ പദ്ധതിപ്രകാരം സുറിയാനിസഭയുടെ സകല പ്രാർത്ഥനക്രമങ്ങളും വിവർത്തനം ചെയ്യുവാൻ തീരമാനമായി. വിവർത്തനത്തെ നവീകരണാനുരൂപമായി വ്യത്യാസപ്പെടുത്തുന്ന കാര്യം ഏതാനും ഉന്നതരുടെ മസ്തിഷ്ക്കത്തിൽ ഒതുങ്ങി നിന്നു. " (ഫാ. ഡോ. ജോസഫ് ചീരൻ, *കടവിൽ വലിയ തിരുമേനി*, പു. 62-64).

ഇപ്രകാരം ആദ്യം വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചത് പ്രതിദിന നമസ്കാരങ്ങളും കുർബ്ബാനക്രമവും ചേർന്ന പുസ്തകമായിരുന്നു. "ഇക്കാലത്ത് പാലക്കുന്നത്ത് മാർ അത്താനാസ്യോസ് കുർബ്ബാനക്രമം ചേർന്ന നമസ്കാരക്രമ പുസ്തകം കോട്ടയത്തുനിന്ന് മലയാളത്തിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. ഏതാനും വർഷങ്ങൾക്കു മുമ്പ് പൗലൂസ് ശെമ്മാശനിൽ നിന്ന് കൈവശപ്പെടുത്തി കൊണ്ടുപോയ വിവർത്തനമാണ് ഇപ്രകാരം പ്രസിദ്ധീകരിക്കപ്പെട്ടത്. പ്രസിദ്ധീകരിച്ചപ്പോൾ അത് നവീകരണത്തിന് യോജിച്ചവിധം തിരുത്തിയിരുന്നു. കൗമ്മായുടെ കൂടെ 'കൃപ നിറഞ്ഞ മറിയമേ' എന്ന അപേക്ഷ എടുത്തുകളഞ്ഞു. കൗമ്മ കഴിഞ്ഞ് മരിച്ചവർക്കായി നടത്തുന്ന ബാലായിയുടെ അപേക്ഷ ഉൾപ്പെടുത്തിയില്ല. അപ്രേമിന്റെ ശയന നമസ്കാരത്തിൽ

'നിന്നെപ്പെറ്റനമ്മയുടെ - നിന്നോടുള്ള അപേക്ഷയാലേ

എനിക്കുള്ള ശയനത്തിന്മേൽ തിന്മപ്പെട്ടവനണയരുതേ' എന്ന മധ്യസ്ഥതയുടെ ഭാഗം താഴെ പറയും പ്രകാരം വ്യത്യാസപ്പെടുത്തി.

'കാരുണ്യ ഉടയവനോട്
നിനക്കുള്ള അപേക്ഷയാലേ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവനണയരുതേ'

മറ്റ് പ്രാർത്ഥന ഭാഗങ്ങളിലും വി. കുർബ്ബാനക്രമത്തിന്റെ ഭാഗങ്ങളിലും നവീകരണ സിദ്ധാന്തങ്ങൾക്കനുകൂലമായി ചില വ്യത്യാസങ്ങൾ വരുത്തിയിരുന്നു" (മേൽപ്പുസ്തകം, പു. 48).

മാതൃഭാഷയിൽ ആരാധനക്രമങ്ങൾ ലഭ്യമായതിൽ സന്തോഷിച്ചവരുടെ കൂട്ടത്തിൽ കുര്യൻ റൈട്ടർ മുൻപന്തിയിൽ ഉണ്ടായിരുന്നു. ഇംഗ്ലീഷ് ഭാഷ ഭാരതത്തിന് നൽകിയ ഏറ്റവും മികച്ച സംഭാവന ദേശീയബോധം ആയിരുന്നുവല്ലോ. ഈ ദേശീയബോധം കുര്യൻ റൈട്ടറിൽ പ്രകടമായിരുന്നു. ദേശീയബോധം തുടിച്ചുനിന്ന പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന പാലക്കുന്നത്തു മെത്രാച്ചനെ അന്നത്തെ യുവനേതൃനിര സഹർഷം സ്വാഗതം ചെയ്തു. കുര്യൻ റൈട്ടർ നവീകരണത്തെ പിന്താങ്ങിയ പശ്ചാത്തലം ഇതായിരുന്നു.

ഇതിനിടയിൽ കൊച്ചിയിലെ വെളിച്ചെണ്ണ വ്യാപാരത്തിലൂടെയും ചാവക്കാട് വെളിച്ചണ്ണ ഉൽപ്പാദനത്തിലൂടെയും ശക്തനായ കുര്യൻ റൈട്ടർ വിവാഹിതനായി. കൊച്ചിയിലും ചാവക്കാടും താമസിച്ചിരുന്നു എങ്കിലും എല്ലാ വാരാന്ത്യത്തിലും അദ്ദേഹം സ്വഭവനത്തിൽ എത്തുമായിരുന്നു. സമയം കിട്ടുമ്പോഴെല്ലാം പഴയസെമിനാരിയിലെത്തി പാലക്കുന്നത്ത് മെത്രാച്ചനോടുള്ള സൗഹൃദം പുതുക്കുവാൻ അദ്ദേഹം മറന്നിരുന്നില്ല. ചാവക്കാട് താമസമാക്കിയ കുര്യൻ റൈട്ടറിൽ നിന്നാണ് പാലൂർ പ്രദേശത്തുള്ളവർ – കുന്നംകുളം പഴഞ്ഞി ഇടവകക്കാർ – പാലക്കുന്നത്ത് മെത്രാച്ചനെപ്പറ്റി ആദ്യം അറിഞ്ഞത്. പാലൂർ പ്രദേശത്തെപ്പറ്റി പാലക്കുന്നത്തു മെത്രാച്ചനും ആദ്യം അറിഞ്ഞത് കുര്യൻ റൈട്ടർ മുഖേന ആയിരുന്നു. രാജകീയ വിളംബരം തനിക്കനുകൂലമായി പ്രസിദ്ധീകരിച്ചതിന്റെ ശേഷം 1853–ലെ ഹാശാ ആഴ്ചയിലെ ശുശ്രൂഷകൾക്കായി മെത്രാപ്പോലീത്താ കുന്നംകുളം – പഴഞ്ഞി ഇടവകകളെ നിശ്ചയിച്ചത് വൻ പ്രതീക്ഷകളോടെ ആയിരുന്നു. രണ്ടു മൂന്ന് മാസക്കാലം കുന്നംകുളം – പഴഞ്ഞി പ്രദേശങ്ങളിൽ താമസിച്ച മെത്രാപ്പോലീത്തായോട് വൈദികരിലും ജനങ്ങളിലും ഒരു വിഭാഗം ആഭിമുഖ്യം പുലർത്തുവാനും ഒരു കാരണം കുര്യൻ റൈട്ടറുടെ ഗ്രാസ്റൂട്ട് തലത്തിലുള്ള പ്രവർത്തനമായിരുന്നു. ചാവക്കാട് ചക്കുംകണ്ടത്തിലെ വിപുലമായ തെങ്ങിൻതോട്ടത്തിലെ വിവിധ പ്രവർത്തനം, കൊപ്രാ തയാറാക്കൽ, വെളിച്ചെണ്ണയുൽപാദനം, പിണ്ണാക്കു വിപണനം, എണ്ണ കയറ്റുമതി, ചകിരി സംഭരണം തുടങ്ങിയ തൊഴിലുകളിൽ നാട്ടുകാരായ അനേകംപേർക്ക് തൊഴിൽ നൽകിയ കുര്യൻ റൈട്ടർ അവസരം കിട്ടുമ്പോഴെല്ലാം തന്റെ വിവിധ ജോലിക്കാരോട് പാലക്കുന്നത്ത് മെത്രാച്ചന്റെ അപദാനങ്ങൾ വർണ്ണിക്കുക പതിവായിരുന്നു.

കുന്നംകുളം – പഴഞ്ഞി ഇടവകകൾ സന്ദർശിക്കുമ്പോഴെല്ലാം മെത്രാപ്പോലീത്താ ചാവക്കാടെത്തി ചക്കുംകണ്ടത്തിൽ കുര്യൻ റൈട്ടറുടെ ബംഗ്ലാവിലെത്തുകയും സൽക്കാര പരിപാടികളിൽ പങ്കുകൊള്ളുകയും ചെയ്തിരുന്നു.

ഇപ്രകാരം നവീകരണ മെത്രാന് കുന്നംകുളം – പഴഞ്ഞി ഭാഗങ്ങളിൽ അനുയായികൾ ഉടലെടുത്ത കാലത്താണ് തൊഴിയൂരിലെ വ്യവഹാരം നടന്നത്. വ്യവഹാരത്തിൽ നവീകരണ മെത്രാനെ വിജയിപ്പിക്കുവാൻ ആളും അർത്ഥവും നൽകി കുര്യൻ റൈട്ടർ സഹായിച്ചത് മെത്രാച്ചന്റെ നവോത്ഥാന സംരംഭങ്ങൾക്കുള്ള പിന്തുണ എന്ന നിലയിലായിരുന്നു. വാദിയായ വിദേശീയ മെത്രാൻ വ്യവഹാരത്തിൽ പരാജയപ്പെടേണ്ടത് ദേശീയവാദിയായ കുര്യൻ റൈട്ടറുടെ കാഴ്ചപ്പാടിൽ അനിവാര്യമായിരുന്നു.

തൊഴിയൂർ വ്യവഹാരം കൊണ്ട് രണ്ട് ലക്ഷ്യങ്ങൾ കുര്യൻ റൈട്ടർ

നേടി. 1. മലങ്കരസഭയിന്മേൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ഉന്നയിച്ച അവകാശവാദങ്ങൾ കോടതിയിൽ തിരസ്കരിക്കപ്പെട്ടു. 2. നവീകരണ മെത്രാൻ ആലത്തൂർ ജോസഫ് കശ്ശീശായ്ക്ക് നൽകിയ മെത്രാൻസ്ഥാനം കോടതികൾ അംഗീകരിച്ചു.

ഈ അംഗീകാരങ്ങൾ പ്രയോജനപ്പെടുത്തി മലങ്കരസഭയിൽ ഭാവി കാര്യങ്ങൾ ക്രമപ്പെടുത്തണമെന്ന് കുര്യൻ റൈട്ടർക്ക് അതിയായ ആഗ്രഹം ഉണ്ടായിരുന്നു. ആ കാര്യങ്ങൾക്ക് ശാശ്വതമായ പരിഹാരം ഉണ്ടായാലേ മലങ്കരസഭ അഭിവൃദ്ധിപ്പെടൂ എന്ന കാര്യം ഉറപ്പായി. മേല്പ്പട്ടക്കാരെ വാഴിക്കുവാൻ ഭാവിയിൽ മലങ്കരസഭ സിറിയൻ സഭയെ ആശ്രയിച്ചു കൂടാ എന്നതായിരുന്നു അതിലൊന്ന്. മലങ്കരസഭയുടെ സ്വയംനിർണ്ണയാവകാശത്തിന് മേല്പ്പട്ടക്കാരെ ഇവിടെ വാഴിക്കുന്നത് അപരിത്യാജ്യമായി കുര്യൻ റൈട്ടർക്കും മറ്റ് അത്മായ നേതാക്കൾക്കും ബോധ്യമായി. രണ്ടാമത്തെ കാര്യം ആഭ്യന്തര ഭരണം മെത്രാപ്പോലീത്തായിൽ മാത്രം നിക്ഷിപ്തമായിരിക്കാതെ വൈദികരും അവൈദികരുമായ അംഗങ്ങൾ അടങ്ങിയ ഒരു സമിതിയിലേക്ക് വികേന്ദ്രീകരിക്കപ്പെടണം എന്നായിരുന്നു. യൂയാക്കീം കൂറിലോസിന്റെ കക്ഷിക്കാർ പുതിയ ഒരു മെത്രാനെ വാഴിക്കാൻ അന്ത്യോഖ്യയുടെ സഹായം തേടുന്ന സമയമായതിനാൽ മലങ്കരയുടെ സ്വയംനിർണ്ണയാധികാരം ഉറപ്പു വരുത്തുവാൻ വൈകിക്കൂടാ എന്ന ഒരു ഉൾബോധം സഭയെ നയിച്ചിരുന്നു. അപ്പോഴേക്കും നവീകരണ മെത്രാനോട് യോജിച്ച് നിന്നിരുന്ന ഇടവഴിക്കൽ പീലിപ്പോസച്ചനെപ്പോലുള്ള ചില പ്രഗത്ഭ വൈദികരും അങ്കമാലി തുടങ്ങിയ ചില ഇടവകകളും നവീകരണ മെത്രാനെ കൈവിട്ടു കഴിഞ്ഞിരുന്നു. മേല്പറഞ്ഞ രണ്ടു കാര്യങ്ങൾക്ക് വ്യക്തത വരുത്താതെ കാര്യങ്ങൾ മുമ്പോട്ട് പോകുന്നത് പന്തിയല്ലെന്ന് മുൻനിര നേതാവായ കുര്യൻ റൈട്ടർക്കും അഭിപ്രായം ഉണ്ടായിരുന്നു. പ്രത്യേകിച്ചും വട്ടിപ്പണത്തിന്റെ പലിശയും കൊച്ചിൻ അവാർഡ് പ്രകാരമുള്ള പൂർവ്വിക സ്വത്തും വിനിയോഗം ചെയ്യുവാൻ സമുദായത്തിന്റെ മുഴുവൻ ആലോചനയും നിശ്ചയവും ആവശ്യമാണെന്ന സാഹചര്യവും അപ്പോൾ ഉണ്ടായിരുന്നു. നേതൃഹിതപ്രകാരം 1870 മകരം 6-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് ഒരു പള്ളിപ്രതിപുരുഷയോഗം പാലക്കുന്നത്ത് വലിയ മെത്രാൻ വിളിച്ചുകൂട്ടി. മേല്പട്ടക്കാരും പട്ടക്കാരും ജനങ്ങളും അടങ്ങിയ ഒരു "ആലോചനക്കൂട്ടം" തെരഞ്ഞെടുക്കപ്പെടണമെന്നും സമുദായം വക പണം വൈദിക വിദ്യാഭ്യാസത്തിനും സമുദായത്തിന്റെ പൊതു അഭിവൃദ്ധിക്കുമായി ചെലവഴിക്കപ്പെടണമെന്നും ആലോചനക്കൂട്ടത്തിന്റെ സമ്മത പത്രത്തിന്റെ ബലത്തിൽ മെത്രാപ്പോലീത്തായും നിശ്ചയിക്കപ്പെട്ട ജാമ്യക്കാരും കൂട്ടായി ചേർന്ന് സർക്കാരിൽ നിന്ന് പണം സ്വീകരിക്കണമെന്നും സെമിനാരി ഉൾപ്പെടെ സമുദായത്തിന്റെ കണക്ക് ആലോചനക്കൂട്ടം അടയാളപ്പെടുത്തി അച്ചടിപ്പിച്ച് പള്ളികൾക്ക് ആയച്ചുകൊടുക്കണമെന്നും അന്ന്

തീരുമാനിക്കപ്പെട്ടു. യോഗത്തിന്റെ 10 നിശ്ചയങ്ങളിലും ആലോചനക്കൂട്ടത്തിന്റെ നിർണ്ണായകമായ നേതൃസ്ഥാനം ആവർത്തിച്ച് വ്യക്തമാക്കിയിരുന്നു. ആലോചനക്കൂട്ടത്തിൽ താഴെ പറയുന്നവർ ആയിരുന്നു അംഗങ്ങൾ.

തലവൻ: തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ.
വേങ്കടത്തു മത്തായി കത്തനാർ (മണർകാട്)
പുത്തൻവീട്ടിൽ പീലിപ്പോസ് കത്തനാർ (ചേപ്പാട്)
കരോട്ട് ശെമവൂൻ കോറി (കണ്ടനാട്)
കടവിൽ തോമ്മാ കത്തനാർ (കല്ലിശ്ശേരി)
പടിഞ്ഞാറേകുറ്റ് ഗീവറുഗീസ് കത്തനാർ (പുതുപ്പള്ളി)
കുറ്റിക്കാട്ടിൽ ഗീവറുഗീസ് കത്തനാർ (കരിങ്ങാശ്ര)
കുറിച്ചിയത്തു മത്തായി കത്തനാർ (നിരണം)
ചെറുകര പീലിപ്പോസ് മല്പാൻ (സെമിനാരി, അയിരൂർ)
കൂരൻ പൗലോസ് മല്പാൻ (സെമിനാരി, വടക്കൻപറവൂർ)
പുന്നത്ര അലക്സന്ത്രയോസ് കത്തനാർ (ചാണ്ടപ്പിള്ള) കോട്ടയം - ജാമ്യക്കാരൻ.
ഇലഞ്ഞിക്കൽ ചാക്കോ (നിരണം)
പോളച്ചിറക്കൽ ഉമ്മൻ (പുതിയകാവ്)
തുകലൻ പൗലോസ് (കണ്ടനാട്)
കൊച്ചുപുരയ്ക്കൽ ഉതുപ്പ് (കോട്ടയം) മുതല്പിടി
പനംപുന്നയിൽ ഇട്ടി ചെറിയ (കോട്ടയം)
കോട്ടൂരേടത്ത് മാമ്മൻ (ചെങ്ങന്നൂർ)
വലിയെടത്തിൽ പീലിപ്പോസ് (പുതുപ്പള്ളി)
കുന്നംപുറത്തു ഉലഹന്നാൻ (കോട്ടയം സെമിനാരി മുതൽപിടി).

(*കണ്ടനാട് ഗ്രന്ഥവരി*, ശെമവൂൻ മാർ ദീവന്നാസ്യോസ്, വ്യാഖ്യാനം: ഫാ. ഡോ. ജോസഫ് ചീരൻ, പു. 159).

മേൽപ്പറഞ്ഞ ആലോചനക്കൂട്ടം 1870 മിഥുനം 22-ന് സെമിനാരിയിൽ ക്കൂടി സഭാഭരണം സംബന്ധിച്ച് 20 തീരുമാനങ്ങൾ സ്വീകരിച്ചു. അതോടെ സഭാഭരണത്തിലെ സുതാര്യതയും അത്മായ - വൈദിക പങ്കാളിത്തവും സഭയിൽ സ്വീകാര്യമായി. തന്റെ സഹോദരൻ കുന്നുംപുറത്തു ഉലഹന്നാൻ സിമ്മനാരി മുതൽപിടി എന്ന നിലയിൽ ആലോചനകൂട്ടത്തിലുണ്ടായിരുന്നതിനാൽ യഥാസമയം കാര്യങ്ങൾ ഗ്രഹിക്കുവാൻ കുര്യൻ റൈട്ടർക്ക് കഴിയുമായിരുന്നു.

ആലോചനക്കൂട്ടം രൂപീകരിക്കുന്നതിന് മുമ്പ് മെത്രാൻ വാഴ്ച മലങ്കരയിൽ നടക്കുന്ന ക്രമീകരണം ഉറപ്പുവരുത്തുവാൻ കുര്യൻ റൈട്ടർ ഉദ്യമിച്ചു. തൊഴിയൂരിൽ മെത്രാനെ വഴിച്ചതുപോലെ മലങ്കരമെത്രാന്റെ

പിൻഗാമിയെ വാഴിച്ച് അക്കാര്യം സ്ഥിരപ്പെടുത്തുവാൻ കുര്യൻ റൈട്ടർ മെത്രാപ്പോലീത്തായെ പ്രേരിപ്പിച്ചു. പിൻഗാമിയായ പുതിയ മെത്രാനും തൊഴിയൂരിലെ മെത്രാനും ചേർന്ന് മലങ്കര മെത്രാപ്പോലീത്തായെ ഇന്ത്യൻ സഭയുടെ പാത്രിയർക്കീസ് ആയി വാഴിക്കണമെന്നും കുര്യൻ റൈട്ടർ അഭിലഷിച്ചു. സ്വയംഭരണാവകാശത്തിന് സഭാധ്യക്ഷനായി ഒരു പാത്രിയർക്കീസ് അപരിത്യാജ്യനാണ് എന്ന ചിന്തയിലാണ് ഈ ആശയം പുരോഗമിച്ചത്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന് ഈ ആശയങ്ങൾ സ്വീകാര്യമായി തോന്നി. *കണ്ടനാട് ഗ്രന്ഥവരി* കാര്യങ്ങൾ വിവരിക്കുന്നതിങ്ങനെ:

“മിശിഹാ കാലം 1868-ക്ക് കൊല്ലം 1043-ാം ആണ്ട് ഇടവ മാസം 9-ാം തീയതി വ്യാഴാഴ്ച 40-ാം പെരുന്നാൾക്ക് കോട്ടയത്ത് സെമിനാരി പള്ളിയിൽ വച്ച് പാലക്കുന്നത്ത് അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ചിറ്റപ്പന്റെ മകൻ തോമസ് എന്ന കശ്ശീശായ്ക്ക് മെത്രാപ്പോലീത്താ റമ്പ സുഖം കൊടുത്തു. ഈ കശ്ശീശാ ഉദ്ദേശം 10 സംവത്സരമായി കത്തനാരു പട്ടമേറ്റിട്ട്. ഇതുവരെ ശുദ്ധമാന കുർബാന അണയ്ക്ക ഉണ്ടായിട്ടില്ല. അപ്പൻ മല്പാനച്ചൻ ചൊല്ലിയപ്രകാരം പാതി കുർബാന ആയിട്ടല്ലാതെ ചൊല്ലുന്നതല്ല എന്നുള്ള വ്രതത്തോടു ആകുന്നു ഇതു വരെ നിന്നത്. റമ്പ സുഖം ഏറ്റതിന്റെ ശേഷം 4-ാം ദിവസി ഞായറാഴ്ച സുറിയാനിക്കാരുടെ മര്യാദ പ്രകാരം കുർബാന ചൊല്ലി എന്നു കേട്ടു. പിന്നീട് ഈ മാസം 19-ന് ഞായറാഴ്ച 50-ാം പെരുന്നാൾ ദിവസം മേൽപറഞ്ഞ അത്താനാസ്യോസ് മെത്രാപ്പോലീത്തായും അദ്ദേഹം വാഴിച്ച് അഞ്ഞൂര് പള്ളിയിൽ ഇരുത്തിയിരുന്ന ആലത്തൂർകാരൻ കൂറിലോസ് മെത്രാപ്പോലീത്തായും കൂടി മേൽപറഞ്ഞ പള്ളിയിൽ വച്ചു തന്നെ മെത്രാന്റെ സ്ഥാനം കൊടുത്തു. ഈ സ്ഥാനം കൊടുക്കുന്ന സമയം മാർ കൂറിലോസ് ബാവാ പള്ളിക്കര പള്ളിയിലും പുലിക്കോട്ട് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കൊച്ചി കോട്ടയിൽ പള്ളിയിലും ആയിരുന്നു. ഇവരാരെയും അറിയിക്കാതെയും വടക്കേ ദിക്കിലുള്ള പള്ളിക്കാരെ തിര്യപ്പെടുത്താതെയും അത്രേ മെത്രാനെ വാഴിച്ചിരിക്കുന്നത്. തെക്കേ ദിക്കിലുള്ളതിൽ ഏതാനും പള്ളിക്കാരെ അറിയിച്ചാകുന്നു എന്നു കേട്ടിരിക്കുന്നു. സ്ഥാനമേറ്റിരിക്കുന്ന തോമസ് മെത്രാന്റെ സ്ഥാനപ്പേര് അത്താനാസിയോസ് എന്നു തന്നെ ആകുന്നു. വലിയ അത്താനാസിയോസ് മെത്രാൻ 1042-ാം ആണ്ടു മുതൽ പാത്രിയർക്കീസ് എന്നു പറഞ്ഞ് സകല എഴുത്തുകൾക്കും ചെമപ്പ് മുദ്ര കുത്തി വരുന്നത് കൂടാതെ അഞ്ഞൂരെ ദേഹവും അനന്തരവൻ പുതിയ മെത്രാനും കൂടി വലിയ മെത്രാപ്പോലീത്തായെ പാത്രിയർക്കീസായിട്ട് വാഴിപ്പാൻ പോകുന്നു എന്നു ശ്രുതി” (പു. 125, 126).

പുതിയ മെത്രാനെ വാഴിക്കണമെന്നതിനോട് കുര്യൻ റൈട്ടർക്ക് താല്പ

ര്യമായിരുന്നെങ്കിലും അതിലെ രഹസ്യ സ്വഭാവം കുര്യൻ റൈട്ടറെ ക്ഷോഭിപ്പിച്ചു. ഒരു തെരഞ്ഞെടുപ്പിന്റെ പിൻബലത്തോടെ പുതിയ മെത്രാൻ സ്ഥാനാർത്ഥിക്ക് സഭയുടെ അംഗീകാരം ലഭിച്ചിരിക്കണം എന്നായിരുന്നു റൈട്ടറുടെ അഭിപ്രായം. ആ അഭിപ്രായം വലിയ മെത്രാച്ചൻ അവഗണിച്ചു. പുതിയ മെത്രാന്റെ സ്ഥാനവസ്ത്രങ്ങൾ കുര്യൻ റൈട്ടറുടെ ചുമതലയിലാണ് തയ്യാറാക്കാൻ ക്രമീകരിച്ചത്. സ്ഥാനാഭിഷേക സമയമായിട്ടും സ്ഥാനവസ്ത്രങ്ങൾ എത്തിയില്ല. എല്ലാവരും പരിഭ്രമിച്ചു. കുര്യൻ റൈട്ടറുടെ ക്ഷോഭവും വിയോജിപ്പും ഇക്കാര്യത്തിൽ പ്രതിഫലിക്കുമോ എന്ന് അനേകരും ഭയപ്പെട്ടു. എന്നാൽ കുര്യൻ റൈട്ടറുടെ സ്വഭാവം കൃത്യമായി അറിയാമായിരുന്ന വലിയ മെത്രാപ്പോലീത്തായ്ക്ക് ഒരു പരിഭ്രമവും ഉണ്ടായില്ല. "കുര്യൻ വാക്കു പാലിക്കുക തന്നെ ചെയ്യും." അദ്ദേഹം ആവർത്തിച്ച് പറഞ്ഞ് എല്ലാവരുടെയും ഭയാശങ്കകൾ മാറ്റി. ഒടുവിൽ ഏവരുടെയും ആശങ്കകൾ നീങ്ങി. കുര്യൻ റൈട്ടർ സ്ഥാനവസ്ത്രങ്ങളുമായി സമയത്തു തന്നെ വന്നുചേർന്നു.

ഏതായാലും നവീകരണകക്ഷിയുടെ നേതൃനിരയിൽ ഈ അസംതൃപ്തി നിലനിന്നു. ഉള്ളിൽ പ്രതിഷേധം തിരതല്ലി എങ്കിലും കുര്യൻ റൈട്ടർ രോഷം നിയന്ത്രിക്കുക തന്നെ ചെയ്തു. ദേശാഭിമാനിയും ജനാധിപത്യവാദിയുമായ തന്റെ അഭിപ്രായങ്ങൾക്ക് പരിഗണന വേണ്ടത്ര കിട്ടുന്നില്ലെന്ന തോന്നൽ ആദ്യമായി പ്രബലപ്പെടുവാൻ ഈ സംഗതി ഇടയാക്കി. ഇതിനെ ബലപ്പെടുത്തുന്ന മറ്റു ചില സംഭവങ്ങളും ഏറെത്താമസിക്കാതെ സമുദായത്തിൽ പ്രത്യക്ഷപ്പെടുവാൻ തുടങ്ങി. 1028 കുംഭം 2-ന് കോട്ടയം പഴയസെമിനാരിയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗം ഒരു ചട്ടവര്യോലയ്ക്ക് രൂപംനൽകിയതായി പ്രസ്താവിച്ചിരുന്നുവല്ലോ. കുത്തഴിഞ്ഞ് കിടന്ന സമുദായത്തിന്റെ എല്ലാ പ്രവർത്തന മേഖലകളിലും അച്ചടക്കം പാലിക്കുവാൻ ഭാവനാപൂർവ്വം തയ്യാറാക്കിയതായിരുന്നു കോട്ടയം ചട്ടവര്യോല. എല്ലാവർക്കും ബാധകമായ നിയമങ്ങൾ അതിലുണ്ടായിരുന്നു. എന്നാൽ മെത്രാനെ ബാധിക്കുന്ന നിയമങ്ങളിൽ അച്ചടക്കം പാലിക്കുവാൻ മെത്രാപ്പോലീത്താ വിസമ്മതിച്ചു. 1809 ചിങ്ങം 1-ന് കണ്ടനാട് ചേർന്ന പള്ളിപ്രതിപുരുഷയോഗത്തിൽ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെയും കായംകുളം പീലിപ്പോസ് റമ്പാന്റെയും മുഖ്യ നേതൃത്വത്തിൽ അവതരിപ്പിച്ച് പാസ്സാക്കിയ കണ്ടനാട് പടിയോലയിലെ നിശ്ചയങ്ങൾക്ക് വഴിപ്പെടുവാൻ 8-ാം മാർത്തോമ്മാ വിസമ്മതിച്ച ചരിത്രം 1853-ൽ ആവർത്തിക്കുകയായിരുന്നു. ഇടവകതലത്തിലെ ഭരണക്രമീകരണങ്ങൾ ചട്ടവര്യോലയനുസരിച്ച് നടത്തുവാൻ മെത്രാപ്പോലീത്തായ്ക്ക് ഉത്സാഹമായിരുന്നുവെങ്കിലും പട്ടംകൊട, ഇടവക സന്ദർശനം എന്നീ കാര്യങ്ങളിൽ മെത്രാപ്പോലീത്തായെ ബാധിക്കുന്ന വകുപ്പുകൾ നടപ്പാക്കുവാൻ മെത്രാപ്പോലീത്താ ഇഷ്ടപ്പെട്ടില്ല. *കണ്ടനാട് ഗ്രന്ഥവരി*യിൽ കരോട്ടുവീട്ടിൽ

ശെമവൂൻ മാർ ദീവന്നാസ്യോസ് ആ ദൗർഭാഗ്യകരമായ സംഭവങ്ങളെ ഇപ്രകാരം നിരീക്ഷിച്ചിരിക്കുന്നു:

"ഇതുപ്രകാരം പള്ളിക്കാർ സമ്മതിച്ച് പിരിഞ്ഞതിന്റെ ശേഷം ചില പള്ളികളിലേക്ക് വികാരി നിശ്ചയിച്ച് കല്പന എഴുതി എങ്കിലും നിയമ പ്രകാരം പട്ടംകൊട മുതലായത് മെത്രാൻ ചെയ്യാതെ ബോധിച്ചപ്രകാരം കൊടുക്കയാൽ പിന്നീട് പള്ളിക്കാർ നടക്കുകയും നടക്കുന്നതിന് മെത്രാൻ നിർബന്ധിക്കുകയും ചെയ്തില്ല" (പു. 78).

അതായിരുന്നു പാലക്കുന്നത്ത് വലിയ മെത്രാച്ചൻ. താൻ എല്ലാ നിയ മങ്ങൾക്കും അതീതനാണെന്നും ഒരു നിയമവും തനിക്കു ബാധകമല്ലെ ന്നുമുള്ള എപ്പിസ്കോപ്പൽ അഹന്ത അദ്ദേഹത്തെ അടിമുടി ഗ്രസിച്ചിരുന്നു. ആദ്യകാലങ്ങളിൽ അത് പ്രകടമായിരുന്നില്ല. എന്നാൽ രാജകീയ വിളം ബരം തനിക്കനുകൂലമായി പ്രസിദ്ധീകരിക്കപ്പെടുകയും വട്ടിപ്പണത്തിന്റെ പലിശയും മറ്റും ലഭിക്കുകയും ചെയ്തതോടെ ആ അഹന്തകൾ മറനീക്കി പുറത്തുവന്നു. ആരുടെയും ആലോചനകൾ തനിക്കാവശ്യമില്ല എന്ന ധാർഷ്ട്യം അദ്ദേഹത്തിന്റെ ഓരോ നടപടിയിലും ദൃശ്യമായിരുന്നു. സമുദായം സംബന്ധിച്ച ഓരോ പ്രവർത്തനങ്ങളിൽ ഇത് ക്രമേണ പ്രകട മാവുക തന്നെ ചെയ്തു. ആലോചനക്കൂട്ടത്തിന്റെ തലവനായി പുതിയ മെത്രാനെ നിയമിച്ചതിലും ഈ അഹന്ത പ്രകടമായിരുന്നു. ആലോചന ക്കൂട്ടം എന്ത് തീരുമാനിച്ചാലും അത് ആവശ്യമെങ്കിൽ വീറ്റോ ചെയ്യാനുള്ള പരമാധികാരി എന്ന നിലയിലാണ് അദ്ദേഹം ആലോചനക്കൂട്ടത്തിന്റെ അധ്യക്ഷ പദവി ജൂണിയർ മെത്രാനെ ഏല്പിച്ചത്. ആലോചനക്കൂട്ടം യഥാ വിധി പ്രവർത്തിച്ചത് ഒരു വർഷം മാത്രം. ആദ്യ വർഷത്തെ വരവ് ചെലവ് കണക്കുകൾ നിയമപ്രകാരം ആലോചനക്കൂട്ടത്തിൽ ചർച്ച ചെയ്തു അംഗീ കരിച്ച് എല്ലാ പള്ളികൾക്കും 1871 ഇടവ മാസത്തിൽ അയച്ചുകൊടുത്തു. ആലോചനക്കൂട്ടത്തിന്റെ ശേഷം പുരോഗതി ആലോചനകൂട്ടത്തിലെ ഒരു പ്രമുഖാംഗവും കണ്ടനാട് പള്ളി വികാരിയും പില്ക്കാല മെത്രാനുമായ കരോട്ടുവീട്ടിൽ ശെമവൂൻ കോറി നീരിക്ഷിക്കുന്നത് ഇപ്രകാരം: "പാലക്കുന്നത്ത് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ സിമ്മനാരി എടപെട്ട് നിശ്ചയിച്ചപ്രകാരമുള്ള ആലോചനക്കൂട്ടവും മറ്റും 1047-ാമാണ്ട് ഉണ്ടായിട്ടില്ല. സിമ്മനാരിയിൽ മുൻ നിശ്ചയിച്ചപ്രകാരമുള്ള പഠിത്തം മാത്രം നടന്നു വരുന്നു" (*കണ്ടനാട് ഗ്രന്ഥവരി,* പു. 186).

അതോടെ ആലോചനക്കൂട്ടം ഫലത്തിൽ നിഷ്ക്രിയമായി. അതിന്റെ പ്രവർത്തകർ നിരാശരുമായി. കൊച്ചിൻ അവാർഡ് പ്രകാരം ലഭിച്ച 35000 രൂപായുടെ പലിശയും വട്ടിപ്പണത്തിന്റെ പലിശയും എപ്രകാരം ചെലവ ഴിക്കപ്പെടുന്നു എന്ന് പിന്നീട് സമുദായ പ്രതിനിധികൾ അറിഞ്ഞിട്ടില്ല. ക്രമവിരുദ്ധമായ ഈ നിയമലംഘനത്തെ സമുദായാഭിമാനിയും

ജനാധിപത്യ വിശ്വാസിയും ആയ കുര്യൻ റൈട്ടർക്ക് സഹിക്കാനായില്ല. തന്റെ അദ്ധ്വാനവും സ്വാധീനവും പണവും ചെലവഴിക്കപ്പെട്ടത് ഒരു സ്വേച്ഛാധിപതിയുടെ സാമ്രാജ്യ സ്ഥാപനത്തിനായിരുന്നുവോ എന്നുപോലും അദ്ദേഹം വേദനയോടെ ചിന്തിച്ചു. അതോടെ മെത്രാന്മാരുടെ ഏകനായക ശക്തിക്കെതിരെ അതിശക്തമായ പ്രചാരവേല ചെയ്യുവാൻ കുര്യൻ റൈട്ടർ ശ്രമിച്ചു. ആയിടെയാണ് തന്റെ എല്ലാ അധികാര പ്രമത്തതകൾക്കും മകുടം വക്കുമാറ് ആരുടെയും ആലോചന കൂടാതെ വലിയ മെത്രാച്ചൻ ഒരു വിൽപ്പത്രം എഴുതിയത്. വിൽപ്പത്രം മുഖേന തന്റെ അനന്തരാവകാശിയും സമുദായത്തിന്റെ പരമാധികാരിയും ആയി ജൂനിയർ മെത്രാനെ അദ്ദേഹം നിയമിച്ചിരുന്നു. ഇത്രയും ആയപ്പോഴേക്കും കുര്യൻ റൈട്ടറുടെ എല്ലാ നിയന്ത്രണങ്ങളും തകർന്നു. നഗ്നമായ നിയമലംഘനത്തിനെതിരെ ആഞ്ഞടിക്കുവാൻ അദ്ദേഹം അവസരം പാർത്തുകൊണ്ടിരുന്നു.

ഈ വിഷാദഘട്ടത്തെ കുര്യൻ റൈട്ടറുടെ പൗത്രൻ ഒരപ്രകാശിത ചരിത്രഗ്രന്ഥത്തിൽ ഇപ്രകാരം വിലയിരുത്തുന്നു: "അക്കാലത്ത്, പരേതനായ കുര്യൻ റൈട്ടർ മാർ അത്താനാസ്യോസിന്റെ ദുർഭരണം കൊണ്ട് അദ്ദേഹവുമായി കുറേശ്ശ അകലാൻ തുടങ്ങി. ചെറിയപള്ളി (കുര്യൻ റൈട്ടറുടെ ഇടവക പള്ളി) പുന്നത്ര താഴത്ത് ചാണ്ടപ്പിള്ള കത്തനാരുടെ കൈവശം ആയിരുന്നു. അദ്ദേഹം മാത്യൂസ് മാർ അത്താനാസ്യോസിന്റെ കൂട്ടു ട്രസ്റ്റികളിൽ ഒരാളും ആയിരുന്നു. ഏതാനും ഇടവകക്കാർ തിരിഞ്ഞ് കോട്ടയത്ത് പുത്തൻപള്ളി പണിയിക്കാൻ തുടങ്ങിയത് ഈ കാലത്ത് 1042-ൽ (1867) ആയിരുന്നു. ഇതിന്റെ പണി 1043-ൽ (1868) തീർന്നു. ഈ പള്ളി പണിയാൻ കുര്യൻ റൈട്ടർ അവർകൾ വേണ്ട ധനസഹായം ചെയ്തിരുന്നു. .... ഒരു ദിവസം കോട്ടയത്ത് കുര്യൻ റൈട്ടർ, തന്റെ പൂർവ്വഗൃഹത്തിൽ വന്നപ്പോൾ, സെമിനാരിയുടെ ചില വിശേഷങ്ങളുടെ കൂട്ടത്തിൽ, രണ്ടുമൂന്ന് ആളുകളെ സെമിനാരിയുടെ തൂണിൽ കെട്ടി മെത്രാപ്പോലീത്തായുടെ ആളുകളെക്കൊണ്ട് കഠിനമായി അടിപ്പിച്ചത് അറിഞ്ഞു."

അക്കാലത്ത് കോട്ടയം പഴയസെമിനാരിയിൽ മല്പാനായിരുന്ന കടവിൽ (കൂരൻ) പൗലൂസ് മല്പാന്റെ ജീവചരിത്രത്തിൽ മറ്റൊരു സംഭവം ഇപ്രകാരം വിവരിച്ചിരിക്കുന്നു: "ഒരു ദിവസം സന്ധ്യാസമയം മല്പാനും ശിഷ്യന്മാരായ ശെമ്മാശന്മാരും സിമ്മനാരിപ്പള്ളിയിൽ പതിവ്പ്രകാരമുള്ള പ്രാർത്ഥന ശുശ്രൂഷ നടത്തിക്കൊണ്ടിരിക്കുമ്പോൾ മാത്യൂസ് അത്താനാസ്യോസ് സാവധാനത്തിൽ നടന്ന് പ്രാർത്ഥിക്കുന്നവരുടെ പിന്നിൽ വന്ന് കൈകൊട്ടിക്കൊണ്ട് ഉറച്ച ശബ്ദത്തിൽ വള്ളപ്പാട്ട് പാടുകയും പ്രാർത്ഥിക്കുന്നവരെ അസഭ്യവാക്കുകൾ പറകയും ചെയ്തു. മദ്യപാനം കൊണ്ട് ബുദ്ധി മറഞ്ഞിരുന്ന ആളിനോട് അപ്പോൾ വല്ലതും പറഞ്ഞാൽ വെട്ടാൻ

വരുന്ന കന്നിനോട് വേദം ഓതുന്നതു പോലെയാകുമല്ലോ എന്ന് ഭയന്ന് നമ്മുടെ മല്പാൻ അന്നേദിവസം മൗനമായിരുന്ന് കളഞ്ഞു. അടുത്തനാൾ രാവിലെ ആ 'വൈദികശ്രേഷ്ഠനോട്', തന്റെ അവിവേക പ്രവൃത്തിയെക്കുറിച്ച് മല്പാൻ സങ്കടത്തോടു കൂടെ സംസാരിച്ചപ്പോൾ, മാനസാന്തരപ്പെടുന്നതിനു പകരം "നീ എന്നെ സന്മാർഗ്ഗം പഠിപ്പിക്കാൻ വരുന്നോ" എന്ന് പറഞ്ഞുംകൊണ്ട് മല്പാനെ തൊഴിക്കാൻ ഭാവിച്ചു" (മലങ്കര ഇടവക പത്രിക, 1907 തുലാം. *കടവിൽ വലിയ തിരുമേനി*, ഫാ. ഡോ. ജോസഫ് ചീരൻ, പു. 69).

കൈയെഴുത്ത് ജീവചരിത്രം തുടരുന്നു: "... ഇക്കാലത്ത് തന്റെ ജ്യേഷ്ഠന് സെമിനാരിയിൽ 'മുതൽപിടി' ഉണ്ടായിരുന്നു. ഇങ്ങനെയുള്ള മെത്രാന്റെ കൂടെ ജോലി നല്ലതല്ല എന്ന തന്റെ അനുജന്റെ ഗുണദോഷം കേട്ട് അതിൻപ്രകാരം അടുത്തുതന്നെ ഉലഹന്നാച്ചൻ അവർകൾ 1048-ൽ (1872) തെരട്ട് ശരിപ്പെടുത്തി മുതൽപിടി താക്കോലും തെരട്ടും കൂടി മാത്യൂസ് മാർ അത്താനാസ്യോസിന്റെ കൈയിൽ കൊടുത്ത് ജോലി രാജി വെച്ചു. ഉടനെ തിരുമേനി ചോദിച്ചു: "എന്താ കുര്യൻ വന്നിരുന്നോ?" ബുദ്ധിയുള്ള മെത്രാപ്പോലീത്താ ഇത് ആരുടെ ഗുണദോഷം കൊണ്ടാണെന്ന് മനസ്സിലാക്കി. "വന്നിരുന്നു" എന്ന് അറിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: "കുര്യനോട് പറയണം തവള കടിച്ചിട്ട് ആരും മരിച്ചിട്ടില്ലെന്ന്." കൈയെഴുത്ത് ചരിത്രം ആ നിരീക്ഷണം ഉപസംഹരിക്കുന്നത് ഇപ്രകാരമാണ്:

"മെത്രാപ്പോലീത്തായുടെ ദുർഭരണം സഭയിൽ വർദ്ധിക്കുന്നത് കണ്ട് കുര്യൻ റൈട്ടർ അവർകൾ, സുറിയാനി സഭയ്ക്ക് ചട്ടംകെട്ടുകൾ ഒന്നും ഇല്ലാത്തതുകൊണ്ടാണ് ഈ കുഴപ്പങ്ങൾ എന്ന് മനസിലാക്കി ഊർജ്ജിതമായി പുലിക്കോട്ടിൽ മെത്രാനെ പിന്താങ്ങാൻ തുടങ്ങി."

പാലക്കുന്നത്ത് മെത്രാൻ മാത്യൂസ് മാർ അത്താനാസ്യോസിന്റെ ദുർഭരണം കണ്ട് മടുത്തിട്ടാണ് സുഹൃത്തായിരുന്ന കുര്യൻ റൈട്ടർ നവീകരണ ക്യാമ്പിനോട് യാത്ര പറഞ്ഞത് എന്ന സത്യം വ്യക്തമാക്കുവാനുള്ള ആർജ്ജവം ഇല്ലാത്തതുകൊണ്ടാണ് അഞ്ച് പതിറ്റാണ്ടിന് ശേഷം എഴുതപ്പെട്ട *മാർത്തോമ്മാ സഭാചരിത്രം* ചില വ്യാജ കഥകൾ പ്രചരിപ്പിച്ചിട്ടുള്ളത് (കെ. സി. മാമ്മൻ മാപ്പിള പോലും അത്തരം വ്യാജകഥകൾ തന്റെ *ജീവിത സ്മരണ*കളിൽ ഐതിഹ്യമെന്ന രീതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു).

**(ജെ.സി.)**

# 8

# പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ

## അതുല്യനും സർഗ്ഗധനനും ആയ യുഗസംക്രമണ നായകൻ

മലങ്കര ഓർത്തഡോക്സ് സഭയുടെ ഏറ്റവും ബൃഹത്തായ ചരിത്രം രചിച്ച ഇസഡ്. എം. പാറേട്ട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ ജീവചരിത്രം വിശദമായി നിരീക്ഷിച്ചതിന് ശേഷം 1976-ൽ എഴുതി:

"ഈവിധം ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾ നടത്തിയ മറ്റൊരു മെത്രാൻ നസ്രാണികൾക്ക് ഇതേവരെ ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകുമെന്നു തോന്നുന്നില്ല" (*മലങ്കര നസ്രാണികൾ*, വാല്യം, 3 പു. 302). വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, ബസ്സേലിയോസ് പൗലൂസ് പ്രഥമൻ, ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ, ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ, ബസ്സേലിയോസ് ഔഗേൻ പ്രഥമൻ, ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ തുടങ്ങിയ സഭാതലവന്മാരെ വിലയിരുത്തിയതിന് ശേഷമുള്ളതാണീ നിരീക്ഷണം.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ വ്യവഹാര കാര്യസ്ഥനും മലങ്കര അസോസ്യേഷൻ സെക്രട്ടറിയും മലങ്കരസഭാ ചരിത്രകാരനുമായ ഇ. എം. ഫിലിപ്പ് ആരാധ്യനായ മലങ്കര മെത്രാപ്പോലീത്താ ദിവംഗതനായശേഷം എഴുതിയ ആത്മകഥയിൽ അദ്ദേഹത്തെക്കുറിച്ച് രേഖപ്പെടുത്തിയതിങ്ങനെ:

"അദ്ദേഹത്തിന്റെ പ്രാർത്ഥന വളരെ ശക്തിയേറിയതായിരുന്നു. ... അനുതാപത്താലും പൊടിഞ്ഞ ഹൃദയത്തോടും കൂടിയ പ്രാർത്ഥനയാലും ദൈവത്തെ സ്വാധീനമാക്കുവാൻ ദാവീദിന്റെ ആത്മാവ് അദ്ദേഹത്തിൽ ഉണ്ടായിരുന്നു. ഏത് കാര്യം ഉദ്ദേശിച്ചുംകൊണ്ട് അദ്ദേഹം പ്രാർത്ഥിച്ചുവോ ആ കാര്യം അതിശയകരമായവിധത്തിൽ സാധിച്ച് കിട്ടാൻ തക്കവണ്ണം തന്റെ എരിവേറിയ പ്രാർത്ഥനയ്ക്ക് ശക്തിയുണ്ടായിരുന്നു എന്നുള്ളതിന് ഞാൻ ഒരു ദൃക്സാക്ഷിയാകുന്നു" (*മലങ്കരസഭയുടെ രഹസ്യപേടകം*, പു. 50, 51).

സ്മര്യപുരുഷന്റെ സഭാ വീക്ഷണം ആഗോള ചക്രവാളങ്ങളെ സ്പർശിച്ചിരുന്നുവെന്ന് ആ തലമുറയിലെ രണ്ട് അതിശ്രേഷ്ഠ മെത്രാപ്പോലീത്താമാർ സാക്ഷ്യപ്പെടുത്തുന്നത് കാണുക:

“സിലോൺ, ഗോവ, അമേരിക്ക മുതലായ പരദേശങ്ങളിലെ ഇതര സഭക്കാരെ നമ്മുടെ സഭാശാഖകൾ ആക്കിത്തീർക്കുന്നതിന് മുഖ്യമായി പരിശ്രമിച്ചത് ഞങ്ങളുടെ ബഹുമാനപ്പെട്ട സഹോദരൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ആണ്” (കടവിൽ മാർ അത്താനാസ്യോസ്, പരുമല മാർ ഗ്രീഗോറിയോസ് എന്നിവർ 1892 മിഥുനം 2-ന് സംയുക്തമായി എഴുതിയ ഒരു കല്പന. *കടവിൽ വലിയ തിരുമേനി*, ഫാ. ഡോ. ജോസഫ് ചീരൻ, പു. 133).

സഭാതലത്തിൽ അദ്ദേഹത്തിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി കോട്ടയം പഴയസെമിനാരിയിൽ വച്ച് 1901 വൃശ്ചികം 12-ന് ആഘോഷിച്ചപ്പോൾ മലങ്കരസഭ നൽകിയ മംഗളപത്രത്തിൽ ഇപ്രകാരം കാണുന്നു:

‘മലങ്കര ഒട്ടുക്കുള്ള അനേകം പ്രധാന പള്ളികളിലാകട്ടെ, സ്വന്തം കാരണവൻ സ്ഥാപിച്ചിട്ടുള്ളതും അദ്ദേഹം കബറടങ്ങിയിരിക്കുന്നതുമായ ഈ സമുദായ ഭവനത്തിലാകട്ടെ (കോട്ടയം പഴയസെമിനാരിയിൽ വച്ചാണ് മംഗളപത്രം സമർപ്പിച്ചത്) ഒരിക്കലെങ്കിലും പ്രവേശിക്കാൻ കഴിയാതെ അന്യജാതിക്കാർക്ക് പോലും പരിഹാസപാത്രമായി തോന്നത്തക്കവിധം തിരുമേനി കണ്ണീരും കയ്യുമായി അലഞ്ഞ് നടന്നതും ഏതെല്ലാം പീഡകൾ സഹിച്ചാലും ഞങ്ങളുടെ സത്യപിതാവിന്റെ പിന്നടിയെ വിട്ട് പിരിയുകയില്ലെന്നുറച്ച് നിന്ന പുത്രന്മാർക്ക് വേണ്ടി അങ്ങുമിങ്ങും കുടിലുകൾ കെട്ടി, പിതാവിനെ വന്ദിക്കുന്നവർ ഊർശ്ലേമിലും ഈ മലയിലുമല്ല, ആത്മാവിലും സത്യത്തിലും വന്ദിക്കണമെന്നുള്ള വേദോക്തിയെ മാത്രം ആശ്രയിച്ച് ആത്മമയങ്ങളായ ദിവ്യാരാധനകളാൽ അതുകളെ സ്വർഗ്ഗങ്ങളും, സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗങ്ങൾക്കും തടയുവാൻ കഴിയാത്ത സാക്ഷാൽ ദൈവത്തിന്റെ സന്നിധികളാക്കി ഇടവിടാതെ പ്രാർത്ഥിച്ചുംകൊണ്ടിരുന്നതും ഈ ദീർഘകാല പ്രാർത്ഥനയുടെ ഫലമായി... ഒടുവിൽ ശത്രുക്കൾ എല്ലാം പെട്ടെന്ന് സ്തബ്ധ ശരീരന്മാരായിത്തീരുവാനും ഈ അവസരത്തിൽ ഇക്കാണായ സത്യസഭാ പുത്രന്മാർ മിക്കവാറും അടിമ ഒഴിഞ്ഞ് ഓടിപ്പോന്ന് അവരുടെ സാക്ഷാൽ പിതാവിന്റെ പാദങ്ങളിൽ എന്നന്നേക്കുമായി അഭയം പ്രാപിക്കുവാൻ ഇടവരുത്തിയതും കയ്യിലൊരു കാശു പോലും കാണാതെ കണക്കില്ലാത്ത ദ്രവ്യവ്യയവും ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളും വേണ്ടിയിരുന്ന വലിയ കോടതി വ്യവഹാരം നടത്തി ഈ സമുദായ ഭവനവും സ്വത്തുക്കളും കൈവശപ്പെടുത്തിയതും മറ്റും മറ്റുമായി ഇക്കാലത്തെ മലങ്കര സുറിയാനി സഭാചരിത്ര സർവസ്വമായ തിരുമേനിയുടെ ചരിത്രം, അടുത്ത് നിന്ന് സംബന്ധിച്ചും കണ്ടും അറിഞ്ഞിട്ടുള്ളതു ഇജ്ജനങ്ങളുടെ സന്തതിയുള്ള കാലത്തു മറക്കുന്നതും ആരാലും മറക്കപ്പെടാവുന്നതുമല്ല” (ഫാ. ഡോ. ജോസഫ് ചീരൻ, *മലങ്കരയുടെ മഹാനായ മാർ ദീവന്നാസ്യോസ്*, അനുബന്ധം പു. 18).



സമകാലത്തും പിൽക്കാലത്തും ഇത്ര മാത്രം പ്രകീർത്തിക്കപ്പെട്ട സ്മര്യ പുരുഷന്റെ ജീവചരിത്ര സംഭാവനകൾ അദ്ദേഹത്തിന്റെ ചരമ ശതാബ്ദി വർഷത്തിൽ പരിശോധിക്കുന്നത് സന്ദർഭോചിതമാകുന്നു. മാർ ശെമവൂൻ ദീവന്നാസ്യോസ് എഴുതിയ സമകാല സഭാചരിത്രം - *കണ്ടനാട് ഗ്രന്ഥവരി* - വെളിച്ചം കണ്ടതോടെ സ്മര്യപുരുഷന്റെ ജീവിതം വരച്ചുകാട്ടാൻ ഉപയുക്തമായ ഒട്ടേറെ വിശ്വാസ്യമായ രേഖകൾ നമുക്ക് ലഭിച്ചു കഴിഞ്ഞു.

## ലഘു ജീവചരിത്രം

മലങ്കരസഭയുടെ ആദ്യതലസ്ഥാനവും പിള്ളത്തൊട്ടിലുമായ പാലൂർ - ചാട്ടുകുളങ്ങര ഇടവകയിൽ 1832 നവംബർ 12-ന് പുലിക്കോട്ടിൽ താരു കുര്യന്റെയും പഴഞ്ഞി ഇടവകയിൽ പെങ്ങാമുക്ക് കുത്തൂർ ഗീവറുഗീസ് മല്പാന്റെ (കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ശിഷ്യനും പില്ക്കാലത്ത് തൊഴിയൂരിന്റെ മേലധ്യക്ഷനും) സഹോദരി താണ്ടമ്മയുടെയും ആറ് മക്കളിലൊരാളായി ഇദ്ദേഹം ജനിച്ചു. പൗരോഹിത്യ പാരമ്പര്യത്തിന്റെ കുടുംബ പശ്ചാത്തലം ഇട്ടൂപ്പിനെ - അതായിരുന്നു ബാലന്റെ പേർ - വൈദികവൃത്തിയിലേക്കാകർഷിച്ചു. തമിഴരും ഉത്തരേന്ത്യക്കാരുമായ വ്യാപാരികൾ ചാട്ടുകുളങ്ങര കമ്പോളത്തിലും തദ്വാര പള്ളിയിലെ സത്രത്തിലും സ്ഥിരം സന്ദർശകർ ആയിരുന്നു. സാധാരണ വിദ്യാഭ്യാസത്തോടൊപ്പം തമിഴ്, ഹിന്ദി, ഇംഗ്ലീഷ് എന്നീ ഭാഷകൾ വശമാക്കുവാൻ ഇട്ടൂപ്പിന് ബാല്യത്തിലേ കഴിഞ്ഞു. പള്ളിയിൽ സ്ഥിരം താമസിച്ചിരുന്ന പുലിക്കോട്ടിൽ വലിയച്ചൻ - ഇട്ടൂപ്പ് കത്തനാർ - ബാലന്റെ വലിയപ്പനും ഗുരുവും മാർഗ്ഗദർശിയുമായിരുന്നു. 1845 കന്നി മാസത്തിൽ കോതമംഗലം ചെറിയപള്ളിയിൽ വച്ച് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് ഇട്ടൂപ്പിന് വൈദിക പദവിയുടെ ആദ്യ സ്ഥാനങ്ങൾ നൽകി. നവീകരണത്തെ നേരിടാൻ സുറിയാനി പാത്രിയർക്കീസയച്ച സ്തേഫാനോസ് മാർ അത്താനാസ്യോസ് അദ്ദേഹത്തിന് ചാട്ടുകുളങ്ങര - പാലൂർ പള്ളിയിൽ വച്ച് പൂർണ്ണ ശെമ്മാശപട്ടം നൽകി. യൂയാക്കീം മാർ കൂറിലോസ് അദ്ദേഹത്തിന് ചാലശ്ശേരി പള്ളിയിൽ വച്ച് 1852 ചിങ്ങം 6-ന് കശ്ശീശ്ശാപട്ടം നൽകി. തുടർന്ന് പഴഞ്ഞി പള്ളിയിലെ വൈദിക ശുശ്രൂഷയ്ക്കായി നിയോഗിക്കപ്പെട്ടു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ നവീകരണം ശക്തിപ്പെടുന്ന കാലമായിരുന്നു അത്. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹത്തിനനുകൂലമായി രാജകീയ വിളംബരം പ്രഖ്യാപിക്കപ്പെ

ട്ടതോടെ നവീകരണം ഒരു പ്രവാഹമായി മാറി. അതിനെ ഫലപ്രദമായി ചെറുക്കുന്നതിൽ വിദേശ മെത്രാന്മാർ പരാജയപ്പെട്ടതോടെ കഥാപുരുഷൻ മെത്രാൻ സ്ഥാനത്തേക്ക് നിയുക്തനായി. ശ്രമകരമായ യാത്രയ്ക്ക് ശേഷം അദ്ദേഹം മർദ്ദീനിലെത്തി യാക്കോബ് പാത്രിയർക്കീസിൽ നിന്ന് 1864 മേടം 26-ന് ആമീദിൽ വച്ച് മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ അഭിഷിക്തനായി. ചിങ്ങത്തിൽ കൊച്ചിയിലെത്തി. നവീകരണത്തെ ചെറുക്കുവാൻ നടത്തിയ ശ്രമങ്ങൾ വേണ്ടത്ര വിജയിച്ചില്ല. ഒടുവിൽ 1873-ലെ പരുമല അസോസിയേഷന്റെ ആലോചനയോടെ പാത്രിയർക്കീസിന്റെ സഹായം തേടി. ഇരുവരും മഹാരാജാവിനോടഭ്യർത്ഥിച്ചതിന്റെ ഫലമായി 1876 കുംഭം 23-ന് രാജകീയ വിളംബരം പിൻവലിക്കപ്പെട്ടു. ഇത്രയും ആയപ്പോഴേക്കും പാത്രിയർക്കീസിന്റെ കൊളോണിയൽ താല്പര്യങ്ങൾ തലപൊക്കി. പാത്രിയർക്കീസ് സ്വന്തം ഇഷ്ടപ്രകാരം 6 മെത്രാന്മാരെ തെരഞ്ഞെടുത്ത് മലങ്കരയെ ഏഴ് മെത്രാസനങ്ങളായി വിഭജിച്ചു. ലൗകിക അധികാരം പാത്രിയർക്കീസിനാണെന്ന് റജിസ്റ്റേർഡ് ഉടമ്പടി ഒപ്പിട്ടു കൊടുത്ത ആറ് പേരെ മേല്പട്ടക്കാരാക്കി. മേല്പറഞ്ഞ ഉടമ്പടി കൊണ്ട് മലങ്കര മെത്രാനെ ബന്ധിക്കുവാൻ ശ്രമിച്ചെങ്കിലും അദ്ദേഹം വഴിപ്പെട്ടില്ല. 1873-ൽ പരുമലയിൽ വച്ച് താൻ പാസ്സാക്കിയെടുത്ത നിശ്ചയങ്ങൾ 1876-ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളായി അവതരിപ്പിച്ച് അംഗീകാരം നേടി.

കോട്ടയം പഴയസെമിനാരിയും സഭാ സ്വത്തുക്കളും വീണ്ടെടുക്കുവാൻ 1879-ൽ ആറ് മെത്രാന്മാരുടെയും ഇടവകകളുടെയും പിന്തുണ ഉറപ്പാക്കിയശേഷം വ്യവഹാരം ആരംഭിച്ചു; ഒപ്പം സൃഷ്ടിപരമായ നവോത്ഥാന സംരംഭങ്ങളും. 1889-ലെ റോയൽക്കോടതി വിധി അദ്ദേഹത്തിനനുകൂലമായിരുന്നു. കോട്ടയം പഴയസെമിനാരിയും സ്വത്തുക്കളും പള്ളികളും കഥാപുരുഷന്റെ നിയന്ത്രണത്തിലായി. നിഷ്കണ്ടകമായ മലങ്കരസഭയെ രണ്ടു പതിറ്റാണ്ടുകാലം അദ്ദേഹം ഭരിച്ചു. സ്വജീവിത കാലത്ത് ശെമവൂൻ മാർ ദീവന്നാസ്യോസ്, അമ്പാട്ട് മാർ കൂറിലോസ്, കോനാട്ട് മാർ യൂലിയോസ്, ചാത്തുരുത്തി മാർ ഗ്രീഗോറിയോസ്, കടവിൽ മാർ അത്താനാസ്യോസ് എന്നീ സഹോദര മേല്പട്ടക്കാർ ദിവംഗതരായി. മെത്രാന്മാരായി തെരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ട വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് ഭരണവും ആസ്ഥാനവും ഔദ്യോഗികമായി ഭരമേല്പിച്ചുകൊണ്ട് സ്മര്യപുരുഷൻ കോട്ടയം ചെറിയപള്ളിയിലേക്ക് താമസം മാറി. പ്രമേഹബാധ വർദ്ധിച്ചതിനെ തുടർന്ന് 1909 മിഥുനം 28-ന് അദ്ദേഹം ദിവംഗതനായി. 29-ന് കോട്ടയം പഴയസെമിനാരിയുടെ വടക്കേ മുറിയിൽ തേജസ്വിയായ ആ വിശുദ്ധ പിതാവിന്റെ ഭൗതിക ശരീരം സംസ്ക്കരിക്കപ്പെട്ടു.

## സംഭാവനകൾ

ഒന്നുരണ്ടു നൂറ്റാണ്ടുകളായി മലങ്കരസഭാ തലവന്മാരുടെ ജീവിതം കോടതി വ്യവഹാരങ്ങളുടെ നൂലാമാലകളിൽ പെടുന്ന പതിവാണുള്ളത്. വ്യവഹാര നടത്തിപ്പിൽ അവർ നേടിയ വിജയ പരാജയങ്ങളുടെ അടിസ്ഥാനത്തിൽ അവരെ വിലയിരുത്താനേ കഴിയൂ. വ്യവഹാരങ്ങൾക്കപ്പുറത്ത് ഏതെങ്കിലും കർമ്മമേഖലയിൽ മേൽവിലാസം പതിപ്പിച്ച പ്രധാന സഭാധ്യക്ഷന്മാർ നമുക്കില്ല തന്നെ. എന്നാൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ ഇക്കാര്യത്തിൽ അനന്വയമായി (Unique) നമ്മെ വിസ്മയിപ്പിക്കുന്നു. നവീകരണ പ്രസ്ഥാനവുമായി യുദ്ധം നയിക്കുമ്പോൾ തന്നെ സർഗ്ഗധനൻ ആയ അദ്ദേഹം പ്രതിഭാശാലിയായ ഒരു നവോത്ഥാന നായകൻ എന്ന നിലയിൽ മലങ്കര സഭയെ, ഒപ്പം കേരളത്തെയും ഇരുപതാം നൂറ്റാണ്ടിലേക്ക് ഉപനയിക്കുന്ന സംക്രമണ പുരുഷനായി ശോഭിക്കുന്നു.

### 1. നവീകരണത്തിനെതിരെ

1836-ലെ മാവേലിക്കര സുന്നഹദോസ് സഭയിൽ ആധിപത്യം ചെലുത്താൻ പ്രയത്നിച്ച നവീകരണശ്രമങ്ങളെ ഔപചാരികമായി തടഞ്ഞുവെങ്കിലും ചർച്ച് മിഷൻ സൊസൈറ്റി (സി. എം. എസ്.) സഭയിൽ നിന്ന് വിട്ട് പോയ ശേഷവും പാലക്കുന്നത്ത് ഏബ്രഹാം മല്പാനച്ചന്റെ നേതൃത്വത്തിൽ പാശ്ചാത്യവല്ക്കരണത്തിന്റെ പ്രവണത നവീകരണ ചിന്തകളുമായി മലങ്കരസഭയിൽ വീണ്ടും വേർപിടിച്ചു. ഗ്രാസ്റൂട്ട് തലത്തിൽ നവീകരണം ശക്തിപ്പെടുത്തുവാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് ശ്രമിച്ചതിന്റെ ഭാഗമായി നവീകരിച്ച നമസ്കാര പുസ്തകം അദ്ദേഹം അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. അച്ചടിച്ച പ്രാർത്ഥന പുസ്തകം ആദ്യമായി ലഭിച്ച അത്യാഹ്ലാദത്തിനിടയിൽ അതിൽ വരുത്തിയ നവീകരണശ്രമങ്ങളെ ആരും വേണ്ടത്ര ശ്രദ്ധിച്ചില്ല. പുതിയ പുസ്തകത്തിൽ 'കൃപ നിറഞ്ഞ മറിയമേ' എന്ന് കൗമ്മായുടെ ഭാഗമായി ചൊല്ലിയിരുന്ന പ്രാർത്ഥനയും സന്ധ്യാ പ്രാർത്ഥനയിൽ ഉപയോഗിച്ചിരുന്ന മാർ ബാലായിയുടെ അപേക്ഷയും (അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ എന്നിങ്ങനെ... മരിച്ചുപോയവർക്കു വേണ്ടി ചൊല്ലിയിരുന്ന പ്രാർത്ഥന) ഉപേക്ഷിക്കപ്പെട്ടിരുന്നു. സൂത്താറ നമസ്ക്കാരത്തിൽ മാർ അപ്രേമിന്റെ ശയന നമസ്കാരത്തിൽ,

'നിന്നെപ്പെറ്റെന്നമ്മയുടെ
നിന്നോടുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവൻ അണയരുതേ'

എന്ന പ്രാർത്ഥനയിൽ ദൈവമാതാവിനോടുള്ള മധ്യസ്ഥത അന്തർഭ വിച്ചതിനാൽ അത് താഴെക്കാണുംപ്രകാരം ഭേദപ്പെടുത്തി.

'കാരുണ്യ ഉടയവനോട്
നിനക്കുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവനണയരുതേ'

(ഈ നമസ്കാര പുസ്തകം ഈ ലേഖകൻ കണ്ടെടുത്തിട്ടുണ്ട്)

നമസ്കാര പുസ്തകം വിവർത്തനം ചെയ്ത് അച്ചടിച്ച് ലഭ്യമാക്കുന്ന തിന്റെ മറവിൽ നടത്തിയ ഈ നവീകരണാനുകൂല ഭേദഗതികൾ പുലി ക്കോട്ടിൽ ജോസഫ് കത്തനാർ ശ്രദ്ധിച്ചു. പഴഞ്ഞിപ്പള്ളിയിലെ ശുശ്രൂഷ അവസാനിപ്പിച്ച് അദ്ദേഹം നവീകരണ സംരംഭങ്ങൾക്കെതിരെ ഏകാംഗ പോരാളിയായി രംഗത്തിറങ്ങി. നവീകരണക്കാർ ഒഴിവാക്കിയ ഭാഗങ്ങൾ ചേർത്തും ഭേദഗതികൾ ഒഴിവാക്കിയും നമസ്കാരക്രമത്തിന്റെ മലയാള വിവർത്തനം കോഴിക്കോട് കളഹസ്തിയപ്പാ ചെട്ടിയാരുടെ പ്രസിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച് ഇടവകതോറും സഞ്ചരിച്ച് വിതരണം ചെയ്തു.

## 2. മലങ്കരസഭയിലെ ആദ്യത്തെ ദയറ

ഓർത്തഡോക്സ് സഭയുടെ ശക്തിയുടെ രഹസ്യം ദയറാകളിലെ പ്രാർ ത്ഥനയും പ്രവർത്തനവുമാണെന്ന് മർദ്ദീൻ സന്ദർശനകാലത്തെ ചിന്ത അദ്ദേഹം മലങ്കരയിൽ പ്രാവർത്തികമാക്കി. മുളന്തുരുത്തിയിൽ നിന്ന് ഏറെ ദൂരമില്ലാതെ തപസ്സിന് അനുയോജ്യമായ ഒരു കുരിശുപള്ളിയും കെട്ടി ടവും അനുബന്ധ സ്ഥലങ്ങളും അദ്ദേഹം പള്ളിയിൽ നിന്ന് സ്വതന്ത്രമാക്കി അവിടെ മലങ്കരസഭയിലെ ഒന്നാമത്തെ ദയറ സ്ഥാപിച്ചു. സന്യാസതല്പ രരായ ഏതാനുംപേരെ അവിടെ താമസിപ്പിക്കുകയും അവർക്ക് നേതൃത്വം നൽകാനായി മുളന്തുരുത്തിപ്പള്ളിയിലെ ചാത്തുരുത്തിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പായ്ക്ക് സന്യാസസ്ഥാനം - റമ്പാൻ സ്ഥാനം - നൽകി അവിടേക്ക് നിയോഗിക്കുകയും ചെയ്തു. മലങ്കരസഭാ ചരിത്രത്തിലെ നിർണ്ണായകമായ പല നാഴികക്കല്ലുകളുടെയും വേദി സ്മര്യപുരുഷൻ സ്ഥാപിച്ച ഈ വെട്ടിക്കൽ ദയറാ ആയിരുന്നു.

## 3. സാക്ഷര കേരള പ്രജാപതി

സവർണ്ണർക്ക് മാത്രമായി വിദ്യാഭ്യാസ സൗകര്യങ്ങൾ പരിമിതപ്പെട്ടി രുന്ന 19-ാം നൂറ്റാണ്ടിൽ വിദ്യാഭ്യാസത്തിലൂടെ മാത്രമേ നാടിന്റെ നവോ ത്ഥാനം സാധ്യമാകൂ എന്ന് അടിയുറച്ച് വിശ്വസിച്ചിരുന്ന സ്മര്യപുരുഷൻ അക്കാര്യത്തിൽ ഒരു സർവകാല റെക്കോർഡ് സ്ഥാപിച്ചുകൊണ്ട് തിരു വിതാംകൂർ - കൊച്ചി സംസ്ഥാനങ്ങളിൽ ഇരുന്നൂറ്റിഅമ്പതിലേറെ

പ്രാഥമിക വിദ്യാലയങ്ങൾ സ്ഥാപിക്കുകയും അവയിൽ ജാതി - മത - വർണ്ണ - ലിംഗ ഭേദം കൂടാതെ സാർവത്രിക വിദ്യാഭ്യാസം പ്രാവർത്തികമാക്കുകയും ചെയ്തു. മലങ്കരയിലെ രണ്ടാം കാതോലിക്കാ (വാകത്താനം വള്ളിക്കാട്ട് ദയറായിൽ കബറടങ്ങിയ കാതോലിക്കാ) പ്രസിദ്ധപ്പെടുത്തിയ 1908-ലെ സഭാപഞ്ചാംഗത്തിൽ (ഈ പഞ്ചാംഗം *കാതോലിക്കേറ്റിന്റെ നിധി* എന്ന പുസ്തകത്തിലുൾപ്പെടുത്തിയിട്ടുണ്ട്) ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. പരുമലയിൽ സമകാല വൈദിക വിദ്യാർത്ഥിയായിരുന്ന വർഗ്ഗീസ് ചീരനും (*ഫെയ്ത്ത് ഓഫ് അവർ ഫാദേഴ്സ്*) ഈ വിവരം രേഖപ്പെടുത്തിയിട്ടുണ്ട്. 'മോതിരവും അംശവടിയും കൂടെക്കൂടെ പണയം വക്കുകയും വീണ്ടെടുക്കുകയും ചെയ്തുകൊണ്ടാണ് സ്കൂളുകൾ സ്ഥാപിച്ചത്, പണസമ്പാദനമല്ലായിരുന്നു പ്രത്യുത ആശയ സമ്പാദനവും വിതരണവും ആയിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം' (ഡോ. സാമുവൽ ചന്ദനപ്പള്ളി, *മലങ്കര സഭാപിതാക്കന്മാർ,* പു. 127). വിദ്യയിലൂടെ വിജ്ഞരാകുക എന്ന മുദ്രാവാക്യം സാംസ്ക്കാരിക കേരളത്തിന് സമ്മാനിച്ച അദ്ദേഹം സമ്പൂർണ്ണ സാക്ഷര കേരളത്തിന് അടിത്തറ പണിയുകയായിരുന്നുവെന്ന് സമ്പൂർണ്ണ സാക്ഷര കേരളത്തിന്റെ പിതൃസ്ഥാനത്തെച്ചൊല്ലി അവകാശവാദങ്ങൾ ഉയർത്തുന്നവർ ഓർക്കേണ്ടതല്ലേ? അദ്ദേഹം ഉയർത്തിപ്പിടിച്ച മുദ്രാവാക്യം കാൽ നൂറ്റാണ്ടിന് ശേഷം ശ്രീനാരായണഗുരു ഏറ്റെടുക്കുകയായിരുന്നു.

മലയാളം സ്കൂളുകൾക്ക് പുറമേ എം. ഡി. സെമിനാരി ഹൈസ്കൂൾ, തിരുവല്ല എം. ജി. എം. ഹൈസ്കൂൾ, കുന്നംകുളം മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ, പഴഞ്ഞി മാർ ദീവന്നാസ്യോസ് ഹൈസ്കൂൾ എന്നിവിടങ്ങളിലെ ഇംഗ്ലീഷ് വിദ്യാഭ്യാസവും അദ്ദേഹത്തിന്റെ സംഭാവനകൾ തന്നെ. വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാന്റെ ഏകാംഗ പ്രതിഷേധം ഇല്ലായിരുന്നെങ്കിൽ അദ്ദേഹം സമാരംഭിച്ച കോട്ടയം എം. ഡി. സെമിനാരി കോളജ് എന്ന പ്രവർത്തനം സഫലമാകുമായിരുന്നു (കെ. സി. മാമ്മൻ മാപ്പിള, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, ഇം എം. ഫിലിപ്പ് തുടങ്ങിയവർ നേതൃത്വം നൽകിയ കോളജ് പ്രസ്ഥാനം പരാജയപ്പെട്ട നിർഭാഗ്യകരമായ സംഭവം 'ജീവിതസ്മരണകൾ' എന്ന ആത്മകഥയിൽ കെ. സി. മാമ്മൻ മാപ്പിള വിവരിച്ചിട്ടുണ്ട്).

## 4. സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ

കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ രൂപകല്പന ചെയ്ത് ആരംഭിച്ചത് സ്മര്യപുരുഷനാണ്. അതുവരെയും മലങ്കരയിൽ വൻ ഇടവകകൾ ഉണ്ടായിരുന്നു എങ്കിലും അവയ്ക്ക് ഏകോപനമോ പൊതുവായ പരിപാടികളോ പൊതു ചുമതലക്കാരോ ഉണ്ടായിരുന്നില്ല. തന്മൂലം സമുദായ ശക്തിയെ സമാഹരിക്കുവാനും വൻ പ്രസ്ഥാനങ്ങൾ ഏറ്റെടുക്കുവാനും സഭ അശക്ത

യായിരുന്നു. സഭയുടെയും നാടിന്റെയും നവോത്ഥാന ചുമതല ഏറ്റെടുക്കുമ്പോൾ തദനുസരണമായ ശക്തി സമാർജ്ജനം അനിവാര്യമായിരുന്നു. ആ അനിവാര്യതയാണ് സംഘടനയിലൂടെ ശക്തി നേടുക എന്ന മുദ്രാവാക്യം സൃഷ്ടിക്കുവാൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയനെ പ്രേരിപ്പിച്ചത്. വിദ്യാലയ സ്ഥാപനം, അതിന്റെ നടത്തിപ്പ്, ദേവാലയ നിർമ്മാണം, ദേവാലയ നവീകരണം, പുസ്തക പ്രസിദ്ധീകരണം, ഭരണഘടനാ നിർമ്മാണം, സഭാസാരഥികളെ തെരഞ്ഞെടുക്കൽ, ധന സമാഹരണം, ധനവിനിമയം, രാഷ്ട്രനിർമ്മാണ പദ്ധതികൾ തുടങ്ങി ക്രിയാത്മക പദ്ധതികൾ ഒട്ടേറെ മലങ്കരസഭയ്ക്ക് നടപ്പാക്കുവാൻ കഴിഞ്ഞത് സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ രൂപീകരണത്തോടെയാണ്. 1873-ൽ പരുമലയിൽ സ്മര്യപുരുഷൻ വിളിച്ചുകൂട്ടിയ മലങ്കര പള്ളിപ്രതിപുരുഷയോഗമാണ് ഈ അസോസ്യേഷനും അതിന്റെ കർമ്മ സമിതിയായ സഭാ മാനേജിംഗ് കമ്മിറ്റിയും രൂപീകരിച്ചത്. സഭയുടെ കർമ്മപരിപാടികൾ, അതിന്റെ നിർവഹണ സംവിധാനം എന്നിവയ്ക്ക് നിർവചിക്കപ്പെട്ട നിയമാവലി രൂപീകരിച്ചതും അദ്ദേഹം തന്നെ. ഈ സംവിധാനവും ഭരണഘടനയും 1876-ലെ മുളന്തുരുത്തി സുന്നഹദോസിലൂടെ ദൃഢപ്രതിഷ്ഠ നേടി. സമുദായത്തിന്റെ അംഗീകാരം അസോസ്യേഷനിലൂടെ എന്ന തത്വം സെമിനാരിക്കേസിൽ റോയൽക്കോടതി വിധിയിലൂടെ സംസ്ഥാപിതമായി. 1958-ലെയും 1995-ലെയും സുപ്രീംകോടതി വിധികൾ മലങ്കര അസോസ്യേഷന്റെ പ്രാമാണികത അനിഷേധ്യവും ചോദ്യം ചെയ്യപ്പെടാനാവാത്തതുമാണ് എന്ന് വ്യക്തമാക്കിയതോടെ ഈ സമുദായ സംഘടനയെ സംവിധാനം ചെയ്ത സ്മര്യപുര്യഷന്റെ ദീർഘവീക്ഷണ ചാതുര്യവും ക്രാന്തദർശിത്വവും തേജസ്സേറിയതായി. ഈ അസോസ്യേഷന്റെ ചടുലതയും അത് സമുദായത്തിലുണ്ടാക്കിയ അത്ഭുതകരമായ ഉന്മേഷവും കേരളീയ സമുദായങ്ങൾ ശ്രദ്ധിച്ചു. സമുദായ നവോത്ഥാനത്തിനായി ശ്രീനാരായണഗുരു 'സംഘടിച്ച് ശക്തരാകുക' എന്ന മുദ്രാവാക്യം കടം വാങ്ങിയതും കാൽ നൂറ്റാണ്ടിന് ശേഷം. 1902-ൽ കേരളത്തിലെ രണ്ടാമത്തെ സാമുദായിക സംഘടനയായ ശ്രീനാരായണ ധർമ്മ പരിപാലന സംഘത്തിന് രൂപംനൽകിയതും തദ്വാരാ ഈഴവ സമുദായത്തെ നാടിന്റെ മുഖ്യധാരയിലേക്ക് ആനയിച്ചതും കഴിഞ്ഞ നൂറ്റാണ്ടിന്റെ ചരിത്രമാണ്. തുടർന്ന് നമ്പൂതിരി, നായർ, മുസ്ലീം തുടങ്ങി എല്ലാ സമുദായങ്ങളും സ്വന്തം സമുദായ സംഘടനകൾ രൂപീകരിച്ചു. അതേ മാതൃക തന്നെയാണ് 20-ാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ അധ്യാപനം, കൃഷി, വ്യാപാരം തുടങ്ങിയ വൈവിധ്യമാർന്ന മേഖലകളിൽ പ്രവർത്തിക്കുന്നവർ വിവിധ ട്രേഡ് യൂണിയൻ പ്രസ്ഥാനങ്ങൾ കെട്ടിപ്പടുക്കുവാൻ സ്വീകരിച്ചത്. സംഘടനകളുടെ ലോകത്തേക്ക് ഒരു മുൻ മാതൃകയും ലഭ്യമല്ലാതിരിക്കേ പ്രതിഭാധനനായ മെത്രാപ്പോലീത്താ സാഹസികമായി നടത്തിയ കുതിച്ചുചാട്ട

ത്തിന്റെ വീരേതിഹാസമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന് പറയാനുള്ളത് (അസോസ്യേഷന്റെ സ്ഥാപകന്റെ ചരമശതാബ്ദി വർഷത്തിൽ പാമ്പാക്കുടയിൽ ചേർന്ന അസോസ്യേഷൻ യോഗത്തിൽ ബന്ധപ്പെട്ട ചുമതലക്കാർ ഈദൃശ സംഗതികൾ വിസ്മരിക്കാനിടയായത് ദൗർഭാഗ്യകരമായി).

## 5. അച്ചടിശാലകളും പത്ര പ്രവർത്തനവും

1850–കളിൽ പുലിക്കോട്ടിൽ ജോസഫ് കത്തനാര്ഴ്സ് പ്രസ് എന്ന പേരിൽ ഒരു കല്ലച്ച് പ്രസ് കുന്നംകുളത്ത് ആരംഭിച്ചുകൊണ്ടാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ഈ സാംസ്കാരിക പ്രവർത്തനം ആരംഭിച്ചത്. നവീകരണത്തിനെതിരെ പൂർവ്വിക നമസ്കാരക്രമങ്ങൾ അച്ചടിക്കുവാൻ ഈ അച്ചടിശാല പ്രയോജനപ്പെട്ടു. ക്രമേണ കൈയെഴുത്ത് രൂപത്തിൽ മാത്രം ലഭ്യമായിരുന്ന സുറിയാനി ഭാഷയിലുള്ള ആരാധനക്രമങ്ങൾ അദ്ദേഹം ഈ പ്രസ്സിൽ നിന്ന് അച്ചടിച്ചു. സുറിയാനി ലിപികൾ സ്വന്തം കൈ കൊണ്ട് കൊത്തിയുണ്ടാക്കിയാണ് സുറിയാനി കല്ലച്ചുകൾ അദ്ദേഹം രൂപകല്പന ചെയ്തത്. ഈ പ്രസ്സിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച സുറിയാനി കുർബ്ബാനക്രമം, വിവാഹം, മാമ്മൂദീസാ മുതലായവയുടെ കൂദാശക്രമം എന്നിവയുടെ ഒരു കോപ്പി ഈ ലേഖകൻ കണ്ടെടുത്ത് സൂക്ഷിച്ചിട്ടുണ്ട്. ഇന്ത്യയിൽ ആദ്യത്തെ സുറിയാനി പ്രസ്സിന്റെയും അച്ചടിയുടെയും ബഹുമതി സ്മര്യപുരുഷന് മാത്രം അവകാശപ്പെട്ടതാണ്. ഈ പുസ്തകങ്ങൾ അച്ചടിച്ച് മലങ്കരസഭയുടെ തെക്കും വടക്കുമുള്ള പള്ളികളിൽ വിതരണം ചെയ്യുവാൻ സഞ്ചാര സൗകര്യമില്ലാത്ത അക്കാലത്ത് സ്മര്യപുരുഷൻ എത്രമാത്രം ക്ലേശിച്ചിരിക്കണം! മേൽ പ്രസ്താവിച്ച പ്രകാരം അച്ചടിച്ച സുറിയാനി തക്സാ ഈ ലേഖകൻ കണ്ടെടുത്തത് അങ്കമാലി മേഖലയിലെ ഒരു പള്ളിയിൽ നിന്നാണ്. ഈ അധ്വാനം അദ്ദേഹത്തെ മലങ്കരസഭയ്ക്ക് സുപരിചിതനാക്കി. ആ പരിചയവും തന്മൂലം ആർജ്ജിച്ച ആദരവും മൂലമാണ് സഭ 1863–ൽ അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത് നിയോഗിച്ചത്.

മേൽപ്പട്ടക്കാരനായതോടെ അദ്ദേഹത്തിന്റെ പ്രവർത്തനകേന്ദ്രം കൊച്ചിയിലേക്ക് വിന്യസിക്കപ്പെട്ടു. സുഹൃത്തും അഭ്യുദയകാംക്ഷിയുമായ കുന്നംകുളം സ്വദേശി പനയ്ക്കൽ ഐപ്പൂരു കൊച്ചിയിൽ വ്യാപാരസുഗമതയ്ക്കായി വിപുലമായ ഒരു പാണ്ടികശാല നിർമ്മിച്ചിരുന്നു. കോട്ടയം പഴയ സെമിനാരി രാജകീയ വിളംബരത്തിന്റെ പിന്തുണയുള്ള നവീകരണ മെത്രാന്റെ കൈവശത്തിലായിരുന്നതിനാൽ സ്മര്യപുരുഷൻ ഈ പാണ്ടികശാലയെ തന്റെ ആസ്ഥാനമായും ചാപ്പൽ ആയും ഓഫീസ് ആയും ഉപയോഗപ്പെടുത്തി. കുന്നംകുളത്തെ പ്രസ്സ് കൊച്ചിയിലേക്ക് മാറ്റി സ്ഥാപിച്ചു. അതിന് സെന്റ് തോമസ് പ്രസ്സ് എന്ന് നാമകരണം ചെയ്തു.

പില്ക്കാലത്ത് അക്ഷരരത്ന പ്രകാശിനി (ഏ. ആർ. പി.) അച്ചുകൂടം സ്ഥാപിച്ച് പ്രശസ്തി നേടിയ പുലിക്കോട്ടിൽ ഇട്ടൂപ്പും വിദ്യാരത്ന പ്രകാശിനി (വി. ആർ. പി.) പ്രസ്സ് സ്ഥാപിച്ച് പ്രശസ്തനായ പാറമേൽ കുത്തൂർ ഇട്ടൂപ്പും കൊച്ചിയിലെ സെന്റ് തോമസ് അച്ചുകൂടത്തിലെ ജോലിക്കാർ ആയിരുന്നു. കൊച്ചിയിൽ മേല്പട്ടക്കാരനായി സഭാശുശ്രൂഷയിൽ പ്രവേശിച്ചതോടെ സ്മര്യപുരുഷന്റെ സഭാദർശനവും സാമൂഹ്യവീക്ഷണവും കൂടുതൽ പരിപക്വമായിത്തീർന്നു. മാധ്യമ സ്വാധീനത്തിന്റെ അതുല്യ ശക്തിയെപ്പറ്റി അദ്ദേഹം ബോധവാൻ ആയിരുന്നു. മതേതര വിജ്ഞാന വിതരണവും നവോത്ഥാനാഹ്വാനങ്ങളും ഉൾക്കൊള്ളിച്ച് മലയാള വായനക്കാർക്ക് ഉത്തേജനം നൽകുവാൻ 1870–ൽ കൊച്ചിയിൽ ആരംഭിച്ച സെന്റ് തോമസ് അച്ചുകൂടത്തിൽ നിന്ന് 'കേരള പതാക' എന്ന പേരിൽ ഒരു ദ്വൈവാരിക അദ്ദേഹം പ്രസിദ്ധീകരിച്ചു. സഭാ ഭരണത്തിന്റെ സുതാര്യത വർദ്ധിപ്പിക്കുവാനും ഇടവകകൾ തമ്മിൽ സംസർഗ്ഗം വർദ്ധിക്കുവാനുമായി സഭയുടെ ഔദ്യോഗിക ജിഹ്വയായി 'ഇടവകപത്രിക' എന്ന ഒരു മാസിക 1892 മുതൽ ആരംഭിച്ചു. ഡോ. ചന്ദനപ്പള്ളി എഴുതുന്നു:

"നവീകരണക്കാരും വിദേശ മിഷനറിമാരും മലങ്കരസഭയുടെ മേൽ നടത്തിയ നഗ്നവും പ്രാകൃതവും ആയ ആശയാക്രമണങ്ങളെ ചെറുത്ത് നിർത്തി മുനയൊടിച്ച് വിടാൻ 'പത്രിക'യുടെ പംക്തികൾക്ക് കഴിഞ്ഞു. സാമൂഹികവും സംസ്ക്കാരികവും മതപരവുമായ ഈടുറ്റ ലേഖനങ്ങൾ ഇടവകപത്രികയിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. കൂടാതെ മാർ ദീവന്നാസ്യോസിന്റെ ഇടയലേഖനങ്ങളും കല്പനകളും; ആകെക്കൂടെ ഒരു കാലഘട്ടത്തിന്റെ ചരിത്രവും സംസ്ക്കാരവും അന്വേഷിച്ചു പോകുന്നവർക്ക് ഒരു വജ്ര ഖനിയാണ് ഇടവകപത്രികയുടെ ഇതളുകൾ" (പുറ. 127).

പില്ക്കാലത്ത് ആഭ്യന്തര മിഷൻ, വിജാതീയ മിഷൻ തുടങ്ങിയ മിഷനറി പ്രസ്ഥാനങ്ങൾ അദ്ദേഹം ആരംഭിച്ചപ്പോൾ അവയെ ശക്തിപ്പെടുത്തുവാനും ജാതീയ അസമത്വങ്ങൾ അക്രൈസ്തവമാണെന്ന് പ്രചരിപ്പിക്കുവാനും ആയി അദ്ദേഹം 'സുറിയാനി സുവിശേഷകൻ' എന്ന ഒരു മാസിക ആരംഭിച്ചു. അതിന്റെ പ്രചരണം ഉറപ്പു വരുത്തുവാനായി അദ്ദേഹം അയച്ച ഒരു പൊതു കല്പന ലഭിച്ചിട്ടുണ്ട്.

കേരള മാധ്യമ രംഗത്തെ ചരിത്രത്തിന്റെ ആദ്യ അധ്യായത്തിലേക്ക് മലങ്കരസഭ നൽകിയ കനത്ത സംഭാവനയാണീ മലങ്കര മെത്രാപ്പോലീത്തായുടെ ഈദൃശ പ്രവർത്തനങ്ങൾ. ഇവ കൂടാതെ മലയാള മനോരമ ആരംഭിക്കുവാൻ കണ്ടത്തിൽ വർഗ്ഗീസ് മാപ്പിളയ്ക്ക് എല്ലാ പ്രോത്സാഹനങ്ങളും നൽകുകയും മനോരമ കമ്പനിയിൽ ഓഹരി എടുക്കുകയും ചെയ്തു. മനോരമയുടെ കൂട്ടുയാദാസ്തിൽ കാണിച്ച പതിനാറ് ഓഹരിയിൽ നാല് ഓഹരികൾ മെത്രാപ്പോലീത്തായുടെ പേരിൽ പതിച്ചിരിക്കുന്നു

(മലയാള മനോരമ ഷഷ്ട്യബ്ദപൂർത്തി സ്മാരക ഗ്രന്ഥം, 1950). കമ്പനി സ്ഥാപനത്തെപ്പറ്റി വർഗ്ഗീസ് മാപ്പിള എഴുതിയ മുഖപ്രസംഗം ശ്രദ്ധിക്കുക. "... വിശേഷിച്ചും ഈ കമ്പനിയെക്കുറിച്ച് ആദ്യമായി ആലോചിച്ച് തുടങ്ങിയതു മുതൽ ഇതേവരെ ഇതിന്റെ അഭിവൃദ്ധിക്കായി നടത്തിപ്പുകാരെ അനേകവിധത്തിൽ പ്രോത്സാഹനം ചെയ്കയും താൻ തന്നെ ഏഴ് ഓഹരികൾ പേരിൽ പതിക്കുകയും തന്റെ വകയായ ബംഗ്ലാവ് കമ്പനിയുടെ വേല നടത്തുന്നതിലേക്കായി വിട്ടുതരികയും മറ്റും ചെയ്തിരിക്കുന്ന നിതാന്ത വന്ദ്യ ദിവ്യശ്രീ മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസിലെ ദയവ് ഈ കമ്പനിയുള്ള കാലത്തോളം മറന്ന് കൂടുന്നതല്ല" (മനോരമയുടെ ചരിത്രം. ഷഷ്ട്യബ്ദപൂർത്തി ഗ്രന്ഥം, 1950).

### 6. ആത്മീയ സംഘടനകൾ

സഭയിലെ വിവിധ ഗ്രൂപ്പുകളുടെ വിവിധ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുവാൻ അവയെ ഓരോ ആധ്യാത്മിക സംഘടനകളുടെ കീഴിലാക്കിയാൽ എളുപ്പമാകും എന്ന് സഭയിൽ ആദ്യം കണ്ടെത്തിയത് സ്മര്യപുരുഷനാണ്. ഓരോ ആത്മീയ സംഘടനകളുടെയും രൂപീകരണം അദ്ദേഹത്തിന്റെ സഭാ ദർശനത്തിന്റെയും സഭാ സ്നേഹത്തിന്റെയും വിളംബരമാണ്.

**A. സണ്ടെസ്കൂൾ:** വികലവും വികൃതവുമായ വേദ വ്യാഖ്യാനങ്ങളിലൂടെ നവീകരണക്കാർ പ്രസംഗയോഗങ്ങൾ നടത്തിയിരുന്ന കാലമായിരുന്നു അത്. അതിനെ ഫലപ്രദമായി ചെറുക്കുവാൻ ബാല്യത്തിൽത്തന്നെ കുഞ്ഞുങ്ങളെ സത്യവിശ്വാസം പഠിപ്പിക്കുവാൻ സംവിധാനമുണ്ടാക്കണമെന്ന് ആ ഇടയശ്രേഷ്ഠൻ തീരുമാനിച്ചു. 1864 മുതൽ താൻ സന്ദർശിച്ച ഇടവകകളിലെല്ലാം അദ്ദേഹം സണ്ടെസ്കൂൾ കെട്ടിടങ്ങൾ പണിയിപ്പിക്കുകയും സണ്ടെസ്കൂൾ സ്ഥാപിക്കുകയും ചെയ്തു. അപ്രകാരം 1870-ൽ സ്ഥാപിച്ച പഴഞ്ഞി സെന്റ് മേരീസ് സണ്ടെസ്കൂൾ മലങ്കരസഭയിലെ ഏറ്റവും പഴക്കമുള്ള സണ്ടേസ്കൂൾ എന്ന ഖ്യാതിയുംപേറി 140-ാം വർഷവും പ്രശസ്തമായി പ്രവർത്തിക്കുന്നു. 1890-ൽ അഖില മലങ്കര സഭാതലത്തിൽ സണ്ടെസ്കൂൾ പ്രസ്ഥാനം സ്മര്യപുരുഷൻ പ്രായോഗികമാക്കി. ചോദ്യോത്തരരൂപവും ചെറു വേദകഥകളുമായി പഠന വിഷയങ്ങളെ വർഗ്ഗീകരിക്കുകയും ചെയ്തു.

**B. വിദ്യാർത്ഥി പ്രസ്ഥാനം:** ഡോ. ചന്ദനപ്പള്ളി എഴുതുന്നു: "1908-ൽ വിദ്യാർത്ഥിപ്രസ്ഥാനം ആരംഭിക്കുവാൻ അനുമതി നൽകിയതും മാർ ദീവന്നാസ്യോസ് തന്നെ. വൈദിക - അവൈദിക വ്യത്യാസം കൂടാതെ സഭയുടെ വിഭിന്ന മേഖലകളിൽ വിദഗ്ധ നേതൃത്വം നൽകാൻ കെല്പുള്ള പ്രതിഭാശാലികളെ ഈ പ്രസ്ഥാനം സംഭാവന ചെയ്തിട്ടുണ്ട്. ആധുനിക

തലമുറയിലെ ആത്മീയ മേലധ്യക്ഷന്മാരും അൽമായ പ്രമുഖരും വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വീരസന്താനങ്ങളാണ്. ഈ യാഥാർത്ഥ്യം ഒരു നൂറ്റാണ്ടിന് മുമ്പ് തന്നെ നോക്കിക്കണ്ടു പ്രവർത്തിക്കാൻ മാർ ദീവന്നാസ്യോസിന്റെ പ്രവാചക പ്രതിഭക്ക് കഴിഞ്ഞു" (പു. 125). (കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനം അതിന്റെ ശതാബ്ദി 2008-ൽ ആഘോഷിച്ചപ്പോൾ പ്രസ്ഥാനം സമാരംഭകനെ വിസ്മരിച്ചത് ക്ഷന്തവ്യമോ എന്ന് നിഷ്പക്ഷമതികളായ വായനക്കാർ ചിന്തിച്ച് വിലയിരുത്തട്ടെ).

**C. മഹാജനസഭ:** ഓരോ ഇടവകയിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുടെ സമിതിയാണല്ലോ മലങ്കര അസോസ്യേഷൻ. സാങ്കേതിക അർത്ഥത്തിൽ അവരുടെ പ്രാധാന്യം അവഗണിക്കാനാവില്ലെങ്കിൽപ്പോലും സഭയുടെ ഏറ്റവും ശ്രേഷ്ഠരായ വ്യക്തികൾ തെരഞ്ഞെടുപ്പിലൂടെ രംഗത്ത് വരിക പലപ്പോഴും അപ്രായോഗികമെന്ന് കണ്ട മെത്രാപ്പോലീത്താ സമുദായത്തിലെ അത്മായ നേതാക്കളെ കണ്ടെത്തുവാനും അവരെ പ്രയോജനപ്പെടുത്തുവാനുമായി രൂപീകരിച്ച വേദിയാണ് മഹാജനസഭ. ഉന്നത വിദ്യാഭ്യാസം നേടിയ അത്മായക്കാരായിരുന്നു ഇതിലെ അംഗങ്ങൾ. ആണ്ടിലൊരിക്കൽ മദ്ധ്യവേനൽ അവധിക്കാലത്ത് മഹാജനസഭയുടെ ആഭിമുഖ്യത്തിൽ ഒരു സാമൂഹ്യ സമ്മേളനം നടത്തുന്ന പതിവ് അദ്ദേഹം ആരംഭിച്ചു. സമുദായത്തെ പുരോഗതിയിലേക്ക് നയിക്കുന്ന ചിന്തകളും കർമ്മപദ്ധതികളും നിർദ്ദേശിക്കാൻ സാമൂഹ്യ സമ്മേളനത്തിൽ അവസരം ഉണ്ടായിരുന്നു. മലങ്കര അസോസ്യേഷനിലേക്കും മാനേജിംഗ് കമ്മിറ്റിയിലേക്കുമുള്ള പ്രധാന അജണ്ട നിർദ്ദേശിച്ചിരുന്നത് ഈ സാമൂഹ്യ സമ്മേളനം തന്നെയായിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പകുതി വരെ സഭയിൽ പ്രവർത്തിച്ച അത്മായ നേതൃനിര ഈ മഹാജനസഭയുടെ സംഭാവനയായിരുന്നു. കണ്ടത്തിൽ വർഗ്ഗീസ് മാപ്പിള, കെ. സി. മാമ്മൻ മാപ്പിള, എം. പി. വർക്കി, ഇ. ജെ. ജോൺ വക്കീൽ, ഇ. എം. ഫിലിപ്പ്, കെ. സി. ചാക്കോ, എം. എ. ചാക്കോ, ഏ. എം. വർക്കി തുടങ്ങിയ അത്മായ നേതാക്കൾ സ്മര്യപുരുഷന്റെ പ്രേരണയിൽ മഹാജനസഭയിൽ പ്രവർത്തിച്ച് സഭയിൽ പ്രകാശം പരത്തിയ നക്ഷത്രങ്ങൾ ആയിരുന്നു. അവരുടെ തലമുറയ്ക്ക് ശേഷം അത്മായ നേതൃനിരയിൽ സംഭവിച്ച നിലവാരത്തകർച്ച ചിന്താശീലരെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്.

**D. വൈദിക സംഘം:** അത്മായ നേതൃനിര മഹാജനസഭയിലൂടെ രൂപപ്പെട്ട് വന്നതിന് സമാന്തരമായി വൈദികർക്ക് അഖില മലങ്കര സഭാ തലത്തിൽ ഒരു സംഘടനയുണ്ടാകണമെന്ന് മലങ്കരസഭയിൽ ആദ്യം ചിന്തിച്ചതും അത് പ്രാവർത്തികമാക്കിയതും പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയാണ്. ഗ്രാസ്റൂട്ട് തലത്തിൽ സഭയെ കാര്യക്ഷമമാക്കുവാൻ വൈദിക

രുടെ ആത്മാർത്ഥമായ സഹകരണവും പങ്കാളിത്തവും ഔപചാരികത യ്ക്കപ്പുറം പ്രയോജനപ്പെടുത്തണമെന്ന് അദ്ദേഹം തീരുമാനിച്ചു. ഇടവക സന്ദർശനവേളയിൽ ഏതെങ്കിലും മേഖലകളിൽ നേതൃപാടവമോ മറ്റോ പ്രകടമാക്കുന്ന ബാലന്മാരെക്കണ്ടാൽ അവരെ വൈദികവൃത്തിയിലേക്ക് ക്ഷണിക്കുവാൻ അദ്ദേഹം ജാഗരൂകനായിരുന്നു. മൂക്കഞ്ചേരിൽ പത്രോ സിനെ (പില്ക്കാലത്ത് സ്ലീബാദാസ സമൂഹ സ്ഥാപകൻ മാർ ഒസ്താ ത്തിയോസ്) കണ്ടെത്തിയ കഥ ഇങ്ങനെ:

"..... നിങ്ങളുടെ കുടുംബത്തിൽ എം. പി. വർക്കിയുടെ അനുജൻ എം. പി. പത്രോസ് എന്ന കൊച്ചനെ തൃപ്പൂണിത്തുറ വച്ചും കരിങ്ങാശ്ര വച്ചും എറണാകുളത്തു വച്ചും നാം കാണുകയും അവനെ പട്ടമേല്പിച്ചാൽ കൊള്ളാമെന്ന് നാം ആഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. വിവാഹം കൂടാതെ പൊതുവിലേക്ക് പട്ടക്കാരനും റമ്പാനുമാകാൻ തക്ക ഒരാൾ വേണമെന്നു ള്ളതാണ് നമ്മുടെ ആഗ്രഹം. ... ദയറോയൂസോയ്ക്ക് മനസ്സോടെ സമ്മ തിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്ന ആളിനെ തടുക്കുന്നത് ദൈവാ നുകൂലമായിരിക്കയില്ലെന്നറിയണം. അവന്റെ ആഗ്രഹം ദൈവത്തിൽ നിന്നാണ്. അതിനെ നിറവേറ്റുന്നതിന് കുടുംബത്തിലുള്ള എല്ലാവരും ഉത്സാഹിക്കുകയും വല്ലവർക്കും തടസമുണ്ടായാൽ അതിനെ നീ തീർത്ത് നമ്മുടെ പത്രോസിനെ നമ്മുടെ സഭയ്ക്കായി വിട്ടുതരികയും ചെയ്യണ മെന്ന് നമുക്ക് വലിയ ആഗ്രഹമുണ്ട്. ..." (1908 മീന മാസം 21-ന് കോട്ടയം സെമിനാരിയിൽ നിന്ന് മൂക്കഞ്ചേരിൽ ഔസേപ്പിന് അയച്ച കല്പനയിൽ നിന്ന്). യോഗ്യരായ വൈദികരുടെ നിര സഭയിൽ ഉണ്ടായിക്കാണാൻ അദ്ദേഹം അന്ത്യം വരെ ആഗ്രഹിച്ചിരുന്നു. ബഥനി ആശ്രമത്തിന്റെ സ്ഥാപ കരിലൊരാളായ മാർ ഈവാനിയോസിനെ വൈദികവൃത്തിയിലേക്ക് ഉപ നയിച്ചതും സ്മര്യപുരുഷൻ തന്നെ.

വൈദികരെ സുസജ്ജരാക്കുവാനും അവരുടെ കർമ്മശേഷി പ്രയോ ജനപ്പെടുത്തുവാനും അവരുടെ വരുമാന മാർഗ്ഗങ്ങൾ പരിഷ്ക്കരിക്കുവാനും ഉള്ള ഉദ്യമമെന്ന നിലയിൽ 1900 മേട മാസം 20-ന് എം. ഡി. സെമിനാരി (കോട്ടയം) യിൽ ചേർന്ന സാമൂഹ്യ സമ്മേളനത്തിന്റെയും വൈദിക സമ്മേ ളനത്തിന്റെയും സംയുക്ത യോഗത്തിൽ വച്ച് അഖില മലങ്കര വൈദിക സംഘം രൂപീകരിച്ചു. ഇത് സംബന്ധിച്ച് 1900 മേടം 1-ന് കടമ്പനാട് പള്ളി യിൽ നിന്ന് അയച്ച പൊതു കല്പന ഈ ലേഖകൻ കണ്ടെടുത്ത് പ്രസി ദ്ധീകരിച്ചിട്ടുണ്ട് (നവതി സുവനീർ 1999, പു. 95, 96). യോഗത്തിൽ വച്ച് എക്സിക്യൂട്ടീവ് കമ്മിറ്റി തയ്യാറാക്കിയ നിയമാവലി അംഗീകരിച്ചു (വൈദി കസംഘത്തിന്റെ ആദ്യ സ്ഥാപകനായ മെത്രാപ്പോലീത്തായുടെ ചരമ ശതാ ബ്ദിയോടനുബന്ധിച്ച് ഇന്നത്തെ വൈദിക സംഘടന എന്തെങ്കിലും പ്രവർത്തിക്കുകയും സംഘടനയുടെ മുഖപത്രമായ 'പുരോഹിതൻ' ഒരു

പ്രത്യേക ലക്കം പ്രസിദ്ധപ്പെടുത്തുകയും ചെയ്യേണ്ടതായിരുന്നുവെന്ന് അഭിപ്രായപ്പെട്ടുകൊള്ളുന്നു).

**E. എപ്പിസ്കോപ്പൽ സുന്നഹദോസ്:** സ്മര്യപുരുഷൻ സ്ഥാനമേൽക്കുമ്പോൾ മലങ്കരസഭയിൽ വ്യവസ്ഥാപിതമായ ഒരു സുന്നഹദോസ് ഇല്ലായിരുന്നു. എന്നാൽ 1876-ലും 77-ലുമായി ആറ് മേല്പട്ടക്കാർ സ്ഥാനമേറ്റതോടെ 7 അംഗങ്ങൾ ഉള്ള ഒരു എപ്പിസ്കോപ്പൽ സുന്നഹദോസ് മലങ്കര സഭയിൽ രൂപപ്പെട്ടു. മലങ്കരസഭയെ ശിഥിലമാക്കുവാനും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെ അപ്രസക്തമാക്കുവാനും ആയിട്ടാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഭദ്രാസന വിഭജനം നടത്തുകയും മെത്രാന്മാരെ ഏകപക്ഷീയമായി വാഴിക്കുകയും ചെയ്തത് എന്ന് മനസ്സിലാക്കിയെങ്കിലും അവരുമായി യുദ്ധരംഗങ്ങൾ സൃഷ്ടിക്കാതെ അനുരഞ്ജനത്തിലൂടെ അവരെ പ്രയോജനപ്പെടുത്തുകയാണ് അനുരഞ്ജനകലയുടെ ചക്രവർത്തിയായ സ്മര്യപുരുഷൻ ചെയ്തത്. ആറ് മെത്രാന്മാരെയും സ്വതന്ത്ര ഭദ്രാസന ചുമതല നൽകി തന്നോട് മാത്രം ഉത്തരവാദിത്തപ്പെട്ടിരിക്കുവാൻ ആജ്ഞാപിച്ച പത്രോസ് തൃതീയൻ ബാവായുടെ സ്വാർത്ഥപ്രേരിതമായ ഇംഗിതത്തെ 7 മെത്രാന്മാരും കൂടി പരാജയപ്പെടുത്തുന്ന ചിത്രമാണ് 1877-ലെ വെട്ടിക്കൽ സുന്നഹദോസ് മുതൽ കാണുന്നത്. മെത്രാന്മാരെ നിയമിച്ചതിന്റെ ഉദ്ദേശ്യത്തെപ്പറ്റി പാത്രിയർക്കീസ് എന്ത് രഹസ്യ അജണ്ട പുലർത്തിയാലും മലങ്കരസഭയും മലങ്കര മെത്രാപ്പോലീത്തായും അതിനെ മലങ്കരസഭയുടെ തിളക്കം വർദ്ധിപ്പിക്കുവാനുള്ള പദ്ധതിയാക്കി മാറ്റുന്നതിന്റെ ചിത്രം പാലപ്പിള്ളിൽ ഏബ്രഹാം മല്പാൻ 1877-ൽ പ്രസിദ്ധപ്പെടുത്തിയ 'സുറിയാനി സമൂഹ വൃത്താന്തം' എന്ന സഭാചരിത്രത്തിൽ കാണുക:

"എന്നാൽ അന്ത്യോഖ്യായിൽ പോയി കൂടെക്കൂടെ പട്ടത്വം കൈക്കൊണ്ടു വരുന്നതിന് വഴിയകലം നിമിത്തം ഇങ്ങനെ ആറ് സ്ഥാനികളെക്കൂടെ ഇപ്പോൾ നിയമിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തിനും അതത് അതിർത്തിക്കകത്തുള്ള ജനങ്ങളുടെ പരിപാലനയ്ക്കും ആകകൊണ്ട് അവനവനെ നിയമിക്കപ്പെട്ട വേലയിൽ ഉദാസീനതപ്പെടാതെ തമ്മിൽ തമ്മിൽ യോജിച്ചും താല്പര്യവുമായി സത്യശോധനയോടും ആലോചനയോടും കൂടെ മതക്കാര്യത്തിൽ ഉന്നതപ്പെടുവാനും സമൂഹ സംബന്ധമായ സകല കാര്യങ്ങളെക്കുറിച്ചും മലങ്കര മെത്രാപ്പോലീത്തായും ശേഷം പേരും ആണ്ടിലൊരിക്കൽ ഒരു സ്ഥലത്ത് കൂടി നടപടികൾ ചിന്തിച്ച് തർക്കങ്ങൾക്കും കുറ്റങ്ങൾക്കും തീർച്ചയുണ്ടാക്കി അന്ത്യോഖ്യക്ക് റിപ്പോർട്ട് ചെയ്യാനുമാകുന്നു" (പുറം 96).

മലങ്കരയിൽ പുതുതായുണ്ടായ മെത്രാന്മാർ മലങ്കര മെത്രാന്റെ അധ്യക്ഷതയിൽ ഒരു സുന്നഹദോസായി പ്രവർത്തിക്കുവാൻ മലങ്കരസഭ തീരു

മാനിച്ചതിന്റെ പ്രഖ്യാപനമാണ് ഈ വാക്യം. 3 ലക്ഷ്യങ്ങൾ സുന്നഹദോസിന്റേതായി ഇതിൽ പ്രഖ്യാപിച്ചു. 1. മെത്രാന്മാരെ പട്ടം കൊടുക്കുക. 2. സമൂഹ സംബന്ധമായ കാര്യങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുകയും തർക്കങ്ങൾക്ക് അന്തിമവിധി പ്രഖ്യാപിക്കുകയും ചെയ്യുക. 3. വിവരം പാത്രിയർക്കീസിന് റിപ്പോർട്ട് ചെയ്യുക.

സ്മര്യപുരുഷൻ ഈ ലക്ഷ്യങ്ങൾ പൂർണ്ണമായും പ്രായോഗികമാക്കി. അൽവാറീസ് മാർ യൂലിയോസിനെ കോട്ടയത്തു വച്ചും റിനി വിലാത്തി മാർ തീമോത്തിയോസിനെ സിലോണിൽ വച്ചും മെത്രാന്മാരായി വാഴിച്ചപ്പോൾ ആദ്യ ലക്ഷ്യം നിറവേറി. മേല്പട്ടക്കാരെ അസോസിയേഷനിലും മാനേജിംഗ് കമ്മിറ്റിയിലും വൈസ്പ്രസിഡന്റുമാരായി നിയമിച്ചപ്പോൾ രണ്ടാം ലക്ഷ്യവും നിറവേറി. ആവശ്യമായ കാര്യങ്ങൾ പാത്രിയർക്കീസിന് റിപ്പോർട്ട് ചെയ്തതോടെ മൂന്നാം ലക്ഷ്യവും നിറവേറി. അദ്ദേഹം സൃഷ്ടിച്ച ഈ ആരോഗ്യകരവും ദീർഘദൃഷ്ടിയോടു കൂടിയതുമായ കീഴ്‌വഴക്കം 1908-ൽ ചില പ്രഗത്ഭരുടെ പിടിവാശി മൂലം ലംഘിക്കപ്പെട്ടതോടെ മലങ്കരസഭയുടെ ചരിത്രത്തിൽ അനാരോഗ്യകരമായ കീഴ്‌വഴക്കങ്ങൾ വീണ്ടും പ്രത്യക്ഷപ്പെട്ടു.

**F. മിഷൻ സംഘടനകൾ:** അധഃകൃതോദ്ധാരണം, ആഭ്യന്തര മിഷൻ, വിദേശ മിഷൻ എന്നിവയ്ക്ക് സ്മര്യപുരുഷൻ പ്രത്യേക സംഘടനകൾ രൂപീകരിച്ചു. അവർണ്ണ വിഭാഗങ്ങൾക്കിടയിൽ അദ്ദേഹം നടത്തിയ വിപ്ലവാത്മകങ്ങളായ നവോത്ഥാനയത്നങ്ങൾ വിപുലമായ മതംമാറ്റത്തിലേക്ക് വഴി നയിച്ചു. ആഭ്യന്തര മിഷൻ പ്രവർത്തനങ്ങളുടെ ചുമതലയിലേക്ക് വടക്കൻ പ്രദേശങ്ങളിൽ മുറിമറ്റത്തിൽ മാർ ഈവാനിയോസും കടവിൽ മാർ അത്താനാസ്യോസും തെക്കൻ പ്രദേശങ്ങളിലേക്ക് ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസും നിയോഗിക്കപ്പെട്ടു. ഈ മിഷൻ പ്രവർത്തനങ്ങളാണ് പില്ക്കാലത്ത് ബഥനി ആശ്രമത്തിന്റെയും സ്ലീബാദാസ സമൂഹത്തിന്റെയും ചുമതലയിൽ വളർന്ന് പുഷ്ക്കലമായത്.

വിദേശമിഷൻ പ്രവർത്തനവും അദ്ദേഹത്തിന്റെ ലക്ഷ്യമായിരുന്നു. സൗത്ത് കാനറയിലും ഗോവയിലും സിലോണിലും അമേരിക്കയിലും അന്യ സമുദായങ്ങളെ മലങ്കരസഭയുടെ ശാഖകൾ ആക്കി വളർത്തിയെടുക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഗോവയിലെയും സൗത്ത് കാനറയിലേയും മിഷൻ പ്രവർത്തനങ്ങൾക്കായി കത്തോലിക്കാ സഭയിൽ നിന്ന് മലങ്കരസഭയിൽ ചേർന്ന ഫാ. അൽവാറീസിനെ മെത്രാൻ സ്ഥാനം കൊടുത്ത് ചുമതലപ്പെടുത്തി. മാർ തീമോത്തിയോസിനെ അമേരിക്കൻ മിഷന്റെ ചുമതലയിലേക്ക് നിയോഗിച്ചു. ഒരേ സമയം മെത്രാന്മാരെ വാഴിക്കാനുള്ള സ്വയംഭരണാവകാശം ഇവരെ വാഴിച്ചതുവഴി നിരാക്ഷേപമായി നേടിയെടുക്കുകയും അതത് പ്രദേശങ്ങളിലെ ഭാഷയും സംസ്ക്കാരവും

വശമുള്ള രണ്ട് മേല്പട്ടക്കാരെ മിഷൻ വയലുകളിലേക്ക് അയക്കുകയും – അതാണ് അദ്ദേഹം ചെയ്തത്. ഒരു വെടിക്ക് രണ്ട് പക്ഷി (ഈ രണ്ട് മിഷനറി മെത്രാപ്പോലീത്താമാരോട് പില്ക്കാല മലങ്കരസഭാ നേതൃത്വം നീതി പുലർത്തിയോ എന്നത് ഭാവി ചരിത്രകാരന്മാരുടെ ചർച്ചയ്ക്കായി മാറ്റിവയ്ക്കുന്നു).

## 7. ഭാഷാസാഹിത്യ സേവനം

സുറിയാനിസഭയിലെ മെത്രാപ്പോലീത്താ ആയിരുന്നെങ്കിലും മാതൃഭാഷയോടുള്ള അദ്ദേഹത്തിന്റെ ആഭിമുഖ്യം അനുപമം തന്നെയായിരുന്നു. സംസ്കൃത ഭാഷാ ജടിലമായ ഭാഷാ ഗദ്യ ശൈലി കൊടികുത്തി വാണ അക്കാലത്ത് പ്രസന്നവും ദീപ്തവും ലളിതവുമായ ശൈലിയിൽ മലയാള ഗദ്യം എഴുതുവാൻ അദ്ദേഹം ഫലപ്രദമായി ഉദ്യമിച്ചു. അദ്ദേഹത്തിന്റെ സർക്കുലറുകളും 'ഇടവകപത്രിക'യിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനങ്ങളും അദ്ദേഹത്തിന്റെ ഭാഷാതാല്പര്യത്തെ തെളിയിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ഭാഷാഗദ്യശൈലിയുടെ മികച്ച സ്വഭാവം "ഒരു പരദേശയാത്രയുടെ കഥ" യിൽ നമ്മെ അത്ഭുതപ്പെടുത്തുന്നു. 'വർത്തമാന പുസ്തക'ത്തിന് ശേഷം മലയാളത്തിലുണ്ടായ ആദ്യത്തെ യാത്രാവിവരണമാണിത്. പ്രസന്നമധുരമായ അതിലെ ആവിഷ്ക്കാരവും സമീപനവും കാലാതിവർത്തിയായ ഒരു സാഹിത്യകാരന്റെ സാന്നിദ്ധ്യത്തെ അനാവരണം ചെയ്യുന്നുണ്ട്.

## 8. ജനാധിപത്യശൈലി

എപ്പിസ്ക്കോപ്പൽ ഭരണശൈലി പിൻതുടർന്നുപോന്ന മലങ്കരസഭയെ ജനാധിപത്യ ഭരണശൈലിയിലേക്ക് ഉപനയിച്ചത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ആണ്. 1873-ലെ പരുമല അസോസ്യേഷനിൽ അദ്ദേഹം നടത്തിയ 'ഏകനായകശക്തി'ക്കെതിരായ രോഷം അന്ത്യം വരെയും നിലനിർത്തി. മെത്രാന്മാരും വൈദികരും അത്മായരും പ്രതിനിധാനം ചെയ്യുന്ന ത്രിമുഖ ജനാധിപത്യ ഭരണശൈലി മലങ്കരസഭയിൽ അദ്ദേഹത്തിന്റെ തനത് സംഭാവനയാണ്. കത്തോലിക്കാ സഭയുടെ മാതൃകയിൽ എപ്പിസ്കോപ്പൽ അധീശത്വ മാതൃകയാക്കാൻ പല മുൻ മലങ്കര മെത്രാന്മാരും ശ്രമിച്ചിരുന്നതിൽ നിന്ന് വ്യത്യസ്തമായി സുതാര്യവും ജനാധിപത്യപരവും ആയ ത്രിമുഖ ഭരണശൈലി സ്വീകരിച്ചതിനാലാണ് സ്മര്യപുരുഷന് ഏവംവിധമായ പ്രവർത്തനങ്ങൾ സഫലമായി ഏറ്റെടുക്കുവാൻ കഴിഞ്ഞത്. മലങ്കര മെത്രാപ്പോലീത്താ, വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നീ മൂന്ന് അധികാരകേന്ദ്രങ്ങൾ തമ്മിൽ എക്കാലത്തേക്കാളുമധികം സഹകരണവും പരസ്പര ധാരണയും ഇക്കാലത്ത് ഉറപ്പുവരുത്തുവാൻ തിരുമേനി നിഷ്ക്കർഷിച്ചു. അസോസ്യേഷനിലും മാനേജിംഗ് കമ്മിറ്റിയിലും ആലോചിച്ച് തീരുമാനിക്കാതെ പ്രധാനപ്പെട്ട കാര്യങ്ങളൊന്നും

അന്ന് ഏറ്റെടുത്തിരുന്നില്ല. 1873–ൽ അസോസ്യേഷൻ രൂപീകരിച്ചതു മുതൽ സ്മര്യപുരുഷൻ ദിവംഗതനാകുന്ന 1909 വരെ 36 വർഷത്തിനുള്ളിൽ പത്ത് അസോസ്യേഷൻ യോഗങ്ങൾ കൂടി. 1909–ൽ ചുമതലയേറ്റ പിൻഗാമി 1934–ൽ കാലം ചെയ്യുന്നതുവരെ (25 കൊല്ലം) നാലു അസോസ്യേഷൻ യോഗങ്ങൾ മാത്രമാണ് കൂടിയത് എന്ന താരതമ്യം ശ്രദ്ധിച്ചാൽ സ്മര്യ പുരുഷന്റെ ജനാധിപത്യശൈലിയോടുള്ള ആഭിമുഖ്യം വ്യക്തമാകും. ഈ ആഭിമുഖ്യവും പരസ്പര വിശ്വാസവും മൂലം ബെസ്ഗാസാ മുറിയുടെ മൂന്ന് ട്രസ്റ്റിത്താക്കോലുകളും മെത്രാപ്പോലീത്തായുടെ കൈവശം വിശ്വാസ പൂർവ്വം ഏല്പിക്കപ്പെട്ടിരുന്നുവെന്ന് ഇവിടെ ഓർക്കാവുന്നതാണ്. 3 പേർ തമ്മിലുള്ള സൗഹാർദവും വിശ്വാസവും മാത്രമല്ല സഭയുടെ മൂന്ന് വിഭാ ഗങ്ങൾ തമ്മിലുള്ള പരസ്പര ധാരണയും വിശ്വാസ്യതയും ഈ പ്രതീ കാത്മക നടപടിയിലൂടെ വ്യക്തമാക്കുന്നു. പാത്രിയർക്കീസ് അസോസ്യേ ഷനും മാനേജിംഗ് കമ്മിറ്റിയും പിരിച്ചുവിടുകയും സ്മര്യപുരുഷനെ രണ്ടു പ്രാവശ്യം നിരോധിക്കുകയും ചെയ്തിട്ടും ആ നിരോധന കല്പനകൾക്ക് മലങ്കരസഭയിൽ എഴുതിയ കടലാസിന്റെ വില പോലും കിട്ടാതിരുന്നത് ഈ അസൂയാവഹവും അഭിമാനാർഹവുമായ ഐക്യം മൂലമാണെന്ന് ഓർത്തേ മതിയാവൂ. ഈ ഐക്യം തകർന്നതോടെയാണ് പിൽക്കാല പാത്രിയർക്കീസിന് മലങ്കരസഭയെ വേട്ടയാടുവാൻ അനുകൂലമായ കാലാ വസ്ഥ സംജാതമായത്.

### 9. എക്യുമെനിക്കൽ ദർശനം

എക്യുമെനിസത്തെപ്പറ്റി ക്രിസ്തീയ സഭകൾ ചിന്തിക്കുന്നതിന് വളരെ മുമ്പ് സ്മര്യപുരുഷൻ മലങ്കരസഭയിൽ നിന്ന് 1599–ലെ ഉദയംപേരൂർ സുന്ന ഹദോസ് മുഖേന മുറിഞ്ഞുപോയ കത്തോലിക്കാസഭയെ പുനരൈക്യ പ്പെടുത്തുവാൻ നടത്തിയ ശ്രമമാണ് ജാത്യൈക്യ സംഘ പ്രസ്ഥാനത്തിന് ജന്മം നൽകിയത്. കത്തോലിക്കാ സഭയിലെ നിധിയിരിക്കൽ മാണിക്ക ത്തനാരുമായി സഹകരിച്ചാണ് 'ജാത്യൈക്യസംഘം' സ്ഥാപിച്ചത്. പുലി ക്കോട്ടിൽ തിരുമേനിയുടെയും മാണിക്കത്തനാരുടെയും പേരിൽ 'വുഡ് ലാൻഡ്' ബംഗ്ലാവ് വില കൊടുത്ത് വാങ്ങി. യോജിച്ച് വിദ്യാലയ പ്രവർ ത്തനം നടത്തുകയായിരുന്നു ആദ്യ ലക്ഷ്യം. അപകടം മണത്തറിഞ്ഞ പോപ്പ് തടസം നിന്നു. "റോമ്മാ സുറിയാനിക്കാരും യാക്കോബായ സുറിയാ നിക്കാരും യോജിച്ച് പള്ളിക്കൂടം നടത്തിക്കൂടാ എന്ന് പോപ്പിന്റെ ഉത്ത രവ് വന്നു. അപ്പോൾ യാക്കോബായ സുറിയാനിക്കാരുമായി യോജിച്ച് പള്ളിക്കൂടം നടത്തുന്നതിൽ നിന്ന് റോമ്മാ സുറിയാനിക്കാർ ഒഴിഞ്ഞു. വസ്തുവിൽ റോമ്മാ സുറിയാനിക്കാർക്കുള്ള അവകാശത്തെ ജോസഫ് ദീവന്നാസ്യോസ് സമുദായം വക പണം കൊടുത്ത് തീർത്തു. അങ്ങനെ എം. ഡി. സിമ്മനാരിയും സ്ഥലവും യാക്കോബായ സുറിയാനി ക്രിസ്ത്യാ

നികളുടെ വകയായിത്തീർന്നു" (പാറേട്ട്, *മലങ്കര നസ്രാണികൾ*, വാല്യം 3, പു. 266). കേരളത്തിലെ ഒന്നാമത്തെ എക്യുമെനിക്കൽ സംരംഭമായിരുന്നു അത്. അന്ന് സ്മര്യപുരുഷൻ കോട്ടയത്തിന്റെ ഹൃദയഭാഗത്തു സമ്പാദിച്ച 22 ഏക്കർ ഭൂമി ഇന്ന് ബഹു കോടി വിലമതിപ്പുള്ള സ്വത്തായി അവശേഷിക്കുന്നു.

## 10. രാഷ്ട്രീയ രംഗത്തേക്ക്

നികുതിദായകരായ തദ്ദേശീയരെ അവഗണിച്ച് തമിഴ് ബ്രാഹ്മണർക്ക് സർക്കാരിലെ പ്രധാന തസ്തികകളിൽ നിയമനം നൽകുന്ന അനീതിക്കെതിരെ പത്രം മുഖേന തിരുമേനി പ്രതികരിച്ചു. ജനവികാരത്തെ സംഘടിപ്പിച്ച് 'മലയാളി മെമ്മോറിയൽ' എന്ന് ചരിത്രകാരന്മാർ വിശേഷിപ്പിച്ച നിവേദനം ശ്രീമൂലം തിരുനാൾ രാജാവിന് നൽകിയതിന്റെ അണിയറയിൽ തിരുമേനിയുടെ കൈകളും ഉണ്ടായിരുന്നു. 1891-ൽ നൽകിയ നിവേദനം ശ്രദ്ധിക്കപ്പെട്ടു. നസ്രാണിയും നായരും നമ്പൂതിരിയും യോജിച്ച് നൽകിയ "മലയാളി മെമ്മോറിയൽ" ആറ് മാസത്തിനകം രാജാവ് സ്വീകരിച്ച് അനുകൂലമായ ഉത്തരവുണ്ടായി.

## 11. ദേവാലയങ്ങൾ പെരുകുന്നു

സ്മര്യപുരുഷന്റെ ഭരണകാലത്ത് മലങ്കരസഭയിലെ ദേവാലയങ്ങളുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചു. 150-ഓളം പള്ളികളുടെ സ്ഥാനത്ത് 300-ഓളം ദേവാലയങ്ങൾ ഉണ്ടായി. ഇതിൽ തിരുവനന്തപുരം, പരുമല, കോട്ടയം ഏലിയാ കത്തീഡ്രൽ, കുന്നംകുളം പുത്തൻപള്ളി, തൃശൂർ പള്ളി എന്നീ സുപ്രധാന ദേവാലയങ്ങൾ ഉൾപ്പെടുന്നു.

## 12. ലണ്ടനിൽ മലങ്കരസഭയുടെ അംബാസഡർ

ബ്രിട്ടന്റെ കീഴിലുള്ള ഇന്ത്യയുടെ തെക്കേ കോണിൽ വർത്തിച്ചിരുന്ന മലങ്കരസഭയ്ക്ക് സാമ്രാജ്യത്തിന്റെ തലസ്ഥാനമായ ലണ്ടനിൽ ഒരു അംബാസഡർ ഉണ്ടാകുവാൻ ആ പ്രതിഭാധനൻ നിശ്ചയിച്ചു. ലണ്ടനിൽ ആശുപത്രി നടത്തിയിരുന്ന ഗോവാക്കാരൻ ഡോ. ബാബയെ ഇതിലേക്ക് അദ്ദേഹം കണ്ടെത്തി. പ്രൊട്ടസ്റ്റന്റ് സഭക്കാരനായിരുന്ന അദ്ദേഹത്തെ ഓർത്തഡോക്സ് സഭാംഗമാക്കുകയും പട്ടക്കാരനാക്കുകയും ചെയ്തു. ഡോ. ബാബയെ പുലിക്കോട്ടിൽ തിരുമേനി ലണ്ടനിലേക്ക് സ്ഥാനപതിയായി നിയമിച്ചുകൊണ്ട് കല്പന കൊടുത്തു. ഈ സ്ഥാനപതിയെ സന്ദർശിച്ചതിനു ശേഷമാണ് അബ്ദുള്ളാ പാത്രിയർക്കീസ് 1909-ൽ മലങ്കരസഭാ സന്ദർശനം നടത്തിയത്.

(കൂടുതൽ വിവരങ്ങൾക്ക് ഇ. എം. ഫിലിപ്പിന്റെ 'മലങ്കരസഭയുടെ രഹസ്യപേടകം' എന്ന ഗ്രന്ഥം കാണുക).

### 13. സന്യാസഗുരു

മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധന്മാരായ ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാർക്ക് ആശ്രമപ്രവേശം ഔപചാരികമായി നൽകിയ സന്യാസഗുരു എന്ന ബഹുമതി സ്മര്യപുരുഷന് സ്വന്തം.

### ഉപസംഹാരം

ഇപ്രകാരം ഒരു മതാധ്യക്ഷൻ സാഹിത്യകാരൻ, ഭാഷാഭിമാനി, ദേശസ്നേഹി, വിപ്ലവകാരി, സംഘാടക പ്രതിഭ, സംരംഭകശേഷി എന്നിവ അനുയോജ്യമായ അനുപാതത്തിൽ സമ്മേളിച്ച ഒരു മഹാ വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. അറിയപ്പെടുന്ന നവോത്ഥാന നായകന്മാർക്ക് ബഹുദൂരം മുമ്പിൽ നിന്ന് ആ നവോത്ഥാന പ്രസ്ഥാനത്തിന്റെ കുലപതി അനേകം ചെറു ദീപങ്ങളെ പിൻഗാമികളായി ജനിപ്പിച്ചു. താദൃശമായ ഒരു യുഗപ്രതിഭയെ മലങ്കരസഭ മുമ്പും പിമ്പും കണ്ടിട്ടില്ല. അതിനാൽ അദ്ദേഹത്തിന്റെ ജീവചരിത്രം ഉപസംഹരിച്ചുകൊണ്ട് പാറേട്ട് ഇപ്രകാരം എഴുതി: "... മനം പതറാതെ, ഹൃദയം കുലുങ്ങാതെ, കാൽ വഴുതാതെ മുമ്പോട്ട് കുതിച്ചുകയറിയ, സുന്നഹദോസിലും ഭരണത്തിലും മാപ്പിളയ്ക്കുള്ള സ്ഥാനം (അത്മായർക്കുള്ള സ്ഥാനം) ശരിക്കും അംഗീകരിച്ച മഹാനാണ് മാർ ദീവന്നാസ്യോസ്. .... മുളന്തുരുത്തി സുന്നഹദോസിന്റെ മഹാശില്പിയും ജാതിയുടെ സംഘാടകനും ആയ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിനെ നമുക്ക് നമസ്ക്കരിക്കാം. ..." (പാറേട്ട്, മുളന്തുരുത്തി സുന്നഹദോസ്, ഉപസംഹാരവാക്യം). അതെ; യുഗപ്രഭാവനും സംക്രമണ പ്രതിഭയും മഹാ പരിശുദ്ധനും മലങ്കരയിലെ പ്രഖ്യാപിത പരിശുദ്ധന്മാരുടെ സന്യാസ ഗുരുവും ആയ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമനെ നമുക്ക് ആദരപൂർവ്വം നമസ്ക്കരിക്കാം.

*(പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ചരമശതാബ്ദി മഹാസമ്മേളനത്തിലേക്ക് - 2009 പരുമല - ഫാ. ഡോ. ജോസഫ് ചീരൻ തയ്യാറാക്കിയ മുഖ്യ പ്രഭാഷണം)*

# 9

# കുര്യൻ റൈട്ടറും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയനും

വളരെ പ്രതീക്ഷകളോടെയാണ് കുര്യൻ റൈട്ടർ നവീകരണ നേതാവായ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ പിന്തുണച്ചത്. പരിഷ്കൃതാശയനും കർമ്മധീരനുമായ മെത്രാപ്പോലീത്തായുടെ സാരഥ്യത്തിൽ മലങ്കരസഭ നവീനമായ പ്രവർത്തനപഥങ്ങൾ വെട്ടിത്തുറന്ന് സഭയുടെ അതിരുകളെ വിശാലമാക്കുമെന്ന് അദ്ദേഹം ചിന്തിച്ചു. തന്റെ വ്യവസായ സാമ്രാജ്യം കൊച്ചിയിൽ തഴച്ച് പടർന്ന് പന്തലിക്കുന്ന 1840-കളിലും 1850 കളിലും നവീകരണപ്രസ്ഥാനത്തെ പിന്തുണച്ചപ്പോൾ ശേഷം അനവധി പേരെപോലെ കുര്യൻ റൈട്ടറും സ്വപ്നം കണ്ടത് മലങ്കരസഭയുടെ ഐക്യവും വളർച്ചയും പുരോഗതിയുമാണ്. തിരുവിതാംകൂർ സർക്കാരിന്റെ അംഗീകാരവും ബ്രിട്ടീഷ് അധികാരികളുടെ പിന്തുണയുമുള്ള മെത്രാപ്പോലീത്തായ്ക്ക് സഭയുടെ ചക്രവാളത്തെ വിസ്തൃതമാക്കുവാൻ കഴിയുമെന്ന് അദ്ദേഹം മോഹിച്ചു. ആദ്യകാലത്ത് മെത്രാപ്പോലീത്തായുടെ പ്രവർത്തനം ശരിയായ ദിശയിലായിരുന്നു. തൊഴിയൂർ വ്യവഹാരത്തിലുണ്ടായ വിജയം മെത്രാച്ചനെ എല്ലാ അർത്ഥത്തിലും ലഹരി പിടിപ്പിച്ചു എന്ന് തോന്നുന്നു. മലബാറിലെ ജില്ലാക്കോടതിയും മദ്രാസിലെ ഹൈക്കോടതിയും യൂയാക്കീം മാർ കൂറിലോസിന്റെ അവകാശവാദങ്ങൾ തിരസ്കരിച്ചതോടെ തന്റെ എതിരാളികൾക്ക് തനിക്കെതിരെ ഒരു ചെറുവിരൽപോലും അനക്കാനാവില്ലെന്ന് അദ്ദേഹം തീർച്ചപ്പെടുത്തി. പള്ളിപ്രതിപുരുഷയോഗം വിളിച്ചുകൂട്ടി ആലോചനക്കൂട്ടം നടപ്പിൽ വരുത്തുകയും പഴയസെമിനാരിയിൽ വൈദിക വിദ്യാഭ്യാസം പുനരാരംഭിക്കുകയും ചെയ്തതോടെ തന്റെ ജനപിന്തുണ വർദ്ധിച്ചു എന്ന് അദ്ദേഹത്തിന് ബോദ്ധ്യമായി. ചേപ്പാട്ട് മെത്രാച്ചന്റെ കാലത്ത് കൊച്ചിൻ അവാർഡ് പ്രകാരം ലഭിച്ചതും മെത്രാപ്പോലീത്താ നിരസിച്ചതുമായ സംഖ്യയും വട്ടിപ്പണത്തിന്റെ പലിശയും ലഭിച്ചതോടെ നിയമപരമായ തന്റെ സ്ഥാനസാധുത അന്യൂനമെന്ന് അദ്ദേഹം കരുതി. തനിക്കെതിരെ പുലിക്കോട്ടിൽ മെത്രാച്ചനും പള്ളിക്കാരും നൽകിയ അപേക്ഷയും മദ്രാസിലെ ബ്രിട്ടീഷ് മേധാവികൾക്ക് നൽകിയ പരാതികളും തിരസ്ക്കരിക്കപ്പെട്ടതോടെ താൻ അജയ്യനാണെന്ന് മെത്രാപ്പോലീത്താ ചിന്തിച്ചുപോയി.

ഈ അനുകൂല പരിതസ്ഥിതികൾ മെത്രാപ്പോലീത്തായിൽ സൃഷ്ടിച്ച കാഴ്ചപ്പാടുകൾ ജനസാമാന്യം ഗ്രഹിച്ചില്ലെങ്കിലും കുര്യൻ റൈട്ടറെ

പ്പോലെ സൂക്ഷ്മഗ്രാഹിയായ ഒരാളിന്റെ കണ്ണുകളിൽ പൊടിയിടുവാൻ ആർക്കും കഴിയുമായിരുന്നില്ല. രാജകീയ വിളംബരം സിദ്ധിച്ച നാൾമുതൽ അഹന്തതയിലും സ്വേച്ഛാധിപത്യത്തിലും അഭിരമിക്കുന്ന ഒരു മനസ്സ് മെത്രാപ്പോലീത്തായിൽ പ്രത്യക്ഷമാവുന്നത് റൈട്ടർ ശ്രദ്ധിച്ചു. തൊഴിയൂർ വ്യവഹാരങ്ങൾ ജയിച്ചതോടെ അദ്ദേഹത്തിലെ ജനാധിപത്യബോധം അസ്തമിക്കുന്നതായി റൈട്ടർക്ക് ബോധ്യപ്പെട്ടു. പരസ്യമായി മദ്യപിക്കുവാനും സഭയുടെ പ്രാചീനചട്ടങ്ങളെ പരസ്യമായി ആക്ഷേപിക്കുവാനും മടിയില്ലാതായപ്പോൾ സഭയുടെ ഭാവിയെപ്പറ്റി താൻ പുലർത്തിയ സങ്കല്പകൊട്ടാരം തകർന്നുവീഴുന്നതായി റൈട്ടർക്ക് തോന്നി. ഒരു കൊല്ലം കഴിഞ്ഞ് ആലോചനക്കൂട്ടം മരവിപ്പിക്കുകയും ഒരു സമിതിയുടെയും തീരുമാനം കൂടാതെ ഒരു വിൽപ്പത്രത്തിലൂടെ സഭയുടെ ഉടമസ്ഥത ജൂണിയർ മെത്രാന് കൈമാറുകയും ചെയ്തപ്പോൾ പ്രതീക്ഷയുടെ തകർച്ച പൂർണ്ണമായി. പകലോമറ്റം മെത്രാന്മാരുടെ കാലത്ത് സഭ നിസ്സഹായതയോടെ നോക്കിക്കണ്ട മെത്രാമാരുടെ ഏകനായകവാഴ്ചയ്ക്ക് വീണ്ടും കളമൊരുങ്ങുകയാണെന്ന് കുര്യൻ റൈട്ടറെപ്പോലെയുള്ള ബുദ്ധിമാന്മാർ അഭ്യൂഹിച്ചു.

യൂയാക്കീം കൂറിലോസിന്റെ സഹോദരൻ മക്കുദിശാ ഗബ്രിയേൽ ഒട്ടൊക്കെ രഹസ്യമായി പാലക്കുന്നത്ത് മെത്രാച്ചനെ നിരന്തരമായി സന്ദർശിച്ചുകൊണ്ടേയിരിക്കുന്ന വിവരം സെമിനാരിയിൽ മുതൽപിടിയായി ജോലി ചെയ്യുന്ന ജ്യേഷ്ഠൻ വഴി കുര്യൻ റൈട്ടർ അറിഞ്ഞിരുന്നു. പരസ്യമായി അന്ത്യോക്യായുടെ ആധിപത്യത്തോട് പട പൊരുതി ദേശീയതയുടെ മുഖം പ്രത്യക്ഷപ്പെടുത്തുകയും രഹസ്യമായി അന്തോക്യയെ പ്രീണിപ്പിച്ച് തനിക്കനുകൂലമായ നിലപാടുകൾ സ്വീകരിപ്പിക്കുവാൻ പ്രലോഭിപ്പിക്കുന്ന മറ്റൊരു മുഖം രഹസ്യമായി സൂക്ഷിക്കുകയും ചെയ്യുന്ന ഒരു വ്യക്തിയെ മെത്രാപ്പോലീത്തായിൽ കുര്യൻ റൈട്ടർ ദർശിച്ചു.

കൂടെനില്ക്കുന്നവരിൽ പലരും പ്രതികൂലിച്ചിട്ടും മലങ്കരസഭയുടെ വടക്കൻ ശക്തികേന്ദ്രങ്ങളിൽ, പ്രത്യേകിച്ചും അങ്കമാലി, കണ്ടനാട്, കൊച്ചി പ്രദേശങ്ങളിൽ യൂയാക്കീം കൂറിലോസിന് സ്വൈരവിഹാരം അനുവദിക്കുവാൻ ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്താ സമ്മതം മൂളിയത് മഹാമനസ്ക്കതയുടെ ഭാഗമായി പലരും വിലയിരുത്തിയിട്ടുണ്ടെങ്കിലും യൂയാക്കീം മാർ കൂറിലോസിനെയും അന്തോക്യൻ സഭാധ്യക്ഷനെയും പാലക്കുന്നത്ത് മെത്രാച്ചൻ അകമേ ഭയപ്പെട്ടിരുന്നുവോ എന്ന് സംശയിക്കാവുന്ന ഒരു അനുരഞ്ജന സന്നദ്ധത അതിൽ നിഴലിച്ചിരുന്നതായി സൂക്ഷ്മദൃക്കുകൾക്ക് സംശയം തോന്നിയിരുന്നു (*കണ്ടനാട് ഗ്രന്ഥവരി* പ്രസിദ്ധീകരിക്കപ്പെട്ടതോടെ ആ ഭയവും, ആശങ്കയും അസ്ഥാനത്തായിരുന്നില്ലെന്ന് ചരിത്ര വിദ്യാർത്ഥികൾ അഭിപ്രായപ്പെട്ടു തുടങ്ങിയിട്ടുണ്ട്.

നിരണം പള്ളിയിൽ തന്നെ കാണുവാൻ പത്രോസ് തൃതീയൻ ബാവാ ആഗതനായപ്പോൾ പുറംമുറിയുടെയും ഉൾമുറിയുടെയും കതകുകൾ ഭദ്രമായി ബന്ധിച്ച് ഒളിച്ചിരിക്കുവാൻ പാലക്കുന്നത്ത് മെത്രാനെ പ്രേരിപ്പിച്ച വികാരം എന്തെന്ന് അഭ്യൂഹങ്ങൾ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിട്ടുണ്ട്. ഈ സംഭവത്തെപ്പറ്റി മാർത്തോമ്മാസഭയുടെ ചരിത്രകാരന്മാർ വ്യാജകഥകൾ പ്രചരിപ്പിച്ചിട്ടുള്ളത് ആ വിഭാഗത്തിന് അപമാനകരമായ ചില സത്യങ്ങളെ മറച്ചുവയ്ക്കുവാനായിരുന്നു എന്നത് സമകാല സാക്ഷ്യമായ കണ്ടനാട് ഗ്രന്ഥവരി പ്രകാശിതമായതോടെ വ്യക്തമായിട്ടുണ്ട്.).

വൈദികസെമിനാരിയിൽ കൂരൻ പൗലോസ് മല്പാനെപ്പോലെയുള്ളവരും ആലോചനക്കൂട്ടത്തിൽ കരോട്ടുവീട്ടിൽ ശെമവൂൻ കോറി മുതലായവരും പാലക്കുന്നത്ത് മെത്രാന്റെ ദുരൂഹമായ നിലപാടുകളിൽ ആശങ്കാകുലരും സംശയമനസ്ക്കരും ആയിരുന്നുവെന്ന് കുര്യൻ റൈട്ടർ ഗ്രഹിച്ചിരുന്നു. നവീകരണ മെത്രാനോട് പിണങ്ങിപ്പിരിയേണ്ടി വരുമെന്നും ഔദ്യോഗിക മലങ്കര മെത്രാപ്പോലീത്തായോട് പിണങ്ങിയാൽ അദ്ദേഹത്തിന്റെ വലംകൈയായി പ്രവർത്തിക്കുന്ന പുന്നത്ര താഴത്ത് ചാണ്ടപ്പിള്ള കത്തനാർ ഭരണം നടത്തുന്ന കോട്ടയം ചെറിയപള്ളിയിലെ അംഗത്വം തുടരാൻ ആവുകയില്ലെന്നും ഗ്രഹിച്ചിട്ടാവാം അദ്ദേഹത്തിന്റെ ആലോചനയോടുകൂടി 1868-ൽ പണിപൂർത്തിയായ കോട്ടയം പുത്തൻപള്ളിയിൽ അദ്ദേഹം തന്റെ ഭാവി വിശ്രമസ്ഥലം ദർശിച്ചു. അക്കര കുടുംബ ചരിത്രത്തിൽ അക്കാര്യം പ്രസ്താവിക്കുന്നതിപ്രകാരമാണ്: "..... പഴയസെമിനാരി, ചെറിയപള്ളി, മണർകാട്പള്ളി മുതലായ പള്ളികൾ എല്ലാം (പാലക്കുന്നത്ത്) മെത്രാപ്പോലീത്തായുടെ അധീനതയിലായിരുന്നു. ആയതിനാൽ കോട്ടയത്തുള്ള എതിർകക്ഷിക്കാർക്ക് (നവീകരണ വിരുദ്ധ കക്ഷിക്കാർക്ക്) മതപരമായ ശുശ്രൂഷയ്ക്ക് ഒരു പള്ളി അടിയന്തിരമായി വേണ്ടിവന്നു. ഇതിലേക്ക് രൂപംകൊടുത്തതാണ് പുത്തൻപള്ളിയും അനുബന്ധ ശവക്കോട്ടയും. ഇതിന് മുൻകൈ എടുത്ത അക്കരക്കാർ പള്ളിയിരിക്കുന്ന 51 സെന്റ് സ്ഥലം വാങ്ങി പള്ളിക്ക് കൊടുത്തു. ശവക്കോട്ടയിരിക്കുന്ന 81 സെന്റിൽ പള്ളിയോട് സമീപിച്ച് കിടക്കുന്ന പകുതി സ്ഥലം അക്കരക്കാരും വടക്കോട്ട് സമീപിച്ച് കിടക്കുന്ന സ്ഥലം ഉപ്പൂട്ടിൽക്കാരും വാങ്ങി ശവക്കോട്ടയ്ക്ക് കൊടുത്തു. കുര്യൻ റൈട്ടറും സഹോദരൻ ഉലഹന്നാനും മുൻകൈ എടുത്ത് അതിന്റെ ചിലവുകളും വഹിച്ച് പള്ളിപണി പെട്ടെന്ന് പൂർത്തിയാക്കി. അക്കരക്കാരുടെ വക സിംഹാസനപ്പള്ളി ഇരിക്കുന്ന സ്ഥലത്തുണ്ടായിരുന്ന ഒരു ഭീമൻ ആഞ്ഞിലി വെട്ടിയാണ് പുത്തൻപള്ളിയുടെ ഉത്തരം, കഴുക്കോലുകൾ എന്നിവ നിർമ്മിച്ചത്. കുര്യൻ റൈട്ടർ കൊച്ചിയിൽ നിന്ന് വരുത്തിയ ഒറ്റപ്പാത്തി ഓട് പള്ളി മേയാൻ ഉപയോഗിച്ചു. ഇപ്പോൾ അത് പാചകശാലയിൽ മാത്രമായിക്കാണാം.

പുത്തൻപള്ളി ശവക്കോട്ടയ്ക്കുള്ള സ്ഥലം കൊടുത്തപ്പോൾ, അന്ന് കൂടെയുണ്ടായിരുന്ന എരുത്തിക്കൽ ജോസഫ് കത്തനാർ, ഉപ്പൂട്ടിലച്ചൻ തുടങ്ങിയവരോട് കുര്യൻ റൈട്ടർ ഒരു കാര്യം നിർദ്ദേശിച്ചു: അക്കരക്കാർ കൊടുത്ത സ്ഥലത്തിന്റെ വടക്കുപടിഞ്ഞാറ് അതിർത്തിയിൽ, അദ്ദേഹം നടക്കാൻ ഉപയോഗിക്കുന്ന വടി കൊണ്ട്, അക്കരക്കാർക്ക് ശവക്കോട്ടയ്ക്ക് വേണ്ടിയുള്ള സ്ഥലം വരച്ചു കാണിച്ചു. കബറിനുള്ള സ്ഥലത്തിന്റെ പടിഞ്ഞാറ് റോഡ് വരെയുള്ള സ്ഥലത്ത് മറ്റാരെയും അടക്കരുത് എന്നും അക്കരക്കാരുടെ ശവം അടക്കുമ്പോൾ കുഴിക്കാണം വാങ്ങരുത് എന്നും നിർദ്ദേശിച്ചു. താമസിയാതെ ശവക്കല്ലറ പണിതു. കുര്യൻ റൈട്ടർ ആണ് ആദ്യം മരിച്ചതും അടക്കപ്പെട്ടതും" (പു. 39).

തോമസ് മാർ അത്താനാസ്യോസ് വാഴിക്കപ്പെട്ടതും കോട്ടയം പുത്തൻ പള്ളി പണിതീർത്തതും 1868-ൽ ആണെന്നത് നമ്മുടെ സവിശേഷമായ പഠനത്തിന് വിഷയമാവേണ്ടതാണ്.

പാലക്കുന്നത്ത് മാർ അത്താനാസ്യോസിന്റെ ഏകാധിപത്യ പ്രവണതയും അഹന്തയും വർദ്ധിക്കുന്നത് മുൻകൂട്ടി ഗ്രഹിച്ച കുര്യൻ റൈട്ടർ പ്രതിവിധികളെപ്പറ്റിയും ചിന്തിച്ചു. നവീകരണ വിരുദ്ധ ക്യാമ്പിന്റെ നായകനായി പ്രതിദിനം ശക്തനായി വരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ കുര്യൻ റൈട്ടർ വർഷങ്ങൾക്ക് മുമ്പ്, കൃത്യമായി പറഞ്ഞാൽ തൊഴിയൂർ വ്യവഹാരങ്ങളുടെ കാലത്തുതന്നെ ശ്രദ്ധിച്ചിരുന്നു. യൂയാക്കീം മാർ കൂറിലോസിന്റെ വ്യവഹാര നടത്തിപ്പുകാരനായ ജോസഫ് കത്തനാർ എതിർക്യാമ്പിന്റെ നേതാവാണെങ്കിലും അദ്ദേഹത്തിന്റെ ആകാരസൗഷ്ടവം, നയചതുരത, സംഘാടക പാടവം, ജനാധിപത്യശൈലികൾ, വിനയം എന്നിവ ശത്രുക്കൾക്കു പോലും ആദരം ജനിപ്പിച്ചിരുന്നു. യാദൃച്ഛികമായുണ്ടായ പല കൂടിക്കാഴ്ചകളിലും ജോസഫ് കത്തനാരുടെ പ്രതിപക്ഷ ബഹുമാനവും കുലീനമായ സമീപനവും കുര്യൻ റൈട്ടറിൽ മതിപ്പുളവാക്കിയിരുന്നു. 1865-ൽ മെത്രാനായി വന്ന പുലിക്കോട്ടിൽ തിരുമേനി മിക്കവാറും കൊച്ചിയിലെ പനക്കൽ അയ്പ്പൂരുവിന്റെ പാണ്ടികശാലയിലാണ് താമസിച്ചുവന്നത്. മെത്രാപ്പോലീത്തായുടെ ലളിതജീവിതശൈലിയും മറ്റുള്ളവരെ അംഗീകരിക്കുവാനും അവരുടെ അഭിപ്രായങ്ങളെ പരിഗണിക്കാനുമുള്ള സന്നദ്ധതയും കുര്യൻ റൈട്ടറെ അത്ഭുതപ്പെടുത്തി. ഒരു സഭാമേലധ്യക്ഷന്റെ യോഗ്യതകൾ പുലിക്കോട്ടിൽ മെത്രാച്ചനിൽ മാതൃകാപരമായി ഇണങ്ങിചേർന്നിരുന്നു എന്ന് കുര്യൻ റൈട്ടർ വിലയിരുത്തി.

പരിചിതരായ അയ്പ്പൂരു മുതലാളിയിൽ നിന്ന് മെത്രാനെപ്പറ്റി കൂടുതൽ വിവരങ്ങൾ കുര്യൻ റൈട്ടർ ശേഖരിച്ചു. മെത്രാച്ചന്റെ കാരണവർ പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്

ഒന്നാമൻ തന്റെ പൂർവിക വീടിന് 1814-ൽ ശിലാസ്ഥാപനം നടത്തിയ വിവരവും അദ്ദേഹത്തിന്റെ ക്ഷണപ്രകാരം തന്റെ പൂർവികർ അക്കര താമസമാക്കിയ ചരിത്രവും കുര്യൻ റൈട്ടർ ഓർത്തു. ഉള്ളിൽ ജനിച്ച ആദരം അതോടെ പതിന്മടങ്ങ് വർദ്ധിച്ചു. സഭയുടെ പൂർവികചട്ടങ്ങളെ ഭദ്രമാക്കുവാൻ മെത്രാപ്പോലീത്താ കാര്യമായ പിൻതുണ ഒന്നും കൂടാതെ നടത്തുന്ന ഒറ്റയാൻ പോരാട്ടം കുര്യൻ റൈട്ടറിൽ അത്ഭുതവും ആദരവും വർദ്ധിപ്പിച്ചു. നവീകരണക്യാമ്പിലെ നേതൃത്വം കയ്യാളുമ്പോൾതന്നെ തന്റെ ഭാവനയിലെ മേലധ്യക്ഷസങ്കല്പത്തോട് കൂടുതൽ അനുയോജ്യമായ വ്യക്തിത്വം പുലിക്കോട്ടിൽ മെത്രാച്ചന്റേതാണെന്ന് കുര്യൻ റൈട്ടർക്കുണ്ടായ ബോധ്യം പ്രതിദിനം വർദ്ധിച്ചു. പാലക്കുന്നത്ത് മെത്രാച്ചനെതിരായ നീക്കങ്ങൾ പരാജയപ്പെട്ട നിരാശയുടെ ദിനങ്ങളിൽപോലും കർമ്മോത്സാഹിയായ പുലിക്കോട്ടിൽ മെത്രാച്ചൻ പുതിയ പ്രവർത്തന മേഖലകൾ വെട്ടിത്തുറക്കുന്നത് അദ്ദേഹത്തെ അത്ഭുതപരതന്ത്രനാക്കി. രണ്ടുമൂന്ന് പ്രവർത്തനങ്ങൾ അദ്ദേഹത്തെ ചിന്തിപ്പിച്ചു.

*കണ്ടനാട് ഗ്രന്ഥവരി* കാര്യങ്ങൾ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "പുലിക്കോട്ട് മെത്രാൻ കുന്നംകുളങ്ങര നിന്നും കൊച്ചിയിൽ വന്ന് അവിടെ താമസിച്ച് അച്ചടി തുടങ്ങുന്നതിന് വേണ്ടി 200 രൂപായ്ക്ക് അച്ച് മുതലായത് വാങ്ങിച്ചത് തന്നെയല്ലാ മുൻ അദ്ദേഹത്തിനുണ്ടായിരുന്ന കല്ലച്ച് മുതലായതുംകൊണ്ട് കർക്കിടകമാസം 11-ന് മുളന്തുരുത്തി പള്ളിയിൽ വന്നിരുന്ന് അച്ചടി മുതലായത് നിവർത്തിക്കുന്നതിന് വേണ്ടി ഒരു ഭാഗ്യചിട്ടി കൂടത്തക്കവണ്ണവും ആയത് ലക്ഷം നമ്പരും പേരൊന്നുക്ക് രണ്ട് ചക്രം വീതത്തിൽ മുതൽ രൂപാ ഏഴായിരത്തിൽ ഒന്ന് പാതി രൂപാ അച്ചടി മുതലായ ചിലവുകൾക്കും ശേഷം രൂപാ കുറിയിട്ട് കിട്ടുന്നവർക്ക് മുറയ്ക്ക് കൊടുക്കത്തക്കവണ്ണവും നിശ്ചയിച്ച് ആ വകയ്ക്കുള്ള ടിക്കറ്റ്, പരസ്യം മുതലായത് കല്ലച്ചിൽ അച്ചടിച്ച് വരുന്നു" (പുറം 168).

"പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അച്ചുകൂടം ഉണ്ടാക്കി കൊച്ചികോട്ടയിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ പാണ്ടികശാലയിൽ സ്ഥാപിച്ച് അച്ചടി മുതലായത് നടത്തിവരുന്നു. അച്ചുകൂടത്തിന് സെന്റ് തോമസ് പ്രസ് എന്ന് നാമധേയം ആകുന്നു. മലയാളത്തിലും സുറിയാനിയിലും പൂർണ്ണമായും ദുർല്ലഭമായി ഇംഗ്ലീഷിലും അച്ചടിവേലകൾ ചെയ്തുവരുന്നതു കൂടാതെ പരജനങ്ങൾക്ക് വിദ്യയും നാഗരീകവും അഭിവൃദ്ധിയായി വരുവാൻ വേണ്ടി കേരളപതാക എന്ന് നാമധേയമായി ഒരു വർത്തമാനപത്രിക കൊല്ലം 1048-ാമാണ്ട് ചിങ്ങ മാസം 1-ാം തീയതി (1872) മുതൽ മാസത്തിൽ രണ്ടു തവണയായി പ്രസിദ്ധം ചെയ്തു വരുന്നു" (പുറം 183).

"മശിഹാകാലം 1872 മീന മാസം 26-ന് കൊല്ല വർഷം 1047-ാമാണ്ട്

മീന മാസം 27-ന് ഞായറാഴ്ച മുളന്തുരുത്തിയിൽ വച്ച് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, കണ്ടനാട് പള്ളിപ്പുറത്തുകാരൻ കല്ലറക്കൽ എന്നും മുളന്തുരുത്തിയിൽ കരപുള്ളിൽ എന്നും പള്ളത്തട്ടേൽ എന്നും തറവാട്ടുപേരും സാധാരണയായി ചാത്തുരുത്തിൽ എന്നും വിളിച്ചു വരുന്ന കോറി ഗീവറുഗീസ് കഹനായ്ക്ക് റമ്പത്വം കൊടുത്തു" (പുറം 183).

"പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1047-ാമാണ്ട് മീന മാസം മുതൽ കോട്ടയം മുതലായി തെക്കുള്ള ഏതാനും പള്ളികളിൽ സഞ്ചരിച്ച് വരികയിൽ, സുറിയാനി സഭയിലെ മര്യാദപോലെ അല്ലാതെ ചില തെറ്റുകൾ ഏതാനും പള്ളികളിൽ പാലക്കുന്നത്ത് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം നടക്കുന്നതിനെ അറിഞ്ഞ് മനസ്താപപ്പെട്ട് ജനത്തോട് 'ഇപ്പോൾ കോട്ടയത്ത് സിമ്മനാരിയിൽ പഠിച്ചുവരുന്ന ശെമ്മാശന്മാർ മുതലായവർ പള്ളികൾ തോറും സഞ്ചരിപ്പാൻ ഇടവന്നാൽ ചില സ്ഥലങ്ങളിൽ രഹസ്യമായി കിടക്കുന്ന സത്യമുള്ള സുറിയാനി മാർഗ്ഗവും കൂടെ തീരെ മാഞ്ഞുപോകുന്നതിന് ഇട വരുമെന്നും അതിനാൽ ഈ തെക്കേ ദിക്കുകളിൽ എവിടെ എങ്കിലും സുറിയാനി മാർഗ്ഗം അഭ്യസിപ്പിക്കുന്ന ഒരു പുതിയ സിമ്മനാരി പണിയിക്കണമെന്നും മറ്റും അറിയിക്കയാൽ തിരുവല്ലയോട് ചേർന്ന് മാന്നാർ അരികുപുറത്ത് കോരത് മാത്തൻ എന്ന് നാമധേയവും പരോപകാരപ്രിയനും ആയുള്ള ആൾക്ക് ഈ കാര്യത്തിൽ ഭക്തിവൈരാഗ്യം തോന്നിയിട്ട് തന്റെ വക പരുമല എന്ന സ്ഥലത്ത് ഒരു പുരയിടം സിമ്മനാരി വയ്ക്കുന്ന വകയ്ക്കായിട്ട് മെത്രാപ്പോലീത്തായ്ക്ക് ദാനം ചെയ്തിരിക്കുന്നതു കൂടാതെ സിമ്മനാരിപ്പണി ഉടനെ ആരംഭിപ്പാൻ വേണ്ടി തന്റെ വക ഇരുപത്തിരുക്കോൽ നീളമുള്ള ഒരു നെൽപ്പുരയും പൊളിച്ചു കൊടുത്തിരിക്കുന്നു....." (പു. 186).

കാര്യമായ ആളും അർത്ഥവും ഇല്ലാതെ ഒരു മെത്രാപ്പോലീത്താ ഏകനായി ഒരു മഹായജ്ഞം ഏറ്റെടുത്തു നടത്തുന്ന പ്രതീതി ഈവക പ്രവർത്തനങ്ങളിൽ നിന്ന് കുര്യൻ റൈട്ടർ ഗ്രഹിച്ചു.

വെട്ടിയ്ക്കൽ എന്ന സ്ഥലത്ത് ദയറാ സ്ഥാപനം: മലങ്കരസഭയിൽ അത് നവീനമായ ഒരു സംരംഭം ആയിരുന്നു.

അച്ചടി: ഒരു മെത്രാപ്പോലീത്താ അച്ചടിശാല നടത്തുക. അതും ഒരു നൂതന പരീക്ഷണം ആയിരുന്നു.

ഒരു വൃത്താന്ത പത്രം ആരംഭിക്കുക: നാടിന്റെ നവോത്ഥാനം ലക്ഷ്യമാക്കിയുള്ള പ്രവർത്തനം ഒരു മെത്രാപ്പോലീത്താ ഏറ്റെടുക്കുന്നതു കേട്ടുകേൾവിപോലും ഇല്ലാത്ത കാര്യം.

പുതിയ സെമിനാരി: നിലവിലുള്ള സെമിനാരി നവീകരണക്കാർ കൈയടക്കിയതിനാൽ പൂർവ്വികശൈലിയുടെ പുനഃസ്ഥാപനത്തിന് പുതിയ വൈദിക സഭാകേന്ദ്രം കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ദർശനം ആറ് പതിറ്റാണ്ടിനു ശേഷം പുനരവതരിച്ചിരിക്കുന്നു.

ഈ ജൈത്രയാത്രയ്ക്ക് ഊർജ്ജം പകരുകയാണ് തന്റെ കർത്തവ്യം എന്ന് കുര്യൻ റൈട്ടർ താമസംവിനാ നിശ്ചയിച്ചു. പത്രപ്രവർത്തനം ആരംഭിച്ച പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ഭാവന കുര്യൻ റൈട്ടർക്ക് വളരെ ഇഷ്ടപ്പെട്ടു (അത് അദ്ദേഹത്തിന്റെയും പ്രവർത്തനമേഖലയായിരുന്നു). പാശ്ചാത്യ സഭാശൈലിയിൽ നിന്ന് വ്യത്യസ്തമായി സന്യാസ സ്ഥാപനത്തിലൂടെ സഭാനേതാക്കളെ കണ്ടെത്തുന്ന പൗരസ്ത്യസഭാശൈലി അദ്ദേഹത്തിൽ കൗതുകം ജനിപ്പിച്ചു.

മലങ്കരയിലെ ആദ്യത്തെ സന്യാസ സ്ഥാപനമായി വെട്ടിയ്ക്കൽ ദയറ വളരുന്നത് കുര്യൻ റൈട്ടർ സാകൂതം വീക്ഷിച്ചു. ആയിടയാണ് കൊച്ചിയിൽ അയ്പ്പൂരു മുതലാളിയുടെ പാണ്ടികശാലയിൽ വച്ച് കുര്യൻ റൈട്ടർ പുലിക്കോട്ടിൽ മെത്രാനുമായി ആദ്യവട്ടം സംഭാഷണം നടത്തിയത്. മെത്രാപ്പോലീത്തായുടെ ജാടയില്ലാത്ത സാഹൃദവും അഹങ്കാരലേശമില്ലാത്ത ശൈലികളും മടുപ്പില്ലാത്ത കർമ്മകുശലതയും കേരള നവോത്ഥാനം ലക്ഷ്യമാക്കിയുള്ള പരിപാടികളും കുര്യൻ റൈട്ടറെ കീഴ്പ്പെടുത്തി. ഈ പുതിയ മെത്രാൻ തന്റെ സുഹൃത്തും നേതാവുമായ പാലക്കുന്നത്ത് മെത്രാച്ചനിൽ നിന്നും ഏറെ വ്യത്യസ്തനും സ്വഭാവശുദ്ധിയുള്ളവനുമാണെന്ന് സൂക്ഷ്മനിരീക്ഷണപടുവായ റൈട്ടർ തിരിച്ചറിഞ്ഞു. പുലിക്കോട്ടിൽ മെത്രാന്റെ ആർജ്ജവത്വവും വശ്യതയേറിയ പ്രസന്ന മുഖഭാവവും ആകാരഗരിമാവും റൈട്ടർക്കിഷ്ടമായി. 1872-ലെ ആ സന്ദർശനം ഇരുവരുടെയും ജീവിതത്തിൽ നിർണ്ണായകമായ വഴിത്തിരിവായിത്തീർന്നു.

കുര്യൻ റൈട്ടറുടെ മനംതിരിവിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായും സന്തുഷ്ടനായി. പൗലൂസ് ആയി മാറിയ ശൗലിന്റെ വേദപുസ്തക കഥ മെത്രാപ്പോലീത്തായെ ഓർമ്മിപ്പിക്കുന്നതായിരുന്നു ആ മനംമാറ്റം. കുര്യൻ റൈട്ടറെ വിശ്വാസത്തിലെടുക്കാൻ മെത്രാപ്പോലീത്താ നിശ്ചയിച്ചു. പുലിക്കോട്ടിൽ മെത്രാച്ചന്റെ ചർച്ചാവേദികളിലേയ്ക്ക് കുര്യൻ റൈട്ടർ സ്വാഗതം ചെയ്യപ്പെട്ടു. ചാത്തുരുത്തിൽ ഗീവറുഗീസ് റമ്പാൻ, ഇടവഴിക്കൽ പീലിപ്പോസ് കോർഎപ്പിസ്ക്കോപ്പാ, പനയ്ക്കൽ ഐപ്പൂരു തുടങ്ങിയവർ അടങ്ങിയ ആ സംഘത്തിൽ കുര്യൻ റൈട്ടർ പ്രത്യക്ഷപ്പെട്ടു തുടങ്ങി. മലങ്കരസഭയുടെ ഒരു പള്ളിപ്രതിപുരുഷയോഗം ചേർന്ന് ഭാവി പരിപാടികൾക്ക് രൂപംനൽകുവാനും ശക്തി സമാഹരിക്കുവാനും ഒരു കർമ്മസമിതിയെ തെരഞ്ഞെടുക്കുവാനും പുലിക്കോട്ടിൽ മെത്രാപ്പോലീത്താ തയ്യാറെടുക്കുന്ന കാലമായിരുന്നു അത്.

1869 ഫെബ്രു. മൂന്നിന് മദ്രാസിലെ ഫോർട്ട് സെന്റ് ജോർജ് ആലോചനാസഭയിൽ താൻ നവീകരണക്കാർക്കെതിരായി നൽകിയ 19 ഖണ്ഡികളുള്ള പരാതി ഒരു വിശദീകരണവും മറുപടിയും കൂടാതെ താഴെ പറയുന്നവിധം തള്ളിയതിൽ മെത്രാപ്പോലീത്താ ഏറെ നിരാശനായിരുന്നു.

"ഈ ഹർജിയിൽ കാണിച്ചിരിക്കുന്ന കാര്യങ്ങൾ ഗവൺമെന്റിൽ നിന്നും ഈ കാര്യങ്ങളിൽ പ്രവേശിക്കുന്നതല്ല. ഈ സംഗതി ഉൾപ്പെട്ട് ബ്രിട്ടീഷ് റസിഡണ്ട് തന്നിട്ടുള്ള കല്പനകൾ ഇവിടെ സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്ന് അറിഞ്ഞുകൊള്ളണം."

ഇനിയെന്ത് എന്ന ചിന്തയുടെ ഫലമായിട്ടാണ് ഒരു പള്ളിപ്രതിപുരുഷയോഗം ചേരുന്ന കാര്യം മെത്രാപ്പോലീത്താ ചിന്തിച്ചത്. വിയോജിച്ച് നില്ക്കുന്ന യൂയാക്കീം കൂറിലോസിനെ അനുനയിപ്പിക്കുവാനും പള്ളികളുടെ നിലപാടിനെ ഏകോപിപ്പിക്കുവാനും സമുദായത്തിന് ഒരു പൊതു പ്രവർത്തനവേദി സൃഷ്ടിക്കുവാനും ആ വേദിയുടെ ചുമതലയിൽ പ്രവർത്തനനിധി സമാഹരിക്കുവാനും അപ്രകാരമൊരു സംരംഭം കൂടിയേ കഴിയൂ എന്ന മെത്രാപ്പോലീത്തായുടെ ചിന്തയോട് എല്ലാവരും യോജിച്ചു. സഭയുടെ പൊതുവായ നയപരിപാടികൾ ആവിഷ്കരിക്കുവാനും കഴിയുമെങ്കിൽ നവീകരണക്കാരുമായി പൊരുത്തപ്പെടുവാനും ആയത് അസാധ്യമെങ്കിൽ ആവശ്യമായ നടപടികൾ സ്വീകരിക്കുവാനും ഒരു നവീന വേദി – അതാണ് മെത്രാപ്പോലീത്താ വിഭാവനം ചെയ്തത്. യോഗത്തിലേക്ക് രണ്ട് നിർദ്ദേശങ്ങൾ കുര്യൻ റൈട്ടർ ഉന്നയിച്ചു.

1. പാലക്കുന്നത്ത് മെത്രാച്ചന്റെ സ്ഥാനസാധുതയെച്ചൊല്ലി നിലവിലുള്ള പുകമറ കണ്ടനാട് പള്ളിയോഗം മുതൽ അനേകംപേർക്ക് ചിന്താക്കുഴപ്പം സൃഷ്ടിച്ചിട്ടുള്ളതിനാലും അതിനെക്കുറിച്ച് യൂയാക്കീം കൂറിലോസ് സ്പഷ്ടമായ നിലപാടുകൾ വ്യക്തമാക്കാതെ പലപ്പോഴും പാലക്കുന്നത്ത് മെത്രാച്ചനുമായി ഒത്തുപോകാൻ നേരിട്ടും സഹോദരൻ മക്കുദിശാ ഗബ്രിയേൽ മുഖേനയും ഒളിഞ്ഞും തെളിഞ്ഞും ശ്രമിച്ചുപോരുന്നതിനാലും ഈ കാര്യത്തിൽ വ്യക്തതയുണ്ടാക്കുവാൻ അന്ത്യോക്യാ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ക്ഷണിച്ചുകൊണ്ടുവരണം.

2. മലങ്കരസഭയുടെ പ്രവർത്തനം സംബന്ധിച്ച് നയപരിപാടികൾ വ്യക്തമാക്കുമ്പോൾ മെത്രാന്മാരുടെ അതിരില്ലാത്ത ഏകനായകശക്തിക്കെതിരായ നിലപാട് സംശയാതീതമാംവിധം വ്യക്തമാക്കണം.

കുര്യൻ റൈട്ടറുടെ ഈ രണ്ട് മാർഗ്ഗനിർദ്ദേശവും സ്വാഗതം ചെയ്യപ്പെട്ടു. അങ്ങനെയാണ് 1049 (1873) ചിങ്ങം 27-ന് പരുമല സുന്നഹദോസ് കൂടിയത്. യൂയാക്കീം മാർ കൂറിലോസ് അധ്യക്ഷത വഹിച്ചു. യോഗത്തിന്റെ നിശ്ചയങ്ങൾക്കായി 27 പ്രമേയങ്ങൾ പുലിക്കോട്ടിൽ തിരുമേനി വായിച്ച

വതരിപ്പിച്ചത് സർവസമ്മതമായി അംഗീകരിക്കപ്പെട്ടു. കുര്യൻ റൈട്ടർ നിർദേശിച്ചതിൻപ്രകാരം മലങ്കരയിലെ തർക്ക പരിഹാരത്തിനായി ആവശ്യമെങ്കിൽ അന്തോക്യാ പാത്രിയർക്കീസിനെ ക്ഷണിക്കുവാനും മെത്രാന്മാരുടെ ഏകനായകശക്തിക്ക് കടിഞ്ഞാണിടുന്നതിനായി സഭാ ഭരണം തെരഞ്ഞെടുക്കപ്പെട്ട ഒരു സമിതിയിൽ നിക്ഷിപ്തമായിരിക്കുവാനും തീരുമാനമായി. കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിന്റെ കർമ്മസമിതിയായി സഭാ മാനേജിംഗ് കമ്മിറ്റിയും അന്ന് രൂപംകൊണ്ടു. തുടർന്ന് ധനു 26-ന് ചേർന്ന പ്രഥമ അസോസ്യേഷൻ (പരുമല) മക്കുദിശാ ഗബ്രിയേലിന്റെ അദ്ധ്യക്ഷതയിൽ ചേർന്നു. അസോസ്യേഷൻ കമ്മിറ്റി അംഗങ്ങളായി കോനാട്ട് ഗീവറുഗീസ് മല്പാൻ (പിന്നീട് മാർ യൂലിയോസ്), പനയ്ക്കൽ യാക്കോബ് മല്പാൻ, എളന്തുരുത്തി പീലിപ്പോസ് കത്തനാർ, വെളിയത്ത് കോർഎപ്പിസ്കോപ്പാ എന്നീ നാല് വൈദികരെയും പനയ്ക്കൽ ഐപ്പൂരു, മൽക്കി മക്കുദിശാ ഗബ്രിയേൽ, കല്ലറയ്ക്കൽ കോര, കുന്നുംപുറത്ത് കുര്യൻ (റൈട്ടർ), അറക്കപ്പറമ്പിൽ യാക്കോബ്, ചിറക്കടവിൽ കൊച്ചുകോരുള, കളപ്പുരക്കൽ യാക്കോബ്, പുത്തൻവീട്ടിൽ കൊച്ചുകോശി, പുത്തുപ്പള്ളി ഗീവറുഗീസ് എന്ന് ഒമ്പത് അത്മായക്കാരെയും തെരഞ്ഞെടുത്തു. ഈ കമ്മിറ്റിയുടെ സെക്രട്ടറിയായി കുര്യൻ റൈട്ടർ തെരഞ്ഞെടുക്കപ്പെട്ടു. ഈ സുപ്രധാന സ്ഥാനം ലഭിക്കത്തക്കവിധം കുറഞ്ഞ കാലംകൊണ്ട് കുര്യൻ റൈട്ടർ പുതിയ ക്യാമ്പിൽ എത്രമാത്രം വിശ്വാസ്യത ആർജ്ജിച്ചു എന്നും പുലിക്കോട്ടിൽ മെത്രാപ്പോലീത്തായ്ക്കു എത്രമാത്രം അഭിമതനായിരുന്നുവെന്നും പ്രത്യേകം പരാമർശം അർഹിക്കുന്നു.

സുതാര്യമായ സമീപനങ്ങൾ പരുമല സമ്മേളനത്തിൽ സ്വീകരിക്കപ്പെട്ടത് കുര്യൻ റൈട്ടറെ സന്തോഷിപ്പിച്ചു. എൺപതോളം പള്ളിക്കാരേ അവിടെ ഹാജരായുള്ളു എങ്കിലും ഹാജരായവർ പ്രദർശിപ്പിച്ച ഐക്യവും മെത്രാപ്പോലീത്തായോടുള്ള വിധേയത്വവും മെത്രാപ്പോലീത്താ യോഗത്തിൽ പ്രദർശിപ്പിച്ച വിനയവും സൗമ്യതയും ഇച്ഛാശക്തിയും ലക്ഷ്യബോധവും വിശ്വാസദാർഢ്യവും കുര്യൻ റൈട്ടർക്ക് അപൂർവാനുഭവമായിരുന്നു.

പിന്നീട് തന്റെ എല്ലാ പ്രവർത്തനങ്ങളിലും വടക്കൻ ഇടവകകളിലെ അത്മായ പ്രതിനിധിയായി പനയ്ക്കൽ ഐയ്പ്പൂരു മുതലാളിയും തെക്കൻ ഇടവകകളുടെ അത്മായ പ്രതിനിധിയായി കുര്യൻ റൈട്ടറും ഉണ്ടെന്ന് ഉറപ്പുവരുത്തുവാൻ മെത്രാപ്പോലീത്താ ശ്രദ്ധിച്ചിരുന്നു (പനയ്ക്കൽ ഐപ്പൂരു മുതലാളിയും കുര്യൻ റൈട്ടറും പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ഇരു കരങ്ങൾ എന്ന അധ്യായം കാണുക).

പാത്രിയർക്കീസിന്റെ ആഗമനം ആവശ്യമെങ്കിൽ അദ്ദേഹത്തെ ക്ഷണിക്കണമെന്നും അതൊഴിവാക്കാമോ എന്ന് ശ്രമിക്കാനായി ഒരു ഡപ്യൂട്ടേഷൻ

അനുരഞ്ജനശ്രമങ്ങൾക്കായി പാലക്കുന്നത്ത് മെത്രാച്ചനെ സന്ദർശിച്ച് സംസാരിക്കണമെന്നുമാണ് 1873-ലെ പരുമല അസോസ്യേഷനിൽ തീരുമാനിച്ചത്. എന്നാൽ അപ്രകാരം ഒരു ഡപ്യൂട്ടേഷൻ അനുരഞ്ജന ശ്രമം നടത്തിയതായി ഒരിടത്തും പരാമർശിച്ചു കണ്ടിട്ടില്ല. അനുരഞ്ജനം കൊണ്ട് പ്രശ്നങ്ങൾക്ക് ശാശ്വത പരിഹാരമാവുകയില്ല എന്നും പാത്രിയർക്കീസിന്റെ ആഗമനം അനിവാര്യമെന്നും ഉള്ള തിരിച്ചറിവായിരിക്കാം കാര്യങ്ങളെ നിയന്ത്രിച്ചിരുന്നത്. എന്തായിരുന്നു അനുരഞ്ജനത്തിന് അതീതമായ സ്ഥിതിവിശേഷം?

1. മാർ അത്താനാസ്യോസിന്റെ മേല്പട്ട സ്ഥാനാവകാശവാദം സാധുവോ എന്ന കാര്യത്തിന് ഉത്തരം ഉണ്ടാവണം.

2. ആ ഉത്തരം നൽകുവാൻ അദ്ദേഹത്തിന്റെ കൈയിൽ സുസ്താത്തിക്കോനില്ല.

3. ഉത്തരം നൽകുവാൻ കഴിവുള്ള യൂയാക്കീം കൂറിലോസ് മൗനം പാലിക്കുന്നു.

4. മേല്പ്പട്ടസ്ഥാനം വ്യാജമെന്ന് സ്ഥിരീകരിച്ചുകൊണ്ട് അദ്ദേഹം പട്ടം കൊടുത്ത സ്ഥാനികൾക്ക് മാർ കൂറിലോസ് അഴിച്ച് പട്ടംകൊടുക്കുന്നു (മുടക്കിയവർ നൽകുന്ന പട്ടം അസാധു അല്ല, ക്രമവിരുദ്ധം മാത്രമെന്ന് കാനോൻ). കാര്യങ്ങൾ ഇപ്രകാരമായിരിക്കെ കൃത്യമായ ഉത്തരം നൽകുവാൻ സിറിയയിലെ സമകാല സഭാദ്ധ്യക്ഷനായ പാത്രിയർക്കീസിനേ കഴിയൂ - പാലക്കുന്നത്ത് അത്താനാസ്യോസ് സിറിയയിൽ പോയ സമയത്ത് പത്രോസ് തൃതീയൻ ബാവാ അന്ത്യോഖ്യൻ സഭയിൽ സജീവ പ്രവർത്തനത്തിലായിരുന്നതിനാൽ മലങ്കരയിലെ സംശയം ദുരീകരിക്കാൻ അദ്ദേഹത്തിന് കഴിയും).

മേൽപ്പറഞ്ഞ കാരണങ്ങളാൽ പാത്രിയർക്കീസിന്റെ ആഗമനം അനിവാര്യമെന്ന് മുഖ്യമായി ചിന്തിച്ചത് കുര്യൻ റൈട്ടർ ആയിരുന്നു. പാത്രിയർക്കീസ് 1875-ൽ വന്നതിനു ശേഷവും ചോദ്യങ്ങൾക്ക് വ്യക്തമായ ഉത്തരം ലഭിച്ചില്ലെന്നത് മറ്റൊരു കാര്യം. (എന്നാൽ മലങ്കരസഭയുടെ സംശയം ഉറപ്പിക്കുന്ന ചില സൂചനകൾ പാത്രിയർക്കീസിന്റെ ഭാഗത്തു നിന്നുമുണ്ടായി.

1. അത്താനാസ്യോസിനെ ബലയാർ എന്നല്ലാതെ ഒരിക്കലും മെത്രാൻ എന്ന് പാത്രിയർക്കീസ് വിശേഷിപ്പിച്ചില്ല.

2. അത്താനാസ്യോസ് നൽകിയ പട്ടംകൊടകൾ വ്യർത്ഥമെന്ന് തെളിയിച്ച് അദ്ദേഹം നിരവധി അഴിച്ച് പട്ടംകൊടകൾ നടത്തി.

3. അത്താനാസ്യോസിന് റമ്പാൻ സ്ഥാനം നൽകിയത് പത്രോസ് തൃതീയൻ ആണ്.

ഈ പശ്ചാത്തലത്തിൽ പാത്രിയർക്കീസിനെ ക്ഷണിക്കുവാൻ കുര്യൻ റൈട്ടർക്ക് പ്രത്യേകം താല്പര്യമുണ്ടായിരുന്നു. തിരുവനന്തപുരത്തുള്ള മഹാരാജാവിനെ സന്ദർശിക്കുവാനും രാജാക്കന്മാരുടെ പ്രീതിവാത്സല്യങ്ങൾ ആദരപൂർവ്വം ആർജ്ജിക്കുവാനും പാത്രിയർക്കീസിന് അനായാസം ഇടയായതിൽ കുര്യൻ റൈട്ടർക്ക് കൊട്ടാരത്തിലുള്ള സ്വാധീനം നിർണ്ണായകമായ ഒരു ഘടകം തന്നെയായിരുന്നു. ഓരോ പ്രതിസന്ധിയുടെ ഘട്ടങ്ങളിലും പുലിക്കോട്ടിൽ മെത്രാച്ചൻ പുലർത്തിയ സുതാര്യത കുര്യൻ റൈട്ടറെ കീഴ്പ്പെടുത്തിക്കൊണ്ടേയിരുന്നു. പരുമലയിൽ വച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ 1873-ൽ രൂപീകരിച്ചുവെങ്കിലും അതിന്റെ അടിത്തറ വിശാലമാക്കുവാനും ദൃഢപ്പെടുത്തുവാനും പാത്രിയർക്കീസിന്റെ സാന്നിധ്യം സഹായകമാകുമെന്ന് കുര്യൻ റൈട്ടർ പുലിക്കോട്ടിൽ മെത്രാച്ചനെ ഓർമ്മപ്പെടുത്തിക്കൊണ്ടിരുന്നു. എന്നാൽ പുലിക്കോട്ടിൽ മെത്രാച്ചന്റെ അതിഥിയായി വന്ന പാത്രിയർക്കീസ് ആതിഥേയനു വിരോധമായി നടപടികൾ എടുക്കുവാൻ തുനിഞ്ഞപ്പോൾ കുര്യൻ റൈട്ടർ പ്രതികരിക്കുക തന്നെ ചെയ്തു. ലൗകിക അധികാരങ്ങൾ പാത്രിയർക്കീസിന് അടിയറ വയ്ക്കുന്ന റജിസ്റ്റേർഡ് ഉടമ്പടി നൽകാൻ പുലിക്കോട്ടിൽ മെത്രാച്ചൻ ആവർത്തിച്ച് വിസമ്മതിച്ചപ്പോൾ പാത്രിയർക്കീസ് വീണ്ടും മഹാരാജാവിനെ കാണാൻ തിരുവനന്തപുരത്തെത്തി. ആ കാര്യത്തെപ്പറ്റി *കണ്ടനാട് ഗ്രന്ഥവരി*യിലെ സമകാലസാക്ഷ്യം ശ്രദ്ധിക്കുക:

"... പിന്നീട് വിശുദ്ധ പിതാവ് തെക്കും വടക്കുമുള്ള മജലീസുകാർ തിരുമുമ്പാകെ മേടം 21-ാം തീയതി കൊച്ചിയിൽ വന്നു കൂടത്തക്കവണ്ണം കല്പന അയച്ചാറെ ആ തീയതിക്ക് ഒന്നുരണ്ടു പേർ ഒഴികെ ആരും വരാഞ്ഞതിനാലും തിരുവനന്തപുരത്തു ചെന്ന് മഹാരാജാവുമായി കണണമെന്ന് വിചാരിച്ച് അറിയിച്ചാറെ മൂന്നാംകൂർ തമ്പുരാൻ തീപ്പെട്ടതിനാൽ ഉടനെ ഒരു കൂടിക്കാഴ്ചയ്ക്ക് ഇട ഇല്ലെന്നു അറിവു കിട്ടുകയാലും മറ്റും അന്ത്യോഖ്യയ്ക്ക് തിരിച്ചുപോകാമെന്നുറച്ചു."

രണ്ടു കാര്യങ്ങൾ ഇവിടെ വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

1. സഭയിലെ എല്ലാ പള്ളികളുടെയും പ്രതിനിധികളെ വിളിച്ചുകൂട്ടിക്കൊണ്ട് അന്ന് പാത്രിയർക്കീസ് അയച്ച കല്പനയ്ക്ക് യാതൊരു പ്രതികരണവും സിദ്ധിച്ചില്ല. രണ്ടുപേർ മാത്രം വന്നു. രണ്ടു കൊല്ലത്തോളം മലങ്കരയിൽ പ്രവർത്തിച്ച അന്ത്യോഖ്യൻ ശ്ലൈഹിക സിംഹാസനാധിപതിയുടെ സന്ദർശനത്തിന്റെ അന്ത്യം എത്രമാത്രം പരാജയത്തിൽ കലാശിച്ചു എന്നാണ് ഈ നിസ്സംഗത വെളിപ്പെടുത്തുന്നത്. പുലിക്കോട്ടിൽ മെത്രാച്ചനോട് ലൗകിക ഉടമ്പടി കൊടുക്കാത്തതിന്റെ പേരിൽ പ്രതികാര നടപടിക്കൊരുങ്ങുകയും മലങ്കരസഭയെ സാമ്പത്തികമായി പരമാവധി ചൂഷണം ചെയ്യുകയും നവീകരണക്കാരോട് വ്യവഹാരം നടത്തുവാൻ

ആവശ്യമായ ശക്തിസംഭരണ ശ്രമങ്ങളെ ആവർത്തിച്ച് പരാജയപ്പെടുത്തുകയും അസോസിയേഷനെയും മാനേജിംഗ് കമ്മിറ്റിയെയും അതിന്റെ അദ്ധ്യക്ഷസ്ഥാനത്തെയും അഴിച്ചുകളയുകയും ചെയ്ത പാത്രിയർക്കീസിനെ ഒരർത്ഥത്തിൽ മലങ്കരസഭ ബഹിഷ്ക്കരിക്കുകയായിരുന്നു. 1599–ലെ ഉദയംപേരൂർ സുന്നഹദോസ് കഴിഞ്ഞ് നടത്തിയ ജൈത്രയാത്രയുടെ ഭാഗമായി പാലൂരിലെ ചാവക്കാട്ട് ചാപ്പലിൽ എത്തിയ ആർച്ച്ബിഷപ്പ് മെനേസ്സിസിനെ പാലൂരിലെ പൂർവ്വികർ ആർത്താട്ടി പുറത്താക്കിയതും മലങ്കര സഭയുടെ സ്വപ്നങ്ങളെ ഞെരിച്ച് നശിപ്പിച്ച അന്ത്യോക്യാ പാത്രിയർക്കീസിനെ മലങ്കരസഭ അസാന്നിധ്യംകൊണ്ട് ഞെട്ടിച്ചതും ഒരേ പ്രതിഷേധത്തിന്റെ ഭിന്നപ്രതികരണം ആയിരുന്നു.

2. ആദരപൂർവ്വം തന്നെ സ്വീകരിച്ച് സമ്മാനിച്ച് സഹകരണ വാഗ്ദാനം നടത്തിയ മഹാരാജാവ് തന്നെ രണ്ടു വർഷത്തോളം കഴിഞ്ഞപ്പോൾ സന്ദർശനാനുമതി നിഷേധിക്കുന്നു. തന്റെ പ്രജകളുടെ കണ്ണിലുണ്ണിയായ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെ കണ്ണീർ കുടിപ്പിക്കുന്ന വിദേശിയായ പാത്രിയർക്കീസിനെ കാണേണ്ടതില്ലെന്ന് പ്രജാവത്സലനായ പൊന്നുതമ്പുരാൻ നിശ്ചയിച്ചു. സുറിയാനി സമുദായത്തിന്റെ പ്രതിനിധിയായി കൊട്ടാരത്തിൽ സഞ്ചാരസ്വാതന്ത്ര്യം നേടിയിരുന്ന കുര്യൻ റൈട്ടർ ഈ നിരാകരണത്തിന്റെ അണിയറയിൽ പ്രത്യക്ഷനായിരുന്നു.

പള്ളിപ്രതിനിധികൾ ഹാജരാവാത്തതിന്റെ പിന്നിലും തെക്ക് കുര്യൻ റൈട്ടറുടെയും വടക്ക് പനയ്ക്കൽ ഐപ്പൂരു മുതലാളിയുടെയും കൈകൾ പ്രവർത്തിച്ചിരുന്നതായി ന്യായമായും ഊഹിക്കാം. പാത്രിയർക്കീസിന്റെ മടക്കയാത്രയിൽ അദ്ദേഹത്തെ യാത്രയയക്കാനും അധികംപേർ ഉണ്ടായിരുന്നില്ല.

സമ്പന്നതയിലും ആജ്ഞാശക്തിയിലും ജനസ്വാധീനത്തിലും മികവു പുലർത്തിയ കുര്യൻ റൈട്ടറും ഐപ്പൂരു മുതലാളിയും യോജിച്ചെടുക്കുന്ന നിലപാടുകൾക്ക് സഭയുടെ പൂർണ്ണ പിന്തുണയുണ്ടായിരുന്നു. മലങ്കരയെ ശിഥിലമാക്കുവാൻ വേണ്ടി വാഴിക്കപ്പെട്ട മേല്പ്പട്ടക്കാർ പാത്രിയർക്കീസിന്റെ ഇംഗിതങ്ങളെ മറികടന്ന് മലങ്കര മെത്രാപ്പോലീത്തായുടെ സഹ്രഗന്മാരായി പ്രവർത്തിക്കുവാൻ തീരുമാനിച്ച പശ്ചാത്തലം മറ്റൊന്നല്ല. പാത്രിയർക്കീസ് തിരിച്ചുപോയതോടെ മാനേജിംഗ് കമ്മിറ്റിയും അസോസിയേഷനും അതിന്റെ പ്രസിഡന്റും എല്ലാം പ്രവർത്തനക്ഷമമായി.

ഒരു കാര്യം കൂടി ഇവിടെ പ്രസ്താവ്യമായിട്ടുണ്ട്. സെമിനാരി വീണ്ടെടുക്കുവാൻ വ്യവഹാരം തുടങ്ങുവാനായി പുലിക്കോട്ടിൽ മെത്രാച്ചനെ ചുമതലപ്പെടുത്തുന്ന സമ്മതപത്രം ആറ് മെത്രാന്മാരും ചേർന്ന് 1877 കന്നിമാസത്തിൽ തന്നെ തയ്യാറാക്കിയെങ്കിലും 1879–ൽ മാത്രമേ വ്യവഹാരം

ആരംഭിക്കുന്നുള്ളൂ. ഈ കാലവിളംബം സംഭവിച്ചത് എന്തുകൊണ്ട്? വ്യവഹാരത്തിൽ ഉന്നയിക്കേണ്ട വാദമുഖങ്ങളെപ്പറ്റി ഒരു പ്രധാന തർക്കം നിലനിന്നു. അധികാരത്തിലിരിക്കുന്ന പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ പ്രതിസ്ഥാനത്തു ചേർത്താൽ വിജയം സിദ്ധിക്കുകയില്ലെന്ന് കുര്യൻ റൈട്ടർ വിശദീകരിച്ചു.

അദ്ദേഹത്തെ പാത്രിയർക്കീസ് വാഴിച്ചു എന്ന അവകാശവാദത്തെ നിരാകരിക്കുവാൻ തെളിവുകളൊന്നുമില്ല. യൂയാക്കീം മാർ കൂറിലോസ് നൽകിയ മുടക്കു കല്പന വ്യാജനിർമ്മിതമെന്ന് കൊല്ലം പഞ്ചായത്തിൽ തീർപ്പുണ്ടായതിനാൽ ആ കല്പന നിയമപരമായി നിലനിൽക്കുകയില്ല. പത്രോസ് പാത്രിയർക്കീസ് വന്നപ്പോൾ കാനോനികവും വ്യവസ്ഥാപിതവും ആയ രീതിയിൽ പാലക്കുന്നത്തു മെത്രാച്ചനെ മുടക്കുവാൻ സമ്മർദ്ദമുണ്ടായെങ്കിലും രാജകീയ വിളംബരത്തിന്റെ പിൻബലമുള്ള മെത്രാപ്പോലീത്തായെ മുടക്കിയാൽ മഹാരാജാവിന്റെ അപ്രീതിയുണ്ടാകുമെന്നതിനാൽ ആ സമ്മർദ്ദങ്ങൾ പ്രയോഗത്തിൽ വന്നില്ല. രാജകീയ വിളംബരം പിൻവലിക്കപ്പെട്ടതോടെ ആ സാങ്കേതികതടസ്സം മാറി. തിരുവനന്തപുരത്തുനിന്നും മടക്കയാത്രയിൽ പാത്രിയർക്കീസ് നിരണം പള്ളിയിൽ താമസിച്ചിരുന്ന അത്താനാസ്യോസിനെ സന്ദർശിക്കുവാൻ തയാറായത് നവീകരണ മെത്രാനെ വിസ്തരിച്ച് കുറ്റമറ്റ ഒരു മുടക്കുകല്പന പുറപ്പെടുവിക്കാൻ വേണ്ടിയാണെന്ന് ഭയപ്പെട്ടതുകൊണ്ടാവാം പാലക്കുന്നത്തു മെത്രാച്ചൻ പാത്രിയർക്കീസിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടാതെ പള്ളിക്കെട്ടിടത്തിന്റെ അടച്ചുപൂട്ടിയ ഉൾമുറിയിൽ ഭയവിഹ്വലനായി കഴിഞ്ഞു കൂടിയത്. കാര്യങ്ങൾ അപഗ്രഥിച്ച് അവധാനപൂർവം ഗ്രഹിച്ച പാലക്കുന്നത്ത് മെത്രാച്ചൻ പാത്രിയർക്കീസിന്റെ തീരുമാനത്തിൽ ഭേദഗതി വരുത്തി എന്നാണ് പില്ക്കാല നടപടികൾ നമ്മെ ബോധ്യപ്പെടുത്തുന്നത്.

1. നിരണം സംഭവത്തിനു ശേഷം ഒരു മേലധികാരി എന്ന നിലയിൽ പാത്രിയർക്കീസ് നവീകരണ മെത്രാനെ വിളിച്ച് ചോദ്യം ചെയ്തു നടപടി എടുക്കുവാൻ മുതിർന്നില്ല.

2. മുളംതുരുത്തി സുന്നഹദോസിൽ വച്ച് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനെ ദൃഢപ്പെടുത്തുകയും മാനേജിംഗ് കമ്മിറ്റിയെ ഉറപ്പിക്കുകയും ചെയ്തുവെങ്കിലും ആ സംഘടന മുഖേന ധനം സമാഹരിക്കുവാൻ ശ്രമിച്ചപ്പോൾ പാത്രിയർക്കീസ് ആ ന്യായമായ ശ്രമത്തെ നിരോധിച്ചു.

3. വ്യവഹാര കാര്യങ്ങൾക്കായി അസോസിയേഷന്റെയും കമ്മിറ്റിയുടെയും ശക്തിയെ ഉപയോഗിക്കുമെന്ന് തീർച്ചയായപ്പോൾ പാത്രിയർക്കീസ് ആ സംഘടനകളെ പിരിച്ചുവിടുക തന്നെ ചെയ്തു.

4. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം റദ്ദായിപ്പോകുമാറ് ഏഴു മെത്രാന്മാരിൽ ഒരാൾ മാത്രമായി അദ്ദേഹത്തെ പരിമിതപ്പെടുത്തി.

5. മലങ്കരസഭയെ പ്രതിനിധാനം ചെയ്ത് വ്യവഹാരപ്പെടുവാൻ ചുമതലയും ഉത്തരവാദിത്തവും അധികാരവുമുള്ള ഒരാളോ സമിതിയോ ഇല്ല എന്ന് ഉറപ്പുവരുത്തിയിട്ടാണ് പാത്രിയർക്കീസ് മലങ്കര വിട്ടത്.

6. മാർ അത്താനാസ്യോസിനെതിരെ കോടതിയിൽ ഉന്നയിക്കുവാൻ ആവശ്യമായ തെളിവുകളും രേഖകളും തന്റെ കൈവശം ഉണ്ടെന്ന് അവകാശപ്പെട്ട പത്രോസ് തൃതീയൻ ആ വക രേഖകളെ ഒരിക്കലും, ആവർത്തിച്ചാവശ്യപ്പെട്ടിട്ടു പോലും മലങ്കരസഭയ്ക്ക് കൈമാറിയില്ല.

നിരണം സംഭവത്തിനും മുളന്തുരുത്തി അസോസിയേഷനും ശേഷം നവീകരണ മെത്രാൻ മക്കുദിശാ ഗബ്രിയേൽ മുഖാന്തിരമോ മറ്റോ പാത്രിയർക്കീസിന്റെ നിലപാടുകൾ വ്യത്യസ്തമാകത്തക്കവിധം അദ്ദേഹത്തെ സ്വാധീനിച്ച് വിലക്കെടുത്തുവോ എന്ന് അഭ്യൂഹിക്കുവാൻ ഇടയാക്കുന്ന സാഹചര്യങ്ങളാണിവ.

മലങ്കര മെത്രാന് രണ്ട് അവശ്യ യോഗ്യതകൾ ആണ് ഉണ്ടായിരിക്കേണ്ടത്: അന്ത്യോക്യായുടെ കൈവെപ്പും ജനകീയ അംഗീകാരവും. ഇതു രണ്ടും നവീകരണ മെത്രാനില്ലെന്ന് തെളിയിക്കാനാവശ്യമായ രേഖകൾ കൈവശമില്ലാതെ കോടതിയെ സമീപിച്ചിട്ടെന്ത് ഫലം? അതാണ് കോടതിയിൽ പോകാൻ വൈകിയത്. വ്യവഹാരകാര്യങ്ങളിൽ പ്രായോഗിക ജ്ഞാനം ഏറെയുണ്ടായിരുന്ന കുര്യൻ റൈട്ടർ ഇക്കാര്യത്തിൽ വ്യക്തമായ നിലപാട് എടുത്തിരുന്നു. ദൈവ വിചാരണ മൂലം അനുകൂല കാലാവസ്ഥ രൂപപ്പെടുകയാണുണ്ടായത് എന്നത് എത്രയോ അത്ഭുതകരമാണ്. നവീകരണ മെത്രാൻ 1877–ൽ 59–ാം വയസ്സിൽ ആകസ്മികമായി നിര്യാതനായി. പ്രമേഹരോഗിയായ അദ്ദേഹത്തിന്റെ കാലിൽ എലി കടിച്ചുണ്ടായ മുറിവ് മരണകാരണമായി. അങ്ങനെ അപ്രതീക്ഷിതമായ ആ മരണം വ്യവഹാരത്തിനനുകൂലമായ കാലാവസ്ഥ സംജാതമാക്കി. അന്ത്യോക്യയുടെ കൈവെപ്പും ജനകീയ അംഗീകാരവും പാലക്കുന്നത്ത് തോമസ് അത്താനാസ്യോസിന് അവകാശപ്പെടുവാൻ ആവില്ലായിരുന്നു. എന്നാൽ ഈ രണ്ട് അവശ്യ യോഗ്യതകളും പുലിക്കോട്ടിൽ മെത്രാച്ചന് വേണ്ടുവോളം ഉണ്ടായിരുന്നു. തന്മൂലം വാദിക്ക് അനുകൂലമായും പ്രതിഭാഗത്തിന് പ്രതികൂലമായും വിശ്വാസ്യമായ വാദമുഖങ്ങൾ തയാറാക്കുക ക്ഷിപ്രസാധ്യമായിരുന്നു. ഈ അനുകൂല കാലാവസ്ഥ പ്രയോജനപ്പെടുത്തിയാണ് പെട്ടെന്ന് നിയമപരമായ നടപടികൾ ആരംഭിച്ചത്. 1877 കർക്കിടകം 4–ന് മാർ അത്താനാസ്യോസ് നിര്യാതനായി. 1878 ജനുവരിയിൽ മേല്പ്പട്ടക്കാർ വെട്ടിയ്ക്കൽ

സമ്മേളിച്ച് അസോസിയേഷൻ പുനർ ജീവിപ്പിക്കുവാൻ തീരുമാനിച്ചു. 1878 ഫെബ്രുവരിയിൽ പരുമലയിൽ വച്ച് അസോസിയേഷൻ കൂടി. അസോസിയേഷൻ പുനർ ജീവിപ്പിച്ചു. ജോസഫ് മാർ ദീവന്നാസ്യോസിനെ പ്രസിഡണ്ടായി നിശ്ചയിച്ചു. ശേഷം മെത്രാന്മാർ ഉപാധ്യക്ഷന്മാരായി. 40 പേരെ കമ്മിറ്റിക്കാരായി തെരഞ്ഞെടുത്തു. മീനം 15-ന് മുമ്പായി 6000 രൂപ ശേഖരിച്ചു. വക്കീലുമായി സംസാരിച്ചു. വാദമുഖങ്ങളും തെളിവുകളും തയ്യാറാക്കി. അന്യായപ്പെടാവുന്ന വസ്തുക്കളുടെ പട്ടിക തയ്യാറാക്കി. 1054 കുംഭം 22-ന് (1879 ഫെബ്രു.) അന്യായം ആലപ്പുഴ ജില്ലാ കോടതിയിൽ ഫയൽ ചെയ്തു.

മാർ മാത്യൂസ് അത്താനാസ്യോസിന്റെ വ്യാജങ്ങളെപ്പറ്റിയും ആ വിഭാഗം നടത്തിയ നവീകരണ സംരംഭങ്ങളെപ്പറ്റിയും പൂർണ്ണ ബോധ്യമുണ്ടായിരുന്നുവെങ്കിലും അക്കാര്യങ്ങളൊന്നും അന്യായത്തിലെ വാദമുഖങ്ങളിൽ ഉൾപ്പെടുത്തിയിരുന്നില്ല. മലങ്കരസഭയുടെ കീഴ്വഴക്കപ്രകാരം മലങ്കര മെത്രാപ്പോലീത്താ അന്ത്യോക്യാ പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട ആളായിരിക്കണമെന്നും തന്മൂലം തോമസ് അത്താനാസ്യോസ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിന് അർഹനല്ലെന്നും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാനാണ് ആ പദവിക്കർഹൻ എന്നും അന്യായം കാര്യങ്ങളെ അതീവ ലളിതമായി പ്രതിപാദിച്ചു. വാദമുഖത്തിന് യാതൊരു സങ്കീർണ്ണതകളും ഇല്ലായിരുന്നു. വേണ്ടത്ര തെളിവുകളും ഉണ്ടായിരുന്നു. അവ എല്ലാ കോടതികളിലും വിജയം വരിക്കുകയും ചെയ്തു.

ഈ ഒരു വിജയകരമായ വ്യവഹാരത്തിന്റെ അണിയറ ശില്പികളിൽ പ്രധാനി കുര്യൻ റൈട്ടർ ആയിരുന്നു. കോടതി വ്യവഹാരത്തിൽ വിജയം വരിക്കുവാൻ സത്യവും നീതിയും മാത്രം പോരെന്നും തെളിവുകൾ അനിവാര്യമാണെന്നും തെളിവുകൾ അന്യൂനമായിരിക്കണമെന്നുമുള്ള കുര്യൻ റൈട്ടറുടെ പ്രായോഗികജ്ഞാനം സെമിനാരിക്കേസിൽ പ്രയോജനപ്പെട്ടു.

സെമിനാരി വ്യവഹാരത്തിനു ആവശ്യമായ സാമ്പത്തിക കൈത്താങ്ങൽ നൽകുന്നതിൽ അദ്ദേഹം മറ്റാരുടെയും പിൻപിൽ ആയിരുന്നില്ല. ഒടുവിൽ 1885 തുലാം 29-ന് ജില്ലാക്കോടതിയിൽ നിന്ന് അനുകൂലമായ വിധിയുണ്ടായപ്പോൾ കുര്യൻ റൈട്ടർ ലക്ഷ്യം നേടി. കുന്നുംപുറത്തെ തറവാട്ടുവീട്ടിൽ രോഗശയ്യയിലായിരുന്നിട്ടും മഞ്ചലിൽ യാത്ര ചെയ്ത് പുത്തൻപള്ളിയിലെത്തി അവിടെ താമസിച്ചിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ കണ്ട് അഭിനന്ദനം അറിയിച്ചത് കാഴ്ചക്കാരെ അത്ഭുതപ്പെടുത്തുകയും കണ്ണുകൾ നനയിക്കുകയും ചെയ്തു. ഒരു പുരുഷായുസ്സു മുഴുവൻ മലങ്കരസഭയെ ഹൃദയത്തിലും മസ്തിഷ്ക്കത്തിലും താലോലിച്ചുനടന്ന സിംഹപരാക്രമിയായ ആ സഭാസ്നേഹി മഞ്ചലിൽക്കിടന്ന് അടുത്ത് ചെന്ന് തിരുമേനിയുടെ തൃക്കരം ചുംബിച്ചപ്പോൾ മെത്രാ

പ്പോലീത്താ വികാരാധീനനായി വാത്സല്യപൂർവ്വം കുര്യൻ റൈട്ടറുടെ മൂർധാവിൽ ചുംബിക്കുകയും തലയിൽ കൈവച്ച് പ്രാർത്ഥിക്കുകയും ചെയ്തു. കുറെനേരത്തെ വാചാലമായ മൗനത്തിന് ശേഷം പരസ്പരം ആശയ വിനിമയം നടത്തി. എത്രയുംവേഗം വിധിനടത്തു ഹർജി നൽകി സെമിനാരി കൈവശപ്പെടുത്തുവാൻ അന്ത്യോപദേശം നൽകിയിട്ടാണ് ആ മഹാശയൻ മടങ്ങിയത്. വിധിനടത്തു ഹർജി അംഗീകരിച്ച് മെത്രാപ്പോലീത്താ 1886 കർക്കിടകം 3-ന് ആഘോഷമായി കോട്ടയം പഴയസെമിനാരിയിൽ പ്രവേശിക്കുന്നതിന് ഒരു മാസം മുമ്പ് കുര്യൻ റൈട്ടർ അന്തരിച്ചു.

അത്മായ നേതാക്കളെ സഭയിൽ വിശ്വാസത്തിലെടുത്ത് പ്രയോജനപ്പെടുത്തുവാൻ ഇത്ര സഫലമായി ശ്രമിച്ച മറ്റൊരു മലങ്കര മെത്രാപ്പോലീത്തായും സഭയിലുണ്ടായിട്ടില്ലെന്ന് കുര്യൻ റൈട്ടർ മരണംവരെയും സാക്ഷിച്ചിരുന്നു. അദ്ദേഹത്തിന്റെ സഹോദരീപുത്രനായ ഇലഞ്ഞിക്കൽ ജോൺ വക്കീലും സഹോദരപുത്രനായ സി. ജെ. കുര്യനും (പുലിക്കോട്ടിൽ തിരുമേനിയുടെ അന്ത്യകാലത്തും വട്ടശേരിൽ തിരുമേനിയുടെ ആദ്യകാലത്തും അത്മായട്രസ്റ്റി) അടുത്ത തലമുറയിൽ സഭാപ്രവർത്തനങ്ങൾക്കായി ആത്മസമർപ്പണം ചെയ്തത് ഈ സാക്ഷ്യത്തിന്റെ പ്രതിഫലനമാണ്. അവർ മൂന്നു പേരും സഭയ്ക്കുവേണ്ടി വളരെ വ്യയം ചെയ്തവരാണ്. കുര്യൻ റൈട്ടറുടെ സമ്പാദ്യത്തിൽ നിന്നാണ് രണ്ടുപേരും സഭയ്ക്ക് വേണ്ടി വ്യയം ചെയ്തത്. പുലിക്കോട്ടിൽ തിരുമേനിയുടെ കാലശേഷം സഭയെ ഗ്രസിച്ച കക്ഷി വ്യവഹാരത്തിന്റെ കൊടുംതമസ്സിനെ ഒഴിവാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ ആ രണ്ട് അത്മായ തേജസുകളും മലങ്കരസഭയുടെ യശസ്സ് ദിഗന്തങ്ങളിലേക്ക് വ്യാപിപ്പിക്കുമായിരുന്നു. ദൗർഭാഗ്യവശാൽ ആ കൊടുംതമസ്സിന്റെ ഉദരത്തിൽ അര നൂറ്റാണ്ട് കാലം കഴിയുവാനാണ് മലങ്കരസഭയ്ക്ക് ഇടയായത്. അര നൂറ്റാണ്ടിനു ശേഷം ആ ദുർഭൂതത്തിൽ നിന്ന് സഭ മോചിതമായപ്പോഴേക്കും അത്മായ കേസരിമാരുടെ തലമുറ അന്യംനിന്ന് പോയിരുന്നു.

**(ജെ.സി.)**

# 10

# പത്രോസ് തൃതീയനും മുളന്തുരുത്തി സുന്നഹദോസും

മുളന്തുരുത്തി സുന്നഹദോസിനു വേണ്ടി പ്രവർത്തിച്ച അൽമായ പ്രമുഖരിൽ പ്രധാനി കുര്യൻ റൈട്ടറായിരുന്നു. സുന്നഹദോസിന്റെ പ്രധാന സൂത്രധാരനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിന്റെ പിന്നിൽ ഒരു ശക്തിദുർഗ്ഗം പോലെ കുര്യൻ റൈട്ടർ നിന്നിരുന്നു. അതുല്യ പ്രതിഭാധനനും നയതന്ത്രവിശാരദനും ആയ ഇഗ്നാത്ത്യോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ തന്ത്രങ്ങളെ സമർത്ഥമായി നേരിടുവാൻ മലങ്കര മെത്രാപ്പോലീത്താ ആയ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസിന് സർവ്വവിധ പിൻതുണയും നല്കിയത് കുര്യൻ റൈട്ടറായിരുന്നു. ഒരു തികഞ്ഞ ജനാധിപത്യ പ്രേമിയായിരുന്നു കുര്യൻ റൈട്ടർ. അക്കാലത്തെ യാഥാസ്ഥിതികരെ ചൊടിപ്പിക്കാൻ പോന്നതായിരുന്നു റൈട്ടറുടെ ഉത്പതിഷ്ണുത്വവും പുരോഗമന ചിന്തകളും. മലങ്കരസഭയുടെ സ്വാതന്ത്ര്യവും അഭിമാനവും സംരക്ഷിക്കുവാനുള്ള അദമ്യമായ ആഗ്രഹം പുലിക്കോട്ടിൽ തിരുമേനിക്ക് ഉണ്ടായിരുന്നതുപോലെ അതിലൊട്ടും കുറവില്ലാത്തവിധം കുര്യൻ റൈട്ടർക്കും ഉണ്ടായിരുന്നു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഏകച്ഛത്രാധിപത്യത്തിനെതിരെ റൈട്ടർ ഒരു ശക്തിദുർഗ്ഗമായി ഉയർന്നതിന്റെ പ്രധാന കാരണം ഈ സ്വാതന്ത്ര്യ പ്രേമമായിരുന്നു. പാലക്കുന്നത്തു കുടുംബത്തിന്റെ തറവാട്ടുസ്വത്തായി മലങ്കര സമുദായം അധഃപതിക്കുന്നത് കണ്ടുനിൽക്കാൻ ആ സമുദായസ്നേഹിക്ക് കഴിഞ്ഞില്ല. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തന്റെ സഹോദരപുത്രൻ തോമസ് മാർ അത്താനാസ്യോസിനെ മെത്രാനായി വാഴിക്കുകയും മലങ്കര സ്വത്തുക്കളും പള്ളികളും മുഴുവനും ആ അനന്തരവന് ഇഷ്ടദാനമായി എഴുതി വയ്ക്കുകയും ചെയ്തു. ബ്രിട്ടീഷുകാരുടെ ഭരണകാലത്ത് ഫോർട്ടുകൊച്ചി നഗരസഭയ്ക്ക് ജന്മം നല്കാൻ അക്ഷീണയത്നം ചെയ്തതുപോലെ ജനാധിപത്യ രീതിയിലുള്ള ഒരു ഭരണ സംവിധാനം മലങ്കരസമുദായത്തിൽ ഉണ്ടായി കാണാൻ അദ്ദേഹം കഠിനമായി പരിശ്രമിച്ചു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് തന്റെ ആത്മ സ്നേഹിതനായിരുന്നെങ്കിലും അദ്ദേഹത്തിന്റെ പിഴച്ച കാൽവയ്പുകളെ അനുകൂലിക്കുവാൻ റൈട്ടറുടെ ധർമ്മബോധവും സത്യബോധവും അദ്ദേഹത്തിനെ അനുവദിച്ചില്ല. ഇക്കാ



പത്രോസ് തൃതീയൻ പാത്രിയർക്കീസ്

ര്യത്തിൽ യാതൊരു വിട്ടുവീഴ്ചയും സമുദായസ്നേഹിയായ റൈട്ടർക്ക് ഇല്ലായിരുന്നു. രാജകീയ വിളംബരത്തിന്റെ തണലിൽ മാത്യൂസ് മാർ അത്താനാസ്യോസ് ചോദ്യം ചെയ്യപ്പെടാനാവാത്ത ഭരണകർത്താവായി വിരാജിച്ചു. ബ്രിട്ടീഷ് ഗവൺമെന്റും തിരുവിതാംകൂർ ഗവൺമെന്റും സി. എം. എസ്. മിഷനറിമാരുമെല്ലാം മാത്യൂസ് മാർ അത്താനാസ്യോസിന്റെ ഭാഗത്തായിരുന്നു. അന്ന് തിരുവിതാംകൂർ ഗവൺമെന്റിൽ റൈട്ടർക്ക് വലിയ സ്വാധീനം ഉണ്ടായിരുന്നില്ല. പിന്നീടാണ് ആയില്യം തിരുനാളുമായി ബന്ധപ്പെടുകയും ആ ബന്ധം സുദൃഢമാകുകയും ചെയ്തത്. രാജാവിന്റെ ആദ്യ കാര്യോപദേഷ്ടാക്കളിൽ പ്രമുഖൻ എന്ന സ്ഥാനത്തിന് കുര്യൻ റൈട്ടർ അർഹനായി. മുളന്തുരുത്തി സുന്നഹദോസ് നടക്കുന്ന കാലത്ത് റൈട്ടർക്ക് തിരുവിതാംകൂർ സർക്കാരിൽ സ്വാധീനം ഗണ്യമായി ഉണ്ടായിരുന്നു. സുന്നഹദോസിന്റെ അഭംഗുരമായ നടത്തിപ്പിന് തന്റെ ധനശക്തിയും ജനപിന്തുണയും സഹായകമായി. മലങ്കര മെത്രാപ്പോലീത്താ ആയ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ തൽസ്ഥാനത്തു നിന്നും നിഷ്ക്കാസിതനാക്കുവാനുള്ള ഫലപ്രദമായ മാർഗ്ഗം അന്ത്യോഖ്യാ പാത്രിയർക്കീസിനെ വരുത്തുക മാത്രമാണെന്ന് പുലിക്കോട്ടിൽ തിരുമേനിക്കും കുര്യൻ റൈട്ടർക്കും അറിയാമായിരുന്നു. അതിനുവേണ്ടി റൈട്ടറും പുലിക്കോട്ടിൽ തിരുമേനിയും ശ്രമങ്ങളാരംഭിച്ചു. മെത്രാപ്പോലീത്താ തിരുമനസ്സിന്റെ ക്ഷണം അത്യാഹ്ലാദത്തോടെയാണ് പാത്രിയർക്കീസ് സ്വീകരിച്ചത്. സുന്നഹദോസിന്റെ പശ്ചാത്തലത്തെപ്പറ്റി മനസ്സിലാക്കുന്നതിന് സഭാചരിത്രകാരനായ ഇസഡ്. എം. പാറേട്ടിന്റെ വാക്കുകളെ തന്നെ ആശ്രയിക്കാം:

"തന്റെ സ്ഥാനത്തിനു അംഗീകാരം ലഭിക്കുന്നതിനും അത്താനാസ്യോസിന്റെ അംഗീകാരം പിൻവലിക്കപ്പെടുന്നതിനും ദീവന്നാസ്യോസ് ശ്രമം നടത്തിക്കൊണ്ടിരിക്കുമ്പോഴാണ് മുപ്പതു വർഷക്കാലത്തെ വട്ടിപ്പണപ്പലിശയും കൊല്ലം പഞ്ചായത്തിന്റെ തീരുമാനപ്രകാരം നസ്രാണികളുടെ വീതമായി മാറ്റിവെച്ച സംഖ്യയും കിട്ടണമെന്ന് അത്താനാസ്യോസ് അപേക്ഷിച്ചത്. ദീവന്നാസ്യോസിന്റെ രൂക്ഷമായ എതിർപ്പിനെപ്പറ്റി റസിഡന്റ് ഒരു അന്വേഷണം നടത്തി സംഖ്യ അത്താനാസ്യോസിന് കൊടുക്കാൻ തീർപ്പു കല്പിച്ചു. അത്താനാസ്യോസ് പണം വാങ്ങുകയും ചെയ്തു. അത്

ദീവന്നാസ്യോസിന് ഒരു നല്ല അടിയായി പരിണമിച്ചു. പാത്രിയർക്കീസിനെ തിരശ്ശീലക്കു പിന്നിൽ നിർത്തിക്കൊണ്ട് അദ്ദേഹത്തിൽ നിന്നും ലഭിച്ച സ്ഥാനത്തിന്റെയും സ്താത്തിക്കോന്റെയും ബലത്തിന്മേൽ കാര്യം കാണാമെന്ന് കുശാഗ്രബുദ്ധിയായ ദീവന്നാസ്യോസ് നിശ്ചയിച്ചത് അതിനപ്പുറം കടന്നാൽ കുഴപ്പങ്ങൾ പലതും ഉണ്ടാകുമെന്ന് അറിയാമായിരുന്നതുകൊണ്ടായിരിക്കണം. കഴിവും സ്വാധീനവും അത്രയും പ്രയോഗിച്ചിട്ടും ഫലം കിട്ടാതെ വന്നപ്പോൾ അറ്റകൈ ആയി പാത്രിയർക്കീസിനെ കേരളത്തിലേക്ക് ക്ഷണിക്കാൻ അദ്ദേഹം നിർബന്ധിതനായി. ആ വിധം ചെയ്തത് മറ്റുഗതി ഒന്നും ഇല്ലാത്തതുകൊണ്ടാണെന്ന് ഇ. എം. ഫിലിപ്പോസ് തന്നെ രേഖപ്പെടുത്തിയിട്ടുണ്ട്.

എല്ലാ പ്രകാരത്തിലും ഭഗ്നാശനായ ദീവന്നാസ്യോസ് അഞ്ചാമൻ അവസാനകൈ ആയി അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അടുക്കൽ സഹായം അഭ്യർത്ഥിച്ചു. അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് പത്രോസ് തൃതീയൻ അനിതരസാധാരണമായ കഴിവും ദീർഘദൃഷ്ടിയും ഉള്ള ഒരു രാജ്യതന്ത്രജ്ഞനായിരുന്നു. 1665 മുതൽ മലങ്കരയെ കൈയടക്കുന്നതിന് അന്ത്യോഖ്യൻ അധികാരികൾ ചെയ്തുവന്ന വിഫലശ്രമങ്ങളെപ്പറ്റി അറിവുണ്ടായിരുന്ന പത്രോസ് തൃതീയൻ ദീർഘകാലത്തെ സ്വപ്നങ്ങൾ ഫലപ്രാപ്തിയിൽ എത്തിക്കുന്നതിനുള്ള മുഹൂർത്തം സമാഗതമായി എന്നു കണ്ട് ദീവന്നാസ്യോസിന്റെ ക്ഷണം ലഭിച്ച ക്ഷണത്തിൽ ആ എഴുപത്തിയഞ്ചുകാരൻ യാത്രയ്ക്കൊരുങ്ങി കഴിഞ്ഞു. ബ്രിട്ടന്റെ കീഴിലുള്ള രാജ്യമായതുകൊണ്ട് ഇംഗ്ലണ്ടിൽ എത്തി രാജ്ഞിയെ കണ്ട് ആശിസ്സോ അനുവാദമോ സമ്പാദിച്ചു എന്നു വരുത്തുന്നത് ഉദ്ദേശ്യസാധ്യത്തിന് സഹായകമായിരിക്കും എന്ന് വച്ച് ലണ്ടനിലേയ്ക്കാണ് അദ്ദേഹം പുറപ്പെട്ടത്. അവിടെ ഏതാനും മാസം താമസിച്ചശേഷം ഇൻഡ്യയിലേക്കു തിരിച്ചു. രാജ്ഞിയേയും കാന്റർബറി ആർച്ചുബിഷപ്പിനേയും മറ്റും കണ്ട്, കിട്ടാവുന്ന പിടിപാടുകൾ വാങ്ങാനാണ് ലണ്ടനിൽ താമസിച്ചതെന്നായിരുന്നു വയ്പ്. മലങ്കരയിൽ പ്രതീക്ഷ വളരട്ടെ, മുറുകട്ടെ എന്നും ഉദ്ദേശ്യമില്ലായിരുന്നു എന്ന് വെച്ചുകൂടാ. അന്ത്യോഖ്യാ പാത്രിയർക്കീസിനെ "കാണപ്പെടുന്ന ദൈവം" ആയി ഗണിച്ചുവന്ന മലങ്കര നസ്രാണികളിൽ പത്രോസ് തൃതീയന്റെ വരവ് വളരെയധികം ജിജ്ഞാസയും, പ്രതീക്ഷകളും വളർത്തി എന്നു പറയേണ്ടതില്ലല്ലോ. പാത്രിയർക്കീസ് ലണ്ടനിൽ ചെന്ന് കണ്ടവരെല്ലാം അദ്ദേഹത്തിന്റെ അനിതരസാധാരണമായ വ്യക്തിമാഹാത്മ്യത്തിന്റെ സ്വാധീനത്തിൽപ്പെട്ട് നിശ്ചേതനരായി എന്നു വരെ കേട്ടിട്ടുണ്ട്; പ്രചരണ വിരുദ്ധന്മാരുടെ പ്രസ്താവനകൾ. കാര്യം കഴിയുന്നതും അനുകൂലമായി ആലോചിക്കണമെന്ന് ബ്രിട്ടീഷ് ഗവൺമെന്റ് മദ്രാസ് ഗവൺമെന്റിനോട് ആവശ്യപ്പെടുകയും അദ്ദേഹത്തിനുവേണ്ട ശുപാർശക്കത്തുകൾ കൊടുക്കുകയും ചെയ്തു. മഹാരാജ്ഞി കൊട്ടാര

ത്തിൽ പ്രത്യേകം ക്ഷണിച്ചു വരുത്തി വിരുന്നു കൊടുക്കുകയും കീർത്തി മുദ്രകൾ സമ്മാനിക്കുകയും ചെയ്തു. ബ്രിട്ടീഷ് ജനത ബാവായുടെ അസാധാരണ ഭാവഗൗരവത്തിൽ അതിശയം കൂറിയതായി കാണുന്നു എന്ന് ഇ. എം. ഫിലിപ്പോസ് ഇടവകപത്രികയിൽ രേഖപ്പെടുത്തിയിട്ടുണ്ട്."

പാത്രിയർക്കീസിന്റെ ലണ്ടനിലെ താമസം വകയ്ക്ക് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ രണ്ടു തവണയായി 500 പവൻ അയച്ചുകൊടുക്കുകയുണ്ടായി. ഔദാര്യനിധിയായ കുര്യൻ റൈട്ടറാണ് മെത്രാപ്പോലീത്തായെ പ്രത്യേകമായി സഹായിച്ചത്. ദാനമായും കടമായും വലിയൊരു തുക സമുദായകാര്യങ്ങൾക്കായി കുര്യൻ റൈട്ടർ നല്കിയിട്ടുണ്ട്.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ സംബന്ധിച്ചിടത്തോളം പെട്ടെന്ന് വൻതുക ശേഖരിക്കുക എന്നത് ദുഷ്കരമായിരുന്നു. 500 പവൻ എന്നത് അന്ന് ഒരു വൻ തുകയുമാണല്ലോ. ആപൽഘട്ടങ്ങളിൽ റൈട്ടറും മറ്റും കൈ അയച്ച് സഹായിച്ചതു കൊണ്ട് കാര്യങ്ങളെല്ലാം ഭംഗിയായി നിർവ്വഹിക്കാൻ മെത്രാപ്പോലീത്തായ്ക്ക് സാധിച്ചു. ബാവാ 1050 ഇടവ മാസത്തിൽ ബോംബെയിലെത്തി. മെത്രാപ്പോലീത്താ തിരുമേനി സമുദായ പ്രമുഖരൊത്ത് ബാവായെ സ്വീകരിക്കാൻ ബോംബെയ്ക്ക് പുറപ്പെട്ടു. ബാവായുടെ ആഗമനത്തെക്കുറിച്ച് ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ജീവചരിത്ര രചയിതാവായ എം. പി. വർക്കി വിവരിക്കുന്നു: "ബാവായുടെ കമ്പി കിട്ടിയതനുസരിച്ച് നമ്മുടെ കഥാനായകൻ ഉടനെ ബോംബെയ്ക്കു പുറപ്പെട്ടു. പൂനായ്ക്കു സമീപമുള്ള ഒരു സ്റ്റേഷനിൽ എത്തിയപ്പോൾ ബോംബെയിൽ നിന്ന് അവിടെ വന്ന വണ്ടിയിൽ ബാവായും പരിവാരങ്ങളുമുണ്ടെന്ന് യാദൃച്ഛികമായി അറിയാൻ ഇടയായി. ബാവാ നമ്മുടെ കഥാനായകൻ ബോംബെയിലേയ്ക്കു വരുവാൻ കമ്പി അടിച്ച് അറിയിച്ചുവെങ്കിലും പിന്നീട് ഒരു ആവശ്യവുമില്ലാതെ ബോംബെയിൽ താമസിക്കാൻ കഴിയുകയില്ല എന്നു നിശ്ചയിച്ചു മദിരാശിക്കു പുറപ്പെടുകയാണ് ചെയ്തത്. ഏതായാലും ബാവായെ വഴിക്കുവച്ചു കാണാൻ സംഗതിയായത് നന്നായി എന്നു വച്ച് അവിടെനിന്ന് മദിരാശിയിൽ താമസത്തിന് ഒരു ബംഗ്ലാവ് തയ്യാറാക്കുന്നതിന് അന്നവിടെ ബാരിസ്റ്റർ ആയിരുന്ന റൈട്ടറുടെ ഭാര്യാസഹോദരനായിരുന്ന റ്റി. സി. പുന്നനെ അറിയിച്ചു. ഗവർണ്ണർ സായിപ്പിനെ കാണുന്നതിനായിട്ടാണ് ബാവാ മദിരാശിക്ക് പുറപ്പെട്ടത്. അന്ന് മേട്ടുപ്പാളയം വരെ മാത്രമേ തീവണ്ടിയുണ്ടായിരുന്നുള്ളൂ. അവിടെ ബാവായോടു കൂടി വന്നിരുന്നത് ഊർശ്ലേമിലെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും ശെമ്മാശ്ശനും നമ്മുടെ കഥാനായകന്റെ കമ്പി അനുസരിച്ച് കോയമ്പത്തൂര് വച്ച് ഒന്നിച്ചുചേർന്ന പനയ്ക്കൽ ഐപ്പൂര് മുതലാളിയും കുന്നുംപുറത്ത് കുര്യൻ റൈട്ടറുമായിരുന്നു. ബാക്കി ഉള്ളവരെയെല്ലാം മേട്ടുപാളയത്ത് താമസിപ്പി

ച്ചതിനു ശേഷം ബാവാ തിരുമേനിയും, മെത്രാപ്പോലീത്തായും, കുര്യൻ റൈട്ടറും ഊട്ടക്കമണ്ടിലേക്ക് പുറപ്പെട്ടു. ഒരു വക കുട്ടയ്ക്ക് തണ്ടു വച്ചു കെട്ടി ചുമന്നുകൊണ്ടു പോകുന്ന സംവിധാനമേ അന്ന് അവിടെ ഉണ്ടായി രുന്നുള്ളൂ. ഇതിലിരിക്കാനുള്ള ബുദ്ധിമുട്ട് ചില്ലറയല്ലായിരുന്നു. എല്ലാവരും വളരെ കഷ്ടപ്പെട്ടു. ഈ വഴിയാത്രയിൽ വെച്ചാണ് ഇദംപ്രഥമമായി ചക്ക കാണുന്നതിനും ഭക്ഷിക്കുന്നതിനും ബാവായ്ക്ക് സംഗതിയായത്. കാലത്ത് 7 മണിക്ക് മേട്ടുപ്പാളയത്തു നിന്നു പുറപ്പെട്ട് വൈകുന്നേരം 4 1/2 മണിക്ക് കുന്നൂരിലെത്തി. അവിടെനിന്ന് ഗവർണ്ണർ താമസിക്കുന്ന ഊട്ടക്കമണ്ടി ലേയ്ക്ക് 10 നാഴിക ദൂരമുണ്ട്. അവിടെ താമസിക്കാൻ ഏർപ്പാട് ചെയ്തി ട്ടില്ലാത്തതിനാൽ പിറ്റേദിവസം കാലത്ത് പുറപ്പെട്ടാൽ മതിയെന്ന് നമ്മുടെ കഥാനായകൻ പറഞ്ഞത് ബാവാ സമ്മതിച്ചില്ല. അദ്ദേഹം ഉടനെ തന്നെ പുറപ്പെട്ടു 8 1/2 മണിക്ക് മലമുകളിൽ എത്തി. സമുദ്രനിരപ്പിൽ നിന്ന് വളരെ യധികം ഉയരമുള്ള ഊട്ടക്കമണ്ടിലെ ശൈത്യം അതിദുസ്സഹമായിരുന്നു. താമസിക്കാൻ സ്ഥലം കിട്ടാതെ നമ്മുടെ കഥാനായകൻ വളരെ ബുദ്ധിമുട്ടി. ഒടുവിൽ അവിടെയുള്ള ഒരു യൂറോപ്യൻ ഹോട്ടലിൽ സൗകര്യമായി ഒരു മുറി സമ്പാദിക്കുവാൻ കഴിഞ്ഞു. മൂന്നാം ദിവസമാണ് ഗവർണ്ണർ വില്യം റോബിൻസൺ സായ്പിനെ കാണാൻ കഴിഞ്ഞത്. സായ്പിനു മലയാളം അറിയാമായിരുന്നു. നമ്മുടെ കഥാനായകനായിരുന്നു ദ്വിഭാഷി. ഗവർണ്ണർ ബാവായോട് സംസാരിച്ചത് ഭക്ത്യാദരപൂർവ്വമായിരുന്നു. ബാവാ ഗവർണ്ണ റുടെ അതിഥിയായിട്ടാണ് അവിടെ താമസിച്ചത്. തിരുവിതാംകൂർ മഹാ രാജാവ് എല്ലാം ന്യായമായി തീരുമാനിക്കുന്നതിനുവേണ്ടി ആവശ്യമായ നിർദ്ദേശങ്ങൾ കൊടുത്തുകൊള്ളാമെന്ന് ഗവർണ്ണർ വാഗ്ദാനം ചെയ്തു. ബാവായും പരിവാരങ്ങളും അതിനുശേഷം (ചെറുവണ്ണൂർ) ഷൊർണൂർക്ക് തീവണ്ടിയിൽ പുറപ്പെട്ടു. അവിടെ എത്തിയപ്പോൾ ആർത്താറ്റ്, പഴഞ്ഞി, ചാലശ്ശേരി തുടങ്ങിയ ഇടവകകളിലെ 1000–ഓളം പേർ സ്റ്റേഷനിൽ ഹാജ രുണ്ടായിരുന്നു. അവിടെ നിന്നും ബാവാ കുന്നംകുളം പള്ളിയിലെത്തി പെന്തിക്കോസ്ത് ദിവസം ബാവാ കുർബ്ബാന ചൊല്ലി പ്രസംഗിച്ചു. അവിടെ നിന്ന് ബാവാ കൊച്ചിയിലേയ്ക്കാണ് പോയത്. അവിടെ ബാവായ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിന് നമ്മുടെ കഥാനായകൻ കുര്യൻ റൈട്ടറെ നേരത്തെ അങ്ങോട്ടയയ്ക്കുകയും ബാവായെ എതിരേല്ക്കാൻ കൊച്ചിയിൽ വന്നുചേരുന്നതിന് കൊച്ചിക്ക് സമീപമുള്ള പള്ളികൾക്ക് കല്പന അയയ്ക്കുകയും ചെയ്തു. ബ്രിട്ടീഷ് കൊച്ചിയിലെ ഉന്നത ഉദ്യോഗ സ്ഥന്മാരടക്കം പലരും ബാവായെ എതിരേല്ക്കാൻ കടവിൽ ഉണ്ടായി രുന്നു. കൊച്ചിയിൽ പത്തു ദിവസം താമസിച്ചതിനുശേഷം ബാവാ തിരു വനന്തപുരത്തേയ്ക്ക് പുറപ്പെട്ടു. യാത്രാമദ്ധ്യേ ഒരു പ്രധാന ഇടവകയായ നിരണത്ത് കയറണമെന്ന് തീർച്ചയാക്കി. അവിടെ ബാവായ്ക്ക് ലഭിച്ച സ്വീ കരണം ബാവായ്ക്ക് സന്തോഷവും വിസ്മയവും ഉളവാക്കി. പല സ്ഥലങ്ങ

ളിലും ഇതുപോലെ ഗംഭീരങ്ങളായ സ്വീകരണങ്ങൾ ബാവായ്ക്കു ലഭിച്ചു. തിരുവനന്തപുരത്ത് കണ്ണമ്മൂല ബംഗ്ലാവിലാണ് ബാവാ കുറച്ചുദിവസം താമസിച്ചത്. ഇതിനിടയിൽ ആയില്യം തിരുനാൾ മഹാരാജാവുമായും ഇളയ രാജാവായ വിശാഖം തിരുനാൾ മഹാരാജാവുമായും ബാവാ കൂടിക്കാഴ്ചകൾ നടത്തുകയുണ്ടായി.”

അന്നു ബാവായ്ക്ക് താമസിക്കാൻ തിരുവനന്തപുരത്ത് കുര്യൻ റൈട്ടർ വാങ്ങിയ സ്ഥലവും ബംഗ്ലാവും ‘ബാവായുടെ പറമ്പ്’ എന്ന പേരിൽ ഇന്നും അവിടെ ഉണ്ട്.

### പാത്രിയർക്കീസിന് മുറിയൊരുക്കുവാൻ പോയ കഥ

പത്രോസ് പാത്രിയർക്കീസിനെ പഴയസെമിനാരിയിൽ താമസിപ്പിക്കുവാനുള്ള മുറിയൊരുക്കുവാനായി കുര്യൻ റൈട്ടർ നവീകരണവിഭാഗത്തിന്റെ കൈവശത്തിലുള്ള പഴയസെമിനാരിയിലേക്ക് സധൈര്യം കടന്നുചെന്നു മുറിയൊരുക്കുവാൻ തുടങ്ങി. ഉടനെ അദ്ദേഹത്തെയും കൂടെയുള്ളവരെയും മുറിയിൽ പൂട്ടിയിട്ട്, സർക്കാർ അധികാരികളുടെ പക്കൽ നവീകരണവിഭാഗം നേതാവായ താഴത്തു ചാണ്ടപ്പിള്ള കത്തനാർ പരാതി നൽകി. ഇത് സംബന്ധിച്ചുണ്ടായ കേസിൽ കുര്യൻ റൈട്ടർ നൽകിയ മൊഴിയിൽ നടന്ന സംഭവങ്ങൾ വിശദീകരിക്കുന്നതു കാണുക:

Statement of Kora Kurian aged 46 Syrian of Kunnupurathu house in Nattaseri Karai, given before the Cherthala majistrate cutcherry on the 9th May 1051 I have heard by the letter sent by the person called Thoma Metran residing in the Cottayam Seminary as there in stated I was directed by the Patriarch of Antioch which is the chief seat of the Syrian religion that he having being arrived in the Travancore state would be proceeding to Cottayam and that I should go on in advance to Cottayam and prepare a place for him to stay in and being sent their with a letter to the Syrian Yogakkar of Cottayam. I proceeded to Cottayam; and on delivering the letter into the hands of venkidethu Moopen Kathanar, one of the Syrian Yogakkar they received the letter with due curtessey and not only made the necessary arrangements for receiving the Patriarch, but also proposed that since the Patriarch intended to stay in the seminary and in the Cheriapally the Syrians should there gather and welcome him in a body making proper preparations there for the same and application having been made to the Thasildar to render the needful help and to remove such obstructions from the river as fallen trees lying therein an soforth, a cheettum was sent from there to the Pravarthiar for the same, when the date of the arrival of the drew nearer the Patriarch himself had verbally directed me that I should previsiously ask the person called Metran residing there to pointout a room,

in the seminary to be prepared and that I should prepare the very same room, which he points out. I mentioned this fact to the Yogakkar. While on the late Kani last at about 3 O' clock in the afternoon, myself Uppootil Chakko Kathanar, Eruthical Cherian Kathanar, Eruthical Chandy and Uppootil Itty were going towards the seminary. On the way we met Kumara Pillai of Pallamattom and went upstairs to the 2nd floor where the person called Thoma Metran was residing. It is in a room at the eastern end of that story that Thoma Metran stay. And we sent word by a person who was there - I do not know who - saying that we were come and that we wanted to see the Metran and we wished to know if it was convenient to see him. The man returned and said that the Metran told to say, that it was convenient to see him, and that we should go into the room. We five were in together. We stood outside the eastern entrance of the room in which the Metran sat. The person called the Thoma Metran being but one appointed by Athanasius Metran and not according to the past practices consecrated by the Head of the religion, from Antioch and the Syrian priest and competant yogakkar not having accepted him as Metran and not being in the habit of doing homages to him, we did not then render much homage. He asked why we came. I replied, "To see and inform particulars to the Metran: the Patriarch of Antioch is coming Cottayam and what the Patriarch has sent word to say that a room in the Seminary should be prepared for him and the Metran should be asked about this and the room pointed out by the Metran should be prepared.'' The Metran said it would not be sufficiently comfortable for the Patriarch to put up with the second story in which the Metran stays: that should the Patriarch remain there, the Metran would have to go to the third floor that would be derogatory to the Patriarch's dignity and that room should be prepared for the Patriarch to stay in the third story itself. Chandapilla Kathanar, the Seminary Cash Keeper Unicheri and Karikkel Kuruvilla were in the room where in the Metran was. These three persons, including the Kathanars were sent along with us. The Metran sent a word by them that the deacons under the instructions in the 3rd floor should remove into the lower apartments and that arrangement should be made for preparing the third story for the Patriarch to stay in, when we went up to that story and worked there were four deacons and three boys there. There was no class at that time. There was none of the Malpans who teach there, in that floor. Chandapilla Kathanar told the deacons and students to go downstairs. And they went downstairs. Chandapilla Kathanar having given directions to the various decorations to be put up at the various places, he, and the cash keeper, also went away downstairs. I sent Ooppoottil Itty to the Bazaar and having through him bought the necessary cloth etc. for decorating, and having also secured six experienced in decorating, we commenced to tie up

coir yarns for decoration etc. The Seminary servant and other also came up and was looking on at the rigging with coir yarns which we were doing. When it was 5 naligais after sunset the Revenue Moodelper of the Cottayam Taluq came to the seminary with a summons to see me from the sub majistrate. I received the summons and looked at it. I found it stated in the summons that I trespassed in to the seminary and inpeded the education therein and that I should at once attend the Cutcherry. I returned the summons with the endorsement there on and it being out of time in the night should attend in the morning the next day. When after the Moodelper left the place with the seminary we started for the purpose of going and taking our meals, I heard the door of the room containing the staircase by which we were to descent being closed from outside and locked with an odampel and I said alow. "we did not know that you would deceive us. if you are against this we shall go away at once. Do not provokate us by closing us to go in ..... supper." Having locked up the door everyone went away from there. After that not a ster was heard. At twelve O' clock in the night the Thasildar came and opened the door. Seeing that I went down. And I told him "It is not unlawfully that we came here. We came here with permission of the Metran for preparing a place for the Patriarch. We were deceived and presented by being kept locked up within." The Thasildar asked why the notice was not accepted. I answered that I did not know anything about the notice, we did not see who brought the notice and that we were locked up in the upstairs. The Thasildar looked at the lock and found it smeared with oil etc. He came upstairs and having seen the preparations we had made for decorating etc. drew up a yadhast about the same. He stayed there till it was about 3 naligais to day dawarn. And having caused us to quit the upstairs and enjoined we should attend the cutcherry the Thasildar left the place. The next day we attended the cutcherry and the case was heard. I have there stated every thing that happened and the Thasildar also has understood the same by light. The fact that we entered the seminary with the permission of the Metran prepared a place for the Patriarch, and that we were percecuted by being locked up in the upstairs and so forth would be proceed if Kumarapillai of Vazhemadom is in Aymanam aforesaid Karikkal Kuruvilla a man of that place, Elanjithara Kurian of Veloor in Cottayam and the police peons who brought us to summon be examined. Heard the depository record. It is correct.

Signature deponent (sd)

Raman Sankaran Majistrate

പാലക്കുന്നത്ത് മാർ അത്താനാസ്യോസിന് അനുകൂലമായ രാജകീയ

വിളംബരം ദുർബ്ബലപ്പെടുത്തുന്നതിന് തിരുവിതാംകൂർ ഗവൺമെന്റ് തീർച്ചപ്പെടുത്തിയത് പാത്രിയർക്കീസിന് വലിയ ചാരിതാർത്ഥ്യത്തിന് വക നല്കി. ഇതിൽ കുര്യൻ റൈട്ടർ വളരെ സുപ്രധാനമായ ഒരു പങ്ക് ആണ് വഹിച്ചത്. മാർ അത്താനാസ്യോസിന് പ്രതികൂലമായി 1051 കുംഭം 23-ന് വിളംബരമുണ്ടായി. ഈ വിളംബരം ഉണ്ടാകുമ്പോൾ ബാവാ കോട്ടയത്ത് ചെറിയപള്ളിയിൽ താമസിക്കുകയായിരുന്നു.

1051 മിഥുനം 15-നു ചരിത്രപ്രസിദ്ധമായ മുളന്തുരുത്തി സുന്നഹദോസ് ആരംഭിച്ചു. മൂന്നു ദിവസമാണ് സുന്നഹദോസ് നടന്നത്. അത് വിജയകര മാക്കുന്നതിന് മലങ്കര മെത്രാപ്പോലീത്തായോടും കുര്യൻ റൈട്ടറോടും ഒപ്പം അന്നത്തെ പല സമുദായ പ്രമാണിമാരും അക്ഷീണയത്നം നടത്തിയിരുന്നു. ഇതിൽ പ്രധാനി കുന്നംകുളം പനയ്ക്കൻ പാത്തപ്പൻ ഐപ്പൂര് ആണ്. ഇദ്ദേഹമാണ് കുര്യൻ റൈട്ടറോടൊപ്പം പ്രിൻസ് ഓഫ് വെയിൽസിനെ കാണാൻ കൽക്കട്ടയ്ക്ക് പോയത്. കണ്ടനാട് തുകലൻ മാത്യു പൈലോസ്, നിരണത്ത് ഇലഞ്ഞിക്കൽ മാത്യു ചാക്കോ, കുമരകത്ത് മുറിപുരയ്ക്കൽ പോത്തൻ കുരുവിള തുടങ്ങിയവർ കുര്യൻ റൈട്ടറോ ടൊപ്പം നിന്ന അൽമായ പ്രമുഖരാണ്. സുന്നഹദോസിന് 150 പള്ളികളുടെ പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. എങ്കിലും യോഗനടപടികൾ സകലതും കഴിഞ്ഞതിന്റെ ശേഷം നിശ്ചയപത്രത്തിൽ ഒപ്പിടുവിക്കുവാൻ തുടങ്ങിയപ്പോൾ 102 പള്ളിക്കാരേ ഉണ്ടായിരുന്നുള്ളു. ഒപ്പിടണമെന്നകാര്യം അറിയാതെ ബാക്കി പള്ളിക്കാർ നേരത്തെ സ്ഥലം വിട്ടിരുന്നു. സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കമ്മറ്റിക്ക് ആരംഭമിട്ടത് മുളന്തുരുത്തി സുന്നഹദോസിൽ വച്ചാണ്. ആദ്യത്തെ കമ്മറ്റിയിൽ പട്ടക്കാരും അയ്മേ നികളുമുൾപ്പെടെ 24 സാമാജികന്മാരാണ് ഉണ്ടായിരുന്നത്. ഇതിന്റെ പ്രസി ഡന്റ് മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു. 16 അയ്മേനികളും 8 പട്ട ക്കാരും ചേർന്നതാണ് 24 സാമാജികർ.

ആദ്യത്തെ തെരഞ്ഞെടുക്കപ്പെട്ടവർ താഴെ പറയുന്നവരാണ്: (1) മാവേലിക്കര പള്ളിയിൽ വടക്കേതലയ്ക്കൽ അലക്സന്ത്രയോസ് കത്ത നാർ (2) പുതുപ്പള്ളി പള്ളിയിൽ ഇളംതുരുത്തി പീലിപ്പോസ് കത്തനാർ (3) വാകത്താനത്ത് പള്ളിയിൽ വള്ളിക്കാട്ട് പൗലോസ് കത്തനാർ (4) നീലംപേരൂർ പള്ളിയിൽ മാലിത്തറ ഏലിയാസ് കത്തനാർ (5) കോട്ടൂർ പള്ളിയിൽ മുറിമറ്റത്തിൽ പൗലോസ് കത്തനാർ (6) കണ്ടനാട് പള്ളിയിൽ കരോട്ട്വീട്ടിൽ ശിമഓൻകോറി (7) മുളന്തുരുത്തി പള്ളിയിൽ ചാലപ്പുറത്ത് കോറി (8) തെക്കൻപറവൂർ പള്ളിയിൽ തോപ്പിൽ ലൂക്കോസ് കത്തനാർ (9) കുന്നംകുളങ്ങര പനയ്ക്കൽ പാത്തപ്പൻ ഐപ്പൂര് (10) കോട്ടയത്ത് കുന്നുംപുറത്ത് കോര കുര്യൻ (കുര്യൻ റൈട്ടർ) (11) കണ്ടനാട് തുകലൻ മാത്തു പൗലോസ് (12) മുളന്തുരുത്തിയിൽ ചാലിൽ ഔസേഫ് ചെറിയ

(13) കുറുപ്പംപടിക്കൽ കല്ലറയ്ക്കൽ കോരകുഞ്ഞു വർക്കി (14) നിരണത്ത് ഇലഞ്ഞിക്കൽ മാത്തു ചാക്കോ (15) കുമരകത്ത് മുറിപ്പുരയ്ക്കൽ പോത്തൻ കുരുവിള (16) ഒളശ്ശയിൽ കളപ്പുരയ്ക്കൽ ചാക്കോ ചെറിയാൻ (17) കുമരംകരി പുത്തൻപുരയ്ക്കൽ ഉതുപ്പാൻ തോമാ (18) പള്ളത്ത് എടത്തുംപടിക്കൽ തൊമ്മൻ കുര്യൻ (19) പുതുപള്ളിൽ കൊച്ചുപാറേട്ട് ഇട്ടിയവിരാ കൊച്ചുവർക്കി (20) മാമലശ്ശേരിൽ എടയത്തു വർക്കി ചെറിയാൻ (21) പുത്തൻകാവിൽ കൊല്ലൻപറമ്പിൽ കുഞ്ഞോത ഈപ്പൻ (22) പാമ്പാക്കുട പുത്തൻപുരയിൽ മാത്തൻ കുഞ്ഞിക്കോരാ (23) മുളന്തുരുത്തിയിൽ ചാത്തുരുത്തിൽ മത്തായി വർക്കി (24) അങ്കമാലി നെടുമ്പാശ്ശേരിൽ വയലിപ്പറമ്പിൽ മാത്തു ഇട്ടൂപ്പ്.

മുളന്തുരുത്തി സുന്നഹദോസിന്റെ വ്യവസ്ഥകളെല്ലാം മെത്രാപ്പോലീത്തായും കുര്യൻ റൈട്ടറും കൂടിയാണ് എഴുതിയുണ്ടാക്കിയത്. സുറിയാനിയിൽ എഴുതിയ ആ വ്യവസ്ഥകൾ നേരത്തെ പാത്രിയർക്കീസിനെ കാണിച്ച് അനുവാദം വാങ്ങിയാണ് സുന്നഹദോസിൽ അവതരിപ്പിച്ചത്. സുന്നഹദോസിന്റെ മൂന്നാംദിവസം ഒന്നു മുതൽ പതിനേഴു വരെയുള്ള കാനോനുകൾ പാസ്സാക്കി. ബാവാ അതിൽ ഒപ്പിടുകയും ചെയ്തു. അതിനു ശേഷം ബാവാ എല്ലാ പള്ളിക്കാരോടും അവരുടെ ആധാരങ്ങൾ തനിക്ക് സമർപ്പിക്കുവാൻ ആവശ്യപ്പെട്ടു. പള്ളിക്കാരുടെ മേൽ പാത്രിയർക്കീസിനുള്ള അധികാരം സ്ഥാപിച്ചെടുക്കാനാണ് ഇപ്രകാരം ആധാരങ്ങൾ ആവശ്യപ്പെട്ടത്. ഇതുകൊണ്ടുണ്ടാകുന്ന അപകടം മനസ്സിലാക്കിയ റൈട്ടർ ആ വിവരം പള്ളിക്കാരെ ധരിപ്പിക്കുകയും ആധാരം കൊടുക്കുന്നതിൽ നിന്ന് അവരെ പിന്തിരിപ്പിക്കുകയും ചെയ്തു. മലങ്കരയിലും ശീമയിലുമുള്ള മജലീസുകൾക്ക് ബാവായോടുള്ള സംബന്ധം തുല്യമെന്ന് കാണിക്കുന്ന വ്യവസ്ഥയുടെ പിമ്പിൽ പ്രവർത്തിച്ചത് റൈട്ടറുടെ ദീർഘവീക്ഷണമാണെന്ന് പറയപ്പെടുന്നു. കാണുക: “സകല കാര്യങ്ങളിലും പരദേശ ഇടവകകളും മലങ്കര ഇടവകയും എപ്പോഴും യോജിച്ചും രണ്ടു വകക്കാർക്കും അന്ത്യോഖ്യാ സിംഹാസനത്തിങ്കലേയ്ക്ക് അവകാശം സമവും സംബന്ധം തുല്യവും ആയിരിക്കുകയും ഇവിടുത്തെ മജലീസും (കമ്മട്ടി) അവിടുത്തെ മജലീസും അന്യോന്യതയോടെ ഇരിക്കുകയും കമ്മട്ടിയുടെ അനുമതിയോടുകൂടി നമ്മുടെ സഭയ്ക്കും സമുദായത്തിനും വേണ്ടി ചെയ്യപ്പെടുന്ന സകല ഏർപ്പാടുകളും സാധുവായിരിക്കുകയും ചെയ്യണമെന്ന് നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.”

മുളന്തുരുത്തി സുന്നഹദോസിന്റെ നിശ്ചയങ്ങൾ സുറിയാനി സമുദായത്തിന്റെ ‘മാഗ്നാകാർട്ടയായി’ അറിയപ്പെടുന്നു. ഇതിൽ റൈട്ടർ ദീർഘദർശനത്തോടു കൂടി മുൻപറഞ്ഞ വാചകങ്ങൾ ഉൾപ്പെടുത്തിയിരുന്നില്ലെങ്കിൽ മലങ്കരസഭ അന്ത്യോഖ്യയുടെ ഒരു ഭാഗമായി പാത്രിയർക്കീ

സിന്റെ മേൽക്കോയ്മയിൽ കഴിയേണ്ടി വരുമായിരുന്നു. കുര്യൻ റൈട്ടറുടെ സമയോചിതമായ പ്രവൃത്തികൊണ്ട് മലങ്കരസഭയ്ക്ക് സ്വാതന്ത്ര്യവും ജനാധിപത്യപരമായ ഒരു അടിത്തറയും ഉണ്ടായി. സ്വാതന്ത്ര്യപ്രേമിയും സമുദായ പ്രേമിയുമായ റൈട്ടറുടെ നാമം അനശ്വരമാക്കാൻ ഈ പ്രവൃത്തി ഒന്നു മാത്രം മതിയാകും. മലങ്കരസഭയിൽ ജനാധിപത്യ വ്യവസ്ഥിതിയിൽ കാര്യങ്ങൾ നടത്താൻ ഉദ്ദേശിച്ചുകൊണ്ടാണ് മുളംതുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടി തീരുമാനങ്ങൾ എടുത്തത്. ആ തീരുമാനങ്ങൾ പ്രകാരമാണ് സഭാകാര്യങ്ങൾ ഇന്നും നടന്നുപോരുന്നത്. സമുദായം കുര്യൻ റൈട്ടറോട് ഇക്കാര്യത്തിൽ വളരെയധികം കടപ്പെട്ടിരിക്കുന്നു എന്നത് എല്ലാവരും പ്രത്യേകം ഓർത്തിരിക്കേണ്ട കാര്യമാണ്.

സുന്നഹദോസിൽ പ്രതിജ്ഞാവാചകം ചൊല്ലിക്കൊടുത്തത് റൈട്ടറായിരുന്നു. ആദ്യാവസാനം ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും ശ്രദ്ധ ചെലുത്തിക്കൊണ്ട് അദ്ദേഹം മലങ്കര മെത്രാപ്പോലീത്തായുടെ വലംകൈ ആയി പ്രവർത്തിച്ചു.

# 11

# അക്കര കുര്യൻ റൈട്ടറും പനയ്ക്കൽ ഐപ്പൂരു മുതലാളിയും

ഊഹാപോഹങ്ങൾ ചിലപ്പോഴെങ്കിലും ചരിത്രമായി തെറ്റിദ്ധരിക്കപ്പെടാറുണ്ട്; പ്രത്യേകിച്ചും പ്രാമാണികരായ എഴുത്തുകാർ രേഖപ്പെടുത്തുന്ന ഊഹാപോഹങ്ങൾ. ഒരു ഉദാഹരണം മതി ഇത് വ്യക്തമാക്കാൻ. കുന്നുമ്പുറത്ത് അക്കര കുര്യൻ റൈട്ടറെപ്പറ്റി കെ. സി. മാമ്മൻ മാപ്പിള *ജീവിത സ്മരണകളിൽ* രേഖപ്പെടുത്തിയ ഒരു സംഭവം കാണുക:

"... പലവിധത്തിലും സുപ്രസിദ്ധനായിരുന്ന കുര്യൻ റൈട്ടർ (കോട്ടയം) മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഒരു ആപ്ത സുഹൃത്തായിരുന്നു. അന്ന് വട്ടിപ്പണം 36,000 ക. (പലിശ) യോളം മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മാത്യൂസ് മാർ അത്താനാസ്യോസ് ഒന്നായി കെട്ടിവാങ്ങിയപ്പോൾ ഒരു വലിയ തുക ചില്ലറയിനങ്ങളായി ചെലവ് ചെയ്തു കളയരുതെന്നും ശാശ്വതമായ പ്രയോജനം വരത്തക്ക ഏതെങ്കിലും പദ്ധതിയിൽ നിക്ഷേപിക്കണമെന്നും കുര്യൻ റൈട്ടർ മെത്രാപ്പോലീത്തായെ നിർബന്ധപൂർവ്വം ഉപദേശിച്ചു. മെത്രാപ്പോലീത്താ കുറെ നാളത്തേക്ക് അനുകൂലഭാവം കാണിച്ചുവെങ്കിലും കുര്യൻ റൈട്ടറുടെ നിർദ്ദേശത്തിന് വഴിപ്പെട്ടില്ല. കുര്യൻ റൈട്ടറുടെ ക്ഷമ അസ്തമിച്ചു. അദ്ദേഹം മെത്രാപ്പോലീത്തായോട് പരിഭവമായി എന്തോ പറഞ്ഞു. മെത്രാപ്പോലീത്താ അതിന് മറുപടിയായി "കുര്യച്ചാ തവള കടിച്ചാൽ എന്ത് ഉപദ്രവം വരും" എന്ന് പറഞ്ഞു. അവിടം മുതൽ അവർ തമ്മിലുള്ള സൗഹാർദ്ദ ബന്ധം ഭഞ്ജിതമായി.

അദ്ദേഹത്തിന്റെ അടുത്ത പരിപാടി മാത്യൂസ് മാർ അത്താനാസ്യോസിന്റെ മലങ്കര മെത്രാൻ സ്ഥാനത്തിന് എതിരായി പുലിക്കോട്ട് ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ അന്ത്യോഖ്യയിൽ പോയി പാത്രിയർക്കീസ് ബാവായുടെ പക്കൽ നിന്ന് പട്ടമേറ്റ് വരാൻ ഉത്സാഹിപ്പിക്കുകയായിരുന്നു. മെത്രാപ്പോലീത്തായോട് വട്ടിപ്പണത്തിൽ നിന്ന് കുറെ പണം കുര്യൻ റൈട്ടർ ആവശ്യപ്പെട്ടെന്നും മെത്രാപ്പോലീത്താ അത് കൊടുക്കുവാൻ വിസമ്മതിച്ചതിനാൽ അവർ തമ്മിൽ പിണങ്ങി എന്നുമാണ് ചില മാർത്തോമ്മാക്കാർ പറയുന്നത് (പു. 27 & 28).

പാലക്കുന്നത്ത് മെത്രാച്ചനും കുര്യൻ റൈട്ടറും തമ്മിൽ പിണങ്ങി എന്നത് സത്യം. കാരണമായി കെട്ടിച്ചമച്ച കഥകൾ വ്യാജം. സമകാല ചരിത്രകാരനായ കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസിന്റെ

*കണ്ടനാട് ഗ്രന്ഥവരി* കാര്യങ്ങളുടെ സത്യങ്ങൾ വ്യക്തമാക്കിയിട്ടുണ്ട്.

1870 കുംഭ മാസത്തിലാണ് വട്ടിപ്പണം 35,000-ത്തിൽ അധികം രൂപാ ഖജനാവിൽ നിന്ന് പറ്റുശീട്ട് നൽകി മെത്രാപ്പോലീത്താ സ്വീകരിച്ചത് (തോമസ് മാർ അത്താനാസ്യോസ്, പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ, മുക്കാലി പൗലൂസ് എന്നിവരാണ് പറ്റുശീട്ടിൽ ഒപ്പിട്ടത്). ആ സംഖ്യ അനന്തരം ആലപ്പുഴ ബാങ്കിൽ നൂറുക്ക് അഞ്ചു രൂപാ വീതം പലിശയ്ക്ക് നിക്ഷേപിക്കുകയും ചെയ്തു.



**പനയ്ക്കൽ ഐപ്പൂരു മുതലാളി**

വട്ടിപ്പണത്തെപ്പറ്റി പാലക്കുന്നത്ത് വലിയ മെത്രാപ്പോലീത്താ 1870 മകരം 26-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് ചേർന്ന പള്ളിപ്രതിനിധി യോഗത്തിൽ ചർച്ച ചെയ്തു തീരുമാനമെടുത്തിരുന്നു. സെമിനാരി വിദ്യാഭ്യാസത്തിനായി പണം വിനിയോഗിക്കുവാനും പണം പലിശയ്ക്ക് നിക്ഷേപിക്കുവാനും അന്ന് തീരുമാനിച്ചതിൻപ്രകാരമാണ് മെത്രാപ്പോലീത്താ കാര്യങ്ങൾ പ്രവർത്തിച്ചത്. ഇതിൽ കുര്യൻ റൈട്ടർ ഉപദേശിക്കുവാനോ ഉപദ്ദേശം ലംഘിക്കുവാനോ ഒന്നും അവസരമില്ലല്ലോ. കുര്യൻ റൈട്ടർക്ക് പണം കൊടുക്കുന്ന വിഷയവും അപ്രസക്തമാകുന്നു.

വട്ടിപ്പണം വാങ്ങുന്നത് 1870-ൽ. പുലിക്കോട്ടിൽ മെത്രാച്ചന്റെ പട്ടംകൊട 1865-ൽ. വട്ടിപ്പണ വിനിയോഗത്തെപ്പറ്റിയുള്ള അഭിപ്രായ വ്യത്യാസം മൂലം കുര്യൻ റൈട്ടർ ഒരു പ്രതിയോഗിയായി പുലിക്കോട്ടിൽ കത്തനാരെ അന്ത്യോഖ്യായിലേക്കയച്ച് പട്ടമേല്പ്പിക്കുന്നതിൽ ദത്തശ്രദ്ധനായി എന്ന പ്രചാരണത്തിലെ കാലവൈരുദ്ധ്യം ആരും ചിന്തിച്ചില്ല. കഥകൾ വ്യാജമെന്ന് *കണ്ടനാട് ഗ്രന്ഥവരി*യിലെ സമകാല സാക്ഷ്യങ്ങൾ നമ്മെ ബോധ്യപ്പെടുത്തുന്നു. പിണക്കത്തിന്റെ യഥാർത്ഥ കാരണം മറച്ചുപിടിക്കാൻ ബോധപൂർവ്വം സൃഷ്ടിച്ചവയാണ് ഈ വ്യാജ കഥകൾ. പാലക്കുന്നത്ത് വലിയ മെത്രാച്ചന്റെ ക്യാമ്പിൽ നിന്ന് മല്പാൻ കടവിൽ പൗലൂസ് കത്തനാർ ആലോചനാസമിതി അംഗമായ കരോട്ടുവീട്ടിൽ ശെമവൂൻ കോറി തുടങ്ങി പലരും വിട്ടുപോരാൻ ഇടയായ കാരണം തന്നെയാവണം കുര്യൻ റൈട്ടറുടെ പിണങ്ങിപ്പിരിയലിനും കാരണം. ഏതായാലും കുര്യൻ റൈട്ടർ പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്യാമ്പിൽ പ്രത്യക്ഷപ്പെടുന്നത് 1873-ലെ പരുമലയോഗത്തിലാണ്. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്ന പേരിൽ കേരളത്തിലെ ആദ്യത്തെ സമുദായ സംഘടന അന്ന് രൂപീ

കരിക്കപ്പെട്ടു. ഈ സംഘത്തിന്റെ പ്രഥമ സെക്രട്ടറി എന്ന നിലയിലാണ് കുര്യൻ റൈട്ടർ നവീകരണ വിരുദ്ധ ക്യാമ്പിൽ ആദ്യമായി പ്രത്യക്ഷപ്പെടുന്നത്. താൻ അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് മെത്രാൻപട്ടമേറ്റു എന്നും അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കരയിൽ വരുന്നതോടെ തന്റെ കീഴിൽ മലങ്കരസഭ ഒന്നിക്കാൻ പാത്രിയർക്കീസ് നടപടി എടുക്കും എന്നും പറഞ്ഞ് സ്വപക്ഷക്കാരെ വിശ്വസിപ്പിച്ചിരുന്ന പാലക്കുന്നത്ത് വലിയ മെത്രാച്ചൻ പാത്രിയർക്കീസിന്റെ മലങ്കര സന്ദർശനം ഒരു യാഥാർത്ഥ്യമാകുമെന്ന് ഉറപ്പായപ്പോൾ പതറുകയും പ്രതിരോധ തന്ത്രങ്ങൾ മെനയുകയും ചെയ്യുന്ന അണിയറ രഹസ്യം അണിയറക്കാരെ അത്ഭുതപ്പെടുത്തി. പാലക്കുന്നത്ത് മെത്രാച്ചന്റെ അവകാശവാദങ്ങളെല്ലാം വ്യാജം എന്ന് ആ ക്യാമ്പിൽ ആദ്യം ഗ്രഹിച്ച ആൾ കുര്യൻ റൈട്ടർ ആയിരുന്നു. സത്യം ഗ്രഹിച്ചപ്പോൾ ആ സത്യത്തെ തള്ളിപ്പറയുവാനും നവീകരണ വിരുദ്ധ ക്യാമ്പിൽ പ്രത്യക്ഷപ്പെടുവാനും ആവശ്യമായ ആർജ്ജവം അദ്ദേഹം പ്രകടമാക്കി. അങ്ങനെയാണ് അദ്ദേഹം പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്യാമ്പിലെത്തിയത്. ആദ്യ യോഗത്തിൽതന്നെ അദ്ദേഹത്തെ അസോസിയേഷൻ സെക്രട്ടറിയായി നിയമിക്കുവാനുള്ള തന്ത്രജ്ഞത പുലിക്കോട്ടിൽ മെത്രാപ്പോലീത്താ പ്രകടമാക്കിയതോടെ നവീകരണ വിരുദ്ധ ക്യാമ്പ് സുശക്തമായി.

നവീകരണക്കാരോടുള്ള പോരാട്ടം പത്തൊമ്പതാം നൂറ്റാണ്ടിൽ വിജയകരമാവാൻ പല കാരണങ്ങളുണ്ട്. ആശയപരമായ സത്യസന്ധതയും തന്മൂലം ലഭിക്കേണ്ടിയിരുന്ന ദൈവിക കൃപകളും ആണ് ആ വിജയത്തിന്റെ രഹസ്യമെന്ന് വ്യവഹാര കാര്യസ്ഥനായ ഇം. എം. ഫിലിപ്പ് *മലങ്കരസഭയുടെ രഹസ്യപേടക*ത്തിൽ സാക്ഷിച്ചിട്ടുണ്ട്. അതോടൊപ്പം വിജയത്തെ നിർണ്ണായകമായി സ്വാധീനിച്ച വേറെയും ഘടകങ്ങളുണ്ട്. സുതാര്യവും ജനാധിപത്യപരവുമായ ഭരണശൈലിയാണ് അവയിൽ പ്രധാനം. വൈദികരെയും അത്മായ പ്രമുഖരെയും വിശ്വാസത്തിലെടുത്ത് അവരുടെ കഴിവുകൾ സഭയ്ക്ക് പ്രയോജനപ്പെടുത്തുക എന്നത് എക്കാലവും എപ്പിസ്ക്കോപ്പൽ നേതൃത്വത്തിന് ആശങ്കയുണ്ടാക്കുന്ന കാര്യമാണെങ്കിലും പുലിക്കോട്ടിൽ തിരുമേനി അനായാസമായി ആ വിഷയം വിജയകരമായി കൈകാര്യം ചെയ്തു. ഇസഡ്. എം. പാറേട്ട് അക്കാര്യം ഇങ്ങനെ രേഖപ്പെടുത്തി: "…. സുന്നഹദോസിലും ഭരണത്തിലും മാപ്പിളയ്ക്കുള്ള സ്ഥാനം ശരിക്ക് അംഗീകരിച്ച മഹാനാണ് ദീവന്നാസ്യോസ്. മുളന്തുരുത്തി സുന്നഹദോസിന്റെയും മലങ്കര നസ്രാണികളുടെ വ്യവസ്ഥാപിത ഭരണകൂടത്തിന്റെയും മഹാ ശില്പിയും ജാതിയുടെ സംഘാടകനും ആയ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിനെ നമുക്ക് നമസ്കരിക്കാം."

മലങ്കരസഭാ ചരിത്രത്തിലെ അറിയപ്പെടുന്ന അധ്യായങ്ങളിൽ അത്മായ നേതൃത്വം പ്രത്യക്ഷപ്പെടുന്നത് മഹാത്മാവായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ കാലത്താണ്. കണ്ടത്തിൽ വറുഗീസ് മാപ്പിള, പനയ്ക്കൽ ഇട്ടി മാത്തു, പനയ്ക്കൽ ഐപ്പൂരു, അക്കര കുര്യൻ റൈട്ടർ, കെ. സി. മാമ്മൻ മാപ്പിള, എം. എ. ചാക്കോ സൂപ്രണ്ട്, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, അക്കര സി. ജെ. കുര്യൻ എന്നീ അത്മായ നേതാക്കളെ സഭാനേതൃത്വത്തിലേക്ക് ഉപനയിച്ചത് അദ്ദേഹമാണ്. അദ്ദേഹത്തിന്റെ നിലപാടുകളും ജനാധിപത്യശൈലികളും ഭരണസുതാര്യതയും സാംസ്കാരിക നവോത്ഥാനയത്നങ്ങളും വിശ്വാസകാര്യങ്ങളിലെ നിഷ്കളങ്കമായ സത്യസന്ധതയും ആണ് അവർക്ക് പ്രേരണയായത്. ആ പുരുഷകേസരികൾക്ക് ശേഷം അവരോട് തുലനം ചെയ്യാവുന്ന അത്മായ നേതൃത്വം സഭയിൽ പിൻതുടർച്ചക്കാരായി ഉയർന്നില്ല എന്നത് ചിന്താർഹമായ വിഷയമാണ്. 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ രൂപപ്പെട്ട അത്മായ പൗരുഷം ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തോടെ അസ്തമിച്ചുപോയത് ഒരു യാദൃച്ഛിക സംഭവമാണെന്ന് തോന്നുന്നില്ല. കഴിവുള്ളവരെ തിരഞ്ഞുപിടിക്കുന്ന കണ്ണുകൾ, അവരെ അംഗീകരിക്കുവാനും ആദരിക്കുവാനും, അവരെ യഥോചിതം പ്രയോജനപ്പെടുത്താനുമുള്ള ദീർഘവീക്ഷണം തുടങ്ങിയ അനന്യദൃശ്യമായ പ്രകാശവീചികൾ ക്രാന്തദർശിയായ ആ മഹാനുഭാവന്റെ വ്യക്തിത്വത്തെ അനന്വയമാക്കുന്നു.

മറ്റൊരു കാര്യം കൂടെ ഇവിടെ സ്മരണീയമാണ്. മലങ്കരസഭ കൊച്ചി, തിരുവിതാംകൂർ സംസ്ഥാനങ്ങളിലായി വ്യാപിച്ചു കിടന്നിരുന്നു. രണ്ടു സംസ്ഥാനങ്ങളിൽ രണ്ടു സംസ്കാരങ്ങൾ നിലവിലിരുന്നു. രാഷ്ട്രീയമായി രണ്ടു സംസ്ഥാനങ്ങളും നൂറ്റാണ്ടുകളായി യുദ്ധത്തിലേർപ്പെട്ടിരുന്നതു മൂലം പ്രജകളിലും ശത്രുതാ മനോഭാവം സഹജമായിരുന്നു. രണ്ട് സംസ്കാര ഭൂമികകളിലായി വ്യാപിച്ചുകിടക്കുന്ന മലങ്കരസഭയുടെ ദേശീയ അധ്യക്ഷന്മാർ ഈ സംസ്കാര വൈജാത്യം അറിഞ്ഞിരുന്നു. കുറഞ്ഞപക്ഷം വലിയ മാർ ദീവന്നാസ്യോസിന്റെ കാലം മുതലെങ്കിലും സഭാധ്യക്ഷന്മാർ നയരൂപീകരണത്തിൽ ഈ യാഥാർത്ഥ്യം പരിഗണിച്ചിരുന്നു.

ആറാം മാർത്തോമ്മായുടെ കാലത്ത് പ്രധാന ഉപദേഷ്ടാക്കന്മാരായി അദ്ദേഹം നിയമിച്ച രണ്ട് മല്പാന്മാർ രണ്ട് സംസ്ഥാനത്തിന്റെയും തദ്വാര രണ്ട് സംസ്കാരങ്ങളുടെയും പ്രതിനിധികൾ ആയിരുന്നു. കൊച്ചിയുടെ പ്രതിനിധിയായി കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും, തിരുവിതാംകൂറിന്റെ പ്രതിനിധിയായി കായംകുളം ഫീലിപ്പോസ് റമ്പാനും ആയിരുന്നു ആ ആലോചനാ സമിതിയംഗങ്ങൾ. റവ. ഡോ. ക്ലോഡിയസ് ബുക്കാനനുമായുള്ള ചർച്ചയ്ക്കും വേദപുസ്തക വിവർത്തനത്തിനും മറ്റും മാർത്തോമ്മാ നിയോഗിച്ചത് ഇവരെയാണ്. 7-ാം മാർത്തോമ്മായുടെ കാലത്തും

പണ്ഡിതാഗ്രേസരർ ആയിരുന്ന ഈ രണ്ട് പേർ ആലോചനാസമിതി അംഗങ്ങളായി തുടർന്നുവന്നു. 8-ാം മാർത്തോമ്മായുടെ കാലത്ത് ഇവരെ ഔദ്യോഗിക ഉപദേഷ്ടാക്കന്മാരായി കണ്ടനാട് ചേർന്ന പള്ളിപ്രതിപുരുഷയോഗം 1809-ൽ നിയമിച്ചു. പിന്നീട് സഭയിലുണ്ടായ എല്ലാ സമിതികളിലും തെക്കു വടക്കുകൾ തമ്മിൽ ഒരു സമതുലിതാവസ്ഥ പാലിക്കുവാൻ മേലധ്യക്ഷന്മാർ ശ്രമിച്ചിരുന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ, പുന്നത്ര മാർ ദീവന്നാസ്യോസ് എന്നിവരുടെ കാലത്ത് ഈ കിടമത്സരത്തെ ഒരു യാഥാർത്ഥ്യമായി സഭ അംഗീകരിച്ചുപോന്നു. യൂയാക്കീം മാർ കൂറിലോസ് മലങ്കരയിൽ ഭരണം നടത്തിയ കാലത്ത് തെക്കും വടക്കും എന്ന പ്രയോഗം സഭയിൽ അംഗീകൃതവും സാധാരണവും ആയിരുന്നു. 'തെക്കും വടക്കും ഉള്ള പള്ളികൾക്ക് കല്പന അയച്ചു;' 'തെക്കുള്ള പള്ളിക്കാരും വടക്കുള്ള പള്ളിക്കാരും യോഗത്തിന് എത്തി' തുടങ്ങിയ പ്രയോഗങ്ങൾ *കണ്ടനാട് ഗ്രന്ഥവരി*യിൽ ധാരാളമുണ്ട്. പരുമല അസോസിയേഷനും (1873), മുളന്തുരുത്തി അസോസിയേഷനും (1876) രൂപംകൊടുത്ത മാനേജിംഗ് കമ്മറ്റിയിൽ ഈ പരിഗണന പ്രകടമാണ്.

പുലിക്കോട്ടിൽ തിരുമേനി ആജീവനാന്തം ഈ യാഥാർത്ഥ്യം അംഗീകരിക്കുകയും തദനുസരണമായി പ്രവർത്തിക്കുകയും ചെയ്തു. വടക്ക് വെട്ടിക്കൽ ദയറായും സെമിനാരിയും സ്ഥാപിച്ച അദ്ദേഹം താമസംവിനാ പരുമലയിൽ സെമിനാരിയും ദയറായും സ്ഥാപിച്ചു. സെമിനാരി നവീകരണക്കാരിൽ നിന്ന് വീണ്ടെടുത്ത് വൈദികപരിശീലനം പുനരാരംഭിച്ചപ്പോൾ രണ്ട് മല്പാന്മാരെ നിയമിച്ചതിൽ ഒരു വടക്കനും ഒരു തെക്കനും ഉണ്ടായിരുന്നു. കോനാട്ട് മാത്തൻ മല്പാൻ വടക്കിന്റെ പ്രതിനിധിയും വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ തെക്കേ ദിക്കിന്റെ പ്രതിനിധിയും ആയിരുന്നു. പത്രോസ് തൃതീയൻ പാത്രിയർക്കീസ് മേൽപട്ടസ്ഥാനം നൽകിയ ആറ് പേരും പുലിക്കോട്ടിൽ തിരുമേനിയും ഉൾപ്പെടെ ഏഴു മെത്രാപ്പോലീത്താമാരും വടക്കേ ദിക്കിൽ നിന്നുള്ളവരായത് സമതുലിതാവസ്ഥയെ അല്പം ഉലച്ചു. നവീകരണക്കാർ തെക്കൻ ഇടവകകളിൽ ശക്തി പ്രാപിക്കുവാനും അവർക്ക് വടക്കൻ ഇടവകകളിൽ ശക്തിപ്പെടാൻ ആവാതെ പോയതും ഈ പശ്ചാത്തലത്തിൽ കൂടുതൽ സംഗതമാവുന്നു. ഭാവിയിൽ ഏഴ് ഭദ്രാസനങ്ങളും ഏഴ് മെത്രാന്മാരും എന്ന സമ്പ്രദായം ആവശ്യമില്ലെന്ന് സഭയിൽ ഒരഭിപ്രായം പ്രബലമായി. കോട്ടയത്തിനു വടക്കുള്ള മെത്രാസനങ്ങൾക്ക് ഒരു മെത്രാനും കോട്ടയത്തിന് തെക്കുള്ള മെത്രാസനങ്ങൾക്കു മറ്റൊരു മെത്രാനും അങ്ങനെ രണ്ടു മേല്പട്ടക്കാർ മതി എന്ന ചിന്തയാണ് സഭയിൽ ശക്തിപ്പെട്ടത്. കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാനെയും മേല്പട്ടസ്ഥാനത്തേക്ക് മലങ്കര അസോസിയേഷൻ തെരഞ്ഞെടുത്തത് ഈ പശ്ചാത്തലത്തിലാണ്. അവരിലൊരാൾ - കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ - വടക്കിന്റെ പ്രതി

നിധിയും അപരൻ വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാൻ – തെക്കിന്റെ പ്രതി നിധിയും ആയിരുന്നു. 1909–ൽ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരസഭാ ഭരണത്തിൽ ഇടപെട്ടില്ലായിരുന്നെങ്കിൽ രണ്ടു മേൽപട്ടക്കാരുടെ കീഴിൽ തെക്കും വടക്കും ഭദ്രാസനങ്ങൾ പുരോഗമിക്കുമായിരുന്നു എന്നു വേണം അഭ്യൂഹിക്കാൻ. പില്ക്കാലത്ത് ഈ പരിഗണനകളും ധാരണകളും യാഥാർത്ഥ്യങ്ങളും അവഗണിക്കപ്പെട്ടതോടെയാണ് സഭയിൽ നിതാന്തമായ അസംതൃപ്തിയും വടംവലിയും നിത്യ സംഭവങ്ങളായത്.

പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്ത് വടക്കിന് ഒരു മേൽക്കൈ ഉണ്ടായിരുന്നു. ഏഴ് മെത്രാന്മാരും വടക്കർ. പ്രബലമായ ഇടവകകളിൽ ഭൂരിഭാഗവും വടക്ക്. കോതമംഗലം, മുളന്തുരുത്തി, കണ്ടനാട്, തൊഴിയൂർ, അങ്കമാലി, വടക്കൻപറവൂർ തുടങ്ങി പ്രശസ്ത തീർത്ഥാടനകേന്ദ്രങ്ങ ളെല്ലാം വടക്ക്. ഇതൊക്കെയായിരുന്നു വടക്കൻ ആധിപത്യത്തിന്റെ മുഖ്യ ഹേതുക്കൾ. യൂയാക്കീം കൂറിലോസിന്റെ കാലത്ത് നവീകരണക്കാർക്കെ തിരെ യുദ്ധം ചെയ്ത മുന്നണി പോരാളികൾ വടക്കർ ആയിരുന്നു. തൊഴി യൂരിനെ മുൻനിർത്തി നവീകരണക്കാരുമായി നടത്തിയ നിയമയുദ്ധത്തിൽ മുന്നണി പോരാളികൾ ആയ പുലിക്കോട്ടിൽ ജോസഫ് കത്തനാരും പന യ്ക്കൽ കുടുംബവും വടക്കർ ആയിരുന്നു എന്നത് ഒരു പരമാർത്ഥമാണ്. തൊഴിയൂർ വ്യവഹാരത്തിൽ കോഴിക്കോട്, മദ്രാസ് എന്നിവിടങ്ങളിലെ കീഴ്ക്കോടതി – മേൽക്കോടതികളിൽ തനിക്ക് 15000 രൂപ ചെലവായതായി പനയ്ക്കൽ ഇയ്യപ്പൻ പ്രസ്താവിച്ച വിവരം *കണ്ടനാട് ഗ്രന്ഥവരി*യിൽ കാണുന്നു (പുറം 95). പുലിക്കോട്ടിൽ ജോസഫ് കത്തനാർക്ക് മർദ്ദീനിൽ പോയി മേൽപ്പട്ടസ്ഥാനം പ്രാപിച്ചു വരുന്നതിനായി കുന്നംകുളം അങ്ങാ ടിക്കാർ സ്വരൂപിച്ച് നൽകിയ 1500 രൂപായിൽ സിംഹഭാഗവും പനയ്ക്കൽ കുടുംബക്കാരുടെ സംഭാവനയായിരുന്നു. പനയ്ക്കൽ ഐപ്പൂരുവിന്റെ കൊച്ചിയിലെ പാണ്ടികശാല അക്കാലത്ത് സഭയുടെ ഓഫീസും മെത്രാ സന ഭവനവും അച്ചടിശാലയും ആയിരുന്നതിനാൽ വടക്കരുടെ പങ്ക് ആ തലമുറയിൽ അസൂയാവഹമാംവിധം വിപുലമായിരുന്നു.

ഈ സാഹചര്യത്തിലാണ് അക്കര കുര്യൻ റൈട്ടർ പാലക്കുന്നത്ത് വലിയ മെത്രാച്ചൻ മുക്കുപണ്ടമാണെന്നും കാക്കപ്പൊന്ന് ആണെന്നും തിരി ച്ചറിഞ്ഞ് നവീകരണ വിരുദ്ധരുടെ ക്യാമ്പിലെത്തിയത്. സഭാകാര്യങ്ങളിൽ ഒരു തെക്കൻ പ്രതിനിധിയെ തെരഞ്ഞിരുന്ന പുലിക്കോട്ടിൽ തിരുമേനിക്ക് ഇത് വലിയ സന്തോഷമാകയാലാണ് കുര്യൻ റൈട്ടറെ സമുദായ സെക്ര ട്ടറി സ്ഥാനത്ത് പരുമല സമ്മേളനം (1873) നിയമിച്ചത്. ശൗലിന്റെ മാന സാന്തരം ആദിമസഭയിൽ ഉണ്ടാക്കിയ നവോന്മേഷം കുര്യൻ റൈട്ടറുടെ ആഗമനത്തോടെ പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്യാമ്പിൽ പ്രത്യക്ഷമായി. ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയ ആൾ, കൊച്ചിയിലെ വ്യാപാര മേഖലയിൽ

സുപരിചിതൻ, വെസ്റ്റേൺ സ്റ്റാർ തുടങ്ങിയ പ്രസിദ്ധീകരണങ്ങളിലൂടെ പ്രശസ്തൻ, നവീകരണ ക്യാമ്പിലെ മുൻപരിചയം, തെക്കുള്ള പല പ്രശസ്ത കുടുംബങ്ങളുമായുള്ള ബന്ധുത്വം ഇതൊക്കെ കുര്യൻ റൈട്ടർക്ക് സ്വന്തമായിരുന്നു. ഈ യോഗ്യതകൾ ഒക്കെയുള്ള ഒരാളെ തന്നെയാണ് പുലിക്കോട്ടിൽ തിരുമേനി തേടിയിരുന്നതും. അചിരേണ പനയ്ക്കൽ ഐപ്പൂരു എന്ന പോലെ അക്കര കുര്യൻ റൈട്ടറും തിരുമേനിയുടെ പ്രധാന സഹായി ആയിത്തീർന്നു. നവീകരണ ക്യാമ്പുമായി ബന്ധപ്പെട്ട് ബലം നൽകിയിരുന്ന മാർ അത്താനാസ്യോസിന്റെ ശക്തികേന്ദ്രങ്ങൾ തിരിച്ചറിയുവാനും അതിന്റെ അടിസ്ഥാനത്തിൽ ബ്രിട്ടീഷ് ഭരണാധികാരികളെ ലണ്ടനിലും ഊട്ടിയിലും സന്ദർശിച്ച് ആവശ്യമായ ഉത്തരവുകളും ശുപാർശകത്തുകളും ശേഖരിക്കുവാനും പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ നിയോഗിച്ചതിന്റെ പിന്നിൽ കുര്യൻ റൈട്ടറിന്റെ ആലോചനകൾ പുലിക്കോട്ടിൽ തിരുമേനിക്ക് സഹായകമായി. ഇംഗ്ലീഷ് വിദ്യാഭ്യാസവും നിയമപരിജ്ഞാനവും നേടിയ കുര്യൻ റൈട്ടറെ വലിയ ഒരളവിൽ മലങ്കര മെത്രാപ്പോലീത്താ പ്രയോജനപ്പെടുത്തി. പത്രോസ് തൃതീയൻ പാത്രിയർക്കീസിനെ മലങ്കരയിലേക്ക് ആനയിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ നിയോഗിച്ചത് കുര്യൻ റൈട്ടറെയും പനയ്ക്കൽ ഐപ്പൂരു മുതലാളിയെയും ആയിരുന്നു. കാര്യശേഷിയിലും സഭാസ്നേഹത്തിലും അവർ മികച്ചു നിന്നു. മെത്രാപ്പോലീത്തായോടുള്ള വിശ്വസ്തതയിൽ അവരെ അതിശയിക്കുന്ന അത്മായ പ്രമുഖർ സഭയിൽ മറ്റാരെങ്കിലും ഉണ്ടായിരുന്നതായി തോന്നുന്നില്ല. പാത്രിയർക്കീസിന്റെ മലങ്കരയിലെ സന്ദർശന പരിപാടികൾ ആസൂത്രണം ചെയ്യുന്നതിലും അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നതിലും റൈട്ടർ നിർണ്ണായ പങ്ക് വഹിച്ചു. മഹാരാജാവിനെ സന്ദർശിച്ച് അനുകൂലമായ സമീപനങ്ങൾ ലഭ്യമാക്കുന്നതിന് ആവശ്യമായ ഒത്താശകൾ ചെയ്യുന്നതിനും നേരത്തെ തിരുവനന്തപുരത്തെത്തി പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ മുഖേന പ്രതിരോധങ്ങൾ സൃഷ്ടിച്ച നയതന്ത്രചതുരനായ പാലക്കുന്നത്ത് മെത്രാച്ചന്റെ പദ്ധതികൾ ഓരോന്നായി ചീട്ടുകൊട്ടാരം പോലെ തകർന്നു വീഴുവാനും ഇടയായത് കുര്യൻ റൈട്ടർ മെത്രാപ്പോലീത്തായുടെ വലംകൈയായി പ്രവർത്തിച്ചതു മൂലമായിരുന്നു. കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ 1873-ൽ പരുമല യോഗത്തിൽ വെച്ച് രൂപീകരിക്കപ്പെട്ടതിനെ 1876-ലെ മുളന്തുരുത്തി സുന്നഹദോസിൽ വച്ച് ദൃഢീകരിച്ചതിന്റെയും കൂടുതൽ പ്രാതിനിത്യ സ്വഭാവത്തോടെ അതിനെ ക്രമീകരിച്ചതിന്റെയും പരുമലയോഗ നിശ്ചയങ്ങളെത്തന്നെ കാനോനാകളായി മുളന്തുരുത്തി സുന്നഹദോസിൽ അവതരിപ്പിച്ച് അംഗീകരിച്ചതിന്റെയും പിന്നിൽ മലങ്കര മെത്രാപ്പോലീത്തായുടെ മുഖ്യ സഹായികളായി വർത്തിച്ചത് ഈ രണ്ട് അത്മായ പ്രമുഖർ ആയിരുന്നു.

മലങ്കരസഭയെ അന്ത്യോഖ്യൻ സഭയുടെ കോളനിയായി മാറ്റുവാൻ പത്രോസ് തൃതീയൻ ശ്രമിച്ചതോടെ അന്തരീക്ഷത്തിന് കനം വച്ചു. മലങ്കര മെത്രാപ്പോലീത്തായെ അവഗണിച്ച് ആറ് മെത്രാന്മാരെ വാഴിക്കുന്ന പദ്ധതിയുമായി പാത്രിയർക്കീസ് മുന്നേറുകയും രജിസ്റ്റർ ഉടമ്പടി മുഖേന അവരെ ബന്ധിക്കുകയും ചെയ്ത പാത്രിയർക്കീസ് സ്വന്തം വഴികൾ സുഗമമാകുമെന്നാണ് കരുതിയത്. സഭയുടെ സ്വാതന്ത്ര്യത്തിന്മേൽ കൈവച്ചപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെ ആത്മീയ പൗരുഷം ഉണർന്നു. ദേശീയബോധം ഉത്തേജിതമായി. നയതന്ത്രചതുരനായ മലങ്കര മെത്രാപ്പോലീത്തായുടെ സിംഹപൗരുഷം പാത്രിയർക്കീസ് ബാവായുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടത് പനയ്ക്കൽ ഐപ്പൂരു മുതലാളിയുടെയും കുര്യൻ റൈട്ടറുടെയും രൂപത്തിലായിരുന്നു. അസോസിയേഷൻ പ്രതിനിധികളായ തങ്ങളോട് ആലോചിക്കാതെ മെത്രാൻ സ്ഥാനം നൽകുന്നതിലും സ്ഥാനാർത്ഥികളോട് രജിസ്റ്റർ ഉടമ്പടി വാങ്ങുന്നതിലും പ്രതിഷേധിക്കുന്നുവെന്ന് ആദ്യം വാക്കാലും പിന്നീട് രേഖാമൂലവും അറിയിച്ചത് അവരാണ്. ആ പ്രതിഷേധജ്വാലയുടെ മുമ്പിൽ പാത്രിയർക്കീസ് ആദ്യം പതറുക തന്നെ ചെയ്തു; പാത്രിയർക്കീസ്. മലങ്കരസഭയുടെ തേജസും അഭിമാനവുമായ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായോട് ഉടമ്പടി ചോദിക്കുമെന്നും ഉടമ്പടി നൽകാൻ വിസമ്മതിച്ചാൽ മുടക്കുമെന്നും കിംവദന്തികൾ പ്രചരിച്ചു. ആ സാധ്യതയെ പ്രതിരോധിക്കുവാൻ രണ്ട് അത്മായ പ്രമുഖരും സഭയെ ബോധവത്കരിക്കുന്നതിൽ അഹമഹമികയാ പ്രവർത്തിച്ചു. ലൗകിക അധികാരങ്ങൾ പാത്രിയർക്കീസിന് അടിയറ വെയ്ക്കുന്ന ഉടമ്പടി നൽകാതിരിക്കുവാൻ മലങ്കര മെത്രാപ്പോലീത്തായെ ധൈര്യപ്പെടുത്തിയത് അവരായിരുന്നു. മെത്രാപ്പോലീത്തായുടെ ഇച്ഛാശക്തിയുടെയും അനുയായികളുടെ ഉറച്ച നിലപാടിന്റെയും മുമ്പിൽ പാത്രിയർക്കീസ് പരാജയപ്പെടുക തന്നെ ചെയ്തു. മലങ്കര മെത്രാപ്പോലീത്തായെ സ്ഥാനഭ്രഷ്ടനാക്കിക്കൊണ്ട് പാത്രിയർക്കീസ് രണ്ടു വട്ടം കല്പന ഇറക്കിയപ്പോഴും ആ കല്പനകൾക്ക് അതെഴുതിയ കടലാസിന്റെ വില പോലും ലഭിക്കാതെ പോയത് മലങ്കര മെത്രാപ്പോലീത്തായുടെ പിന്നിൽ മലങ്കരസഭ ഏകയോഗക്ഷേമമായി ഉറച്ചുനിന്നതുകൊണ്ടാണ്. മെത്രാന്മാരെയും വൈദികരെയും അത്മായക്കാരെയും വിശ്വാസത്തിലെടുത്ത് സുതാര്യമായ ഭരണശൈലികൾ ആവിഷ്ക്കരിക്കുന്നതിൽ പുലിക്കോട്ടിൽ മെത്രാച്ചൻ നേടിയ അതുല്യ വിജയമായിരുന്നു അന്ന് പ്രകടമായത്. ഏത് എതിരാളികളെയും സ്നേഹംകൊണ്ട് ഉറപ്പിച്ചു നിർത്തുന്ന അനുരഞ്ജനകലയുടെ ചക്രവർത്തിയായ മലങ്കര മെത്രാപ്പോലീത്തായെ പിന്തുണയ്ക്കുന്നത് സഭ ഒന്നടങ്കം അഭിമാനമായി കരുതി. മലങ്കരസഭയുടെ ജന്മായത്തമായ സ്വാതന്ത്ര്യം ധ്വംസിക്കുവാൻ മുതിർന്ന പാത്രിയർക്കീസിനെ സഭ മൗനമായി ബഹിഷ്ക്കരിച്ചു. ആദ്യസന്ദർശനത്തിൽ പാത്രിയർക്കീസിനെ അനുഗ്രഹദാതാവായി ആദരിച്ച

മഹാരാജാക്കന്മാർ അവസാനഘട്ടത്തിൽ സഭയുടെ പ്രജകൾ ബഹിഷ്കരിച്ച പാത്രിയർക്കീസിനെ സന്ദർശനാനുവാദം നിഷേധിച്ച് തങ്ങളുടെ പ്രതിഷേധം വ്യക്തമാക്കി. എതിർപ്പുകൾ അനുനിമിഷം വർദ്ധിക്കുന്നത് ഗ്രഹിച്ച ബുദ്ധിമാനായ പാത്രിയർക്കീസ് പത്രോസ് തൃതീയൻ സന്ദർശന പരിപാടികൾ എത്രയുംവേഗം വെട്ടിച്ചുരുക്കി തനിക്ക് ലഭിച്ച സമ്മാനങ്ങൾ നിറച്ച പെട്ടികളുമായി അസുഖകരമായ അന്തരീക്ഷത്തിൽ മലങ്കരസഭയോട് യാത്ര പോലും പറയാതെ മടങ്ങിപ്പോകുകയായിരുന്നു. പാത്രിയർക്കീസിന്റെ ദൗത്യങ്ങൾ വിജയിപ്പിക്കുവാൻ അണിയറയിൽ അദ്ധ്വാനിച്ച കൈകൾ തന്നെ അദ്ദേഹത്തിന്റെ കൊളോണിയൽ താല്പര്യങ്ങളെ തീർത്തും പരാജയപ്പെടുത്തി. സഭ ഒറ്റ ക്കെട്ടായി നീങ്ങിയാൽ പാത്രിയർക്കീസിന് മലങ്കരസഭയുടെ മേൽ ചെറിയൊരു പോറൽപോലും ഏല്പിക്കുവാൻ സാധിക്കുകയില്ലെന്ന പാഠം അന്ന് സഭ ഗ്രഹിച്ചു (ദൗർഭാഗ്യവശാൽ മൂന്ന് പതിറ്റാണ്ടു കഴിയുന്നതിന് മുമ്പ് ആ വിലപ്പെട്ട പാഠം മലങ്കരസഭാ നേതൃത്വം അവഗണിച്ചതിന്റെ ദുഷ്ഫലങ്ങളാണ് സഭ ഇന്നോളവും അനുഭവിച്ചു പോരുന്നത് എന്ന് പലരും ഓർക്കാതിരിക്കുന്നത് കഷ്ടാൽ കഷ്ടതരം തന്നെ).

സഭാപരമായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ പുലർത്തിവന്ന നടപടികൾ സഭയിലെങ്ങും സൃഷ്ടിച്ചുവിട്ട ആരോഗ്യകരമായ രംഗങ്ങളാണ് കുര്യൻ റൈട്ടറെയും ആകർഷിച്ചത്. സുതാര്യമായ ഭരണശൈലിയുടെ ഭാഗമായി 'കേരള പതാക' എന്ന പത്രം കൊച്ചിയിലെ പനയ്ക്കൽ ഐപ്പൂരു മുതലാളിയുടെ പാണ്ടികശാലയിൽ സ്ഥാപിച്ച സെന്റ് തോമസ് പ്രസ്സിൽ നിന്ന് ദ്വൈവാരികയായി പ്രസിദ്ധീകരിക്കപ്പെട്ടത് അന്നൊരു സംഭവം തന്നെയായിരുന്നു. പത്രപ്രവർത്തനരംഗത്ത് വ്യക്തിമുദ്ര പതിപ്പിച്ചുകഴിഞ്ഞിരുന്ന കുര്യൻ റൈട്ടറെ ഈ നടപടി അല്പമൊന്നുമല്ല ആവേശം കൊള്ളിച്ചത്. അത് കഴിഞ്ഞ് മലങ്കര സഭയിലെ ആദ്യത്തെ സന്യാസാശ്രമമായി 1870–ൽ വെട്ടിക്കൽ ദയറാ പ്രവർത്തനം ആരംഭിച്ചതും അവിടെ ചാത്തുരുത്തിൽ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായ്ക്ക് സന്യാസം നൽകി നിയമിച്ചതും ഒരു നവയുഗത്തിന്റെ പിറവിയായി സഭയിലെ യുവവിഭാഗം ശ്രദ്ധിച്ചു. 1871–ൽ പരുമലയിൽ സഭയുടെ പൊതുസ്ഥലം സംഘടിപ്പിച്ച് അവിടെ സെമിനാരി ആരംഭിച്ചപ്പോൾ സഭയുടെ പ്രതീക്ഷകൾ ആകാശത്തോളം ഉയർന്നു. നവീകരണ ക്യാമ്പിൽ, അന്ത്യോഖ്യയിൽ നിന്ന് മെത്രാൻസ്ഥാനം ഏറ്റതിന്റെ അവകാശവാദങ്ങളുമായി എപ്പിസ്ക്കോപ്പൽ തേർവാഴ്ച്ച നടത്താൻ ആരംഭിച്ച പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെയും അദ്ദേഹത്തിന്റെ ജനാധിപത്യധ്വംസനത്തിൽ അധിഷ്ഠിതമായ ഭരണശൈലിയെയും ആശങ്കകളോടെ വീക്ഷിച്ച കുര്യൻ റൈട്ടർക്ക് പുലിക്കോട്ടിൽ തിരുമേനിയുടെ ജനാധിപത്യപരവും കേരള നവോത്ഥാന യത്നങ്ങൾക്ക് നേതൃത്വം നൽകുന്ന

തുമായ പരിപാടികളെ പിൻതുണയ്ക്കുവാൻ തോന്നിയത് സ്വാഭാവികം മാത്രം. 1873-ലെ പരുമല അസോസിയേഷൻ സമ്മേളനം കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിന്റെ കർമ്മസമിതിയായി മാനേജിംഗ് കമ്മറ്റിയും രൂപീകരിച്ചപ്പോൾ കേരളത്തിലെ ഇതര സമുദായങ്ങൾക്കു പോലും അത് മാതൃകയായി തീർന്നു. നാടുനീളേ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുവാനും അവയിൽ ജാതി-മത-വർണ്ണ-ലിംഗ ഭേദമെന്യെ സാർവ്വത്രിക വിദ്യാഭ്യാസം നൽകുവാനും പുലിക്കോട്ടിൽ തിരുമേനി പരുമല അസോസിയേഷൻ തീരുമാനങ്ങളിലൂടെ നൽകിയ ആഹ്വാനം കുര്യൻ റൈട്ടർ സർവ്വാത്മനാ സ്വാഗതം ചെയ്തു. ഇരുന്നൂറ്റിഅമ്പതിലേറെ വിദ്യാലയങ്ങളാണ് മെത്രാപ്പോലീത്താ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ ആരംഭിച്ചത്. സമുദായ പുരോഗതിക്കുവേണ്ടി നാടെങ്ങും അലഞ്ഞുകൊണ്ടിരിക്കുന്ന മലങ്കര മെത്രാപ്പോലീത്തായ്ക്ക് തെക്കൻ പ്രദേശങ്ങളിൽ കുര്യൻ റൈട്ടറും പരുമല മാർ ഗ്രീഗോറിയോസും വടക്കൻ പ്രദേശങ്ങളിൽ പനയ്ക്കൽ ഐപ്പൂരു മുതലാളിയും കടവിൽ മാർ അത്താനാസ്യോസും ഹൃദയ പൂർവ്വം പിൻതുണ നൽകി. വിജാതീയ മിഷൻ രൂപീകരണവും മഹാജന സഭയുടെയും അഖില മലങ്കര വൈദികസംഘത്തിന്റെയും രൂപീകരണവും ഒരു പുതുയുഗ പിറവിയുടെ വിളംബരമായി അനുഭവപ്പെട്ടതിനെ തുടർന്ന് കർമ്മകുശലരും സഭാസ്നേഹികളുമായ ഒരു സംഘം ചെറുപ്പക്കാർ സഭാനേതൃത്വത്തിലേക്ക് ഉപനയിക്കപ്പെട്ടു. അവരിൽ പ്രസിദ്ധരായ രണ്ട് പേർ ഇലഞ്ഞിക്കൽ ജോൺ വക്കീലും അക്കര സി. ജെ. കുര്യനും ആയിരുന്നു. ആദ്യത്തെ ആൾ കുര്യൻ റൈട്ടറുടെ സഹോദരീപുത്രൻ ആയിരുന്നു; അപരൻ സഹോദരപുത്രനും. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ ഭാവനാസമ്പന്നമായ പുരോഗമനാശയങ്ങൾ പ്രാവർത്തികമാക്കുന്നതിൽ ഈ അത്മായ നേതാക്കൾ വഹിച്ച പങ്ക് നിർണ്ണായകം തന്നെയായിരുന്നു. കൊച്ചിയിലെ വ്യാപാര മേഖലയിലും കോട്ടയം, നിരണം പ്രദേശങ്ങളിലെ സമ്പന്നരുടെ ഇടയിലും സ്വാധീനം ഉണ്ടായിരുന്ന കുര്യൻ റൈട്ടർ മലങ്കര മെത്രാപ്പോലീത്തായുടെ വക്താവായി പരിഗണിക്കപ്പെട്ടു.

മേല്പട്ടക്കാരുടെ ഏകനായകത്വത്തിനെതിരെ സഭയെ സംഘടിപ്പിച്ച് മലങ്കര അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി എന്നിവയിലേക്ക് അധികാര വികേന്ദ്രീകരണം നടത്താൻ ഉദ്യമിച്ച പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ കാഴ്ച്ചപ്പാട് പത്രോസ് തൃതീയൻ ബാവായ്ക്ക് സ്വീകാര്യമായില്ല എന്നത് ഈ അത്മായ നേതൃത്വത്തെ വിഷമസന്ധിയിലാക്കി. ഏകനായകത്വം ഇല്ലാതാക്കാൻ മേല്പട്ടക്കാരുടെ എണ്ണം വർദ്ധിപ്പിക്കുവാൻ ഏകപക്ഷീയമായി പാത്രിയർക്കീസ് നിശ്ചയിക്കുകയും മെത്രാൻ സ്ഥാനാർത്ഥികളിൽ നിന്ന് രജിസ്റ്റേർഡ് ഉടമ്പടി വാങ്ങുകയും ചെയ്യാൻ മുതിർന്ന

പാത്രിയർക്കീസിനെ അഭിമുഖീകരിച്ച് ആദ്യം ആ നടപടിയിലുള്ള പ്രതി ഷേധം അറിയിക്കുവാനും അത് അവഗണിക്കപ്പെട്ടപ്പോൾ മാനേജിംഗ് കമ്മറ്റി അംഗസ്ഥാനം രാജിവെയ്ക്കുവാനും സന്നദ്ധത പ്രകടിപ്പിച്ചത് ഈ അത്മായ നേതാക്കന്മാരാണ്. നവീകരണക്കാർക്കെതിരായ പോരാട്ടത്തിന് ശക്തി സമാഹരിക്കുവാൻ ആവശ്യമായ ഒരു ഘട്ടത്തിൽ ശക്തി ശൈഥി ല്യത്തിന് കാരണമായേക്കാവുന്ന നടപടി എന്ന നിലയിലാണ് മെത്രാൻ വാഴ്ച്ചയെ അവർ എതിർത്തത്. കീഴ്വഴക്കത്തിൽ നിന്ന് വ്യത്യസ്തമായ ഒരു പരിഷ്കാരം നടപ്പിൽ വരുത്തുമ്പോൾ സമുദായത്തിന്റെ മുഴുവൻ പ്രാതിനിധ്യമുള്ള അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയോട് ആലോ ചിക്കാത്തതിലും അവർക്ക് പ്രതിഷേധമുണ്ടായിരുന്നു. ആരെയും കൂസാതെ പാത്രിയർക്കീസ് മേല്പട്ടക്കാരെ വാഴിച്ചു. ആസന്നമായ വ്യവ ഹാര കാര്യങ്ങൾക്കായി ധനസമാഹരണം നടത്തുവാൻ ഏറെ ക്ലേശം സഹിച്ച് മാർ ദീവന്നാസ്യോസ് ചെയ്ത ഉദ്യമങ്ങളെ പാത്രിയർക്കീസ് പരാ ജയപ്പെടുത്തി. പാലക്കുന്നത്ത് വലിയ മാർ അത്താനാസ്യോസുമായി മക്കു ദിശാ ഗബ്രിയേൽ മുഖേന പാത്രിയർക്കീസ് രഹസ്യമായി ബന്ധപ്പെട്ടു കൊണ്ടിരുന്നത് പല അഭ്യൂഹങ്ങൾക്കും കാരണമായി. നവീകരണക്കാർ ക്കെതിരായി വ്യവഹാരം നടത്തുന്ന നടപടിയെ പാത്രിയർക്കീസ് അനു കൂലിക്കുന്നില്ല എന്ന ദുഃഖസത്യം സഭാനേതൃത്വം ഗ്രഹിച്ചു.

മലങ്കരസഭയുടെ പരമാധികാരം പാത്രിയർക്കീസിനാണെന്ന് സമ്മതി ക്കുന്ന രജിസ്റ്റേർഡ് ഉടമ്പടി നൽകുവാൻ വിസമ്മതിച്ച പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയനെതിരായി നിരോധന കല്പനകൾ പുറ പ്പെടുവിച്ചതും മലങ്കര അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും പിരിച്ചു വിട്ടതും വീണ്ടും അവ പ്രാവർത്തികമാക്കാതിരിക്കുവാൻ ദീർഘവീക്ഷ ണത്തോടെ താൻ പട്ടം കെട്ടിയ ആറ് മെത്രാന്മാരെയും ചട്ടം കെട്ടിയതും ഈ അത്മായ നേതാക്കൾ ശ്രദ്ധിച്ചു. തിരുവിതാംകൂർ മഹാരാജാവിനെ വീണ്ടും സന്ദർശിച്ച് പുലിക്കോട്ടിൽ മെത്രാച്ചനെതിരെ പ്രതികാര നടപടി കൾ സ്വീകരിക്കുവാനും പാത്രിയർക്കീസ് മടിക്കുകയില്ലായെന്ന് കണ്ട പ്പോൾ ഈ അത്മായ നേതാക്കൾ അവസരത്തിനൊത്തുയർന്ന് പാത്രി യർക്കീസ് നടത്തുന്ന സ്വേച്ഛാധിപത്യ നടപടികളെ അവർ മഹാരാജാവിന്റെ ശ്രദ്ധയിൽപ്പെടുത്തി. പാത്രിയർക്കീസ് മഹാരാജാക്കന്മാരെ സന്ദർശിക്കു വാൻ നടത്തിയ രണ്ടാമത്തെ ശ്രമം വിഫലമാവുന്നതിൽ കുര്യൻ റൈട്ട റുടെ കർമ്മശേഷിക്ക് നിർണ്ണായക പങ്കുണ്ടായിരുന്നു. മലങ്കരയിലെ വൈദി കരും ജനങ്ങളും ഭിന്നിക്കാതെ മലങ്കര മെത്രാപ്പോലീത്തായുടെ പിന്നിൽ ഐക്യത്തോടെ നില്ക്കുവാൻ വടക്കൻ പ്രദേശങ്ങളിൽ പനയ്ക്കൽ യാക്കോബ് മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ, പനയ്ക്കൽ ഐപ്പൂരു മുതലാളി തുടങ്ങിയവരും തെക്കൻ പ്രദേശങ്ങളിൽ പരുമല മാർ ഗ്രീഗോ റിയോസ്, കുര്യൻ റൈട്ടർ, കണ്ടത്തിൽ വറുഗീസ് മാപ്പിള, ഇ. എം. ഫിലിപ്പ്

തുടങ്ങിയവരും നടത്തിയ അക്ഷീണ പരിശ്രമം ശ്ലാഘനീയം തന്നെയായിരുന്നു. പാത്രിയർക്കീസിനെ അനുസരിക്കുവാൻ ഉടമ്പടികൾ മൂലം പ്രതിജ്ഞാബദ്ധരായിരുന്ന പുതിയ ആറ് മെത്രാന്മാരും മലങ്കരസഭയോടുള്ള പ്രതിബദ്ധതയ്ക്ക് പ്രഥമ പരിഗണന നൽകുവാൻ തീരുമാനിച്ചത് ഈ നേതാക്കളുടെ സുദൃഢമായ നിലപാടിന്റെ പശ്ചാത്തലത്തിലാണ്. പാത്രിയർക്കീസിന്റെ ഹിതാനുവർത്തിയായി ശീമക്കാരനായ സ്ലീബാ ശെമ്മാശ്ശൻ മലങ്കരസഭയിൽ പഠിച്ച പണി പതിനെട്ടും പയറ്റിയിട്ടും ജനങ്ങളുടെ ഇടയിൽ വിള്ളലുണ്ടാക്കാൻ കഴിയാതെപോയത് ഈ നേതാക്കൾ ശക്തമായ പ്രതിരോധനിര കെട്ടി ഉയർത്തിയതുകൊണ്ടാണ്. പുലിക്കോട്ടിൽ തിരുമേനിക്ക് ബഹുമുഖമായ കർമ്മമേഖലകളിൽ മുന്നോട്ടു പോവാൻ ആത്മവിശ്വാസം പകർന്നതും ഈ അത്മായ നേതാക്കളുടെ പിൻബലം മൂലമായിരുന്നു.

മലങ്കരസഭയിൽ രൂപപ്പെട്ട ഈ ഐക്യം ആണ് ഇതര സഭകളിൽ അപൂർവ്വമായ ചില ചലനങ്ങൾ സൃഷ്ടിച്ചത്. ഗോവയിൽ നിന്ന് ഫാ. അൽവാറീസും അമേരിക്കയിൽ നിന്ന് ഫാ. റിനി വിലാത്തിയും ഉൾപ്പെടെ അനേകർ മലങ്കരസഭയിൽ ചേരാൻ സന്നദ്ധത പ്രകടിപ്പിച്ചതും അവരുടെ നേതാക്കൾ ആയി രണ്ടു പേരെയും മേല്പ്പട്ടക്കാരായി വാഴിച്ചതും ഇത്തരുണത്തിൽ ഓർക്കാവുന്നതാണ്. ആ വാഴ്ചകൾക്കെതിരെ ചില പിറുപിറുക്കലുകൾ ഉണ്ടായെങ്കിലും പരുമല മാർ ഗ്രീഗോറിയോസ്, കടവിൽ മാർ അത്താനാസ്യോസ് എന്നീ മേല്പട്ടക്കാരും പനയ്ക്കൽ ഐപ്പൂരു, കുര്യൻ റൈട്ടർ തുടങ്ങിയ അത്മായ പ്രവർത്തകരും ഏകമനസ്സോടെ പ്രവർത്തിച്ചപ്പോൾ എതിർപ്പുകളുടെ മുന ഒടിഞ്ഞുപോയി. മൂന്ന് മെത്രാപ്പോലീത്തന്മാർ ചേർന്ന് കാനോനികമായി നടത്തിയ ആ മെത്രാൻ വാഴ്ചയെ ചിലരെല്ലാം രഹസ്യമായി വിമർശിച്ചുവെങ്കിലും നേതൃനിരയുടെ ഉദ്ദേശ്യശുദ്ധിയിൽ വിശ്വാസം അർപ്പിച്ച മലങ്കരസഭ അത്തരം അപശബ്ദങ്ങളെ അന്ന് അവഗണിക്കുക തന്നെ ചെയ്തു. പാത്രിയർക്കീസ് ബാവാ പോലും മലങ്കരസഭയിലെ ശക്തമായ ഈ നീക്കത്തെ അനുകൂലിച്ചു. സ്വന്തം നാട്ടിലെ അബ്ദള്ളാ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ അച്ചടക്കത്തിൽ നിർത്തുവാൻ കെല്പില്ലാതെ പോയ ശ്ലൈഹിക സിംഹാസനാധിപതിയുടെ ദയനീയമായ നിസ്സഹായതയ്ക്ക് ദൃക്സാക്ഷികളായ മലങ്കരസഭയിലെ നേതൃത്വത്തിന് ഈ നിലപാടെടുക്കുവാൻ പ്രയാസമൊന്നും ഉണ്ടായിരുന്നില്ല. ഈ മെത്രാൻ വാഴ്ച്ചയിലൂടെ സഭ പല ലക്ഷ്യങ്ങൾ ഉന്നംവച്ചിരുന്നു.

1. പാത്രിയർക്കീസ് മെത്രാൻ വാഴ്ച്ചയിൽ അനിവാര്യനാണെന്ന ജനവിശ്വാസം മാറ്റിയെടുക്കുക.

2. മലങ്കരസഭയുടെ അതിരുകളെ വിശാലമാക്കുക.

3. മെത്രാൻ വാഴ്ച്ച തുടങ്ങിയ നടപടികൾക്ക് ആവശ്യമായ ഒരു സുന്നഹദോസിനെ മലങ്കരയിൽ നിലനിർത്തുക.

ഈ മൂന്ന് ലക്ഷ്യങ്ങളും ഈ മെത്രാൻ വാഴ്ചയിലൂടെ മലങ്കരസഭ സാധിച്ചെടുത്തു.

കടവിൽ വലിയ മാർ അത്താനാസ്യോസിന്റെ ജീവചരിത്രത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "മലങ്കരസഭയുടെ അതിരുകളെ വിശാലമാക്കുവാൻ സഹായകമായ ചില സാഹചര്യങ്ങൾ അക്കാലത്ത് രൂപപ്പെട്ടു വന്നു. നവീകരണക്കാരിൽ നിന്ന് കോട്ടയം പഴയസെമിനാരി നിയമാനുസൃതം വ്യവഹാരത്തിലെ വിജയത്തിലൂടെ ഏറ്റെടുത്ത മലങ്കര മെത്രാപ്പോലീത്തായും റീശീസാ പിരിവിനായി വന്ന ശീമയിലെ ശെമവൂൻ മാർ അത്താനാസ്യോസും സെക്രട്ടറി സ്ലീബാ ശെമ്മാശ്ശനും കടവിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും പഴയസെമിനാരിയിൽ താമസിക്കുന്ന കാലം. വൈദിക പരിശീലനം പുനരാരംഭിക്കപ്പെട്ടു. നവീകരണക്കാരിൽ നിന്ന് പള്ളികൾ പലതും വീണ്ടെടുത്തു. സഭയിലെ വിജാതീയ മിഷൻ സജീവമായി പ്രവർത്തിച്ചു. സഭയിലെങ്ങും വിദ്യാലയങ്ങളും സണ്ടേസ്ക്കൂളുകളും സ്ഥാപിതമായി. ജനാധിപത്യശൈലിയിൽ മാനേജിംഗ് കമ്മറ്റിയുടെ അധ്യക്ഷൻ എന്ന നിലയിൽ പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ ചുമതലയിൽ സഭാഭരണം ശക്തിപ്പെട്ടു. സുതാര്യമായ ആ ഭരണ സംവിധാനത്തിൽ മേൽപ്പട്ടക്കാരും പട്ടക്കാരും അത്മായ വിഭാഗവും പരിപൂർണ്ണ തൃപ്തരായിരുന്നു. അസൂയാവഹമായ ഈ സഭാ കാലാവസ്ഥ ഗോവാ സ്വദേശിയും മിഷനറിയുമായ ഒരു കത്തോലിക്കാ വൈദികനെ ആകർഷിച്ചു. കത്തോലിക്കാ സഭയുടെ രാജകീയ എപ്പിസ്കോപ്പൽ ഭരണശൈലിയോട് വിയോജിപ്പുണ്ടായിരുന്ന അദ്ദേഹത്തിന് മലങ്കരസഭയുടെ ഭരണശൈലിയും ആരാധനാ സാഹിത്യവും വിശ്വാസവും കൂടുതൽ അഭികാമ്യമായി തോന്നി. അദ്ദേഹം കോട്ടയം പഴയസെമിനാരിയിൽ മലങ്കര മെത്രാപ്പോലീത്തായെ സന്ദർശിച്ചു. ഏതാനും ദിവസം സെമിനാരിയിൽ അതിഥിയായി താമസിച്ചു. മലങ്കര മെത്രാപ്പോലീത്താ ശേഷം മേല്പട്ടക്കാരുമായി ആലോചിച്ചു. മലങ്കരസഭയ്ക്ക് ഗോവയിൽ ഒരു മിഷൻ കേന്ദ്രവും ഒരു മെത്രാസനാസ്ഥാനവും ആരംഭിക്കുവാൻ ഫാ. അൽവാറീസിനെ (അതായിരുന്നു അദ്ദേഹത്തിന്റെ പേർ) ഉപയോഗപ്പെടുത്താനാവുമെന്ന് എല്ലാവർക്കും ബോധ്യമായി.

മലങ്കരയിൽ വച്ച് അദ്ദേഹത്തെ മെത്രാനായി വാഴിക്കാൻ കഴിഞ്ഞാൽ അതൊരു ഗംഭീരമായ തുടക്കമാവുമെന്ന് മലങ്കര മെത്രാപ്പോലീത്തായ്ക്ക് തോന്നി. കടവിൽ മെത്രാപ്പോലീത്തായും പരുമല മാർ ഗ്രീഗോറിയോസും മുറിമറ്റത്തിൽ മാർ ഈവാനിയോസും ആ ആശയത്തെ ശക്തമായി പിൻതാങ്ങി. കാനോനികമായി അപാകതയൊന്നും ഇല്ലെന്ന് ശെമവൂൻ മാർ

അത്താനാസ്യോസ് കാര്യങ്ങൾക്ക് പച്ചക്കൊടി കാട്ടി. 1899 ജൂലൈ 29-ന് കോട്ടയം പഴയസെമിനാരി ചാപ്പലിൽ വച്ച് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ആ പട്ടംകൊടയ്ക്ക് പ്രധാന കാർമ്മികനായി. കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു. പുതിയ മെത്രാപ്പോലീത്തായ്ക്ക് മാർ യൂലിയോസ് എന്ന് പേർ നൽകുകയും കമ്മറ്റിയുടെ ആലോചനയോടെ ഇന്ത്യാ, സിലോൺ, ഗോവ മുതലായ ഇടവകയുടെ മെത്രാപ്പോലീത്താ ആയി നിയോഗിക്കുകയും ചെയ്തു.

മേല്പട്ടക്കാരെ വാഴിക്കുവാൻ ഭാവിയിൽ ഒരു പാത്രിയർക്കീസിനെ ആശ്രയിക്കേണ്ടി വരരുത് എന്ന ആസൂത്രണം കടവിൽ മെത്രാച്ചന്റെ ബുദ്ധിയിൽ രൂപപ്പെട്ടതായിരുന്നു. മലങ്കരസഭ ആദ്യം നേരിട്ട് പരിചയപ്പെട്ട പാത്രിയർക്കീസ് - പത്രോസ് തൃതീയൻ - എല്ലാവരിലും ജനിപ്പിച്ച വികാരം 'വെറുപ്പ്' ആയിരുന്നു. ഭാവി പാത്രിയർക്കീസ് ആകുമെന്ന് വീമ്പടിച്ച് നടന്ന അബ്ദുള്ളാ ഗ്രീഗോറിയോസിനെ ആ തലമുറയിലെ മേല്പട്ടക്കാരും പട്ടക്കാരും വെറുക്കുക മാത്രമല്ല ഭയക്കുക തന്നെ ചെയ്തു. അതുകൊണ്ടാണ് മെത്രാൻ വാഴ്ച്ച മലങ്കരസഭയിൽ പാത്രിയർക്കീസിനെ കൂടാതെ നടത്തുവാനുള്ള കീഴ്വഴക്കം ആരംഭിക്കുവാൻ കടവിൽ മെത്രാച്ചനും ശേഷം പേരും തീരുമാനിച്ചത്. .... മൂന്ന് മെത്രാന്മാരുള്ള ഒരു സഭയിൽ മേല്പട്ടക്കാരെ വാഴിക്കാൻ മെത്രാന്മാരുടെ സിനഡിന്റെ അധ്യക്ഷന് അധികാരമുള്ളതായി സുറിയാനിസഭയുടെ കാനോനിൽ വ്യവസ്ഥയുള്ളതിനാൽ ഭാവിയിൽ ഒരു അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആഗമനം ഒഴിവാക്കാനാവുമായിരുന്നു എന്നത് സുനിശ്ചിതമായിരുന്നു. ആ സ്വയംപൂർണ്ണതയിലേക്കുള്ള ചാലുകീറൽ കൂടെയാണ് അൽവാറീസ് മെത്രാച്ചന്റെ പട്ടംകൊടയിലൂടെ മലങ്കരസഭ ഉന്നംവച്ചത്. സഭയിൽ ഐക്യം പ്രതിദിനം ശക്തിപ്പെട്ടുകൊണ്ടിരുന്ന ആ കാലാവസ്ഥയിൽ ഈ ധീരമായ നടപടിയിൽ ആരും പരസ്യമായി എതിർപ്പ് പ്രകടിപ്പിച്ചില്ല" (*ഇടയന്മാരുടെ ഇടയൻ*, പുറം 121-124).

കടവിൽ മാർ അത്താനാസ്യോസ് രചിച്ചതും പാലപ്പിള്ളിൽ അബ്രഹാം മല്പാൻ 1877-ൽ വിവർത്തനം ചെയ്തതുമായ സഭാചരിത്രം പത്രോസ് തൃതീയൻ നടത്തിയ മെത്രാൻ വാഴ്ച്ചകളെ വ്യാഖ്യാനിക്കുന്നത് ഇപ്രകാരമാണ്: "പിന്നത്തേതിൽ നല്ലവണ്ണം ശോധന ചെയ്ത് സുറിയാനിസഭയുടെ രക്ഷയ്ക്കും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സഹായത്തിനുമായിട്ട് നാല് റമ്പാന്മാരെ തെരഞ്ഞെടുത്തു. ... വടക്കൻപറവൂർ പള്ളിയിൽ വച്ച് സ്ഥാനം കൊടുത്തു. ... എന്നാൽ അന്ത്യോഖ്യയിൽ പോയി കൂടെക്കൂടെ പട്ടത്വം കൈക്കൊണ്ട് വരുന്നതിന് വഴിയകലം നിമിത്തം

ഇങ്ങനെ ആറ് സ്ഥാനികളെ കൂടെ ഇപ്പോൾ നിയമിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തിനും അതത് അതിർത്തിക്കകത്തുള്ള ജനങ്ങളുടെ പരിപാലനയ്ക്കും ആകകൊണ്ട് അവനവന് നിയമിക്കപ്പെട്ട മേഖലയിൽ ഉദാസീനതപ്പെടാതെ തമ്മിൽ തമ്മിൽ യോജിപ്പും താല്പര്യവുമായി സത്യ ശോധനയോടും ആലോചനയോടും കൂടെ മതകാര്യത്തിലുന്നതപ്പെടുവാനും സമൂഹ സംബന്ധമായ സകല കാര്യങ്ങളെ കുറിച്ചും മലങ്കര മെത്രാപ്പോലീത്തായും ശേഷം പേരും ആണ്ടിലൊരിക്കൽ ഒരു സ്ഥലത്തു കൂടി നടപടികൾ ചിന്തിച്ച് തർക്കങ്ങൾക്കും കുറ്റങ്ങൾക്കും തീർച്ചയുണ്ടാക്കി അന്ത്യോഖ്യയ്ക്ക് റിപ്പോർട്ട് ചെയ്യാനുമാകുന്നു" (പു. 94, 96).

1876-ലും 77-ലുമായി നടന്ന മെത്രാൻ സ്ഥാനാഭിഷേകത്തെപ്പറ്റിയുള്ള ഈ വ്യാഖ്യാനം അക്കാലത്തെ സഭാ നിലപാടുകളെ വ്യക്തമാക്കുന്നു.

1. സ്ഥാനമേൽക്കുവാൻ ഭാവിയിൽ ആരും അന്ത്യോഖ്യയിലേക്ക് പോകേണ്ടതില്ല.

2. ആണ്ടിലൊരിക്കൽ മലങ്കര മെത്രാന്റെ അധ്യക്ഷതയിൽ സുന്നഹദോസ് കൂടി കൂട്ടായ ആലോചനയോടെ കാര്യങ്ങൾ ചെയ്യണം.

3. മലങ്കര മെത്രാനെ സഹായിക്കുകയാണ് സുന്നഹദോസിന്റെ കർത്തവ്യം.

4. കാര്യങ്ങൾ അന്ത്യോഖ്യയ്ക്ക് റിപ്പോർട്ട് ചെയ്യണം.

പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ മലങ്കരസഭാ സന്ദർശനത്തിൽ നിന്ന് സഭ ഉൾക്കൊണ്ട പാഠമാണ് ഈ നിലപാടിന്റെ പശ്ചാത്തലം. അത്മായ നേതാക്കളായ പനയ്ക്കൽ ഐപ്പൂരുവിന്റെയും കുര്യൻ റൈട്ടറുടെയും ആലോചനയും പിൻബലവും ഈ നിലപാടിനെ ബലപ്പെടുത്തി. ഈ നിലപാടാണ് മാർ അൽവാറീസ് യൂലിയോസിനെയും റിനി വിലാത്തി മാർ തിമോത്തിയോസിനെയും വാഴിച്ചപ്പോൾ മലങ്കരസഭ പ്രാവർത്തികമാക്കിയത്. ഈ നിലപാടിന്റെ മുഖ്യ ശില്പികൾ ആയിരുന്ന പരുമല മാർ ഗ്രീഗോറിയോസ്, കടവിൽ മാർ അത്താനാസ്യോസ്, അക്കര കുര്യൻ റൈട്ടർ, പനയ്ക്കൽ ഐപ്പൂരു മുതലാളി തുടങ്ങിയവർ അന്തരിച്ചതോടെ ഇളമുറക്കാർ പ്രബലപ്പെട്ടു. ഈ യുവതലമുറയ്ക്ക് പത്രോസ് തൃതീയന്റെ സന്ദർശനം, നവീകരണക്കാരുമായുള്ള പോരാട്ടം എന്നിവയെക്കുറിച്ച് നേരിട്ടുള്ള അനുഭവങ്ങൾ വേണ്ടത്ര ഉണ്ടായിരുന്നില്ല. സുന്നഹദോസ് സങ്കല്പം കൂടുതൽ പ്രബലപ്പെടുവാൻ മലങ്കര മെത്രാപ്പോലീത്തായെ മഫ്രിയാനയായി വാഴിക്കുവാൻ കോനാട്ട് മല്പാൻ അന്ത്യോഖ്യാ പാത്രിയർക്കീസിനെഴുതുകയും ആ അപേക്ഷ നിരസിക്കുകയും ചെയ്തതോടെ മുൻ തലമുറയിലെ നേതൃത്വം നിരാശയിലായി. തൽസ്ഥാനം കയ്യടക്കിയത്

അന്ത്യോഖ്യൻ ഭ്രമമുള്ള ചിലരാണ്. അവരെ നിരന്തരം പ്രചോദിപ്പിക്കുവാൻ സ്ലീബാ ശെമ്മാശന്റെ സാന്നിധ്യം സഹായകരമായി.

തുമ്പമൺ, നിരണം, കോട്ടയം, കൊച്ചി, അങ്കമാലി തുടങ്ങിയ മെത്രാസനങ്ങൾ വൈധവ്യം പ്രാപിച്ചു. മലങ്കര മെത്രാൻ വാർദ്ധക്യത്തിന്റെ പിടിയിലുമായി. അതോടെ പുതിയ മെത്രാന്മാർ എന്ന ആശയം ശക്തമായി. പത്രോസ് തൃതീയന്റെ ഏഴു മെത്രാന്മാർ എന്ന പരിഷ്കാരത്തിന് പകരം തെക്കും വടക്കുമായി രണ്ടു മേല്പട്ടക്കാർ മതി എന്നാണ് മലങ്കരസഭ തീരുമാനിച്ചത്. വട്ടശ്ശേരിൽ മല്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ (അവർ യഥാക്രമം കോട്ടയം പഴയസെമിനാരിയിൽ മല്പാനും മാനേജരും ആയിരുന്നു) എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു. പുതിയ മെത്രാന്മാരെ വാഴിക്കുവാൻ 3 അംഗങ്ങളുള്ള ഒരു സുന്നഹദോസ് അന്ന് മലങ്കരയിൽ ഉണ്ടായിരുന്നു (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, അൽവാറീസ് മാർ യൂലിയോസ് എന്നിവർ). മുമ്പ് രണ്ട് തവണ ചെയ്തതുപോലെ പുതിയ മെത്രാന്മാരുടെ വാഴ്ച്ച മലങ്കരയിൽ വച്ച് നടത്തുവാൻ മലങ്കര മെത്രാപ്പോലീത്താ ആഗ്രഹിച്ചു. ഭിന്നത മൂലം അന്ന് അന്ത്യോഖ്യയിൽ രണ്ടു പാത്രിയർക്കീസന്മാർ ഉണ്ടായിരുന്നതിനാൽ മെത്രാൻ വാഴ്ച്ചയ്ക്ക് അനുവാദ കല്പന കിട്ടുന്നത് മുമ്പത്തേക്കാൾ എളുപ്പവുമായിരുന്നു. എന്നാൽ സ്ഥാനാർത്ഥികൾക്ക് ഈ ആഗ്രഹം സ്വീകാര്യമായില്ല. കർക്കശ സ്വഭാവമില്ലാതിരുന്ന മലങ്കര മെത്രാപ്പോലീത്താ നിസ്സഹായനായി. പ്രബലരായ സഹ മെത്രാപ്പോലീത്താമാരും അത്മായ നേതാക്കളും അന്തരിച്ചു പോയിരുന്നു. മനസ്സില്ലാമനസ്സോടെയാണ് മെത്രാൻ സ്ഥാനാർത്ഥികളെ മലങ്കര മെത്രാപ്പോലീത്താ പട്ടമേല്ക്കുവാൻ ശീമയിലേക്കയച്ചത് (ആ പട്ടംകൊട മലങ്കരയിൽ വച്ച് നടന്നിരുന്നെങ്കിൽ...).

കുര്യൻ റൈട്ടർ തുടങ്ങി ആ തലമുറയിലെ അത്മായ പ്രമുഖരും മേല്പട്ടക്കാരും ചേർന്ന് സുചിന്തിതമായി സ്വീകരിച്ച നിലപാട് പ്രാവർത്തികമാക്കാതെ പോയതിൽ മലങ്കര മെത്രാപ്പോലീത്താ ഏറെ ദുഃഖിതനായി. നേരത്തെ ബാധിച്ചിരുന്ന പ്രമേഹരോഗം വർദ്ധിച്ചത് ഈ പശ്ചാത്തലത്തിലാണ്. അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരുടെ തനിനിറം നേരിട്ട് കണ്ട മലങ്കര മെത്രാപ്പോലീത്താ ഭാവികാര്യങ്ങൾ മനസ്സിൽ കണ്ടു. സ്ഥാനമേറ്റു വന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ പിൻഗാമിയായി സ്ഥിരപ്പെടുത്തുന്ന നിശ്ചയങ്ങളും കരാർ രേഖകളും തയ്യാറാക്കുവാൻ അദ്ദേഹം ധൃതിപ്പെട്ടത് ആശങ്കകൾ മൂലമായിരുന്നു. ഒടുവിൽ മൂന്ന് ട്രസ്റ്റിമാരെയും രോഗശയ്യയിൽ വിളിച്ചുവരുത്തി ഐക്യത്തെപ്പറ്റി അവരെ ഉപദേശിച്ചതും ഭിന്നിക്കുകയില്ലാ എന്ന് പ്രതിജ്ഞ ചെയ്യിച്ചതും സോദ്ദേശ്യമായിത്തന്നെയായിരുന്നു. ദൗർഭാഗ്യവശാൽ അതെല്ലാം പാഴായിപ്പോയി!!

കുര്യൻ റൈട്ടറുടെ കൂർമ്മബുദ്ധിയും ദീർഘദൃഷ്ടിയും പ്രകടമായ

മറ്റൊരു വിഷയം കൂടിയുണ്ട്. വ്യവഹാര വിജയം സിദ്ധിച്ചപ്പോൾ ആ വിജയം സുനിശ്ചിതമാക്കുവാനുള്ള ഒരു പദ്ധതി റൈട്ടർ മനസ്സിൽ സൂക്ഷിച്ചിരുന്നു. റൈട്ടറുടെ ഈ പദ്ധതി മലങ്കര മെത്രാപ്പോലീത്താ അക്ഷരാർത്ഥത്തിൽതന്നെ പ്രാവർത്തികമാക്കി. റോയൽ കോടതിയിലെ വിധി പ്രഖ്യാപനം കഴിഞ്ഞ ഉടനെ മലങ്കര മെത്രാപ്പോലീത്താ തർക്കമുള്ളവയും തർക്കസാധ്യതയുള്ളതുമായ എല്ലാ ഇടവകകളെയും സന്ദർശിച്ചു. അവയുടെ പൊതുയോഗങ്ങൾ വിളിച്ചുകൂട്ടി. മലങ്കര മെത്രാപ്പോലീത്തായോടും ഭദ്രാസന മെത്രാപ്പോലീത്തായോടും അനുസരണം പ്രഖ്യാപിക്കുന്ന ഉടമ്പടികൾ തയ്യാറാക്കുകയും അവ ഇടവകാംഗങ്ങളെക്കൊണ്ട് ഒപ്പിടുവിച്ച് രജിസ്റ്റർ ചെയ്യിക്കുകയും ചെയ്തു. ഓരോ ഇടവകയിലുമുള്ള നവീകരണാനുയായികൾ പിൽക്കാലത്ത് ശക്തിപ്പെട്ട് പുതിയ വ്യവഹാരങ്ങൾ ആരംഭിക്കുവാനുള്ള പഴുത് അപ്രകാരം അദ്ദേഹം അടച്ചുകളഞ്ഞു. കുര്യൻ റൈട്ടർ അന്തരിച്ചുപോയെങ്കിലും അദ്ദേഹത്തിന്റെ വിലപ്പെട്ട കാഴ്ച്ചപ്പാട് മെത്രാപ്പോലീത്താ പ്രത്യക്ഷരം സാക്ഷാത്കരിച്ചു. ഈ ഒരു കീഴ്വഴക്കം 1958–ലും 1995–ലും സ്വീകരിക്കുവാൻ സഭാനേതൃത്വം ശ്രമിച്ചിരുന്നെങ്കിൽ!!

ചുരുക്കിപ്പറഞ്ഞാൽ 19–ാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ മലങ്കരസഭ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ അനിഷേധ്യ നേതൃത്വത്തിൽ സൃഷ്ടിച്ച സുവർണ്ണ യുഗത്തിന്റെ പശ്ചാത്തല സംവിധായകരിൽ വിസ്മരിക്കുവാൻ പാടില്ലാത്ത രണ്ട് ഉപ അധ്യായങ്ങളാണ് പനയ്ക്കൽ ഐപ്പൂരുവും കുര്യൻ റൈട്ടറും. ഇതിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ എണ്ണച്ഛായാ ചിത്രം സഭാ മാനേജിംഗ് കമ്മറ്റി മാളികയിൽ അന്നത്തെ മലങ്കര മെത്രാപ്പോലീത്താ സ്ഥാപിച്ചു. അപരന്റെ ഛായാചിത്രം അവിടെ സ്ഥാപിക്കുവാൻ പിൽക്കാല അത്മായ ട്രസ്റ്റിയായ സി. ജെ. കുര്യൻ നടത്തിയ ശ്രമം പിൽക്കാല മലങ്കര മെത്രാപ്പോലീത്താ പരാജയപ്പെടുത്തി. കമ്മറ്റി മാളികയിൽ സ്ഥാപിക്കപ്പെട്ടിരുന്ന പനയ്ക്കൽ ഐപ്പൂരുവിന്റെ ഛായാചിത്രം പില്ക്കാലത്ത് – ഈ സമീപകാലത്ത് – മറ്റൊരു മലങ്കര മെത്രാപ്പോലീത്താ അവിടെ നിന്നു മാറ്റി. യൗസേഫിനെ അറിയാത്ത ഫറവോമാർ എന്നു മാത്രമേ ഈ സംഭവങ്ങളെപ്പറ്റി ചരിത്രവിദ്യാർത്ഥികൾക്ക് പറയാനാവൂ. പനയ്ക്കൽ ഐപ്പൂരുവും കുര്യൻ റൈട്ടറും കേവലം രണ്ടു വ്യക്തികളല്ല; ഒരു തലമുറയുടെ മുമ്പിൽ നിന്ന് പ്രകാശിച്ച് വഴികാട്ടിയ ദീപസ്തംഭങ്ങളാണ്. മഹാന്മാരെ അംഗീകരിക്കുന്നതും ആദരിക്കുന്നതും മഹത്വ ലക്ഷണമാണ്. ആ നിലയിൽ ഈ ജീവചരിത്ര രചന ഒരു ആദരാഞ്ജലി തന്നെ. ഈ രണ്ട് അത്മായ നേതാക്കളെയും ആദരിക്കുവാനുള്ള ശ്രമത്തിൽ ഈ ലേഖകൻ ആദരവോടെ പങ്കുചേരുന്നു. അവർ തെളിയിച്ച നടപ്പാതകളെ കാലോചിതമായ രാജവീഥികളാക്കുവാൻ നമുക്ക് പ്രതിജ്ഞയെടുക്കാം.

**(ജെ.സി.)**

# 12

# കൊച്ചിയിലെ പൊതുജീവിതത്തിൽ

കൊച്ചി നഗരത്തിലെ പൊതുജീവിതത്തിൽ കുര്യൻ റൈറ്റർ ചോദ്യം ചെയ്യപ്പെടാനാവാത്ത ശക്തിയായി വളർന്നു. നഗരത്തിന്റെ വളർച്ചയ്ക്ക് മഹത്തായ സംഭാവന ചെയ്തിട്ടുള്ള സ്വദേശികളും, വിദേശികളുമായ പല മഹാത്മാക്കളുമുണ്ട്. സ്വദേശികളുടെ നിരയിൽ പ്രഥമ ഗണനീയ സ്ഥാനം തന്നെ കുര്യൻ റൈറ്റർ അർഹിയ്ക്കുന്നു.

നാടുവാഴികളും, വ്യവസായികളും, വണിക്ശ്രേഷ്ഠന്മാരും, മിഷനറിമാരും, വിദേശസഞ്ചാരികളും, വിദ്യാഭ്യാസ വിചക്ഷണരും, പൗരമുഖ്യരുമെല്ലാം അതതു കാലങ്ങളിൽ അനുഷ്ഠിച്ച ത്യാഗപൂർണ്ണമായ സേവനത്തിലൂടെയാണ് കൊച്ചി നഗരം ഇന്നത്തെ നിലയിൽ എത്തിച്ചേർന്നത്.

1866 നവംബർ 15–ന് രൂപംകൊണ്ട ആദ്യത്തെ നഗരസഭയിൽ കുര്യൻ റൈറ്ററും സാമാജികനായിരുന്നു. ഫോർട്ടു കൊച്ചി നഗരസഭ രൂപംകൊള്ളുന്നതിൽ ധിഷണശാലിയായ കുര്യൻ റൈറ്റർ വലിയ പങ്കു വഹിച്ചിരുന്നു.

1956 –ൽ ഫോർട്ടുകൊച്ചി മുനിസിപ്പാലിറ്റി അതിന്റെ ശതാബ്ദിയാഘോഷിച്ചപ്പോൾ പുറപ്പെടുവിച്ച സുവനീറിൽ “ഫോർട്ടുകൊച്ചി നൂറ്റാണ്ടുകളിലൂടെ” എന്ന ശീർഷകത്തിൽ കെ. ജെ. ഹർഷൽ എഴുതിയ ലേഖനത്തിൽ ഇങ്ങനെ പറയുന്നു:

“ഫോർട്ടുകൊച്ചി മുനിസിപ്പാലിറ്റിയുടെ ചരിത്രം ആരംഭിക്കുന്നത് 1–11 –1866 ൽ പ്രാബല്യത്തിൽ വന്ന 1865 –ലെ ടൗൺ ഇംപ്രൂവ്മെന്റ് ആക്ട് (1865 –ലെ മദ്രാസ് ആക്ട് 10) ഏർപ്പെടുത്തിയതു മുതൽക്കാണ്. കോട്ട, വൈപ്പിൻകര, കൽപത്തി, കാപ്പിരിത്തുരുത്ത്, ചെള്ളായി, അമരാവതി, വെളി, പുതുനഗരം, കിഴക്കും പടിഞ്ഞാറും ഓടത്തക്കൽ എന്നീ പ്രദേശങ്ങളെല്ലാം മദ്രാസ് ഗവൺമെന്റ് അവരുടെ 15–10–1866 –ലെ 1053–ാം നമ്പർ ഉത്തരവനുസരിച്ച് യോജിപ്പിക്കുകയും എല്ലാറ്റിനും കൂടി ‘കൊച്ചി പട്ടണം’ എന്ന് നാമകരണം ചെയ്യുകയും ഉണ്ടായി. അക്കാലത്ത് നിശ്ചയിക്കപ്പെട്ട അതിരുകളായ അറബിക്കടലും (പടിഞ്ഞാറ്) പുഴയും കൊച്ചി സർക്കാരിന്റെ അഴീക്കൽ പറമ്പും (വടക്ക്) കൊച്ചി സർക്കാർ വയലുകളും മാന്തരത്തോടും (കിഴക്ക്) കൊച്ചി സർക്കാർ പറമ്പുകളും പൂച്ചാക്കാൽ താനയും (തെക്ക്) എല്ലാം ഇക്കഴിഞ്ഞ നൂറു വർഷക്കാലത്തിനിടയിൽ ഇവിടെയുണ്ടായ പുരോഗതിയ്ക്ക് മൂകസാക്ഷ്യം വഹിച്ചുകൊണ്ട് ഇന്നും അതേ

സ്ഥാനത്ത് നിലകൊള്ളുന്നു. പുതിയതായി രൂപമെടുത്ത മുനിസിപ്പാലിറ്റിയ്ക്ക് ടൗൺ കമ്മീഷണർമാർ എന്ന പേരിൽ നിയമിക്കപ്പെട്ട 12 അംഗങ്ങളാണ് ഭരണകർത്താക്കളായിട്ടുണ്ടായിരുന്നത്. കമ്മീഷണർമാരിൽ ഏഴു പേർ തദ്ദേശജാതരായിരുന്നു. കൗൺസിലിന്റെ ഒന്നാമത്തെ വൈസ് പ്രസിഡന്റ് മിസ്റ്റർ ജി. എം. വൈറ്റോൺ എന്ന സായ്പായിരുന്നു.

ശിശുപ്രായമായിരുന്ന ഈ സ്ഥാപനത്തിന്റെ പ്രവർത്തനങ്ങൾ ആരംഭിച്ചത് 1866 നവംബർ 15-ാം തീയതിയായിരുന്നു. അന്നാണ് ആദ്യമായി ഈ പുതിയ പട്ടണത്തിന്റേയും അവിടുത്തെ ജനങ്ങളുടേയും ദൈനംദിന ഭരണകാര്യങ്ങൾക്കായുള്ള ഭാവി പരിപാടികൾ ആസൂത്രണം ചെയ്യുന്നതിനായി കൊച്ചിൻ മുനിസിപ്പൽ കമ്മീഷൺ ജോയിന്റ് മജിസ്ട്രേട്ടിന്റെ ഓഫീസിൽ സമ്മേളിച്ചത്. ആ സമ്മേളനത്തിന്റെ നടപടിരേഖകൾ ഇന്ന് മുനിസിപ്പൽ ഓഫീസിൽ സൂക്ഷിച്ചിരിക്കുന്ന ഏറ്റം പഴക്കം ചെന്ന ഏതാനും പ്രമാണങ്ങളിലൊന്നാണ്. മുനിസിപ്പാലിറ്റിയുടെ സ്ഥാപനത്തിന് മുൻപ് ഡച്ചുകാരുടേയും പോർട്ടുഗീസുകാരുടേയും ടൗൺ കൗൺസിലുകളായിരുന്നല്ലോ നഗര ഭരണം നടത്തിയിരുന്നത്. ഈ ഏർപ്പാട് യൂറോപ്യൻ കുടിപ്പാർപ്പുകാരുടെ താൽപര്യങ്ങളെ സംരക്ഷിച്ചു പോന്നിരുന്നു. മുനിസിപ്പൽ കൗൺസിലിന്റെ രൂപീകരണമുണ്ടാവുന്നതു വരെ ഇന്നത്തെ മാതൃകയിലുള്ള ഒരു തദ്ദേശ ഭരണസമ്പ്രദായം അജ്ഞാതമായിരുന്നു.

1883-ലാണ് തെരഞ്ഞെടുപ്പ് സമ്പ്രദായം നടപ്പിലാക്കിയത്. മുനിസിപ്പൽ കമ്മീഷനിലേക്കുള്ള ആദ്യത്തെ തെരഞ്ഞെടുപ്പ് 1883 ഡിസംബർ 6-ന് നടക്കുകയും ചെയ്തു. പുതിയ ഭരണഘടകത്തിൽ രണ്ടുപേർ അനുദ്യോഗസ്ഥാംഗങ്ങളായിരുന്നു. പത്തു പേർ ഗവൺമെന്റിനാൽ നിയുക്തരും ബാക്കി നാലുപേർ മാത്രം നികുതിദായകരാൽ തിരഞ്ഞെടുക്കപ്പെട്ടവരുമായിരുന്നു. 1865 നഗര പരിഷ്കരണ നിയമത്തിന്റെ സ്ഥാനത്ത് 1884 ൽ മുനിസിപ്പൽ ആക്ട് 4 നടപ്പിലായി. അതോടെ കൗൺസിലിന്റെ അംഗസംഖ്യ 16 ആയി വർദ്ധിച്ചു.

പുതിയ കൗൺസിലിലാകട്ടെ തിരഞ്ഞെടുക്കപ്പെട്ടവരായി 12 അംഗങ്ങളുണ്ടായിരുന്നു. ഒരു അനുദ്യോഗസ്ഥാംഗത്തേയും 3 ഉദ്യോഗസ്ഥാംഗങ്ങളെയും മാത്രമേ ഗവൺമെന്റ് നിയമിച്ചുള്ളൂ. 1884 ഏപ്രിൽ 22 -നാണ് ആദ്യത്തെ ചെയർമാനെ തിരഞ്ഞെടുക്കുന്നത്. വോൾക്കാർ ബ്രദേഴ്സ് എന്ന വ്യവസായ സ്ഥാപനത്തിലെ ഒ. എം. റാഫേൽ എന്ന മാന്യദേഹമായിരുന്നു കൊച്ചിൻ മുനിസിപ്പാലിറ്റിയുടെ ആദ്യത്തെ ചെയർമാൻ. ഒരു കാര്യത്തിൽ ഞങ്ങൾക്ക് തീർച്ചയായും അത്യധികമായ അഭിമാനമുണ്ട്. എന്തെന്നാൽ ജനായത്തം എന്ന പരീക്ഷണത്തിന് വിധേയമായ ചുരുക്കം ചില പ്രദേശങ്ങളിൽ ഒന്നായിരുന്നു, ഈ രാജ്യത്തിലെ കേവലം ചെറുതായ ഒരു കോണിലെ നിവാസികളായ ഞങ്ങളുടെ ഫോർട്ടുകൊച്ചി. ..”

ഹർഷലിന്റെ ഈ ലേഖനം ഫോർട്ടുകൊച്ചിയിൽ ജനായത്ത രീതിയിലുള്ള ഒരു നഗരസഭ രൂപംകൊണ്ട കാലത്തിലേയ്ക്ക് വെളിച്ചം വീശുന്നു. ബ്രിട്ടീഷുകാരുടെ അടിമത്തത്തിൻകീഴിൽ കിടന്നിരുന്ന ഒരു കാലഘട്ടത്തിൽ അതും ഒരു നൂറ്റാണ്ടിനപ്പുറത്ത് ജനാധിപത്യ രീതിയിലുള്ള ഒരു നഗരസഭ ഉടലെടുക്കണമെങ്കിൽ തീർച്ചയായും അതിന്റെ പിന്നിൽ പരിഷ്കൃതാശയരും സ്വാതന്ത്ര്യപ്രേമികളും ഉൾപ്പെട്ട ഒരു സംഘം ധിഷണാശാലികൾ പ്രവർത്തിച്ചിരിയ്ക്കുമെന്നതിൽ തർക്കമില്ല.

ജി. ഇ. വൈറ്റോൺ വൈസ് പ്രസിഡന്റായിരുന്ന ആദ്യത്തെ കൗൺസിലിൽ ജി. ബ്രണ്ടൻ, ജെ. കാസ്കൺ, ജെ. സിൽവാ, കെ. മർക്കാർ, കുഞ്ഞുകുട്ടി ഹാജി, കെ. വെയാർഡ് എന്നിവരോടൊപ്പം സി. കുര്യൻ റൈട്ടറും അദ്ദേഹത്തിന്റെ ആത്മ സുഹൃത്തും പല രംഗത്തും സഹപ്രവർത്തകനും ആയിരുന്ന ദേവജി ഭീമജി സേട്ടും അംഗങ്ങളായിരുന്നു.

ഇപ്പോഴും ഫോർട്ടുകൊച്ചി മുനിസിപ്പാലിറ്റി ഓഫീസിൽ സൂക്ഷിച്ചിരിയ്ക്കുന്ന അന്നത്തെ മിനിറ്റ്സ് ബുക്കിൽ (1867–71) ഈ പേരുകളെല്ലാം തെളിവായി കാണാവുന്നതാണ്.

എത്ര പുരോഗമനാശയങ്ങളുള്ള പ്രഗല്ഭന്മാരായിരുന്നു അന്നത്തെ കൗൺസിൽ അംഗങ്ങളെന്ന് പഴയ രേഖകൾ പഠിയ്ക്കുമ്പോൾ നമുക്ക് മനസ്സിലാകും. കൊച്ചി നഗരത്തിന്റെ സർവ്വോന്മുഖമായ വളർച്ചയെ ലാക്കാക്കി അന്നവർ പ്രവർത്തിച്ചതിന്റെ സത്ഫലമാണ് ആധുനിക കൊച്ചി.

ദേവജി ഭീമജി പത്രപ്രവർത്തനരംഗത്ത് കൈവെയ്ക്കും മുൻപേ കുര്യൻ റൈട്ടർ വെസ്റ്റേൺ സ്റ്റാർ, പശ്ചിമ താരക എന്നിവ വഴി ആ രംഗത്ത് തന്റെ മുദ്ര പതിച്ചുകഴിഞ്ഞിരുന്നു. ദേവജി ഭീമജിയേക്കാൾ കുര്യൻ റൈട്ടറുടെ ജീവിതവുമായി ബന്ധപ്പെട്ട ഒരാളായിരുന്നു ഉമ്മാഖാൻ സേട്ട്.

കുര്യൻ റൈട്ടറുടെ വിജയത്തിന് വഴിയൊരുക്കിയ ഒരു പ്രധാന വ്യക്തി കൂടിയായിരുന്നു അദ്ദേഹം. തമ്മിൽ പരിചയപ്പെട്ട കാലം മുതൽ സേട്ടും, റൈട്ടറും തമ്മിൽ ഗാഢമായ ഒരു മൈത്രിബന്ധം വളർന്നു വന്നു. ഇരുവർക്കും അതു വളരെയധികം സഹായകമായിത്തീർന്നു.

ഉമാഖാൻ സേട്ടിന് എഴുത്തോ വായനയോ അറിഞ്ഞുകൂടായിരുന്നു. അതിനാൽ അഭ്യസ്തവിദ്യനായ കുര്യൻ റൈട്ടറുടെ മേൽനോട്ടത്തിലാണ് സേട്ട് തന്റെ ബിസ്സിനസ്സ് നടത്തിയിരുന്നത്. സേട്ടും കുര്യനും തമ്മിലുള്ള സ്നേഹം വെളിവാക്കുന്ന ഒരു കഥയുണ്ട്.

ആയില്യം തിരുനാൾ മഹാരാജാവ് ഒരിക്കൽ കൊച്ചി സന്ദർശിക്കയുണ്ടായി. അദ്ദേഹത്തിന്റെ സന്ദർശനത്തിന് വളരെ മുൻപ് തന്നെ ഈ വിവരം കുര്യൻ റൈട്ടർ അറിഞ്ഞു.

കൊച്ചിയിലെത്തുന്ന തിരുവിതാംകൂർ മഹാരാജാവിനെ വേണ്ടുംവിധം സ്വീകരിക്കണമെന്ന് കുര്യൻ റൈട്ടർ തീരുമാനിച്ചു. ഈ വിവരം തന്റെ താങ്ങും തണലുമായി വർത്തിച്ചിരുന്ന സേട്ടിനെ അദ്ദേഹം അറിയിക്കയും ചെയ്തു. സ്വീകരണത്തിനു വേണ്ടി എന്തു ചെലവു ചെയ്യാനും സേട്ട് സന്നദ്ധനായി. കുര്യൻ റൈട്ടർക്ക് ഉത്സാഹം വർദ്ധിച്ചു.

കൊടിത്തോരണങ്ങൾ കൊണ്ടും ചെന്തെങ്ങിൻകുലകൾ കെട്ടിയ കമാനങ്ങൾ കൊണ്ടും രാജാവ് എഴുന്നള്ളുന്ന സ്ഥലം മുഴുവൻ അലങ്കരിച്ചു. ആഫീസിന്റെ മുൻവശത്ത് കമനീയമായ ഒരു പൂപന്തലും സജ്ജമാക്കി. പന്തലിന്റെ മുൻപിൽ 'കോട്ടയം കുര്യൻ' എന്ന് വലിയ അക്ഷരത്തിൽ എഴുതി വെയ്ക്കാനും ബുദ്ധിശാലിയായ കുര്യൻ റൈട്ടർ മറന്നില്ല. അലങ്കാരധോരണികളിൽ മുങ്ങിനിൽക്കുന്ന കൊച്ചി നഗരം മഹാരാജാവിനും മന്ത്രിസത്തനായ താണുപിള്ളയ്ക്കും ആനന്ദം പകർന്നു.

ബോട്ട് പൂപ്പന്തലിന് സമീപം എത്തിയപ്പോൾ 'കോട്ടയം കുര്യൻ' എന്ന് വലിയ അക്ഷരത്തിൽ എഴുതിവെച്ചിരിക്കുന്നത് രാജാവിന്റെയും ദിവാൻജിയുടേയും ശ്രദ്ധയിൽപ്പെട്ടു. പന്തലിന്റെ മുൻപിൽ അതിസുന്ദരനായ ഒരു യുവാവ് തൊഴുകൈയോടെ നിൽപ്പുണ്ട്.

സുന്ദരനായ ആ ചെറുപ്പക്കാരൻ ആരെന്ന് അറിയുവാൻ രാജാവിനു തിടുക്കമായി. ഈ സ്വീകരണത്തിന്റെ സൂത്രധാരനായ കോട്ടയം കുര്യൻ ആണതെന്ന് അറിഞ്ഞപ്പോൾ രാജാവിന്റെ ഉള്ളം കുളിർത്തു.

മഹാരാജാവു തിരുമേനി ദിവാൻ താണുപിള്ളയോടൊപ്പം പൂപ്പന്തലിലിരുന്നു വിശ്രമിക്കയും കുര്യനോട് കുശലാന്വേഷണങ്ങൾ നടത്തുകയും ചെയ്തു.

കൊച്ചി രാജാവിനെ സന്ദർശിക്കാൻ ആയില്യം തിരുനാളിനൊപ്പം കുര്യനും പോയി. കുര്യന്റെ സ്വാധീനശക്തിയും പ്രാഗത്ഭ്യവും മഹാരാജാവിൽ വലിയ മതിപ്പുളവാക്കി. ഈ കൂടിക്കാഴ്ച കുര്യൻ റൈട്ടറുടെ ജീവിതത്തിലെ സുപ്രധാനമായ ഒരു നാഴികക്കല്ലായിരുന്നു.

# 13

# ഔദാര്യനിധിയായ കുര്യൻ റൈട്ടർ

ആസ്പിൻവാൾ കമ്പനിയിലെ ഉദ്യോഗത്തിലൂടെ വളർന്ന് സ്വതന്ത്ര വെളിച്ചെണ്ണ വ്യാപാരിയായി ഒരു കർമ്മമേഖല വെട്ടിപ്പിടിച്ചെടുത്ത കുര്യൻ റൈട്ടർ തന്റെ സമ്പാദ്യങ്ങൾ വിനിയോഗം ചെയ്ത ശൈലി മാതൃകാപരം ആയിരുന്നു. പിതാവിനെപ്പോലെ താൻ ബഹുമാനിച്ചിരുന്ന ജ്യേഷ്ഠൻ ഉല ഹന്നാന് തന്റെ സമ്പാദ്യങ്ങൾ കൈമാറിയ കുര്യൻ റൈട്ടർ സ്വന്തം സ്വാധീനം ഉപയോഗിച്ച് നാട്ടുകാരും ബന്ധുക്കളുമായ അനേകംപേർക്ക് കൊച്ചിയിൽ ഉദ്യോഗം നൽകി. ജോസഫ് റൈട്ടർ, ഈപ്പൻ ജഡ്ജിയുടെ പിതാവ്, ഇട്ടൂപ്പ് റൈട്ടർ എന്നിവർ അവരിൽ പ്രധാനികൾ ആണ്. ചാവക്കാട് മുൻസിഫ് മജിസ്ട്രേറ്റ് ജോർജ്ജ്, കോഴിക്കോട് കച്ചേരിയിലെ അയ്മനം ശിരസ്തദാർ എന്നിവരുമായി ആജീവനാന്തം അദ്ദേഹം സൗഹൃദം പുലർത്തി. ചാവക്കാട്ട് താമസക്കാലത്താണ് ബ്രിട്ടീഷ് തെക്കേ മലബാറിൽ ആദ്യമായി കള്ള്, കഞ്ചാവ്, കറപ്പ് മുതലായവയുടെ കുത്തക വ്യാപാരം നടത്തുവാൻ അബ്കാരി കോൺട്രാക്ടറെ നിയമിക്കുന്ന സമ്പ്രദായം ആരംഭിച്ചത്. കൊച്ചിയിലെ വ്യാപാര ചുമതലയോടൊപ്പം അബ്കാരി കോൺട്രാക്ട് എടുത്ത കുര്യൻ റൈട്ടർ അതിന്റെ മുഖ്യ ഏജന്റായി തേർത്താനത്ത് തന്റെ ഭാര്യയുടെ സഹോദരീഭർത്താവായ പുളിക്കൽ ജോസഫ് റൈട്ടറെ നിയമിച്ചു.

കൊച്ചിയിലെ താമസകാലത്ത് ഭാര്യാപിതാവ് തേർത്താനത്ത് ചെറിയാൻ അന്തരിച്ചു. അദ്ദേഹത്തിന് കോട്ടയം സി. എം. എസ്. മിഷൻ അച്ചടിപ്പുരയിൽ ജോലിയായിരുന്നു. ആ സമയത്ത് ആ കുടുംബത്തിന് തുണയൊന്നും ഉണ്ടായിരുന്നില്ല. ഭാര്യയുടെ മാതാവ് കൊച്ചന്നയും മക്കൾ പുന്നൻ (പിന്നീട് പുന്നൻ ജഡ്ജി), ചെറിയാച്ചൻ (പിന്നീട് കൊച്ചി സർക്കാരിൽ ചിഫ് സെക്രട്ടറി), കൊച്ചമ്മച്ചൻ (പിന്നീട് ബ്രിട്ടീഷ് സർക്കാരിൽ ഉദ്യോഗസ്ഥൻ) എന്നിവരടങ്ങിയ കുടുംബം കുടുംബനാഥന്റെ മരണത്തോടെ അനാഥമാവുകയായിരുന്നു. കോട്ടയം സെമിനാരിയിൽ പ്രവർത്തിച്ചിരുന്ന മിഷനറി ബെയിലി സായിപ്പ് തനിക്ക് പ്രസ്സിൽ ഏറ്റവും സഹായിയായിരുന്ന ചെറിയാച്ചന്റെ മരണം കഴിഞ്ഞ് അദ്ദേഹത്തിന്റെ കുടുംബത്തിന്റെ ക്ഷേമം അന്വേഷിച്ച് തേർത്താനത്തു വന്നു. കുട്ടികളെ പഠിപ്പിക്കാൻ നിവൃത്തിയില്ലെങ്കിൽ അച്ചടിപ്പുരയിൽ ജോലിക്കായി അയക്കണമെന്നും അങ്ങനെ കുടുംബത്തിന്റെ ചെലവ് നടത്താമെന്നും ഗുണദോഷം പറഞ്ഞു. ബെയ്‌ലി സായിപ്പിന്റെ നിർദ്ദേശം കൊച്ചന്ന കൊച്ചിയിലുള്ള ജാമാതാവിനെ (കുര്യൻ റൈട്ടറെ) അറിയിച്ചു. കുട്ടികളെ എങ്ങും

അയയ്ക്കരുതെന്ന് കുര്യൻ റൈട്ടർ മറുപടി അയച്ചു. താൻ കൊച്ചിയിൽ നിന്ന് വരുന്നതുവരെ മക്കളെ തേർത്താനത്ത് തന്നെ സൂക്ഷിച്ചുകൊള്ള ണമെന്ന് റൈട്ടർ അറിയിച്ചിരുന്നു. ഏറെത്താമസിയാതെ അദ്ദേഹം തേർത്താനത്ത് വന്ന് കുട്ടികളെ എല്ലാവരെയും കൊച്ചിയിലേക്ക് കൊണ്ടുപോയി തന്റെ കൂടെ താമസിപ്പിച്ചു. പഠിക്കുവാൻ സമർത്ഥനായ പുന്നനെ ബി. എ. വരെ പഠിപ്പിച്ചു. ഒടുവിൽ ഇന്ത്യാ ഗവൺമെന്റിന്റെ ഒരു സ്കോളർഷിപ്പ് കിട്ടി ഇംഗ്ലണ്ടിൽ പോയി ബാരിസ്റ്റർ പരീക്ഷ പാസ്സായി വന്നു. ഇക്കാലത്തെ ചെലവുകൾ എല്ലാം കുര്യൻ റൈട്ടർ ആണ് വഹിച്ച ത്. കടം ആയി വാങ്ങിയ തുകയ്ക്ക് പുന്നൻ, കുര്യൻ റൈട്ടർക്ക് ഒരു ബോണ്ട് എഴുതിക്കൊടുത്തിരുന്നു. താഴെ പറയുംപ്രകാരം ഗഡുക്കളായി സംഖ്യ തിരിച്ചു നൽകാമെന്ന് ബോണ്ടിൽ വ്യക്തമാക്കിയിരുന്നു.

On the 31st of December 1876 Rs. 600-0-0

Do 1877 Rs. 600-0-0
Do 1878 Rs. 600-0-0
Do 1879 Rs. 600-0-0
Do 1880 Rs. 600-0-0
Do 1881 Rs. 600-0-0
Do 1882 Rs. 495-15-10

1885 വൃശ്ചികം 29-ന് ആലപ്പുഴയിൽ നിന്ന് കുര്യൻ റൈട്ടർ എഴുതിയ കത്തിൽ നിന്നു കാര്യങ്ങൾ ഗ്രഹിക്കാവുന്നതാണ്.

61 വൃച്ഛികം 29-ാംനു
ആലപ്പുഴ

മാ-രാ-രാ അഞ്ചിക്കൈമൾ ജില്ലാ ജഡ്ജി മെസ്തർ പുന്നൻ അവർ കൾക്കു, കോട്ടയം കുന്നുംപുറത്തു കോര കുര്യൻ എഴുതിക്കൊള്ളുന്നത്.

താങ്കൾ ബി. എ. പാസ് ചെയ്തതുവരെ ഞാൻ ചെയ്തിട്ടുള്ള സകല ചെലവുകളും ഉപേക്ഷിച്ചു തരികയും അതിനു ശേഷം പറ്റുള്ള മുതലിനു പ്രമാണം തരികയും ചെയ്തതിൽപിന്നെ ആ വക മുതലിൽ ഏതാനും തന്നതല്ലാതെ ഇതേ വരെയും തീർക്കാതെ ഇരിക്കുന്നതു ശരിയായിട്ടില്ല. ഇപ്പോൾ ഒരു പങ്കു നിമിത്തം തിരുവിതാംകൂർ ഗവൺമെന്റിനു 6000 രൂപാ കൊടുപ്പാൻ ഞാൻ ചുമതലപ്പെടുകയും അത് ഈയാണ്ട് ചിങ്ങം മുതൽ 250 രൂപാ വീതം മാസം തോറും കൊടുത്തു പോരികയും ചെയ്തു പോരുന്നു. ഇതേ വരെയും ആദായം ഉണ്ടാകുന്നതായ ഓരോ തൊഴിലു കളിൽ ഞാൻ പ്രവേശിച്ചിരുന്നതുപോലെ ഇപ്പോഴും ഉണ്ടായിരുന്നാൽ നിങ്ങളുടെ ഏനം പോലെ വീട്ടുമെന്ന് ഉറച്ച് ഇരിക്കാമായിരുന്നു. അതു കൊണ്ട് ഒരു വഴിയും ഇല്ല. അതുകൊണ്ട് ബാക്കി വരുവാനുള്ള മുതൽ

ഒന്നായി തന്നു തീർക്കുന്നതായിരുന്നാൽ ശേഷം പോരാതെ വരുന്ന മുതലും തികച്ച് ഗവൺമെണ്ട് എടപാട് തീർക്കുന്നതിന് എളുപ്പം ഉണ്ട്. അതിനു പ്രയാസം എന്നു താങ്കൾക്ക് കാണപ്പെടുന്നപക്ഷം ഈ വൃശ്ചികം മുതൽ 62 കർക്കടകം വരെ (1887) മാസം തോറും ഇത്രേശ്ശെ രൂപാ വീതം തരാമെന്ന് ഏല്ക്കയും അങ്ങിനെ തന്നു തീർക്കയും ചെയ്യാൻ ഇഷ്ടമുണ്ടാകുമാറാകണം. താമസം കൂടാതെ മറുപടി കിട്ടുമെന്നു പ്രതീക്ഷിക്കുന്നു.

കോര കുര്യൻ

ബോണ്ട് പ്രകാരമുള്ള തുക വർഷങ്ങൾക്ക് ശേഷം സ്വയംപര്യാപ്തത നേടിയ പുന്നൻ ജഡ്ജിയോട് ആവശ്യപ്പെട്ടുയെങ്കിലും ഒടുവിൽ കുറെ തുക ഇളച്ചു കൊടുക്കുക തന്നെ ചെയ്ത കുര്യൻ റൈട്ടർ തന്റെ സ്വതഃ സിദ്ധമായ ഔദാര്യശീലം വെളിപ്പെടുത്തുക തന്നെ ചെയ്തു.

മറ്റൊരു കഥ കേൾക്കുക. കുര്യൻ റൈട്ടറുടെ സുഹൃത്തായ ജോർജ് മുൻസിഫ് ചാവക്കാട്ട് മജിസ്ട്രേട്ട് കൂടെയായി പ്രവർത്തിച്ചിരുന്ന കാലം. ചാവക്കാട്ട് ചക്കുംകണ്ടത്തിൽ താമസിച്ചിരുന്ന കാലത്ത് കുരിയൻ റൈട്ടർ അദ്ദേഹത്തിന്റെ കുടുംബവുമായി അടുത്ത സൗഹൃദം പുലർത്തിയിരുന്നു. മുൻസിപ്പിന് ആദ്യ ഭാര്യയിൽ രണ്ടു പുത്രന്മാർ ഉണ്ടായിരുന്നു. അവരിൽ ജ്യേഷ്ഠൻ പെരിയ പാപ്പാ എന്നും ഇളയവൻ ചിന്ന പാപ്പാ എന്നും ആണ് അറിയപ്പെട്ടിരുന്നത്. ചാവക്കാട് സ്ഥിരതാമസമാക്കിയ പുത്തൻകാവുകാരൻ ആലുംമൂട്ടിൽ ജോർജ്ജ് മുൻസിപ്പ് തൊഴിയൂർ വ്യവഹാരകാലത്ത് കുര്യൻ റൈട്ടറുമായി അടുത്ത സമ്പർക്കം പുലർത്തിയിരുന്നു. വിഭാര്യനായ മുൻസിഫിന്റെ രണ്ടാം വിവാഹം പറവൂരിലെ ഒരു പ്രസിദ്ധ കുടുംബത്തിൽ നിന്ന് നടത്തുവാൻ കുര്യൻ റൈട്ടർ മുഖ്യ സഹായി ആയിരുന്നു. പാലക്കുന്നത്ത് മെത്രാച്ചന്റെ മേൽനോട്ടത്തിൽ പ്രവർത്തനം പുനരാരംഭിച്ച കോട്ടയം പഴയസെമിനാരിയിൽ മല്പാനായി പ്രവർത്തിച്ചിരുന്ന വടക്കൻപറവൂർ സ്വദേശി കടവിൽ കൂരൻ പൗലൂസ് മല്പാൻ (പിന്നീട് ആലുവാ തൃക്കുന്നത്ത് സെമിനാരി സ്ഥാപകൻ കടവിൽ വലിയ മാർ അത്താനാസ്യോസ്) മുഖേനയാണ് ആ ബന്ധുത്വം ഒരു യാഥാർത്ഥ്യമായത്.

മുൻസിഫിന്റെ മൂത്ത മകൻ പെരിയ പാപ്പായുടെ വിവാഹം യാഥാർത്ഥ്യമാക്കുവാനും കുര്യൻ റൈട്ടറുടെ പങ്ക് നിർണ്ണായകമായിരുന്നു. ചാവക്കാടിനടുത്ത് കോട്ടപ്പടിയിൽ താമസമാക്കിയിരുന്ന തെക്കൻ മാത്യു എന്ന കണ്ണുവൈദ്യന്റെ മകളെയാണ് പെരിയ പാപ്പാ വിവാഹം കഴിച്ചത്. കോട്ടയത്ത് കുഴിത്താറ്റിൽ കുടുംബത്തിലെ അംഗമായ വൈദ്യൻ കോട്ടപ്പടിയിലെത്തുന്നത് ജീവസന്ധാരണാർത്ഥമാണ്. ചാവക്കാട് രാജകീയ പ്രതാ

പത്തിൽ കഴിഞ്ഞ കുര്യൻ റൈട്ടറുടെ ആശ്രിതനായി കോട്ടയത്തു നിന്ന് കോട്ടപ്പടിയിലെത്തിയ ഇദ്ദേഹത്തെ തദ്ദേശീയർ തെക്കൻ മാത്തു എന്ന് വിളിച്ചുപോന്നു. തൊഴിയൂർ പള്ളിയിൽ ചികിത്സ തേടിയെത്തിയിരുന്ന നേത്രരോഗികളെ ചികിത്സിക്കുന്ന ആൾ എന്ന നിലയിൽ 'തെക്കൻ മാത്തു' പ്രസിദ്ധി നേടി. തൊഴിയൂർ പള്ളിയുടെ പടിഞ്ഞാറു ഭാഗത്തുള്ള കുരിശു പള്ളി ഇദ്ദേഹം പണിയിച്ചു കൊടുത്തതായി തെക്കൻ മാത്തുവിന്റെ സന്ത തിപരമ്പരകൾ അവകാശപ്പെടുന്നുണ്ട്. തെക്കൻ മാത്തുവിനെ തുടർന്ന് മൂന്ന് തലമുറകൾ കോട്ടപ്പടി പ്രദേശത്ത് നേത്രവൈദ്യ വിദഗ്ധരായി അറി യപ്പെട്ടിരുന്നു.

അനുജൻ ചിന്ന പാപ്പായും അചിരേണ വിവാഹിതനായി. ജോർജ്ജ് മുൻസിഫിന്റെ രണ്ടാംഭാര്യയായ പറവൂർകാരിയുടെ ഇളയ സഹോദരിയെ യാണ് ചിന്ന പാപ്പ വിവാഹം കഴിച്ചത്. സ്വദേശിയരായ ആരും പാലൂർ പ്രദേശത്ത് ഇല്ലാതിരുന്നതിനാൻ വിവാഹത്തിനും കുര്യൻ റൈട്ടറുടെ സഹായസഹകരണങ്ങൾ ലഭ്യമായി. റയിൽഗതാഗതവും റോഡ്ഗതാഗ തവും ഏറെ പരിമിതമായ ആ കാലത്ത് ചാവക്കാട് നിന്ന് കൊച്ചിയ്ക്കുള്ള യാത്രയിൽ ഒരു പ്രധാന താവളമായിരുന്നു വടക്കൻപറവൂർ. തിരുവിതാം കൂർ – കൊച്ചി പ്രദേശങ്ങളിലേക്കാവശ്യമായ ചക്കര ഉൽപ്പാദിപ്പിച്ചിരുന്ന പ്രദേശമായിരുന്നു ചെറായി – പറവൂർ പ്രദേശങ്ങൾ. കടലോര പ്രദേശ ങ്ങൾ ആയിരുന്നതിനാൽ കരിമ്പു കൃഷിയെപ്പോലെ നെല്ലു കൃഷിയും അവിടെ വ്യാപകമായിരുന്നു. വെളിച്ചെണ്ണ വ്യാപാരിയായ കുര്യൻ റൈട്ട ർക്കു പറവൂർ – ചെറായി പ്രദേശങ്ങൾ തന്മൂലം പരിചിതമായിരുന്നു. ആദ്യ കാലങ്ങളിൽ പാലക്കുന്നത്ത് മാത്യൂസ് അത്താനോസ്യോസിനോട് അനു ഭാവം പുലർത്തിയ ഇടവക എന്ന നിലയിൽ വടക്കൻപറവൂർ ഇടവക യിൽ റൈട്ടർ അത്താനാസ്യോസിനോടൊപ്പം സന്ദർശനം നടത്തുക പതി വായിരുന്നു.

ജോർജ്ജ് മുൻസിഫിന്റെ മരണശേഷം സ്വത്ത് ഭാഗം വയ്ക്കുന്ന സമയം സഹോദരങ്ങൾ തമ്മിൽ അകന്നു. മുൻസിഫിന്റെ രണ്ടാംഭാര്യയും ചിന്ന പാപ്പയുടെ ഭാര്യയും സഹോദരിമാർ ആയിരുന്നതിനാൽ പെരിയപാപ്പായെ രണ്ടുപേരും കൂടി യോജിച്ച് പിതൃസ്വത്തിൽ അവകാശമില്ലാത്തവനാക്കി. വെറുംകയ്യോടെ പിതൃഭവനത്തിൽ നിന്ന് ഇറങ്ങിപ്പോന്ന ദിവസം പെരിയ പാപ്പാ പിതാവിന്റെ സ്നേഹിതനും ഗുണകാംക്ഷിയുമായിരുന്ന കുര്യൻ റൈട്ടറെ വിവരം അറിയിച്ചു. പറവൂരിലെ കുടുംബത്തിന്റെ പിൻബലമു ണ്ടായിരുന്നതിനാൽ കുര്യൻ റൈട്ടറുടെ ഇടപെടൽകൊണ്ട് യാതൊരു ഗുണവും ഉണ്ടായില്ല. ആ കാലത്ത് പെരിയപാപ്പാ ഇംഗ്ലീഷ് പഠിച്ചുകൊണ്ടി രിക്കുകയായിരുന്നു. പഠനത്തിനാവശ്യമായ ധനം കുര്യൻ റൈട്ടർ വാഗ്ദാനം ചെയ്തു. കൂടാതെ സ്വത്തു ഭാഗംവച്ചതിലെ അനീതിക്കെതിരെ

കേസു നൽകാൻ സഹായിക്കുകയും തദ്വാരാ കേസിന്റെ പര്യവസാനത്തിൽ ന്യായമായ അവകാശം ലഭിക്കാൻ അവസരമുണ്ടാകുകയും ചെയ്തു. പഠനശേഷം ബ്രിട്ടീഷ് സർവ്വീസിൽ സബ്ബ് രജിസ്ട്രാർ ആയി ജോലി ലഭിക്കുവാൻ കുര്യൻ റൈട്ടറുടെ ശുപാർശ ഉതകി. ജോലി കിട്ടിയശേഷം ഏകദേശം 4000 രൂപാ റൈട്ടർക്ക് നൽകുവാനുള്ളതിൽ ഗഡുക്കളായി തുക അടച്ചുകൊണ്ടിരുന്നു. കുറെ കഴിഞ്ഞശേഷം ഇനിയും എന്ത് ബാക്കിയുണ്ടെന്ന് കുര്യൻ റൈട്ടർ പെരിയപാപ്പായോട് ചോദിച്ചു. 'ഏകദേശം 800 രൂപായോളം കാണും' എന്ന് മറുപടി കിട്ടി. 'എന്നാൽ അടച്ചത് മതി, ഇനിയും അടയ്ക്കേണ്ട' എന്ന് പറഞ്ഞ് കുര്യൻ റൈട്ടർ ആ അദ്ധ്യായം ഭംഗിയായി പര്യവസാനിപ്പിച്ചു.

സൗഹൃദത്തിന്റെ മറ്റൊരു കഥ ഇപ്രകാരമാണ്. ചാവക്കാട് സമ്പന്നനായ ഒരു നായർ പ്രമാണിയുണ്ടായിരുന്നു. യാഥാസ്ഥിതിക കുടുംബത്തിലെ കാരണവർ ആയ അദ്ദേഹത്തിന് ഇംഗ്ലീഷ് വിദ്യാഭ്യാസത്തോട് പുച്ഛമായിരുന്നു. കുര്യൻ റൈട്ടറും ഇദ്ദേഹവും തമ്മിൽ വ്യാപാരബന്ധത്തിൽനിന്ന് ആരംഭിച്ച സൗഹൃദം ദൃഢമായിരുന്നു. എങ്കിലും മാധവൻ നായർ പരിഷ്കൃതാശയങ്ങൾ വരുമ്പോൾ എപ്പോഴും കുര്യൻ റൈട്ടറോട് വിയോജിക്കുമായിരുന്നു. 'ഇന്ദുലേഖ'യിലെ തറവാട്ടു കാരണവരെപ്പോലെ മക്കളുടെ വിദ്യാഭ്യാസകാര്യത്തിൽ ഇദ്ദേഹം തനി പിന്തിരിപ്പൻ ആയിരുന്നു. എന്നാൽ കുര്യൻ റൈട്ടറുമായുള്ള സമ്പർക്കംമൂലം മാധവൻനായരുടെ ഒരു മകൻ ശങ്കരൻനായർക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൽ താല്പര്യം ജനിച്ചു. മാധവൻനായരുണ്ടോ നിലപാട് മാറ്റുന്നു? ഒടുവിൽ അച്ഛനും മകനും തമ്മിൽ വാശിയായി. കുര്യൻ റൈട്ടർ ശങ്കരൻനായർക്ക് ഇംഗ്ലീഷ് പഠിക്കുവാൻ എല്ലാ ഒത്താശയും ചെയ്തുകൊടുത്തു. ഇരു കുടുംബങ്ങളും തമ്മിലുള്ള സൗഹൃദം അതോടെ വേരറ്റുപോയതായി തോന്നി. കുര്യൻ റൈട്ടറും മാധവൻനായരും കാലധർമ്മം പൂകി.

വളരെക്കാലം കഴിഞ്ഞ് കുര്യൻ റൈട്ടർ ചാവക്കാട് സമ്പാദിച്ചിരുന്ന 300 ഏക്കർ തേങ്ങിൻതോപ്പുമായി ബന്ധപ്പെട്ട ഒരു വ്യവഹാരം നടത്തുവാൻ റൈട്ടറുടെ ഏക പുത്രൻ ചെറിയാൻ മദ്രാസ് ഹൈക്കോർട്ടിൽ ചെന്നു. കോടതിയിൽ ഹാജരായ ജഡ്ജിമാരിൽ ഒരാൾ ശങ്കരൻനായർ ആയിരുന്നു. ചെറിയാൻ ന്യായാധിപന്റെ വേഷത്തിൽ ഇരിക്കുന്ന പഴയ ശങ്കരൻനായരെ തിരിച്ചറിഞ്ഞില്ല. പക്ഷേ, തന്റെ എല്ലാ ഭാഗ്യോദയങ്ങൾക്കും ഹേതുഭൂതനായ കുര്യൻ റൈട്ടറുടെ ഏകപുത്രനാണ് ചെറിയാൻ എന്ന് ശങ്കരൻനായർക്ക് മനസ്സിലായി. കോടതി പിരിഞ്ഞപ്പോൾ തന്റെ ശിപായിമാരിൽ ഒരാളെ അയച്ച് ചെറിയാനെ സ്വകാര്യ ഓഫീസ് മുറിയിലേക്ക് വിളിപ്പിച്ചു. എവിടെ താമസിക്കുന്നു എന്ന് അന്വേഷിച്ചു. ഒരു ഹോട്ടലിൽ ആണ് താമസം എന്ന് പറഞ്ഞു. ഹോട്ടലിൽ ഇനിയും

താമസിക്കേണ്ട, എന്റെ കൂടെ താമസിച്ചാൽ മതിയെന്ന് ജഡ്ജി ശങ്കരൻ നായർ പറഞ്ഞപ്പോൾ ചെറിയാൻ അത്ഭുതപ്പെട്ടുപോയി. തന്റെ കുട്ടിക്കാലത്തെ കാര്യങ്ങൾ ആയതിനാൽ അപ്പനും ശങ്കരൻനായരും തമ്മിലുള്ള ബന്ധത്തിന്റെ വിശദാംശങ്ങൾ ചെറിയാന് അജ്ഞാതമായിരുന്നു. എന്നാൽ തനിക്കു ലഭിച്ച മദ്രാസിലെ ഊഷ്മളമായ പെരുമാറ്റത്തിൽ നിന്ന് വർഷങ്ങൾക്കുമുമ്പ് അവർ തമ്മിലുണ്ടായിരുന്ന ബന്ധത്തിന്റെ ആഴവും ദൃഢതയും ചെറിയാൻ രുചിച്ചറിഞ്ഞു. ശിപായിയെക്കൂടെ വിട്ട് തന്റെ പെട്ടിയും മറ്റും എടുപ്പിച്ച് അദ്ദേഹത്തിന്റെ കൂടെ താമസിപ്പിച്ചു. ഏകദേശം പത്തു ദിവസം താമസിച്ചശേഷം ചെറിയാൻ തിരിയെപ്പോന്നു.

ചെറിയാന്റെ മകനും ഒരു ഓർമ്മ അയവിറക്കാനുണ്ട്. "ഞാൻ 1930–ൽ മദ്രാസിൽ പോയപ്പോൾ ശങ്കരൻനായർ അവർകൾ തന്റെ പുത്രീഭർത്താവായ ജസ്റ്റീസ് മാധവൻനായർ അവർകളുടെ കൂടെ താമസിക്കുകയായിരുന്നു. എന്നാൽ ഈ സംഗതികളുടെ വാസ്തവം മനസ്സിലാക്കുന്നതിനായി ഈ എഴുത്തുകാരൻ ഒരു മൂന്നു മണി സമയത്ത് അദ്ദേഹത്തിന്റെ വസതിയിലെത്തി. ഒരു കാർഡ് എഴുതി. അത് ഇങ്ങനെയായിരുന്നു: "C. Korah. Grandson of late C. Kurian."

ഉടനെ അകത്തുനിന്ന് ഒരു ആജ്ഞ കേട്ടു. "ആ കുട്ടിയെ ഇങ്ങു വിളിക്കൂ." ഒരു വെള്ള ബനിയനും ഒരു നീല സിൽക്കു മുണ്ടും ആണ് ധരിച്ചിരുന്നത്. ആൾ ഗംഭീരനും ആജാനുബാഹുവും ആയിരുന്നു. എന്നെ കണ്ടപ്പോൾ ചോദിച്ചത് ആ പഴയ കുര്യൻ റൈട്ടറുടെ മകന്റെ മകൻ ആണോ എന്ന് ചോദിച്ചു. പിന്നീട് വിശേഷ വർത്തമാനങ്ങൾ എല്ലാം ചോദിച്ചു. ആ കൂട്ടത്തിൽ ഒരു സംഗതി പ്രസ്താവിച്ചു. അദ്ദേഹം വക്കീൽ പണിയിൽ പ്രവേശിച്ചപ്പോൾ ആദ്യം കുര്യൻ റൈട്ടർ ആണ് ഒരു കേസ് നൽകിയത്. അത് പാലയൂർ പള്ളിയെ സംബന്ധിച്ചായിരുന്നു. യാക്കോബായക്കാരും കത്തോലിക്കരും തമ്മിൽ നടന്ന വ്യവഹാരമായിരുന്നു അത്. പാലയൂർ പള്ളി ഗുരുവായൂർ ക്ഷേത്രത്തിൽ നിന്ന് ഒരു മൈൽ തെക്ക് പടിഞ്ഞാറാണ് സ്ഥിതിചെയ്യുന്നത്. അത് ബ്രാഹ്മണരുടെ ഒരു സങ്കേതമായിരുന്നു. അവിടെ ഒരു ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങളും ഒരു കുളവും ഉണ്ട്. അവിടെയാണത്രെ മാർത്തോമ്മാശ്ലീഹാ ആദ്യം മലങ്കര വന്ന് വേദം അറിയിച്ച് കുറെ ബ്രാഹ്മണരെ ക്രിസ്ത്യാനികളാക്കിയത്. ആ പള്ളി യാക്കോബായക്കാരുടെയും കത്തോലിക്കരുടെയും ആയിരുന്നു. ക്രമേണ കത്തോലിക്കരുടെ ശക്തി വർദ്ധിച്ചു. പള്ളിയുടെ ഉടമസ്ഥാവകാശത്തെപ്പറ്റിയുള്ള കേസ് കുര്യൻ റൈട്ടറുടെയും മറ്റ് സമുദായനേതാക്കന്മാരുടേയും ആലോചനാഫലമായി സിവിൽ കേസ് കൊടുത്തു. അന്ന് ശങ്കരൻനായർ അവർകൾക്കാണ് യാക്കോബായക്കാരുടെ വക്കാലത്ത് കുര്യൻ റൈട്ടർ ഏൽപ്പിച്ചത്. കേസ് അനേകം കള്ളപ്രമാണങ്ങൾ മൂലം കത്തോലിക്കർ

ജയിച്ചു. ശങ്കരൻനായർ പറഞ്ഞു; ചെറുപ്പത്തിൽ റൈട്ടറുടെ ഉപദേശ സഹായങ്ങൾ ഇല്ലായിരുന്നുവെങ്കിൽ ഈ പദവിയിൽ എത്താൻ സാധിക്കയില്ലായിരുന്നു."

ഈ സഹായസഹകരണങ്ങളെപ്പറ്റി പരേതനായ ചെറിയപാപ്പാ പറഞ്ഞിട്ടുണ്ട്. കൂടാതെ ഇത് സംബന്ധിച്ച് ചെറിയപാപ്പായുടെ പുത്രൻ ജോർജ്ജ് അവർകൾക്കും അറിവ് ഉണ്ടായിരുന്നു.

കുര്യൻ റൈട്ടറുടെ ഔദാര്യങ്ങൾക്ക് സാക്ഷ്യം വഹിക്കുന്ന മറ്റൊരാൾ ആണ് പുളിക്കൽ ജോസഫ്. ഇദ്ദേഹം കുര്യൻ റൈട്ടറുടെ സഹോദരീഭർത്താവാണ്. ഇദ്ദേഹത്തെയാണ് കുര്യൻ റൈട്ടർ തന്റെ വ്യവസായ - വാണിജ്യ പ്രസ്ഥാനങ്ങളുടെ മാനേജർ ആയി ചുമതലപ്പെടുത്തിയിരുന്നത്. കൊച്ചിയിലെയും ബ്രിട്ടീഷ് മലബാറിലേയും പ്രവർത്തനങ്ങൾക്ക് ഇദ്ദേഹം നേതൃത്വം വഹിച്ചു. ഇദ്ദേഹത്തിന് രണ്ടു പുത്രന്മാരും ഒരു പുത്രിയും ഉണ്ടായിരുന്നു. മൂത്തപുത്രൻ ഇട്ട്യേര ബ്രിട്ടീഷ് സർക്കാരിൽ ജഡ്ജി ആയിരുന്നു. ഇളയ പുത്രൻ കോട്ടയത്ത് സാനിട്ടറി ഇൻസ്പെക്ടർ ആയിരുന്നു (പുളിക്കൽ കുഞ്ഞൂഞ്ഞ്). പുത്രിയുടെ പേർ കുഞ്ഞമ്മ. കുര്യൻ റൈട്ടർ തിരുവിതാംകൂറിൽ അബ്കാരി കുത്തക എടുത്തപ്പോൾ ജ്യേഷ്ഠൻ ഉലഹന്നാച്ചനും മൂത്ത പുത്രനും ആയിരുന്നു അതിന്റെ ചുമതല വഹിച്ചത്. അതിനാൽ പുളിക്കൽ ജോസഫ് ഇനിയും യോജിപ്പോടുകൂടി പോകാൻ സാധ്യമല്ലെന്ന് കരുതി സ്വസ്ഥനായി ശിഷ്ടായുസ്സ് ചെലവഴിക്കാൻ ശ്രമിച്ചു. അദ്ദേഹം ജോലിയിൽ നിന്ന് വിരമിച്ചപ്പോൾ പുളിക്കൽക്കാർ താമസിച്ചിരുന്ന കെട്ടിടവും മൂവായിരം രൂപയും കുര്യൻ റൈട്ടർ നൽകി. കൂടാതെ മകൾ കുഞ്ഞമ്മയുടെ വിവാഹചിലവുകളും റൈട്ടർ തന്നെയാണ് നടത്തിയത്. അക്കാലത്ത് ചെങ്ങളക്കാട്ട്കുന്നിൽ ആണ് റൈട്ടർ താമസിച്ചിരുന്നത്. അവിടെ വച്ചാണ് കുഞ്ഞമ്മയുടെ വിവാഹം നടത്തിയത്. വരൻ പുതുപ്പള്ളിയിൽ വല്യകത്ത് അച്ചൻ ആയിരുന്നു. ഇവർക്ക് രണ്ടു പുത്രിമാർ ജനിച്ചു. മൂത്തവൾ റവ. ജോൺ കുര്യന്റെ ഭാര്യയും ഇളയവൾ നിരണം തോമസ് വക്കീലിന്റെ ഭാര്യയും ആയിരുന്നു. കുര്യൻ റൈട്ടറുടെ മാതൃകുടുംബം വഴി ബന്ധപ്പെട്ട ആൾ ആണ് ജോസഫ് റൈട്ടർ. ഇദ്ദേഹത്തെ ചെറുപ്പത്തിൽ കോച്ചിയിൽ കൊണ്ടുപോയി അവിടെ കുര്യൻ റൈട്ടറുടെ ശുപാർശയിന്മേൽ ഒരു യൂറോപ്യൻ കമ്പനിയിൽ ജോലി കൊടുപ്പിച്ചു. പരേതനായ ഈപ്പൻ ജഡ്ജിയും കൊളമ്പിൽ ഡോക്ടർ ആയിരുന്ന ഡോ. കുര്യൻ ഈപ്പനും ഇവരുടെ വിദ്യാഭ്യാസത്തിനും മറ്റും കുര്യൻ റൈട്ടർ ഗണ്യമായ സഹായം നൽകി.

തിരുവിതാംകൂറിൽ കുര്യൻ റൈട്ടർ കുത്തക പിടിച്ച് നടത്തിയപ്പോൾ അതിന്റെ ചുമതലയിൽ ജേഷ്ഠൻ ഉലഹന്നാച്ചനേയും അദ്ദേഹത്തിന്റെ സീമന്തപുത്രൻ അക്കര കുഞ്ഞിനെയും നിയമിച്ചു. ചാവക്കാട്ടെ വസ്തു

വകകളുടെ ചുമതല ആദ്യകാലത്ത് അക്കര കുഞ്ഞിൽ നിക്ഷിപ്തമായിരുന്നു. കുഞ്ഞിന്റെ സഹോദരൻ സി. ജെ. കുര്യൻ വളർന്നപ്പോൾ ചാവക്കാട്ട് മുന്നൂറ് ഏക്കറിലധികം വരുന്ന ചക്കുംകണ്ടത്തിൽ തെങ്ങിൻ തോപ്പിന്റെ ചുമതല കുര്യനെ ഏൽപ്പിച്ചു. തിരുവിതാംകൂറിൽ ആദ്യമായി അബ്കാരി സമ്പ്രദായം നടപ്പിൽ വരുത്തിയ ആയില്യം തിരുനാൾ മഹാരാജാവിന് അത് സംബന്ധിച്ച നിയമാവലി തയ്യാറാക്കിക്കൊടുത്തത് കുര്യൻ റൈട്ടർ ആണ് (1859–ൽ). അന്നത്തെ ദിവാൻ താണുപിള്ള ആയിരുന്നു. കുത്തക ലേലം നടന്നപ്പോൾ ആരും ലേലം പിടിക്കാൻ ഇല്ലാതെവന്നു. ഉടനെ കുര്യൻ റൈട്ടർ 57,000/– രൂപായ്ക്കു ലേലം പിടിച്ചു. അഞ്ചു കൊല്ലത്തേക്കായിരുന്നു ലേലം. സംസ്ഥാനത്തെ കള്ള്, ചാരായം, കഞ്ചാവ്, കറുപ്പ് എന്നിവയാണ് അബ്കാരി കോൺട്രാക്ടിന്റെ പരിധിയിൽ വരുന്ന വില്പന സാധനങ്ങൾ.

'രാജന്റെ കല്പന, കുര്യന്റ കുത്തക. കുടികളിൽ ചാരായം വിറ്റുകൂടാ' എന്നിങ്ങനെ ഇക്കാലത്തുണ്ടായ ചേർത്തല പൂരപ്പാട്ട് പ്രസിദ്ധമാണ്. ഈ കുത്തക വ്യാപാരമാണ് കുര്യനെ അളവില്ലാത്ത സമ്പാദ്യത്തിന്റെ അവകാശിയാക്കിയത്. ആദ്യം മലബാറിലും പിന്നീട് കൊച്ചി–തിരുവിതാംകൂറിലും കുത്തക പിടിച്ച കുര്യൻ റൈട്ടർ ആണ് ഈ സംസ്ഥാനങ്ങളിലെ ആദ്യത്തെ അബ്കാരി കോൺട്രാക്ടർ. ഈ വ്യവസായ ശൃംഖല കാര്യക്ഷമമായി നടത്തുക മൂലം ലഭിച്ച അളവറ്റ ധനം ജ്യേഷ്ഠൻ ഉലഹന്നാച്ചനെ ഏൽപ്പിക്കുകയായിരുന്നു പതിവ്. ഉലഹന്നാച്ചൻ പണം മുഴുവൻ ഭൂമി വാങ്ങാൻ ഉപയോഗിച്ചു. എല്ലാ വസ്തുവകകളും മൂത്ത മകൻ അക്കര കുഞ്ഞിന്റെ പേരിൽ ആണ് വാങ്ങിക്കൂട്ടിയത്. ചാവക്കാട്, ആലുവാ, വടക്കൻപറവൂർ, കൊച്ചി, ആലപ്പുഴ, കോട്ടയം, കൊല്ലം, ഏറ്റുമാനൂർ, വൈക്കം, തിരുവനന്തപുരം എന്നിവിടങ്ങളിൽ ഭൂമിയും കെട്ടിടങ്ങളും സ്വന്തമായുണ്ടായി. ചാവക്കാട്ട് ചക്കുംകണ്ടവും കൊച്ചിയിൽ കാൽവത്തിയും ആയിരുന്നു വെളിച്ചെണ്ണ വ്യാപാരത്തിന്റെ പ്രധാന കേന്ദ്രങ്ങൾ. വൈക്കം ബോട്ടുജട്ടിക്കു സമീപം കായൽത്തീരം സമ്പാദിച്ചു. 200 ഏക്കറിലധികം സ്ഥലത്ത് തെങ്ങിൻതോപ്പ് ഉണ്ടാക്കി. കോട്ടയം ടൗണിൽ വൈ.എം.സി.എ. റോഡിന് സമീപം റൊസേറിയോ, ആലപ്പാട്ട്, പടിഞ്ഞാറ് ജാക്സൺ മെഡിക്കൽ സ്റ്റോർ വരെയും തിരുനക്കര ചന്തയ്ക്ക് പടിഞ്ഞാറ് പുളിമൂട്ടിൽ കവലയിലേക്കുള്ള വഴിയിൽ ചെമ്പ് പാത്രക്കടകൾ ഇരിക്കുന്ന ബ്ലോക്കു വരെയും സ്ഥലം വാങ്ങി. നട്ടാശ്ശേരിയിൽ ചെങ്ങളക്കാട്ട് കുന്നിൽ 21 ഏക്കർ സ്ഥലം വാങ്ങി. കോട്ടയം ടൗണിൽ വലിയ പറമ്പ് പുരയിടവും തൊട്ട് സിംഹാസനപള്ളിക്കുന്നു വരെ നൂറിലേറെ ഏക്കറും വിലയ്ക്കു വാങ്ങി. അവിശ്വസനീയമായ വളർച്ചയാണ് വെളിച്ചെണ്ണ വ്യാപാരം വഴിയും അബ്കാരി കോൺട്രാക്ട് മുഖേനയും കുര്യൻ റൈട്ടർ നേടിയത്.

കുര്യൻ റൈട്ടർ സമ്പാദിച്ച മറ്റു സ്വത്തുക്കളെപ്പറ്റി "ചെല്ലുന്നിടത്തെല്ലാം ഭൂസ്വത്തുക്കൾ" എന്ന ശീർഷകത്തിൽ "അക്കര കുടുംബ ചരിത്ര"ത്തിൽ ഇപ്രകാരം കാണുന്നു:

"അയ്മനം, കിളിരൂർ, താമരശ്ശേരി എന്നിവിടങ്ങളിലെ നെൽപ്പാടങ്ങൾ, തെങ്ങിൻതോപ്പുകൾ, ചങ്ങനാശ്ശേരി ചന്തപ്രദേശം, ആലപ്പുഴ ബോട്ട്ജെട്ടിക്കുസമീപം കുറെ ഏക്കർ, കൊല്ലം ചന്തയ്ക്കു സമീപം കുറെ സ്ഥലങ്ങൾ, തിരുവനന്തപുരം തൈക്കാട്ട് ഒന്നര ഏക്കർ എന്നീ പല പ്രദേശങ്ങളിലും ഭൂമി സമ്പാദിച്ചു. ഇവിടെയെല്ലാം കെട്ടിടങ്ങളുമുണ്ടായിരുന്നു, ഇല്ലെങ്കിൽ കെട്ടിടങ്ങൾ പുതുതായി നിർമ്മിച്ചു. അബ്കാരി കുത്തകയുള്ള റൈട്ടർക്കു ബിസിനസ് സംബന്ധമായി സഞ്ചരിക്കേണ്ടിയിരുന്ന പ്രദേശങ്ങളിൽ ചെന്നാൽ അന്യവീടുകളിലോ, വാടകകെട്ടിടങ്ങളിലോ താമസിക്കാൻ ഇടയാകരുത് എന്നു കൂടി കരുതിയാണ് ഈ ഭൂമി സമ്പാദന പരിപാടി നിർവിഘ്നം തുടർന്നത്. .... ബിസിനസ് നടന്ന കാലത്ത് റൈട്ടർ സ്വന്തക്കാരായ ധാരാളം ആളുകൾക്ക് ജോലി നൽകി. രാജാവുമായുള്ള ഉറ്റ സൗഹൃദബന്ധം കാരണം ഗവൺമെന്റിൽ അദ്ദേഹത്തിന് വളരെ സ്വാധീനം ഉണ്ടായിരുന്നു. രാജ്യത്തുള്ള ധാരാളംപേരെ സഹായിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. തിരുവനന്തപുരത്തേക്ക് വള്ളത്തിൽ പോകുമ്പോൾ ആവുന്നിടത്തൊക്കെ പല ആവലാതിക്കാരും തടിച്ചുകൂടുമായിരുന്നു. അവർക്കൊക്കെ വേണ്ട സഹായങ്ങളും പ്രശ്ന തീരുമാനങ്ങളും റൈട്ടറിൽ നിന്ന് ലഭിച്ചിരുന്നു" (പു. 49–51).

അക്കര കുടുംബചരിത്രത്തിൽ നിന്ന് ഹൃദയസ്പർശിയായ ഒരു ഭാഗം ഉദ്ധരിക്കട്ടെ:

"റൈട്ടർ കൊച്ചിയിൽ താമസിക്കുന്ന കാലത്ത് മാസത്തിൽ ഒരാഴ്ച തിരുവനന്തപുരത്തായിരിക്കും താമസം എന്ന് നേരത്തേ പറഞ്ഞുവല്ലോ. തിരുവനന്തപുരത്തെ താമസക്കാലത്ത് വ്യായാമത്തിന് വേണ്ടി പ്രഭാതത്തിൽ റോഡിലൂടെ കുതിരസവാരി ചെയ്യുക പതിവായിരുന്നു. കാറ്, ബസ് തുടങ്ങിയ മോട്ടോർ വാഹനങ്ങൾ ഇല്ലാത്ത കാലം. കുതിരപ്പുറത്തും കുതിര, പോത്ത്, കാള തുടങ്ങിയ നാൽക്കാലി മൃഗങ്ങളെ കെട്ടിയ വണ്ടികളിലുമായിരുന്നു മനുഷ്യർ യാത്ര ചെയ്തിരുന്നത്. ജലയാത്രക്കാർക്ക് ഏക ആശ്രയം വള്ളങ്ങൾ ആയിരുന്നുവല്ലോ.

പതിവുപോലെ ഒരു ദിവസം റൈട്ടർ തിരുവനന്തപുരത്ത് വ്യായാമത്തിനായി കുതിരസവാരിക്കിറങ്ങി. അന്ന് അദ്ദേഹം ചാക്ക തോടിന്റെ തീരം വഴി യാത്ര ചെയ്തു. കച്ചവടക്കാരുടേയും വള്ളക്കാരുടേയും മറ്റും ബഹളമുള്ള സമയം. ഇതെല്ലാം നോക്കിക്കണ്ട് കടന്നുപോയ റൈട്ടർ തോട്ടിൽ കോട്ടയം മോഡൽ വളവര വച്ച നല്ല മോടിയായ ഒരു വള്ളം കിടക്കുന്നത്

കണ്ടു. വള്ളത്തിന്റെ രണ്ട് വായ്ത്തല ആധാരമാക്കി വളച്ച കമ്പികളും തടിയും കൊണ്ട് നിർമ്മിച്ച് പനമ്പ് കൊണ്ട് മേൽഭാഗം മറച്ച് പെയിന്റ് ചെയ്ത കോട്ടയം വള്ളങ്ങൾ എവിടെക്കണ്ടാലും തിരിച്ചറിയാമായിരുന്നു. റൈട്ടർ അവിടെ ഇറങ്ങി വള്ളം ആരുടേതാണ് എന്നും ആരാണ് വള്ളത്തിൽ എത്തിയിരിക്കുന്നതെന്നും അന്വേഷിച്ചു.

ആഭിജാത്യം തുളുമ്പുന്ന ഒരു മദ്ധ്യവയസ്ക്കൻ വള്ളത്തിന്റെ നടുപ്പടിയിൽ ഇരുന്ന് കരയ്ക്കു കൂടി കടന്നുപോകുന്നവരെയെല്ലാം നോക്കുന്നത് റൈട്ടർ കണ്ടു. രാജകലയുള്ള ഒരാൾ കുതിരപ്പുറത്തു സഞ്ചരിക്കുന്നത് വള്ളത്തിൽ ഇരുന്ന ആളും കണ്ടു.

ഒരാൾ കുതിരപ്പുറത്തു നിന്നിറങ്ങി. മറ്റെയാൾ വള്ളത്തിൽനിന്ന് കരയ്ക്ക് ഇറങ്ങി വന്നു. അവർ പരസ്പരം പരിചയപ്പെട്ടു. താൻ കോട്ടയം താഴത്തങ്ങാടിയിൽ കുന്നുംപുറത്തു കുര്യൻ റൈട്ടർ ആണെന്നും, താൻ കിളിരൂർ എടനാട്ടുതറ കുടുംബത്തിലെ അവകാശിയായ പണിക്കർ ആണെന്നും പരസ്പരം അവർ പറഞ്ഞു. തുടർന്ന് പണിക്കർ തന്റെ ആഗമനോദ്ദേശ്യം വെളിപ്പെടുത്തി. എടനാട്ടുതറ കുടുംബത്തിലെ മറ്റ് അംഗങ്ങളെല്ലാം മരിച്ചുപോയി. അവകാശിയായ ഇദ്ദേഹത്തെ അറിയിക്കാതെ സ്വത്തുക്കൾ മുഴുവൻ പ്രവർത്തിയാർ (ഇന്നത്തെ വില്ലേജ് ഓഫീസർ) ഗവൺമെന്റിലേക്ക് കണ്ടുകെട്ടി.

താൻ എടനാട്ടുതറ കുടുംബത്തിലെ അവകാശിയാണെന്ന് തെളിവുകൾ കാണിച്ച് മഹാരാജാവിന്റെ സന്നിധിയിൽ ബോധ്യപ്പെടുത്തി വസ്തുക്കൾ തിരിച്ചുതരണമെന്ന് തിരുമനസ്സിന്റെ അടുക്കൽ ഉണർത്തിയ്ക്കുവാൻ എത്തിയതാണ്. തിരുവനന്തപുരത്ത് എത്തിയിട്ട് രണ്ടാഴ്ചയായി. രാജാവിനെ കണ്ട് കാര്യം ഉണർത്തിക്കുവാൻ മാർഗ്ഗം കാണാതെ കുഴഞ്ഞിരിക്കുകയാണ് താനെന്ന് പണിക്കർ റൈട്ടറോട് പറഞ്ഞു.

റൈട്ടർ ഉടനെതന്നെ പണിക്കരേയും അനുചരസംഘത്തേയും തന്റെ വസതിയിലേക്കു ക്ഷണിച്ചു. അന്നുരാത്രി പണിക്കരും കൂട്ടരും റൈട്ടറുടെ വസതിയിൽ അതിഥിയായി താമസിച്ചു. രാവിലെതന്നെ റൈട്ടർ വിവരങ്ങൾ ദിവാൻ താണുപിള്ളയെ അറിയിച്ചു. അവർ രണ്ടുപേരും കൂടി രാജസന്നിധിയിലെത്തി. പണിക്കരുടെ പ്രശ്നം ഉണർത്തിച്ചു. പണിക്കരുടെ പ്രാർത്ഥന ഫലിച്ചു. സ്വത്തുക്കൾ മുഴുവൻ വിട്ടുകൊടുക്കുവാൻ മഹാരാജാവ് ഉത്തരവ് നൽകി. രണ്ടായിരം പറ നിലവും നൂറിൽപരം ഏക്കർ പുരയിടവുമാണ് പണിക്കർക്ക് തിരിച്ചുകിട്ടിയത്. സ്വർണ്ണത്തിൽ മോഹമുണ്ടായിരുന്ന രാജാവിന് കാഴ്ച വയ്ക്കുവാൻ കൊണ്ടുവന്ന ആയിരം രാശി പൊന്ന് പണിക്കർ കാഴ്ചയായി റൈട്ടർക്ക് നല്കി. പക്ഷേ, റൈട്ടർ അത് സ്വീകരിച്ചില്ല. തിരിച്ച് പണിക്കരെ ഏൽപ്പിച്ച് യാത്രയാക്കി.

തിരുവനന്തപുരത്തു നിന്ന് തിരിച്ചെത്തി പണിക്കർ എടനാട്ടുതറ കുടുംബവും സ്വത്തുക്കളും കൈവശമാക്കി അവിടെ താമസം തുടങ്ങി. റൈട്ടർ തിരുവനന്തപുരത്ത് നിന്ന് തിരിച്ചുവന്നു. വിവരമറിഞ്ഞ് പണിക്കർ റൈട്ടറെ വീട്ടിലേക്കു ക്ഷണിച്ചു. ശരീരസുഖമില്ലാതിരുന്ന റൈട്ടർ ക്ഷണം സ്വീകരിക്കുകയും തനിക്കു പകരം ജേഷ്ഠന്റെ പുത്രൻ കൊച്ചാപ്പിയോട് എടനാട്ടുതറയിൽ പോകാൻ നിർദ്ദേശിക്കുകയും ചെയ്തു. കൊച്ചാപ്പിയും അനുചരന്മാരും കൂടി ക്ഷണം സ്വീകരിക്കുകയും എടനാട്ടുതറയിലെത്തി പണിക്കരുടെ വിഭവസമൃദ്ധമായ സൽക്കാരത്തിൽ സംബന്ധിക്കുകയും ചെയ്തു. തന്നെ അപകടത്തിൽ സഹായിച്ച റൈട്ടറെ സൽക്കരിക്കുവാൻ കൊച്ചിയിൽ നിന്ന് സാധനങ്ങളും ബട്ലറന്മാരേയും വരുത്തിയാണ് സ്വീകരണസൽക്കാരത്തിന് സജ്ജീകരണങ്ങൾ ചെയ്തത്.

കൊച്ചാപ്പിയും കൂട്ടരും സൽക്കാരം സ്വീകരിച്ച് യാത്രയായപ്പോൾ പണിക്കരും അവരുടെ കൂട്ടത്തിൽ വരുന്നു എന്ന് പറഞ്ഞു. പണിക്കർ തന്റെ ഓടിവള്ളത്തിൽ കൂടാരം വച്ച് എല്ലാവരേയും അതിൽ കയറ്റി പണിക്കരും കയറി അക്കരയിൽ ചെന്ന് റൈട്ടർക്കു കൃതജ്ഞത അറിയിച്ചു. അവർ തമ്മിലുള്ള സംസാരം തീർന്നപ്പോഴേക്കും സമയം കുറെയായി. വളവര വച്ചുകൊണ്ടുവന്ന വള്ളം കൂലിക്കാർ വലിച്ച് വള്ളപ്പുരയിൽ കയറ്റിവച്ചു. പണിക്കർ ആ വള്ളം തന്റെ സന്തോഷത്തെപ്രതി സ്വീകരിക്കണമെന്ന് അപേക്ഷിച്ചു. റൈട്ടർ അത് സ്വീകരിക്കുവാൻ വിസമ്മതിച്ചു. എങ്കിലും പണിക്കരുടെ അധിക നിർബന്ധത്തിന് വഴങ്ങേണ്ടി വന്നു. ആ വള്ളമാണ് 'കല്ലനോടി' എന്ന പ്രസിദ്ധ വള്ളം. ഒരു തറ പോലും ഇല്ലാത്തതും ഏത് കരയിൽ പോയാലും മുങ്ങാത്തതുമായ ഒറ്റത്തടി വള്ളം പിന്നീട് പായിക്കണ്ടത്തിൽ വിവാഹം കഴിച്ചുകൊടുത്ത മകൾ പാപ്പിക്കുട്ടിക്ക് റൈട്ടർ കൊടുത്തു.

പ്രത്യുപകാരം പ്രതീക്ഷിക്കാതെ ഔധാര്യനിധിയായ കുര്യൻ റൈട്ടർ ചെയ്ത ഔദാര്യത്തിന്റെയും കാരുണ്യത്തിന്റെയും പരോപകാരത്തിന്റെയും കഥകൾ നിരവധിയാണ്. മഹത്വലക്ഷണമായി 'നളിനി'യിൽ ദിവാകരൻ ഉപദേശിച്ചതായി മഹാകവി കുമാരനാശാൻ നൽകുന്ന നിർവചനം കുര്യൻ റൈട്ടർക്ക് നന്നേ ചേരുമായിരുന്നു. ഇതാണ് ആ നിർവചനം:

'അന്യജീവനുതകീ സ്വജീവിതം
ധന്യമാക്കുമമലേ വിവേകികൾ.'

# 14

# പത്രപ്രവർത്തനരംഗത്തെ അതികായൻ

മലയാള പത്രപ്രവർത്തനത്തിന്റെ തലതൊട്ടപ്പനായിരുന്നു കുര്യൻ റൈട്ടർ. താൻ കൈവയ്ക്കുന്ന എല്ലാറ്റിനേയും തൊട്ടു പൊന്നാക്കി മാറ്റാൻ കഴിവുള്ള ആ അത്ഭുതപ്രതിഭാധനൻ പത്ര പ്രവർത്തനരംഗത്തും തന്റെ വ്യക്തിമുദ്ര പതിപ്പിച്ചു.

ഒരു ശതാബ്ദക്കാലത്തിനപ്പുറത്ത് ഒരേ സമയത്ത് രണ്ടു പത്രങ്ങൾ പ്രസിദ്ധീകരിച്ചുകൊണ്ട് പത്രപ്രവർത്തന രംഗത്തേയ്ക്ക് കൈത്തിരിയുമായി കടന്നുവന്ന കുര്യൻ റൈട്ടറെ ഒഴിച്ചുനിറുത്തികൊണ്ട് മലയാള പത്രപ്രവർത്തനത്തിന്റെ ചരിത്രം എഴുതാനാവില്ല. പക്ഷേ, പല ചരിത്രകാരന്മാരും അദ്ദേഹത്തിന് അർഹിയ്ക്കുന്ന സ്ഥാനം കൊടുക്കാതിരിക്കുന്നത് അദ്ദേഹത്തിന്റെ കുറ്റമല്ലല്ലോ. കുര്യൻ റൈട്ടർക്ക് ശേഷം, പത്രപ്രവർത്തന രംഗത്തു കടന്നുവരികയും വന്നതുപോലെ തിരോധാനം ചെയ്യുകയും ചെയ്ത ചിലരെ പത്രപ്രവർത്തന രംഗത്തെ ആചാര്യന്മാരായി വാഴ്ത്തുന്നതിൽ മറ്റു ചിലർ കാട്ടുന്ന കമ്പം കാണുമ്പോൾ അത്ഭുതം തോന്നിപ്പോകും.

'മലബാർ അച്ചടിക്കമ്പനി ക്ലിപ്തം' എന്ന പേരിൽ 1860–ൽ കുര്യൻ റൈട്ടറും ചില വ്യവസായ പ്രമുഖരും കൂടി പങ്കുചേർന്നാരംഭിച്ച അച്ചടിക്കമ്പനിയാണ് പത്രപ്രവർത്തനത്തിന് പശ്ചാത്തലം ഒരുക്കിയത്. ഈ കമ്പനിയുടെ മുഖ്യ ഓഹരി ഉടമസ്ഥർ കുര്യൻ റൈട്ടർ, ദേവജി ഭീമജി സേട്ട്, ഇട്ടൂപ്പ് റൈട്ടർ, ജോസഫ് ഇട്ടിയേര, സി. വറുഗീസ്, ചൗക്കപ്പറമ്പിൽ സി. കുര്യൻ, ജോസഫ് ഈപ്പൻ റൈട്ടർ എന്നിവരായിരുന്നു.

മലബാറിലെ ആദ്യത്തെ പൊതുമുതൽ കച്ചവടകമ്പനിയുടെ ഉദയം ഇങ്ങനെയായിരുന്നു. 1860–ലാണ് വെസ്റ്റേൺ സ്റ്റാർ പ്രസ്സ് സ്ഥാപിക്കപ്പെട്ടത്. വാക്കർ സായ്പായിരുന്നു സ്ഥാപകൻ. കുര്യൻ റൈട്ടർക്കും ഇതിൽ പങ്കുണ്ടായിരുന്നു.

മലയാള പത്രചരിത്രത്തിൽ ടി. എം. ചുമ്മാർ ഇങ്ങനെ എഴുതിയിരിയ്ക്കുന്നു: "1860–ാം ആണ്ടോടടുത്ത് ബ്രിട്ടീഷ് കൊച്ചിയിൽ വെസ്റ്റേൺ സ്റ്റാർ (Western Star) എന്ന പേരിൽ ഒരു പ്രസ്സ് സ്ഥാപിച്ചിരുന്നു. കൊച്ചി സംസ്ഥാനത്ത് ചിരകാലം എക്സൈസ് കമ്മീഷണറായും ഒടുവിൽ പോലീസ് കമ്മീഷണറായും ജോലി ചെയ്തു ഉദ്യാഗത്തിലിരിക്കുമ്പോൾ ത്തന്നെ ചരമമടഞ്ഞ എച്ച്. ഡബ്ലിയു. ബ്രൗണിന്റെ മാതുലൻ വാക്കർ (Walker) സായ്പാണ് അതു സ്ഥാപിച്ചത്. കോട്ടയത്തുകാരൻ സി. കുര്യൻ

റൈട്ടർക്കും ഇതിൽ പങ്കുണ്ടായിരുന്നു.”

## വെസ്റ്റേൺ സ്റ്റാറിന്റെ ഉദയം

വെസ്റ്റേൺ സ്റ്റാർ പ്രസ്സ് സ്ഥാപിച്ച് അധികനാൾ കഴിയുംമുമ്പ് ‘വെസ്റ്റേൺ സ്റ്റാർ’ എന്നൊരു ഇംഗ്ലീഷ് പത്രം വാക്കർ സായിപ്പ് ആരംഭിച്ചു. ഇതിലും കുര്യൻ റൈട്ടർക്ക് പങ്കുണ്ടായിരുന്നു. ചുമ്മാർ ഇങ്ങനെയെഴുതുന്നു:

“.... അചിരേണ പ്രസ്തുത പ്രസ്സിൽ നിന്ന് ‘ദി വെസ്റ്റേൺ സ്റ്റാർ’ എന്നൊരു ആംഗ്ലേയ പ്രതിപക്ഷ പത്രം പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. പിൽക്കാലത്ത് മദ്രാസ് മെയിലിന്റെ പത്രാധിപരായിത്തീർന്ന സർ ചാൾസ് ലാസൺ ആയിരുന്നുവത്രേ വെസ്റ്റേൺ സ്റ്റാറിന്റെ പ്രഥമ പത്രാധിപർ.”

വാക്കർ സായ്പിന് ബ്രിട്ടീഷ് ഗവൺമെന്റിലുണ്ടായിരുന്ന സ്വാധീനവും, കുര്യൻ റൈട്ടർക്ക് കൊച്ചിയിലും, തിരുവിതാംകൂറിലും ഉണ്ടായിരുന്ന സ്വാധീനവും വെസ്റ്റേൺ സ്റ്റാറിന്റെ വളർച്ചയ്ക്ക് സഹായകമായിരുന്നു.

ഒരു ഇംഗ്ലീഷ് ബാരിസ്റ്ററുടെ ഉടമസ്ഥതയിൽ ഒരു നാട്ടുരാജ്യത്തിൽ തുടങ്ങിയ ഈ ഇംഗ്ലീഷ് പത്രത്തിന് തെക്കേ ഇന്ത്യയിലുള്ള യൂറോപ്യരുടെ സഹായസഹകരണങ്ങൾ ധാരാളം ഉണ്ടായിരുന്നു. സ്റ്റാർ പത്രത്തിന്റെ ഒരു പ്രതി അന്നുമുതൽ വൈസ്രോയിയുടെ മന്ദിരത്തിലും, മദ്രാസ്സ് ഗവർണ്ണറുടെ മന്ദിരത്തിലും തിരുവനന്തപുരത്തെ ബ്രിട്ടീഷ് റസിഡന്റിന്റെ മന്ദിരത്തിലും എടുത്തുവന്നു. ഇങ്ങനെ ഉന്നതസ്ഥാനങ്ങളിൽ പത്രങ്ങൾ പോകുന്നതുകൊണ്ട് തിരുവിതാംകൂറിലേയും കൊച്ചിയിലേയും ഗവൺമെന്റിന് ഈ പത്രത്തിനോട് കൂടുതൽ ബഹുമാനം ഉണ്ടായിരുന്നു.

## പശ്ചിമതാരക ഉദിയ്ക്കുന്നു

കേരളത്തിലെ ആദ്യത്തെ മലയാള വൃത്താന്ത പത്രമായ *പശ്ചിമ താരക* 1864 –ലാണ് ആരംഭിച്ചത്. മലയാള പത്രപ്രവർത്തന യുഗത്തിന്റെ പ്രഭാതഭേരിയായിരുന്നു പശ്ചിമതാരക. വെസ്റ്റേൺ സ്റ്റാറിന്റെ ഒരു ഭാഷാനുവാദവും, അനുബന്ധവും എന്ന നിലയ്ക്കാണ് പശ്ചിമതാരകയാരംഭിച്ചത്.

ഗദ്യസാഹിത്യ ചരിത്രത്തിൽ പശ്ചിമതാരകയെപ്പറ്റി ഒരു പരാമർശമുണ്ട്: “..... രാജ്യസമാചാരം, പശ്ചിമോദയം, ജ്ഞാനനിക്ഷേപം എന്നീ പ്രസിദ്ധീകരണങ്ങൾക്കു ശേഷം മലയാളഭാഷയിൽ പ്രസിദ്ധീകൃതമായ വൃത്താന്തപത്രമേതെന്ന് കൃത്യമായി പറയുവാൻ നിവൃത്തിയില്ല. പശ്ചിമതാരകയായിരിക്കണം അതെന്ന് മിക്കവാറും സങ്കല്പിച്ചു പോരുന്നു. വാക്കർ സായ്പ്പ് ബ്രിട്ടീഷ് കൊച്ചിയിൽ ഏർപ്പെടുത്തിയിരുന്ന വെസ്റ്റേൺ സ്റ്റാർ പ്രസ്സിൽ നിന്ന് അതേ പേരിൽ ഒരു ഇംഗ്ലീഷ് പ്രതിപക്ഷ പത്രം പ്രസിദ്ധപ്പെടുത്തിവന്ന വസ്തുത ഇതിനുപരി പ്രസ്താവിച്ചിട്ടുണ്ടല്ലോ. കോട്ടയത്തുകാരൻ

സി. കുര്യൻ എന്നൊരാളും പ്രസ്തുത പത്രത്തിന്റെ കൂട്ടുടമസ്ഥനായിരുന്നു. 1864 ആഗസ്റ്റ് മുതൽ അതിന് ഒരു മലയാളപതിപ്പ് അഥവാ അനുബന്ധവും ആരംഭിച്ചു. അതാണ് "പശ്ചിമതാരക.' മലയാളഭാഷയിലെ ഒന്നാമത്തെ വർത്തമാനപ്പത്രവും അതുതന്നെയാണെന്ന് തോന്നുന്നു. പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ, ടി. ജെ. പൈലി എന്നിവരായിരുന്നു ഈ മലയാളപതിപ്പിന്റെ പത്രാധിപന്മാർ. ഈ ഇട്ടൂപ്പ് റൈട്ടറാണ് 'സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം' എന്ന പ്രഖ്യാത ഗ്രന്ഥത്തിന്റെ കർത്താവ്. മലങ്കരയിലെ സുറിയാനി ക്രിസ്ത്യാനികളുടെ പ്രഥമ ചരിത്രഗ്രന്ഥം ആയി ഇതിനെ കണക്കാക്കപ്പെടുന്നു. കല്ലൂർ ഉമ്മൻ പീലിപ്പോസാശാൻ, ഇട്ടൂപ്പ് റൈട്ടർക്കുശേഷം പശ്ചിമതാരകയുടെ പത്രാധിപരായിരുന്നിട്ടുണ്ട്. അദ്ദേഹമാണ് 'ആൾമാറാട്ടം' എന്ന കൃതിയുടെ കർത്താവ് (*ഗദ്യസാഹിത്യ ചരിത്രം*, ടി. എം. ചുമ്മാർ, പേജ് 552).

### പശ്ചിമ താരക - കേരള പതാക

പശ്ചിമതാരകയ്ക്കു ശേഷം 1870-ൽ കൊച്ചിയിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ പാണ്ടികശാലയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മെത്രാപ്പോലീത്താ സ്ഥാപിച്ച സെന്റ് തോമസ് പ്രസ്സിൽ നിന്നു പുറപ്പെട്ട ഒരു പത്രമാണ് കേരള പതാക. കൊച്ചി അമരാവതിയിലുള്ള മംഗലത്തു കുഞ്ഞുണ്ണിയാശാനായിരുന്നു അതിന്റെ പത്രാധിപർ. നാടിന്റെ നവോത്ഥാനത്തിന് ആക്കം കൂട്ടുന്നതിന്റെ ഭാഗമായി പുലിക്കോട്ടിൽ മെത്രാപ്പോലീത്താ ആരംഭിച്ച ദ്വൈവാരികയായിരുന്നു അത്. മഹാകവി ഉള്ളൂർ പറയുന്നതിങ്ങനെയാണ്: "ഈ അച്ചുകൂടത്തിൽ നിന്ന് (വെസ്റ്റേൺ സ്റ്റാർ) പശ്ചിമ താരക - കേരള പതാക എന്ന പേരിൽ ഒരു മലയാളപത്രവും പ്രചരിച്ചു തുടങ്ങി. 'ആൾമാറാട്ടം' എന്ന കഥയുടെ പ്രണേതാവായ പീലിപ്പോസാശാനും ടി. ജെ. പൈലിയുമാണ് പ്രാരംഭദശയിൽ അതിന്റെ ആധിപത്യം വഹിച്ചിരുന്നത്. വെസ്റ്റേൺ സ്റ്റാറിന്റെ ഒരു ഭാഷാനുവാദമായിരുന്നു പ്രായേണ ആ പത്രം."

മഹാകവിയുടെ ഈ അഭിപ്രായത്തിൽ ചില പിശകുകൾ ഉള്ളതുപോലെ തോന്നുന്നു. 1878 മാർച്ച് 16-ലെ സത്യനാദകാഹളത്തിൽ പശ്ചിമതാരകയെപ്പറ്റി സാന്ദർഭികമായി പ്രസ്താവിക്കുന്നുണ്ട്:

"താരകപ്പത്രം 14-ാം പുസ്തകം 8-ാം നമ്പ്രിൽ ശുദ്ധ മാർപ്പാപ്പാ കാലം ചെയ്തു എന്നുള്ള വർത്തമാനം പ്രസ്താവിച്ചശേഷം" എന്നിങ്ങനെ കുറിച്ചിരിക്കുന്നു. പ്രസ്തുത രേഖയെ ആസ്പദമാക്കി കണക്കു കൂട്ടുമ്പോൾ താരകപത്രത്തിന്റെ (പശ്ചിമ താരക) ഉത്ഭവം 1864 ആഗസ്റ്റു മാസത്തിലാണെന്നും പശ്ചിമ താരക - കേരള പതാക എന്ന പേർ അതിന് ആരംഭത്തിൽ ഇല്ലായിരുന്നുവെന്നും കാണാവുന്നതാണ്. വെസ്റ്റേൺ സ്റ്റാറിന്റെ

ഭാഷാനുവാദമാണല്ലൊ പശ്ചിമതാരക. സത്യനാദകാഹളത്തിന്റെ ഒന്നാം വാല്യം 11–ാം ലക്കത്തിൽ (1877 മീനം 15) കേരള പതാകയിൽ നിന്ന് രണ്ടു മൂന്നു റിപ്പോർട്ടുകൾ ഉദ്ധരിച്ചു കാണുന്നുണ്ട്. അവയിൽ നിന്ന് അക്കാലം വരെ പശ്ചിമതാരകയും കേരള പതാകയും വെവ്വേറെ പത്രങ്ങളായിത്തന്നെയാണ് പ്രസിദ്ധീകരിച്ചിരുന്നതെന്ന് സ്പഷ്ടമാകുന്നു. 'Western Star and Malabar Standard' എന്ന പേരാണ് അതിന് ഇംഗ്ലീഷിൽ കൊടുത്തിരുന്നത്. ഇട്ടൂപ്പ് റൈട്ടറും ടി. ജെ. പൈലിയുമായിരുന്നു പശ്ചിമതാരകയുടെ പത്രാധിപന്മാർ. പീലിപ്പോസാശാൻ പിന്നീടാണ് പത്രാധിപരായിത്തീർന്നത്.

1878 –നിടയ്ക്ക് പശ്ചിമതാരക കുറച്ചുകാലം മുടങ്ങിയതായി അക്കാലത്തെ സത്യാനാദകാഹളത്തിൽ നിന്ന് മനസ്സിലാക്കാവുന്നതാണ്. അതു വീണ്ടും പുറപ്പെടുമ്പോൾ കേരള പതാകയുമായി യോജിച്ച് 'പശ്ചിമതാരക – കേരള പതാക' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തി തുടങ്ങി. കേരള പതാക നിന്നുപോവുകയും പശ്ചിമതാരക മാത്രമായിത്തീരുകയും ചെയ്തു. 1861 (1055 മിഥുനം 18) സർവ്വാധികാര്യക്കാരുടെ മലയാള ഭാഷാ ചരിത്രം പ്രസിദ്ധപ്പെടുത്തുന്ന കാലത്ത് പശ്ചിമതാരകയെ അവശേഷിച്ചിരുന്നുള്ളു. എന്നാൽ പിന്നീട് (1866 വരെ) പ്രസ്തുത പത്രങ്ങൾ രണ്ടും യോജിച്ചു പ്രസിദ്ധീകരിച്ചിരുന്നതായി ഒരു ലേഖകൻ പറയുന്നുണ്ട്. പക്ഷേ നിത്യമായസ്തമിച്ചത് എന്നെന്നറിയുവാൻ കഴിഞ്ഞിട്ടില്ല.

ടി. എം. ചുമ്മാർ മലയാളപത്ര ചരിത്രത്തിൽ ഇങ്ങനെയെഴുതിയിരിയ്ക്കുന്നു: "ഉമ്മൻ പീലിപ്പോസിന്റെ ഒരു ജീവചരിത്രമെഴുതിയിട്ടുള്ള പ്രൊഫസർ എം. കെ. ചെറിയാൻ, 1865 മാർച്ചു മുതൽ പീലിപ്പോസാശാൻ പശ്ചിമതാരകയുടെ പത്രാധിപനായിരുന്നുവെന്ന് അതിൽ പ്രസ്താവിച്ചു കാണുന്നു. കാലനിർണ്ണയത്തിനാസ്പദമായ തെളിവുകളൊന്നും അദ്ദേഹം അതിൽ കാണിച്ചിട്ടില്ല. എന്നാൽ ഒരു കാര്യം നിരാക്ഷേപമായി പറയാവുന്നതു തന്നെ. പീലിപ്പോസാശാൻ പശ്ചിമതാരകയുടെ പത്രാധിപരായിരുന്നുവെന്നും 1888 –ൽ മരണമടയുന്നതുവരെ അദ്ദേഹം തൽസ്ഥാനം സ്വീകരിച്ചിരുന്നുവെന്നും ഉള്ള കാര്യത്തിൽ ആർക്കും ഭിന്നാഭിപ്രായമില്ല. യാക്കോബായ മതവിഭാഗത്തിൽ നിന്ന് പിന്മാറി ആംഗ്ലിക്കൻ സഭയിലേയ്ക്ക് കടന്ന ആശാൻ, ആ വിഭാഗത്തിന്റെ ഊർജ്ജസ്വലനായ ഒരു പ്രവർത്തകനായിരുന്നു. തൻനിമിത്തം കത്തോലിക്കാ മതതത്വങ്ങളേയും പോപ്പിന്റെ പ്രവർത്തനങ്ങളേയും എതിർക്കുന്നതിൽ പശ്ചിമതാരകയെ കരുവാക്കി അദ്ദേഹം പലപ്പോഴും ഉപയോഗിച്ചുമിരുന്നു. എന്നുവരികിലും പൊതുജനശ്രദ്ധയെ ആകർഷിക്കുവാൻ മതിയായ പലതരം വാർത്തകളും സർക്കാരുദ്യോഗസ്ഥന്മാരുടെ നടപടികളെപ്പറ്റിയുള്ള വിമർശനങ്ങളും പതിവായി അതിൽ പ്രസിദ്ധപ്പെടുത്തി വന്നിരുന്നു എന്നുള്ളത് എടുത്തുപറയത്തക്ക

ചില വസ്തുതകളാണ്. ഗ്രന്ഥ വിമർശനത്തിനും പശ്ചിമതാരകയിൽ സ്ഥല മനുവദിച്ചിരുന്നതായി അറിയുന്നു."

പശ്ചിമതാരകയുടെ സ്വഭാവം എന്തായിരുന്നുവെന്ന് ഏകദേശമായി മനസ്സിലാക്കുവാൻ ടി. എം. ചുമ്മാറിന്റെ പ്രബന്ധം സഹായിക്കുന്നു. പശ്ചി മതാരകയോട് ബന്ധപ്പെട്ടതായതുകൊണ്ട് കേരളപതാകയെപ്പറ്റി ചുമ്മാർ പ്രസ്തുത പ്രബന്ധത്തിൽ എഴുതിയിരിക്കുന്ന ഭാഗം ചുവടെ ചേർക്കുന്നു.

**കേരള പതാക**

"ഈ പ്രസിദ്ധീകരണത്തെപ്പറ്റി ഇതിനു മുൻപ് പ്രസ്താവിക്കുവാൻ ഇടയായിട്ടുണ്ടല്ലോ. 1870-ാം ആണ്ടു മുതൽക്കാണ് ഇതു കൊച്ചിയിൽ നിന്ന് പ്രസിദ്ധപ്പെടുത്തി വന്നത്. കൊച്ചി, അമരാവതിക്കാരൻ മംഗലത്ത് കുഞ്ഞു ണ്ണിആശാനും, പശ്ചിമതാരകയുടെ ആരംഭകാലത്ത് അതിൽ പ്രവർത്തി ച്ചിരുന്ന ടി. ജെ. പൈലിയുമായിരുന്നു പതാകയുടെ പത്രാധിപന്മാർ. 'കേരള പതാക' പുറപ്പെട്ടതു മുതൽ പശ്ചിമതാരകയുടെ പ്രചാരം കുറഞ്ഞു തുടങ്ങി. ഈ ഘട്ടത്തിൽ താരക കുറച്ചുകാലം മുടങ്ങുകയുണ്ടായി. പിന്നീട് പശ്ചിമ താരക, കേരള പതാകയുമായി യോജിച്ച് കുറച്ചുകാലം പ്രസിദ്ധീ കരിച്ചിരുന്നതായി കാണുന്നു. എന്നാൽ എത്രകാലം ആ നിലയിൽ കഴി ഞ്ഞുകൂടി എന്ന് നിശ്ചയമില്ല. 1877 മീനം 15-ാം തീയതിയിലെ സത്യനാദ കാഹളത്തിൽ വെളിയനാടു സുന്നഹദോസിനെപ്പറ്റിയുള്ള ഒരു റിപ്പോർട്ട് പശ്ചിമതാരക - കേരള പതാകയിൽ നിന്ന് ഉദ്ധരിച്ചുകാണുന്നുണ്ട്. ഇക്കാ ലത്ത് അവ രണ്ടും യോജിച്ച് പ്രവർത്തിച്ചിരുന്നുവെന്ന് ഇതിൽനിന്നനുമാ നിക്കാം. എന്നാൽ എന്നു മുതൽ അവ വേർപെട്ടുവെന്നും മറ്റുമുള്ള കാര്യ ങ്ങൾ വ്യക്തമല്ല. ഏതായാലും പതാക പശ്ചിമതാരകയെ പോലെ അധിക കാലം നീണ്ടുനിന്നില്ല എന്നനുമാനിയ്ക്കുന്നതിൽ അധികം അപാകത കാണുന്നില്ല.

ഡബിൾ റോയൽ സൈസിലുള്ള നാലു പേജുകൾ ഓരോ ലക്കത്തിലും ഉണ്ടായിരുന്നു. വിദേശക്കമ്പനികളുടെ ധാരാളം പരസ്യങ്ങളും പത്രത്തിൽ ചേർത്തു വന്നിരുന്നു. പത്രാധിപർക്ക് ലേഖകന്മാർ (ലേഖനൻമാർ എന്നാ ണ് എഴുതുക) അയയ്ക്കുന്ന കത്തുകളിലെ തുടക്കം തന്നെ ഇന്നുള്ളവരെ ചിരിപ്പിക്കാൻ മതിയായവയാണ്. ചിലതു നോക്കുക:- "ഹേ, പശ്ചിമതാര ക - കേരള പതാക പത്രാധിപരവർകളേ! സലാം..." 'പത്രാധിപരവർക ൾക്ക് വിനീത വന്ദനം' ഇങ്ങിനെ പോകുന്നു അത്തരം കുറിപ്പുകൾ. മുഖ പ്രസംഗം, പുസ്തകനിരൂപണം, സ്വദേശത്തും വിദേശത്തുമുള്ള വർത്ത മാനങ്ങൾ ഇങ്ങനെ പലതും ഓരോ ലക്കത്തിലും കാണാം. ഉടമസ്ഥന്മാർ ക്കുവേണ്ടി വെസ്റ്റേൺ സ്റ്റാർ ആപ്പീസിൽ നിന്നും മെനയത്തു യോസപ്പു ലോനൻ അച്ചടിച്ചു പ്രസിദ്ധം ചെയ്തത് എന്ന് അവസാനത്തിൽ ചേർ

ക്കുന്ന പതിവുണ്ടായിരുന്നു. ചുരുക്കത്തിൽ ആധുനിക വർത്തമാനപത്രങ്ങ ളുടെ പ്രകൃതരൂപം ഈ ആദിമ പത്രങ്ങളിൽ നാം വ്യക്തമായി കാണു ന്നുണ്ട്."

മദ്രാസിൽ നിന്നും 'മദ്രാസ് മെയിൽ' എന്ന പത്രം തുടങ്ങിയത് പശ്ചി മതാരകയാരംഭിച്ച് രണ്ടു വർഷം കഴിഞ്ഞാണ്. പത്രപ്രവർത്തനം നമ്മുടെ നാട്ടിൽ ശൈശവദശയിൽ ആയിരുന്നകാലത്ത് തന്നെ പത്രധർമ്മം എന്തെന്ന് മനസ്സിലാക്കി പത്രം നടത്തിയ ആ ധിഷണാശാലിയെ എത്ര പ്രകീർത്തിച്ചാലും അധികമാവുകയില്ല.

കുര്യൻ റൈട്ടറുടെ മരണശേഷം സഹോദരപുത്രനായ സി. ജെ. കുര്യൻ വെസ്റ്റേൺ സ്റ്റാറിന്റെ പത്രാധിപത്യം ഏറ്റെടുത്തു. അന്ന് നാടു വാണിരുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവിന്റെ ആനുകൂല്യത്താൽ പത്രം കൊച്ചി യിൽ നിന്നു തിരുവനന്തപുരത്തേയ്ക്ക് മാറ്റി. മഹാരാജാവിന്റെ പിൻബല ത്തോടെ തിരുവനന്തപുരത്തു നിന്ന് അത് പ്രസിദ്ധീകരിച്ചു തുടങ്ങി. സി. ജെ. കുര്യന് ഗവൺമെന്റിലുണ്ടായിരുന്ന സ്വാധീനശക്തിക്ക് പ്രധാന കാരണം ഈ പത്രം ആയിരുന്നു.

സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ നാടു കടത്തിയപ്പോൾ അന്ന ത്തെ സ്റ്റാറിന്റെ ലീഡിംഗ് ആർട്ടിക്കിൾ എഴുതിയത്, ദിവാൻ സി. രാജഗോ പാലാചാരിയാണ്. ഗവൺമെന്റ് തലത്തിൽ ഈ പത്രത്തിനുണ്ടായിരുന്ന സ്വാധീനം എത്ര വലുതായിരുന്നുവെന്ന് ഇത് തെളിയിക്കുന്നു. അന്നത്തെ റ്റി. എൽ. ആറും മറ്റു ഗവൺമെന്റ് പ്രസിദ്ധീകരണങ്ങളും സ്റ്റാർ മുദ്രണാ ലയത്തിലാണ് അച്ചടിച്ചിരുന്നത്.

സി. ജെ. കുര്യന്റെ മരണശേഷം പുത്രൻ അഡ്വക്കേറ്റ് സി. പൗലൂസ് വെസ്റ്റേൺ സ്റ്റാറിന്റെ പ്രസിദ്ധീകരണാവകാശം തോമസ് പോളിന് വിറ്റു. കുറച്ചുകാലം തോമസ് പോൾ ഈ പത്രം നടത്തിയിരുന്നു.

പലരും കുര്യൻ റൈട്ടറേയും പശ്ചിമതാരകയേയും പറ്റി എഴുതാറുണ്ടെ ങ്കിലും വിഭിന്ന അഭിപ്രായങ്ങളാണ് പലരും പുലർത്താറ്. വായനക്കാർക്ക് സ്വന്തമായ നിഗമനത്തിൽ എത്തിച്ചേരാൻ ഓരോ ചരിത്രകാരന്റേയും അഭി പ്രായങ്ങളെപ്പറ്റി പഠിക്കുന്നത് സഹായകമാവും.

1977 -ൽ പ്രസിദ്ധീകരിച്ച 'ദീപിക'യുടെ 90-ാം ജന്മദിനപ്പതിപ്പിൽ, "മല യാള പത്രത്തറവാട്ടിലെ ആദ്യജാതർ: രാജ്യസമാചാരം മുതൽ ദീപിക വരെ" എന്ന ശീർഷകത്തിൽ കെ. സി. റ്റി. എഴുതിയ ഒരു ലേഖനത്തിൽ നിന്നും പ്രസക്തഭാഗം ചുവടെ ചേർക്കുന്നു:

"മലയാള ഭാഷയിലെ ആദ്യകാല പത്രങ്ങളെപ്പറ്റിയും ഒന്നാമത്തെ വർ ത്തമാനപത്രത്തെക്കുറിച്ചും തികച്ചും വസ്തുനിഷ്ഠവും, സംശയാതീത

വുമായ വിവരങ്ങൾ രേഖപ്പെടുത്താൻ നിലവിലുള്ള ഭാഷാചരിത്ര ഗ്രന്ഥങ്ങൾക്കോ, ചരിത്ര പ്രബന്ധങ്ങൾക്കോ കഴിഞ്ഞിട്ടില്ലെന്ന് പറയേണ്ടിയിരിക്കുന്നു. മഹാകവി ഉള്ളൂരിന്റെ 'സാഹിത്യചരിത്രം' പി. കെ. പരമേശ്വരൻ നായരുടെ 'ആധുനിക മലയാള ഗദ്യസാഹിത്യം' വിദ്വാൻ ടി. എം. ചുമ്മാറിന്റെ *ഭാഷാ ഗദ്യസാഹിത്യ ചരിത്രം* മൂർക്കോത്തു കുഞ്ഞപ്പയുടെ 'സംസ്ക്കാര തരംഗിണി' ഡോ. കെ. എം. ജോർജ്ജിന്റെ 'സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ' ഏറ്റം ഒടുവിലായി 1977-ൽ പ്രസിദ്ധീകരിക്കപ്പെട്ട സത്യനാദം ശതാബ്ദി സ്മാരകമായുള്ള മലയാള പത്രചരിത്രം എന്നീ ഗ്രന്ഥങ്ങളിലെ ആദ്യകാല മലയാള പത്രങ്ങളെപ്പറ്റിയുള്ള പരാമർശങ്ങളിൽ അവ്യക്തതയും, സന്ദിഗ്ധതയും നിഴൽ വിരിയ്ക്കുന്നതായിട്ടാണ് കാണുന്നത്.

കൊച്ചിയിൽ നിന്ന് പ്രസിദ്ധപ്പെടുത്തിയിരുന്നതും ഒന്നര വ്യാഴവട്ടത്തിലേറെ ആയുസ്സില്ലാതെ അന്തരിച്ചതുമായ 'പശ്ചിമതാരക'യാണ് കേരളത്തിലെ ഒന്നാമത്തെ ഭാഷാ വൃത്താന്ത പത്രമെന്ന് സ്ഥാപിക്കാൻ പല ചരിത്രകാരന്മാരും ശ്രമിച്ചിരിക്കുന്നു. എന്നാൽ അതിന്റെ സ്ഥാപനകാലം, ഉടമസ്ഥത, ആയുഷ്ക്കാലം, അന്ത്യം എന്നിവയെ സംബന്ധിച്ച് വ്യത്യസ്തങ്ങളായ നിഗമനങ്ങളല്ലാതെ അവിതർക്കിതമായ തെളിവുകൾ നൽകാൻ അവർക്ക് സാധിച്ചിട്ടില്ല.

.... പൊതു വർത്തമാനപത്രമാണെന്നോ മതേതര പത്രമാണെന്നോ ഉള്ള വിശേഷണം കല്പിച്ചുകൊണ്ടാണ് പല ചരിത്രകാരന്മാരും പശ്ചിമതാരകയ്ക്ക് പ്രഥമസ്ഥാനം നൽകിയിരിക്കുന്നത്. ആദ്യത്തെ മതേതര മലയാളപത്രമാണ് പശ്ചിമതാരകയെന്ന് സംസ്ക്കാര തരംഗിണിയിൽ മൂർക്കോത്തു കുഞ്ഞപ്പയും, ആധുനിക മലയാള സാഹിത്യത്തിൽ പി. കെ. പരമേശ്വരൻ നായരും മറ്റും പറയുന്നുണ്ടെങ്കിലും അതിന്റെ ഉടമസ്ഥതയെ സംബന്ധിച്ച് ഭിന്നമായ അഭിപ്രായങ്ങളാണ് പലരും രേഖപ്പെടുത്തിയിരിക്കുന്നത്. ദേവജി ഭീമജി എന്ന ഗുജറാത്തി വ്യവസായി 1864-ൽ ആരംഭിച്ച വെസ്റ്റേൺ സ്റ്റാർ എന്ന ഇംഗ്ലീഷ് പത്രത്തിന്റെ മലയാളം പതിപ്പാണ് പശ്ചിമതാരകയെന്ന് 'ആധുനിക മലയാള സാഹിത്യ'ത്തിൽ പറയുമ്പോൾ 'മലയാള പത്രചരിത്രം' പറയുന്നത് മറ്റൊരു കഥയാണ്. കൊച്ചിസംസ്ഥാനത്ത് എക്സൈസ് കമ്മീഷണറും പോലീസ് കമ്മീഷണറും മറ്റുമായി ദീർഘകാലം സേവനമനുഷ്ഠിച്ച എച്ച്. ഡബ്ലിയു. ബ്രൗണിന്റെ മാതുലൻ വാക്കർ സായ്പ് 1860-മാണ്ടോടടുത്ത് വെസ്റ്റേൺ സ്റ്റാർ എന്ന പേരിൽ ബ്രിട്ടീഷ് കൊച്ചിയിൽ ഒരു പ്രസ്സ് സ്ഥാപിച്ചുവെന്നും പ്രസ്തുത പ്രസ്സിൽ നിന്ന് പിൽക്കാലത്ത് മദ്രാസ് മെയിലിന്റെ പത്രാധിപരായിത്തീർന്ന സർ ചാൾസ് ലാസന്റെ പത്രാധിപത്യത്തിൽ വെസ്റ്റേൺ സ്റ്റാർ എന്ന ഇംഗ്ലീഷ് പത്രം പുറത്തിറങ്ങിയെന്നുമാണ് *മലയാള പത്രചരിത്ര*ത്തിൽ പറയുന്നത്.

കോട്ടയത്തുകാരൻ സി. കുര്യൻ റൈട്ടർക്കും ഇതിൽ പങ്കുണ്ടായിരുന്നത്രെ.

ഉള്ളൂർ സാഹിത്യചരിത്രത്തിൽ ഈ വാദത്തെയെല്ലാം പരോക്ഷമായി നിഷേധിക്കുന്നുണ്ട്. 'ആൾമാറാട്ടം' എന്ന കഥയുടെ പ്രണേതാവായ ഫീലിപ്പോസാശാന്റെയും, ടി. ജെ. പൈലിയുടെയും നേതൃത്വത്തിലാണ് വെസ്റ്റേൺ സ്റ്റാർ പ്രസ്സിൽ നിന്ന് 'പശ്ചിമതാരക - കേരള പതാക' എന്ന പേരിൽ ഒരു പത്രം പുറത്തിറങ്ങിയതെന്ന് അദ്ദേഹം പറയുന്നു.

1897 ജൂലൈ 31-ാം തീയതിയിലെ മലയാള മനോരമ പത്രം (31-ാം ലക്കം) 'മലയാള വർത്തമാനപത്രങ്ങൾ' എന്ന തലവാചകത്തിൽ പ്രസിദ്ധപ്പെടുത്തിയ പത്രാധിപോപന്യാസമാണ് ഈ ചിന്താക്കുഴപ്പമെല്ലാം സൃഷ്ടിച്ചത്. പ്രസ്തുത ലേഖനത്തിൽ വിവരിച്ചിരുന്ന പത്രചരിത്രത്തെ ആധാരശിലയായി സ്വീകരിച്ചതാണ് ചരിത്ര ഗ്രന്ഥകാരന്മാർക്ക് പറ്റിയ പ്രമാദമെന്ന് വ്യക്തമാണ്. പിൽക്കാല ഗ്രന്ഥകാരന്മാരെ മുഴുവൻ തന്നെ വഴിതെറ്റിച്ച മനോരമയുടെ ചരിത്ര വ്യാഖ്യാനത്തെ അക്കാലത്ത് പല പത്രങ്ങളും ഖണ്ഡിക്കുകയും നിഷേധിക്കുകയും ചെയ്തിരുന്നുവെന്ന് പഴയ പത്രലക്കങ്ങൾ പരിശോധിച്ചാൽ ബോദ്ധ്യമാകും. മലയാളത്തിലെ ആദ്യത്തെ പൊതു പത്രം 'പശ്ചിമ താരക'യാണെന്നും, വെസ്റ്റേൺ സ്റ്റാർ എന്ന ഇംഗ്ലീഷ് പത്രത്തോടൊപ്പം 1864 -ൽ അതു പ്രസിദ്ധപ്പെടുത്തി തുടങ്ങിയെന്നും, പശ്ചിമതാരക - കേരള പതാക എന്ന പേരിൽ ആ പത്രം കുറെക്കാലം പ്രസിദ്ധീകരിക്കപ്പെട്ടുവെന്നുമുള്ള കഥയാണ് മനോരമ ലേഖനം വഴി പ്രചരിച്ചത്. ഈ ചരിത്രാവലോകനത്തെ അടിസ്ഥാനരേഖയായി സ്വീകരിച്ചവർ അക്കാലത്തെ മറ്റു പത്രങ്ങളിൽക്കൂടി ഒരന്വേഷണം നടത്തിയിരുന്നെങ്കിൽ തെറ്റുകൾ കുറെയെങ്കിലും ഒഴിവാക്കാമായിരുന്നു.

1897 ഓഗസ്റ്റ് 30, 1897 സെപ്റ്റംബർ 30 എന്നീ തീയതികളിലെ ദീപികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന സുദീർഘവും, വിശദവുമായ ലേഖനങ്ങൾ മനോരമ മെനഞ്ഞെടുത്ത കഥയുടെ പൊള്ളത്തരം വെളിവാക്കുന്നവയാണ്. മലയാള മനോരമ ചില നിക്ഷിപ്ത താൽപര്യങ്ങൾ സംരക്ഷിക്കാൻ ഒരു കല്പിത കഥ സൃഷ്ടിച്ചിരിക്കയാണെന്ന് പരസ്യമായി ആരോപിച്ചുകൊണ്ട് ആദ്യകാല പത്രങ്ങളും പത്രകർത്താക്കളുമായി സുദീർഘവും സുദൃഢവുമായ ബന്ധം പുലർത്തിയിരുന്ന ഒരാൾ 'ഒരു അസാധാരണ ലേഖകൻ' എന്ന പേരിൽ എഴുതിയ പ്രസ്തുത ലേഖനങ്ങൾ കേരളത്തിലെ പത്രപ്രവർത്തന ചരിത്രത്തിൽ അവശ്യം കൂട്ടിയിണക്കേണ്ട കണ്ണികൾ തേടിപ്പിടിക്കാൻ സഹായിക്കുന്നതും മനോരമ മനഃപ്പൂർവ്വം മറയ്ക്കുകയൊ, മറക്കുകയൊ ചെയ്തിട്ടുള്ള ചരിത്രസത്യങ്ങളിന്മേൽ ശരിയായ വെളിച്ചം വീശുന്നവയുമാണ്."

**ദീപിക ലേഖനം**

'കേരളത്തിലെ ഇംഗ്ലീഷ് - മലയാള വർത്തമാനപ്പത്രങ്ങൾ' എന്ന പേരിൽ അന്ന് ദീപിക പ്രസിദ്ധീകരിച്ചിരുന്ന പ്രസ്തുത ലേഖനങ്ങളുടെ പ്രസക്ത ഭാഗങ്ങൾ ചുവടെ ചേർക്കുന്നു:

"…. ഞാൻ ഇപ്പോൾ ഈ ലേഖനം എഴുതുവാൻ നിർബന്ധിതനായത് ഇക്കഴിഞ്ഞ 31-ാം ലക്കം മനോരമയിൽ, 'മലയാള വർത്തമാനപത്രങ്ങൾ' എന്ന തലവാചകമായി പ്രസിദ്ധീകരിക്കപ്പെട്ടു കണ്ട പത്രാധിപോപന്യാസം വായിച്ചതിനാലാണ്. മനോരമയുടെ ഈ പ്രസംഗത്തിന്റെ ഉദ്ദേശ്യവും ലാക്കും എന്താണെന്നുള്ളത് അടുത്തകാലത്ത് 'മനോരമ' 'മലയാളി' 'ദീപിക' 'സർവ്വത്രമിത്ര' എന്നീ പത്രങ്ങൾ വായിച്ചിട്ടുള്ള ബുദ്ധിമത്തുകൾക്ക് നിഷ്പ്രയാസം ഗ്രഹിക്കാവുന്നതുകൊണ്ട് അതും ഞാനിവിടെ ആവർത്തിക്കുന്നതേയില്ല. നമ്മുടെ കേരളത്തിൽ ഉണ്ടായിട്ടുള്ള ഇംഗ്ലീഷ് - മലയാള വർത്തമാനപത്രങ്ങളുടെ ഉത്ഭവത്തേയും, ചരിത്രത്തെയും സംബന്ധിച്ച് തക്ക ആവശ്യം ഒന്നും കൂടാതെ മനോരമ പറഞ്ഞിട്ടുള്ളത് ആകപ്പാടെ വാസ്തവ വിരോധങ്ങളും സംഗതികളുടെ സത്യാസത്യങ്ങളെ അറിഞ്ഞിട്ടുള്ളവരായി ഇന്ന് ജീവിച്ചിരിയ്ക്കുന്ന സകല മനുഷ്യരേയും വിസ്മയിപ്പിക്കതക്കവണ്ണം അവരുടെ ദൃഷ്ടിയിൽ മനോരമ സ്വയമേവ നിന്ദാപാത്രമായി ചമയുവാൻ തക്ക അസംബന്ധങ്ങളും ആകുന്നു.

ഇവിടെ ആദ്യം വർത്തമാനപ്പത്രം ഉണ്ടായത് കൊച്ചിയിലാണെന്ന് മനോരമ പറഞ്ഞതു ശരി തന്നെ. എന്നാലും അവിടെ നിന്ന് ഇദംപ്രഥമമായി പുറപ്പെട്ടത് വെസ്റ്റേൺ സ്റ്റാർ എന്ന ഇംഗ്ലീഷ് പത്രമാണെന്നും അതിന് 35 കൊല്ലത്തെ പഴക്കമുണ്ടെന്നും പറഞ്ഞിട്ടുള്ളത് ശുദ്ധമേ പച്ചക്കള്ളമാണ്. കൊച്ചിയിൽ ആദ്യമായുണ്ടായ ഇംഗ്ലീഷ് പത്രം 'കൊച്ചിൻ കൊറിയർ' എന്ന ഒന്നാണ്. അത് ഇപ്പോൾ ആസ്പിൻവാൾ കമ്പനിക്കാരുടെ കച്ചവടം വക ആഫീസായി ഉപയോഗിച്ചുവരുന്ന സ്ഥലത്ത് ഓടുർസൻ ആൻഡ് ബറി എന്ന കമ്പനിക്കാരുടെ വകയായി ഉണ്ടായിരുന്നതും ഈ കാലത്ത് കൊച്ചി ഗവൺമെന്റിലേയ്ക്ക് വാങ്ങിയതുമായ അച്ചുകൂടത്തിൽ നിന്നാണ് പ്രസിദ്ധീകരിക്കപ്പെട്ടിരുന്നത്. ഇതിന്റെ പത്രാധിപർ കൊച്ചിയിൽ ദിവാൻ സെക്രട്ടറി ഉദ്യോഗത്തിലിരുന്നു കഴിഞ്ഞുപോയ മി. റൈസ് ആയിരുന്നു. ഇതിന്റെ ശേഷം കൊച്ചിയിൽ ഒരു ഈസ്റ്റിൻഡ്യനായ മി. ബാസിന്റെ അച്ചുകൂടത്തിൽ നിന്ന് 'മലബാർ മെയിൽ' എന്നൊരു പത്രവും പുറപ്പെട്ടു. ഈ പത്രത്തിന്റെ മേൽ ഒരു അപകീർത്തി വ്യാപാരവും നടന്നിട്ടുണ്ട്. ഇതോടടുത്തകാലത്ത് തന്നെ 'കൊച്ചിൻ ക്രോണിക്കിൾ' എന്നൊരു പത്രം അവിടെ മി. ഇഗ്നാസ് അന്തോണി പ്രണാന്തിസ് എന്ന ഒരു നാട്ടുകാരന്റെ വകയായി നടത്തപ്പെട്ടിരുന്നു. ഈ പത്രങ്ങൾ മൂന്നും കുറെക്കാലം നിലനിന്നു. വീണുപോയതിന്റെ ശേഷം 'മോർണിംഗ് സ്റ്റാർ' ക്രോണിക്കി

ളിന്റെ അനന്തരസ്ഥാനത്തു പുറപ്പെട്ടു. ഇതു വന്നുകൊണ്ടിരിക്കുന്ന കാലത്താണ് മലബാർ പ്രിന്റിംഗ് കമ്പനി അച്ചുകൂടത്തിന്റേയും വെസ്റ്റേൺ സ്റ്റാർ എന്ന പത്രത്തിന്റേയും ഉത്ഭവം. ഈ കമ്പനിയുടേയും, അച്ചുകൂടത്തിന്റേയും സ്ഥാപനത്തിനു കാരണഭൂതന്മാരും, പ്രധാന ഉടമസ്ഥന്മാരും കോട്ടയം പട്ടണത്തിനും, നസ്രാണി സമുദായത്തിനും പ്രസിദ്ധിയും മഹത്വവും ഉണ്ടാക്കിത്തീർത്തവരും കൊച്ചിയിൽ താമസിച്ചവരുമായ കഴിഞ്ഞുപോയ മി. ഇട്ടിച്ചെറിയാ റൈട്ടർ, മി. കുര്യൻ റൈട്ടർ, മി. ഇട്ടൂപ്പ് റൈട്ടർ എന്നീ ശ്രീമത്തുക്കളും ഇന്നും ജീവിച്ചിരിയ്ക്കുന്ന (കല്ലുമട) റവറണ്ട് ജി. കുര്യൻ പാദ്രി അവർകളും മറ്റു ചില മഹാന്മാരായ ഹിന്ദുക്കളും ആയിരുന്നു. ഇങ്ങനെ കൊച്ചിയിൽ ആദ്യമായി ഉണ്ടായതെന്ന് മനോരമ പറയുന്നതും വാസ്തവത്തിൽ അഞ്ചാമത്തേതുമായ വെസ്റ്റേൺ സ്റ്റാർ എന്ന ഇംഗ്ലീഷ് പത്രം ആരംഭിച്ചത് 1864 ജനുവരി മാസത്തിലാണ്. ഇതിന്റെ ആറാം വയസ്സിൽ അല്ലെങ്കിൽ 1869 ജൂലൈ മാസത്തിലാണ് 'കൊച്ചിൻ ആർഗസ്' എന്ന പത്രത്തിന്റെ ഉദ്ഭവം. അത് ഉണ്ടാകുന്നതിന് മുമ്പായി 'മോർണിംഗ് സ്റ്റാർ' അന്തരിച്ചു എന്നു മാത്രമല്ല അതിന്റെ സന്താനങ്ങളെന്ന പോലെ 'മലബാർ ഫ്രീപ്രസ്സ്' എന്നും 'കൊച്ചിൻ ഹെറാൾഡ്' എന്നും രണ്ടു പത്രങ്ങൾ ജനിച്ചു മരിയ്ക്കുകയുണ്ടായി. കൊച്ചിൻ ആർഗസ് ഇപ്പോൾ 26-ാം വയസിൽ എത്തിയിരിക്കുന്നു.

ഇനി മലയാള പത്രങ്ങളെക്കുറിച്ചും അല്പം പറയണമല്ലോ. നമ്മുടെ മനോരമ പറയുന്നത് കൊച്ചിയിൽ ഒന്നാമതായി ഉണ്ടായ മലയാളപത്രം പശ്ചിമതാരകയാണെന്നും അതിന്റെ ശേഷം കേരള പതാകയും, അതിന് മുൻപോ പിമ്പോ എന്ന് നിശ്ചയമില്ല, കേരളപത്രം എന്നൊരു പത്രവും ഉണ്ടായി എന്നാണ്. ഇതു മനോരമയുടെ പരിഷ്ക്കാരങ്ങളിൽ മികച്ച ഒന്നോ അഥവാ ദയനീയമായ അജ്ഞതങ്ങളിൽ മികച്ച ഒന്നോ ആണ്. കൊച്ചിയിൽ ആദ്യമെ മലയാള പത്രങ്ങൾ ഉണ്ടായത് വെസ്റ്റേൺ സ്റ്റാറിന്റെ ഉത്ഭവത്തിനു മുമ്പാണ്. 'കേരള നാളാഗമം' എന്നും 'വർത്തമാന ദർപ്പണം' എന്നുമായിരുന്നു അവയുടെ പേരുകൾ. അവ ഏകദേശം അടുത്തടുത്ത കാലത്ത് ഉത്ഭവിച്ചതും ഒരുമിച്ച് ജീവിച്ചു വന്നിരുന്നതുമാണ്. ഈ പത്രങ്ങളുടെ കാലത്തു തന്നെ മഞ്ചേരിൽ 'കേരളോദയം' എന്ന നാമത്തിൽ ഒരു പത്രവും നടന്നിരുന്നു. പിന്നീട് അധികകാലങ്ങൾ കഴിഞ്ഞിട്ടാണ് പശ്ചിമതാരക ജനിച്ചത്. ഈ പത്രങ്ങൾക്ക് വളരെ മുമ്പ് തന്നെ കോട്ടയത്തു ചർച്ച് മിഷൻ പ്രസിൽ നിന്ന് ഇപ്പോഴത്തെ മലയാള മിത്രത്തിന്റെ അളവിൽ എട്ടു പേജുകളിലായി 'ജ്ഞാനനിക്ഷേപം' എന്നൊരു പത്രവും തുടങ്ങി. 'കേരള നാളാഗമവും', 'വർത്തമാന ദർപ്പണവും' നാമാവശേഷമായിപ്പോയതിന്റെ ശേഷം 1867 -ലാണ് പശ്ചിമതാരകയുടെ പുറപ്പാട്. ആരംഭകാലത്ത് പത്രാധിപത്യം വഹിച്ചിരുന്നത് പ്രസിദ്ധനായ മുൻ പറയപ്പെട്ട പി. ജെ. ഇട്ടിച്ചെറിയ, സി. കുര്യൻ എന്നിവരാണ്. പിന്നീട് പീലിപ്പോസാശാൻ എന്ന് സാധാരണ അറി

യപ്പെട്ടിരുന്ന കല്ലൂർ ഉമ്മൻ പീലിപ്പോസിനെ പത്രാധിപത്യം ഭരമേൽപിച്ചു. ഇദ്ദേഹത്തിന്റെ പത്രാധിപത്യത്തിൻകീഴിൽ പശ്ചിമതാരക 1879 വരെ നില നിന്നിരുന്നു. നിർഭാഗ്യവശാൽ അദ്ദേഹത്തിന്റെ ചരമഗതിയോടു കൂടി താര കയും അസ്തമിച്ചു നശീഭവിച്ചു എന്നു മാത്രമല്ല, അതിന്റേയും അച്ചുകൂ ടത്തിന്റേയും ഉടമസ്ഥത വഹിച്ചിരുന്ന ഭാരവാഹികളും പിരിഞ്ഞു ചിതറി പ്പോവുകയും സി. കുര്യൻ റൈട്ടർക്കു മാത്രം അതിൽ ഓഹരി ശേഷിയ് ക്കുകയും അദ്ദേഹവും കാര്യനിർവ്വഹണത്തിൽ നിന്നും വിട്ടൊഴിയുകയും ചെയ്തു. അതിന്റെ ശേഷം പിന്നീട് മറ്റു ചിലരുടെ ശ്രമത്തിലാണ് കൊച്ചീ ക്കാരൻ റ്റി. ബി. ലീഗോറി എന്നൊരുവന്റെ പത്രാധിപത്യത്തോടുകൂടി താരക പുനർജ്ജീവിക്കയുണ്ടായത്. ഇത് കേരളമിത്രത്തിന്റെ ആരംഭ കാല ത്തിലാണ്. കേരള മിത്രവും പശ്ചിമതാരകയും തമ്മിൽ അക്കാലത്ത് ആഭാ സകരമായ വാദപ്രതിവാദം നടക്കുകയുണ്ടായി.

മനോരമ പറയുന്നതുപോലെ കേരള പതാക ഉണ്ടായത് പശ്ചിമതാരക ഓഫീസിൽ നിന്നല്ല. സെന്റ് തോമസ് പ്രസ്സിൽ നിന്നാണ്. ഇതിനിടയ്ക്ക് കേരള ദർപ്പണം എന്ന് പേരായി ഒരു പത്രം കൊച്ചിയിലോ മറ്റു രാജ്യ ങ്ങളിലോ ഉണ്ടായിട്ടില്ല. ...”

വസ്തുനിഷ്ഠമായ പഠനത്തിനു വേണ്ടിയാണ് ദീപികയിൽ വന്ന വിവാ ദപരമായ ലേഖനത്തിന്റെ പ്രസക്തഭാഗം മേൽ ചേർത്തത്.

മൂർക്കോത്തു കുഞ്ഞപ്പ എഡിറ്റു ചെയ്തതും പ്രധാനമായും മലയാള മനോരമയുടെ ചരിത്രം ഉൾക്കൊള്ളുന്നതുമായ *സംസ്ക്കാര തരംഗി ണി*യിൽ നിന്നും പശ്ചിമതാരകയെപ്പറ്റി പ്രതിപാദിക്കുന്ന ഭാഗം ചുവടെ ചേർക്കുന്നു:

**പശ്ചിമ താരക (1864)**

“പശ്ചിമതാരകയെപ്പറ്റി ഉള്ളൂരിന്റെ കേരള സാഹിത്യചരിത്രത്തിലും വിദ്വാൻ ടി. എം. ചുമ്മാറിന്റെ ഭാഷാഗദ്യസാഹിത്യചരിത്രത്തിലും നൽ കിയിട്ടുള്ള വിവരങ്ങൾ തമ്മിൽ ചില വ്യത്യാസങ്ങൾ കാണുന്നുണ്ട്. രണ്ടു പണ്ഡിതന്മാരും നൽകിയതിൽ നിന്ന് വ്യത്യസ്തമായ ചില വിവരങ്ങളാണ്, പ്രൊഫസർ എം. കെ. ചെറിയാൻ മലയാള മനോരമ (1971 ഏപ്രിൽ 11) പത്രത്തിൽ പ്രസിദ്ധീകരിച്ച മലയാളത്തിലെ ആദ്യത്തെ പത്രാധിപർ എന്ന ലേഖനത്തിൽ നൽകിയിട്ടുള്ളത്. പ്രൊഫസർ ചെറിയാന് ആധികാരിക മായ വിവരങ്ങൾ ലഭിച്ചിട്ടുണ്ടെന്ന് അറിയുന്നു. അതുകൊണ്ട് മേൽ വിവ രിച്ച മൂന്നു വിവരങ്ങളെ പൊതുവായി ആധാരമാക്കിയും എന്നാൽ വ്യത്യാ സങ്ങളുള്ള ദിക്കിൽ ഏറ്റവും ആധികാരികമെന്ന് വിശ്വസിക്കാവുന്ന വിവ രണം അംഗീകരിച്ചുമാണ് പശ്ചിമതാരകയുടെ ചരിത്രവും രൂപവും സ്വഭാ വവും ഇവിടെ നൽകിയിരിക്കുന്നത്.

1860 –ലോ അതിനോടടുത്തോ ആയി പോൾ മെൽവിൻ വാക്കർ എന്നൊരു സായ്പും കോട്ടയത്തു കറുകാഞ്ചേരി കുര്യൻ റൈട്ടറും മറ്റു പലരും ചേർന്ന് ബ്രിട്ടീഷ് കൊച്ചിയിൽ ഒരു അച്ചുകൂടം സ്ഥാപിച്ചു. ആ പ്രസ്സിൽ നിന്ന് വാക്കർ സായ്പ് വെസ്റ്റേൺ സ്റ്റാർ (Western Star) എന്നൊരു ഇംഗ്ലീഷ്പത്രം പ്രസിദ്ധീകരിക്കുകയുണ്ടായി. അതിന്റെ ഭാഷാനുവാദമായി പശ്ചിമതാരക എന്നൊരു പത്രം 1864 ഓഗസ്റ്റ് മാസത്തിൽ ആരംഭിച്ചു. ഇട്ടൂപ്പ് റൈട്ടറും, റ്റി. ജെ. പൈലിയുമായിരുന്നു പ്രാരംഭഘട്ടത്തിൽ പശ്ചിമതാരകയുടെ പത്രാധിപന്മാർ (ഭാ. ഗ. സാഹിത്യ ചരിത്രം, ഭാഗം 553).

ഫീലിപ്പോസാശാൻ പിന്നീടാണ് പത്രാധിപരായിത്തീർന്നത്. പ്രൊഫസർ ചെറിയാൻ പറയുന്നത് 1864 –ൽ വെസ്റ്റേൺ സ്റ്റാർ ആരംഭിച്ചതിനു ശേഷം അധികനാൾ കഴിയുന്നതിനു മുമ്പ് 'പശ്ചിമ താരക' എന്ന മലയാള പത്രവും അതേ പ്രസ്സിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയെന്നാണ്. പശ്ചിമതാരകയുടെ പത്രാധിപർ കല്ലൂർ ഉമ്മൻ പീലിപ്പോസ് ആയിരുന്നു വത്രെ. 1865 മാർച്ച് 24–ാം തീയതിയാണ് പശ്ചിമതാരകയുടെ പത്രാധിപത്യം അദ്ദേഹം സ്വീകരിച്ചത്. അങ്ങിനെ നമ്മുടെ കഥാനായകൻ (ഉമ്മൻ ഫീലിപ്പോസ്) കേരളത്തിലെ ആദ്യത്തെ മലയാള പത്രാധിപരായിത്തീർന്നു.

ഈ രണ്ടു വിവരണങ്ങളിൽ നിന്ന് ഉമ്മൻ പീലിപ്പോസ് മലയാളികളുടെ ഇടയിൽ ആദ്യത്തെ പത്രാധിപന്മാരിൽ ഒരാളാണെന്നും ആ നിലയിൽ അദ്ദേഹം പിൻതലമുറകൾക്ക് ഒരു ഉത്തമ മാർഗ്ഗദർശിയായിരുന്നുവെന്നുമുള്ള കാര്യത്തിൽ അഭിപ്രായ വ്യത്യാസത്തിന് വകയില്ല. മാർഗ്ഗദർശിത്വമാണല്ലോ പ്രാധാന്യമർഹിക്കുന്ന കാര്യം. ഒന്നാമനൊ, രണ്ടാമനൊ ആകുന്നത് ചരിത്രപരമായി ഒരു യാദൃച്ഛിക സംഭവം മാത്രമാണ്.

'രാജ്യഭരണം, സാമൂഹ്യം, സാമുദായികം, മതപരം എന്നിങ്ങനെയുള്ള വിഷയങ്ങളെക്കുറിച്ച് സമർത്ഥമായ ലേഖനങ്ങൾ എഴുതുന്ന ലേഖകന്മാർ പശ്ചിമതാരകയ്ക്കുണ്ടായിരുന്നു. ഉദ്യോഗസ്ഥന്മാരെപ്പറ്റി പശ്ചിമതാരകയിൽ വരുന്ന പരാമർശങ്ങൾ പലപ്പോഴും അവരെ സംഭീതരാക്കിയിരുന്നു. ഉദ്യോഗസ്ഥന്മാരുടെ ഇടയിലുണ്ടായിരുന്ന അനീതി, കൈക്കൂലി, സ്വജന പക്ഷപാതം മുതലായവയെ പറ്റി പത്രാധിപർ ഉമ്മൻ പീലിപ്പോസ് എഴുതി വന്നിരുന്ന വിമർശന ലേഖനങ്ങൾ സർക്കാർ ഉദ്യോഗസ്ഥന്മാരെ ഭയചകിതരാക്കിയിരുന്നു.'

പ്രൊഫസർ ചെറിയാന്റെ ഈ വർണ്ണനയിൽ നിന്ന് പശ്ചിമതാരക പത്രം വെസ്റ്റേൺ സ്റ്റാറിന്റെ വെറുമൊരു ഭാഷാനുവാദമല്ലായിരുന്നുവെന്ന് വേണം വിശ്വസിയ്ക്കുവാൻ. ഉള്ളൂരും വിദ്വാൻ ചുമ്മാരും പറയുന്നത് ആ പത്രം വെസ്റ്റേൺ സ്റ്റാറിന്റെ ഭാഷാനുവാദമാണെന്നാണ്. രണ്ടു പ്രസ്താവനകളും

കൂടി ചേർത്ത് പരിഗണിച്ചാൽ പശ്ചിമതാരക വെസ്റ്റേൺ സ്റ്റാറിന്റെ ഭാഷാനുവാദം ആയി ആരംഭിച്ച് പിന്നീട് മറ്റിനങ്ങൾ അതിൽ സ്വതന്ത്രമായി കൂട്ടിച്ചേർത്തു എന്ന് അനുമാനിക്കാവുന്നതാണ്. ഒടുവിൽ പറഞ്ഞ നിഗമനത്തിന് ഉപോദ്ബലകമായി പശ്ചിമതാരകയിൽ "ഗ്രന്ഥവിമർശനങ്ങൾക്ക് മുഖ്യ സ്ഥാനമുണ്ടായിരുന്നു" എന്ന പ്രൊഫസർ ചെറിയാന്റെ പ്രസ്താവനയും ഉണ്ട്.

ഉദ്യോഗസ്ഥന്മാരെ വിമർശിയ്ക്കുക എന്ന സമ്പ്രദായവും കർക്കശമായ സാഹിത്യ വിമർശനം എന്ന പതിവും മലയാളത്തിലെ പത്രപ്രവർത്തനത്തിന്റെ ആരംഭം മുതലേ കണ്ടുവന്നിരുന്നു എന്നതാണ് പശ്ചിമതാരക തെളിയിയ്ക്കുന്ന മറ്റൊരു ചരിത്രപരമായ കാര്യം."

'സ്റ്റാർ' പത്രത്തിന്റെ നയം (The Policy of the 'Star') എന്തായിരുന്നുവെന്നുള്ളതും റൈട്ടറുടെ സ്വഭാവവും താഴെക്കാണുന്ന പ്രസ്താവനയിൽ നിന്നും മനസ്സിലാക്കാവുന്നതാണ്.

The policy of the 'Star' - supporting the Government at the same time uniting the people.

The suggections made in the coulmns of the 'Star' were generally accepted and acted upon the government because they were in the interest of the State as a whole. The various Dewans highly respected his opinions, wanted to know them and in most cases accepted them. As a manner of the legislature Council he always commanded the respect of the people, the Government and his representations were level headed, practical and bold. He always maintained his dignity without sacrificing principles. So much so his paper was generally regarded as the voice of the people. His characteristic as a publicman was that he never failed to sound the government and the people before he came to a decision in matters of public importance. It was an open secret that he commanded the respect of His Highness the Maharaja as well as that of the British Residents. He was respected as a man by all the communities. He never failed to uphold any just cause. Probably it was not well-known to many that he was of considerable help to the needy and deserved. He was an enlightened conservative with an ultra - radical spirit, a person of his genial temperment is very rarely meet with.

In his company there was no place for darkness. He was ever genial and pleasant. He never used the public organ for his private good, but he used it for the general welfare. This was the secret of its long existence. In matters relating to religion he was an unbending christian, but at the same time respected all other denominations. No one in the history of journalism in the state had a more prominent position than Mr. Curian or Mamman

Mappillai. Those who know him intimately have found that inspite of the vicissitudes of life an optimistic spirit run like a red strand - throughout his life. As one who served the public through thick and thin his example which deserved emulation. It will take a long time before the gap he has left is filled.

Daily Column of Rajagopalachary

M. Raman Pillai

Late editor of the 'Western Star'

തനിക്ക് അംഗീകരിക്കാൻ കഴിയാത്ത കാര്യങ്ങൾ, അത് ആരോടു തന്നെയായാലും തുറന്നുപറയുന്നതിൽ കുര്യൻ റൈട്ടർക്ക് യാതൊരുവിധ സങ്കോചവുമുണ്ടായിരുന്നില്ല എന്നത് താഴെ കാണുന്ന കത്തിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. അത് പത്രധർമ്മത്തിന്റെ ഭാഗമാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു.

To,

Hall Mellvelle Walker Esq
Editor and Managing Proprietor,
Western Star

Dear Sir,

I regret that you have taken no notice of my repeated requests made to you as a friend both in person and by letters. Now as co-proprietor of the "Western Star" I cannot any longer refrain from expressing to you in the most emphatic term my complete want of sympathy with the tone you have adopted in your editorial capacity towards the government of Travancore and its administration. As a loyal subject of His Gracious Highness the Maha Raja, I can no longer refraim from intimating to you that I completely disagree with and disapprove of your late unwarranted strictures against the Government of the present Maha Raja and his able Dewan whose combined wisdom is the source of much real benefit to our country. Under these circumstances if you still persist in your policy of antagonism towards the administration of Travancore and its benighn ruler I must withdraw from the proprietory and disconnect myself from any implication of complicity with you by remaining in partnership with you any longer.

I remain,

Dear Sir,<br>
Yours faithfully<br>
(sd) C. Curian<br>
Co-proprietor<br>
"Western Star"

## പത്രത്തിന്റെ കെട്ടും മട്ടും

റോയൽ സൈസിലുള്ള നാലു പേജുകളിൽ, മാസത്തിൽ രണ്ടു വീതമാണ് വെസ്റ്റേൺ സ്റ്റാർ പ്രസിദ്ധീകരിച്ചിരുന്നത് (ഇതിനു മുമ്പു മലയാളത്തിൽ പ്രസിദ്ധീകരിച്ചിരുന്നതെല്ലാം മാസികകളായിരുന്നു). ഏഴു കോളങ്ങളിലായിട്ടാണ് ഉള്ളടക്കങ്ങൾ കൊടുത്തിരുന്നത്. വാർത്തകൾ പലതിനും തലക്കെട്ട് ഇല്ലായിരുന്നു. വിദേശങ്ങളിൽ നിന്നെത്തുന്ന കമ്പി വാർത്തകളും പത്രവരിക്കാർ എഴുതി അയയ്ക്കുന്ന പ്രാദേശിക വാർത്തകളും ചില പാശ്ചാത്യ കമ്പനികളുടെയും മരുന്നുശാലകളുടെയും പരസ്യങ്ങളുമായിരുന്നു ഉള്ളടക്കത്തിൽ പ്രധാനം. 'ഒരണ' ആയിരുന്നു പത്ര വില. ഇന്നത്തെപ്പോലെ ഏജൻസി ഏർപ്പാടുകൾ അന്നില്ലായിരുന്നു. വരിക്കാർക്ക് പത്രം നേരിട്ടയച്ചു കൊടുക്കുകയായിരുന്നു പതിവ്. വരിസംഖ്യ പത്രമോഫീസിലേക്ക് നേരിട്ടയച്ചു കൊടുക്കുകയോ അല്ലെങ്കിൽ അധികാരപ്പെടുത്തി അയച്ചിട്ടുള്ളയാൾ നേരിട്ടു പിരിച്ചെടുക്കുകയോ ആയിരുന്നു പതിവ്. ഇതു സംബന്ധിച്ചുള്ള ഒരു കത്തിടപാട് താഴെ ചേർക്കുന്നു:

Poonaden Kelu
Manager
Malabar Spectator office

Sir, I am in reciept of your letter of the 24th ultimo requesting me to remit Re. 1 and 8 annas being subscription of your paper from 21st Nov. to 31st Dec. which came to hand only today. As I have so many things to attend and I shall be always absent from the house I will not be able to get your paper in time. I wish you to discontinue sending your paper to me: but at the same time I shall be glad to send you your subscription if you forward your bill up-to-date.

Yours faithfully

(sd) C.C.

വെസ്റ്റേൺ സ്റ്റാർ പ്രസിദ്ധീകരിച്ചു കഴിഞ്ഞ് രണ്ടു വർഷം കഴിഞ്ഞപ്പോൾ അതിനൊരു മലയാളം പതിപ്പു കൂടി ഉണ്ടാകണമെന്ന് ഭാരവാഹികൾ തീരുമാനിച്ചു. "വെസ്റ്റേൺ സ്റ്റാർ" എന്നതിന്റെ മലയാള പരിഭാഷയായ "പശ്ചിമ താരക" എന്ന പേരിൽ ഒരു മലയാളപത്രം 1865-ൽ ഇതേ പ്രസിൽനിന്നു തന്നെ പ്രസിദ്ധീക്കിച്ചു തുടങ്ങി. വെസ്റ്റേൺ സ്റ്റാറിന്റെ മലയാളപ്പതിപ്പായിട്ടാണ് 'പശ്ചിമതാരക' ആരംഭിച്ചതെങ്കിലും കുറച്ചുനാളുകൾക്കുള്ളിൽ കാലാദേശാനുസരണമുള്ള മാറ്റങ്ങൾ വരുത്തുകയും ചെയ്തു. 'പശ്ചിമതാരക'യുടെ കെട്ടും മട്ടും വിലയുമെല്ലാം വെസ്റ്റേൺ സ്റ്റാറിന്റേതു തന്നെയായിരുന്നുവെങ്കിലും ഉള്ളടക്കത്തിൽ പല വ്യതിയാനങ്ങളും വരുത്തി. കേരളത്തിൽനിന്നുള്ള വാർത്തകൾക്കായിരുന്നു പശ്ചി

മതാരകയിൽ പ്രാധാന്യം നൽകിയത്. പത്രാധിപക്കുറിപ്പ് വിവിധ വിഷയങ്ങളെപ്പറ്റിയായിരുന്നു. പുസ്തക നിരൂപണം പോലും പത്രാധിപക്കുറിപ്പായിട്ടാണ് ചേർത്തിരുന്നത്. "അറയ്ക്കൽ നാരായണമേനോൻ എന്ന വക്കീൽ ബ്രിട്ടീഷ് ശീമ കൊച്ചി മജിസ്ട്രേറ്റ് കോടതിയിലും, കൊച്ചി സർക്കാർ അഞ്ചിക്കൈമൾ സെഷ്യൻസ് കോടതിയിലും വക്കീലായി വ്യവഹരിക്കുന്നതിനു ഒരുങ്ങിയിരിക്കുന്ന വിവരം സകലമാനപേരേയും അറിയിച്ചുകൊള്ളുന്നു" എന്നതുപോലെയുള്ള പരസ്യങ്ങളും ഈ പത്രത്തിൽ ഉണ്ടായിരുന്നു.

ഇന്നത്തെ പത്രലോകത്തിനുപോലും മാതൃകയാക്കേണ്ട പലതും ഈ പത്രത്തിലുണ്ടായിരുന്നു. ബ്രിട്ടീഷ് ഭരണകാലത്ത് ബ്രിട്ടീഷുകാരെ അനുകൂലിക്കുന്നവർ ധാരാളമായി വായിക്കുന്ന ഈ പത്രം ബ്രിട്ടീഷ് ഭരണത്തെ അനുകൂലിക്കുകയോ എതിർക്കുകയോ ചെയ്തിരുന്നതായി കാണുന്നില്ല (അക്കാലത്തു കൊച്ചിരാജ്യത്തിലെ പോലീസ് കമ്മീഷണറായിരുന്ന എച്ച്. ഡബ്ല്യു. ബ്രൗണിന്റെ മാതുലനായിരുന്നു വെസ്റ്റേൺ സ്റ്റാറിന്റെയും പശ്ചിമതാരകയുടെയും പത്രാധിപരായിരുന്ന ഹാൾമെൽ വിൽ വോക്കർ എന്നും കൂടി ഓർക്കേണ്ടതാണ്). 1879-ലെ ഒരു ലക്കം പശ്ചിമതാരകയിൽ ഇങ്ങനെയൊരു വാർത്ത കൂടി കാണുന്നതുകൊണ്ട് ഈ പത്രത്തിന്റെ നിലപാട് എന്തായിരുന്നുവെന്ന് ഊഹിക്കാവുന്നതാണ്. "പത്രികയുടെ നടത്തിപ്പുകാരനും ഉടമസ്ഥനുമായിരുന്ന മെസ്തർ വോക്കർ മരിച്ചുപോയിരിക്കുന്നു. അദ്ദേഹം ഉപയോഗിച്ചിരുന്ന സ്വതന്ത്ര അഭിപ്രായമനുസരിച്ച് ഈ കടലാസ് പ്രസിദ്ധം ചെയ്തുകൊണ്ടുപോകാൻ മിസസ്സ് വി. എം. വോക്കറും സി. കുര്യനും നിശ്ചയിച്ചിരിക്കുന്ന വിവരം അറിയിച്ചുകൊള്ളുന്നു." പിന്നീട് അഞ്ചു വർഷത്തോളം ഈ പത്രം നടത്തിയിരുന്നു. അതിനുശേഷം കേരള പതാക എന്ന മറ്റൊരു പത്രവുമായി യോജിച്ച് 'പശ്ചിമ താരക - കേരള പതാക' എന്ന പേരിൽ ഇത് പ്രസിദ്ധീകരിക്കുകയാണുണ്ടായത്. 1870-ൽ പ്രസിദ്ധീകരണമാരംഭിച്ച കേരള പതാകയുടെ ഉടമസ്ഥനും പത്രാധിപരും മംഗലത്തു കുഞ്ഞുണ്ണിയായിരുന്നു.

പശ്ചിമതാരകയുടെ ആദ്യകാല പത്രാധിപന്മാർ കോട്ടയം പുകടിയിൽ ഇട്ടൂപ്പ് റൈട്ടറും റ്റി. ജെ. പൈലിയുമായിരുന്നു. കുറെക്കഴിഞ്ഞ് പശ്ചിമ താരക - കേരള പതാകയുടെ പത്രാധിപത്യം കല്ലൂർ ഉമ്മൻ ഫീലിപ്പോസ്സാശാൻ ഏറ്റെടുത്തു. ഇതോടെ പത്രികയുടെ പ്രചാരവും വർദ്ധിക്കാൻ തുടങ്ങി. ഫീലിപ്പോസ്സാശാൻ ഒരു സി. എം. എസ്. ആംഗ്ലിക്കൻ സഭാവിശ്വാസിയായിരുന്നു. അദ്ദേഹം കത്തോലിക്കാസഭയെ അടിമുടി വിമർശിച്ചുകൊണ്ട് പത്രത്തിൽ എഴുതിയിരുന്നതുകൊണ്ടാണ് അന്ന് ഇതിന്റെ പ്രചാരം വർദ്ധിച്ചതെന്ന് വി. എ. പാസ്കൽ *ദീപ*ത്തിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ലേഖനത്തിൽ പറയുന്നു. ഉമ്മൻ പീലിപ്പോസാണ് 'ആൾമാറാട്ട'ത്തിന്റെ കർത്താവ്.

'താഴെ എഴുതുന്ന ഗുണോൽക്കർഷമായ വിഷയത്തെ ലോക വിശ്രുതമായ താങ്കളുടെ പത്രക്കോണിൽച്ചേർത്ത് പാർത്തലമെങ്ങും പ്രസ്താവിപ്പാൻ ആമോദപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു' എന്നും മറ്റുമായിരുന്നു വാർത്തകളുടെ ആമുഖം. ഇന്നത്തെപ്പോലെ 'സ്വ. ലേ.' കളോ സ്വന്ത പ്രതിനിധികളോ അല്ല അന്ന് ഈ പത്രികയിലേയ്ക്കു വാർത്തകളയച്ചിരുന്നത്. ഈ പത്രികയുടെ വരിക്കാർ തന്നെയായിരുന്നു ലേഖകന്മാരിലധികപങ്കെന്നും അനുമാനിക്കേണ്ടിയിരിക്കുന്നു. വാർത്തകൾ അയയ്ക്കുന്നവർ "രണ്ടു കണ്ണൻ", "കണ്ട സാക്ഷി" എന്നിങ്ങനെയാണ് സ്വയം നാമകരണം ചെയ്തിരുന്നത്. അങ്ങനെയുള്ളവരുടെ വാർത്തകളിലധികവും അവരുടെ എതിരാളികളെപ്പറ്റിയുള്ളതുമായിരുന്നു. ഇന്നത്തെ മഞ്ഞപ്പത്ര പ്രവർത്തനരീതി അന്നുമുണ്ടായിരുന്നു. മുവാറ്റുപുഴയിൽ നിന്നുമുള്ള ഒരു വാർത്തയിൽ 'ആലുവാ ഓവർസീയർ എന്തോ കണ്ടത്തിലകപ്പെട്ടു കിടക്കുകയാകുന്നുവെന്നു പറഞ്ഞു കേൾക്കുന്നത് നമ്മുടെ ആലുവാ കറസ്പോണ്ടനിൽ നിന്നു അടുത്ത പത്രത്തിൽ കാണാമെന്നാശിക്കുന്നു' എന്നു തുടങ്ങി ഭീഷണിച്ചുവയുള്ള വാർത്തകളും ഈ പത്രികയിൽ വിരളമല്ലായിരുന്നു.

മേൽപ്പറയപ്പെട്ട നാടൻ വാർത്തകളാകട്ടെ ചാലക്കുടിക്കടുത്തുള്ള ഒരു കാട്ടിൽ വച്ച് പുലയനെ കടുവാ പിടിച്ചത്, വെറ്റില തിന്ന് ഒരാൾ മരിച്ചത്, പോസ്റ്റ് പ്യൂണിന്റെ സ്ഥലംമാറ്റം തുടങ്ങിയവയായിരുന്നു. എന്നാൽ "വൈസ്രോയിയായ ഡഫറിൻ പ്രഭു മദ്രാസിൽ വന്നത്" തുടങ്ങിയ ഇന്ത്യൻ വാർത്തകളും ഇതിലുണ്ടായിരുന്നു.

## കോപ്പികൾ ന്യൂയോർക്കിൽ മാത്രം

വെസ്റ്റേൺ സ്റ്റാർ പത്രത്തിന്റെ കോപ്പികൾ കോട്ടയം കുന്നുംപുറത്ത് കുടുംബത്തിൽ ഇപ്പോൾ ഇല്ല. കേരളത്തിൽ മറ്റെവിടെയെങ്കിലും ലഭ്യമാണോ എന്നറിയില്ല. "1860-കളിലെ ഏതാനും കൊല്ലങ്ങളിലെ 'വെസ്റ്റേൺ സ്റ്റാർ' പത്രത്തിന്റെ പ്രതികൾ ന്യൂയോർക്ക് പബ്ലിക് ലൈബ്രറിയിൽ ഉണ്ടെന്നു പറയപ്പെടുന്നു. എൺപതു കൊല്ലക്കാലത്തോളം പ്രസിദ്ധീകരിച്ച ആ പത്രത്തിന്റെ അവശേഷിക്കുന്ന പ്രതികൾ അവ മാത്രമാണ്" എന്ന് 1847-1908 കാലഘട്ടത്തിലെ തിരുവിതാംകൂറിന്റെ സാംസ്ക്കാരിക ചരിത്രം രചിച്ച റോബിൻ ജെഫ്രി പറയുന്നു (*നായർ മേധാവിത്വത്തിന്റെ പതനം*, ഡി. സി. ബുക്സ്, കോട്ടയം, 2003, പേജ് 16).

## കേരള പതാക: ഒരു സമകാല സാക്ഷ്യം

1876-ൽ പത്രോസ് തൃതീയൻ ബാവാ മെത്രാപ്പോലീത്തായായി വാഴിച്ച കരോട്ടുവീട്ടിൽ ശെമവൂൻ മാർ ദീവന്നാസ്യോസ് എഴുതി വച്ചിരുന്ന മലങ്കരസഭാചരിത്രം കണ്ടനാട് ഗ്രന്ഥവരി എന്ന പേരിൽ ഫാ. ഡോ. ജോസഫ് ചീരൻ സവ്യാഖ്യാനം 2008-ൽ പ്രസിദ്ധപ്പെടുത്തിയതോടെ 'കേരള

പതാക'യുടെ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ ആണെന്ന് അവിതർക്കിതമായി തെളിഞ്ഞിരിക്കുന്നു. കണ്ടനാട് ഗ്രന്ഥവരിയിലെ പ്രസക്ത ഭാഗം ഇങ്ങനെയാണ്:

"പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അച്ചുകൂടം ഉണ്ടാക്കി കൊച്ചികോട്ടയിൽ പനയ്ക്കൽ ഐപ്പൂരുവിന്റെ പണ്ടകശാലയിൽ സ്ഥാപിച്ച് അച്ചടി മുതലായത് നടത്തിവരുന്നു. അച്ചുകൂടത്തിന് സെന്റ് തോമസ് പ്രസ് എന്ന് നാമധേയം ആകുന്നു. മലയാളത്തിലും സുറിയാനിയിലും പൂർണ്ണമായും ദുർല്ലഭമായി ഇംഗ്ലീഷിലും അച്ചടിവേലകൾ ചെയ്തുവരുന്നതു കൂടാതെ പരജനങ്ങൾക്ക് വിദ്യയും നാഗരികതയും അഭിവൃദ്ധിയായി വരുവാൻ വേണ്ടി 'കേരളപതാക' എന്ന് നാമധേയമായി ഒരു വർത്തമാനപത്രിക കൊല്ലം 1048-ാമാണ്ട് ചിങ്ങ മാസം 1-ാം തീയതി (1872) മുതൽ മാസത്തിൽ രണ്ടു തവണയായി പ്രസിദ്ധം ചെയ്തു വരുന്നു" (പുറം 183).

('പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ്, കുന്നംകുളം' എന്ന പേരിൽ 1850-കളിൽ കുന്നംകുളത്ത് സ്ഥാപിച്ച അച്ചുകൂടം അദ്ദേഹം 1865-ൽ മെത്രാനായി കൊച്ചിയിൽ ആസ്ഥാനം ക്രമീകരിച്ചപ്പോൾ കൊച്ചിയിലേക്ക് മാറ്റി സ്ഥാപിക്കുകയായിരുന്നു. സുറിയാനി കുർബ്ബാന തക്സാ, കൂദാശക്രമങ്ങൾ, മലയാളം പ്രാർത്ഥനക്രമങ്ങൾ എന്നിവ ഇവിടെ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ചിരുന്നു. ഈ അച്ചുകൂടം പിന്നീട് പരുമലയിലേക്കും കോട്ടയം പഴയസെമിനാരിയിലേക്കും മാറ്റി സ്ഥാപിച്ചിരുന്നു.)

# 15

# ജീവിതസായാഹ്നം

മഹത്വത്തിന് നിദർശനമായ പല സവിശേഷതകളും കുര്യൻ റൈട്ടർക്ക് ഉണ്ടായിരുന്നു. എല്ലാ അർത്ഥത്തിലും വ്യത്യസ്തനായിരുന്ന അദ്ദേഹം ഒരപൂർവ്വ വ്യക്തിത്വത്തിന് ഉടമയായിരുന്നു. അന്യ ഭവനങ്ങളിൽ താമസിക്കുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. ജീവിതത്തിന്റെ കാര്യത്തിൽ അദ്ദേഹത്തിന് അദ്ദേഹത്തിന്റേതായ ചില പ്രത്യേക ചിട്ടകളുണ്ടായിരുന്നു. ഒരു പ്രഭുവിനെപ്പോലെയാണ് അദ്ദേഹം ജീവിച്ചിരുന്നതെങ്കിലും സാധാരണക്കാരെ സഹായിക്കുന്നതിൽ എപ്പോഴും സന്മനസ് കാട്ടിയിരുന്നു. അദ്ദേഹത്തിന്റെ തന്റേടം പ്രബലന്മാരായ ശത്രുക്കളെ ഉണ്ടാക്കിക്കൊടുക്കാൻ പ്രേരകമായി. പാലക്കുന്നത്ത് മാർ അത്താനാസ്യോസുമായുള്ള അദ്ദേഹത്തിന്റെ ശത്രുതയുടെ വിവരം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവർ ആത്മമിത്രങ്ങളായിരുന്ന കാലത്താണ് അത്താനാസ്യോസിന്റെ പിൻഗാമിയായി തോമസ് അത്താനാസ്യോസിനെ ചെറിയപള്ളിയിൽ വാഴിക്കുന്നത്. മെത്രാൻ സ്ഥാനാർത്ഥിക്കുള്ള അംശവസ്ത്രം ഏറ്റിരുന്നത് കുര്യൻ റൈട്ടറായിരുന്നു. ശുശ്രൂഷകളാരംഭിക്കാൻ സമയമായിട്ടും റൈട്ടർ വന്നു ചേർന്നില്ല. എല്ലാവർക്കും പരിഭ്രമമായി എങ്കിലും മാത്യൂസ് അത്താനാസ്യോസിന് ലേശം പോലും പരിഭ്രമമുണ്ടായില്ല. "കുര്യൻ ആണത്തമുള്ളവനാണ്. സമയത്തെത്തിക്കൊള്ളും." അതായിരുന്നു മെത്രാപ്പോലീത്തായുടെ പ്രതികരണം. തക്കസമയത്തു തന്നെ റൈട്ടർ അംശവസ്ത്രവുമായെത്തി. ഏൽക്കുന്ന ഏതു കാര്യവും കൃത്യനിഷ്ഠയോടുകൂടി നിർവ്വഹിക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു.

1052-ാമാണ്ടിൽ മാത്യൂസ് മാർ അത്താനാസ്യോസ് കാലം ചെയ്തു. സെമിനാരി കേസ്സ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വാദിയായി ആലപ്പുഴ ജില്ലാക്കോടതിയിൽ കൊടുത്തു. ഈ സമയം ഒക്കെയും അദ്ദേഹത്തെ പണം കൊണ്ടും ആലോചന കൊണ്ടും സഹായിച്ചിരുന്നതിൽ പ്രമുഖൻ കുര്യൻ റൈട്ടർ ആയിരുന്നു. ആയതിന് താഴെ കാണുന്ന എഴുത്തുകൾ സാക്ഷ്യം വഹിക്കുന്നതാണ്. ഈ എഴുത്ത് തന്റെ ജ്യേഷ്ഠനായ ഉലഹന്നാന് അയച്ചതാണ്: "മെത്രാപ്പോലീത്താ തിരുമനസ്സ് ഇന്നലെ വന്നു. ഞങ്ങൾ രണ്ടാളും ഒരുമിച്ച് ഇന്നു കൊച്ചീക്ക് പോകുന്നു. റെസിഡെണ്ട് സായ്പ്പ് അവർകൾ ഇന്നലെ കൊച്ചീക്ക് പോയിരിക്കുന്നു. തിരുവനന്തപുരത്ത് വച്ച് അവർ തമ്മിൽ കണ്ടപ്പോൾ വ്യവഹാരം തമ്മിൽ തീർപ്പാൻ ചില ഗുണദോഷങ്ങൾ സംസാരിച്ചു. പോഞ്ഞിക്കര എത്തുമ്പോൾ കാണാമെന്ന് പറഞ്ഞപ്രകാരം പോകുന്നതാണ്. തിരുമനസ്സിലെ പക്കൽ ഒരു കാശു

പോലും ഇല്ല. വക്കീലന്മാരുടെ ഉപദ്രവം സഹിച്ചുകൂടായ്കയാൽ സിഖെ തംസീക്ക് ഉണ്ടയൻ കൊടുപ്പിച്ചു 500 രൂപ കൊടുത്തു. എന്നു (സി. സി.)

ആലപ്പുഴ 59 മകരം 18-നു ബുധനാഴ്ച.

ആലപ്പുഴ
1061 മകരം 22

ഈ മാസം 17 -നു കൊച്ചിയിൽ നിന്ന് എഴുതി അയച്ചത് ഇന്നലെ ഇവിടെ കിട്ടി അറിഞ്ഞു. തിരുമനസ്സിലെ ബദ്ധപ്പെട്ടു പോക്കും നമ്മുടെ വിരോധിയായ ലോഗൻ സായ്പ്പിന്റെ വരവും ഹാനിങ്ങ്ടൻ സായിപ്പിന്റെ ഒരുമിച്ച് അയാളുടെ പാർപ്പും ഒത്തുവന്നത് നമ്മുടെ ദുഷ്ക്കാലം. ഇനിയും അധികം താമസം കൂടാതെ വേഗം വന്നു വിധി നടത്തിച്ച് സെമിനാരിയും നേന്ത്രവേലിയും ഒന്നാമത് കൈവശപ്പെടുത്തുന്നത് അത്യാവശ്യം. നേന്ത്രവേലി കൊയിത്തു പോയാൽ ഈ വിളവ് പോയല്ലോ. ഞാൻ ഇവിടെ വന്നിട്ട് നാളെ മുപ്പത് ആകും. വന്ന് 5-6 ദിവസം കഴിഞ്ഞപ്പോൾ ഡാക്ടർ അപേക്ഷിച്ചിരുന്നപ്രകാരം തിരുവനന്തപുരത്തേക്ക് പോകുന്നതിന് 15 ദിവസത്തേക്ക് അനുവാദവും പകരം ആളും വന്നു. പോക്കു തടുക്കുവാൻ നിർവാഹം ഇല്ലാത്തതിനാൽ പോയി. വന്നിട്ട് ഇന്നു എട്ട് - ഒൻപത് ദിവസമായി. വല്ല്യ ഗുണം ഒന്നും പറയാറായില്ല. പഴക്കമുള്ള ദീനം ആകയാൽ കാലതാമസ ചികിത്സ വേണമെന്നാണ് ഡാക്ടറു പറയുന്നത്. ഇനിയും ഒരു മാസം കൂടി താമസിപ്പാൻ ഉറച്ചു. നമ്പരു ഫയൽ ആക്കാൻ വന്ന സമയം തിരുമനസ്സും കൊണ്ടും മറ്റും താമസിച്ച ബംഗ്ലാവിന്റെ കണ്ണാടി വാതിൽ ഉള്ള ഒരു ബംഗ്ലാവ് മാസം 75 രൂപ വാടകയ്ക്ക് വാങ്ങി അതിൽ ഞങ്ങൾ താമസിച്ചു വരുന്നു. ആര്യാട്ടെ നമ്മുടെ സ്വന്ത സ്ഥലം പോരാഞ്ഞിട്ടല്ല. ഉലകരുടെയും ആസ്പത്തിരി ആയയുടെയും സൗകര്യത്തിനു വേണ്ടി ഈ വലിയ കൂലിക്ക് വീട് എടുത്തു താമസിക്കുന്നതാകുന്നു. ഗ്രഹപിഴകാലത്ത് തൊട്ടത് ഒക്കെ ഈ വിധം ഇരിക്കുന്നത് സഹജം ആണല്ലോ എന്നോർത്ത് സമാധാനപ്പെടുന്നു. വോക്കർ സായ്പിന്റെ മദാമ്മയും ഞാനും ആയിട്ടുള്ള ഏർപ്പാടിനെപ്പറ്റി സായ്പ് പറഞ്ഞുകേട്ട തിരുമനസ്സുകൊണ്ട് അധികം പറകയും കടം തീരുന്നതിലേക്കുള്ള മാർഗ്ഗം പറകയും ചെയ്തിരിക്കുന്നുവല്ലോ. തിരുവിതാംകൂർ ഗവൺമെണ്ടും ഞാനുമായിട്ടു ഉണ്ടായിരുന്ന എടപാട് തീരുമാനപ്പെട്ട ഉടനെ ആ കടം തീർക്കേണ്ടതിലേക്കു തിരുമനസ്സ് കൊണ്ടും സായിപ്പും ആണെന്ന് ഞാൻ തിരുവനന്തപുരത്തു നിന്നും എഴുതിയിരുന്നത് ഓർമ്മ ഉണ്ടായിരിക്കുമല്ലോ. അവിടെ നിന്നും ഒരു അസ്ഥിവാരത്തിന്മേൽ ഉരയ്ക്കുന്നതിന് മുമ്പ് നിർബന്ധിക്കുന്നത് വ്യസനമായിരിക്കുമല്ലോ എന്നു കരുതി ഇതേ വരെയും ഉപദ്രവിക്കാത്തതാണ്. തിരുമനസ്സ് കൊണ്ട് ഒരു മാസം വീതം ഒരു സംഖ്യ നിശ്ചയിച്ച് തന്നാൽ അവിടേക്ക് ഭാരം ഇല്ലാതെയും ഞാൻ ദീപാളി ആകാ

തെയും കഴിയും. ആ മാർഗ്ഗം അവിടുന്നു തന്നെ ഉറച്ച് അറിയിപ്പാറാകണം. വോക്കർ സായിപ്പിന്റെ കടം അദ്ദേഹം നമ്മുടെ ഹീരങ്ങ്ക്ക് ദുഷ്പ്പേരോടു കൂടി സമ്പാദിച്ച ആയിരം ഉറുപ്പിക തികച്ചു ഇനിക്കു തരാതെ 500 ആണ് തന്നത്. മൂന്നു നാലു കൊല്ലമായി വരവ് വിശേഷിച്ചു ഒന്നും ഇല്ലെന്നും ഞാൻ സമ്മതിക്കുന്നു. അദ്ദേഹത്തിന്റെ ചിലവുകൾ ഒക്കെയും ധാരാളമായി ആണ് നടന്നു തന്നെയാണ് പോയിരുന്നത്. തീർക്കാൻ നിലയില്ലാതെ വന്ന ഈ പതിനൊന്നാംമണിനേരത്ത് അയാൾ തനിച്ചും തിരുമനസ്സുകൊണ്ടും സമാധാനം പറയുന്നത് വല്ല്യ വ്യസനം ആണ്. വിധി നടത്തുന്നതിലേക്ക് ഒരാൾക്ക് വക്കീൽ നാമം കൊടുക്കേണ്ടതാവശ്യം. രാമനാഥരായര കല്യാണത്തിനു പോയി. രംഗനാഥരായർ ആലപ്പുഴ ഉപേക്ഷിച്ചു തിരുവനന്തപുരത്തിനും പോയി. ഒരാൾ വേണ്ടതിന് ഓക്കർ സായിപ്പ് ആയാൽ പോരേ. അയാൾക്ക് മുന്നൂറോ, നാനൂറോ നിശ്ചയിച്ചാൽ വിധി നടത്താൻ ഊർജ്ജിതമായിരിക്കയും ഇനിക്ക് അത്ര പണം കിട്ടുകയും ചെയ്യുമല്ലോ. എന്നെ നിർത്താനുള്ള എല്ലാ ഭാരവും തിരുമനസ്സിലെ പേരിൽ വച്ച് എന്റെ മനസ്സിനെ ഞാൻ സമാധാനപ്പെടുത്തുന്നു. തിരുമനസ്സുകൊണ്ട് കോട്ടയത്ത് എഴുന്നള്ളിയാൽ എന്നെ കാണുകയില്ല. ഇനിക്കു ഇനി ഒരു മാസം കൂടി താമസം ഉണ്ട്. ശേഷം ഒക്കെയും കാഴ്ചക്ക്.

തിരുമനസ്സിലെ സ്വന്തം സി. കുര്യൻ

(ഒപ്പ്)

To Grace<br>
The Most Revd. Mar Dionysius<br>
Syrian Metropolitan<br>
St. Thomas Press, Cochin

ശ്രീ

കല്പിച്ചു തപാൽ മാർഗ്ഗം അയച്ച എഴുത്ത് ഇനിക്ക് കൊച്ചിയിൽ കിട്ടി. അതിൽ ആവശ്യപ്പെട്ട പ്രകാരം വോക്കർ സായ്പിനെ കണ്ടു കാര്യം സംസാരിച്ചു. കല്പിച്ചതിൽ ഗുണമായി തീരുമാനിച്ചു. ആ വിവരത്തിന് അദ്ദേഹം ഇനിക്ക് അയച്ച എഴുത്തിന്റെ തർജ്ജിമ ഇതിൽ അടക്കം ചെയ്തിരിക്കുന്നു. അതു വായിച്ചു സന്തോഷിക്കുമെന്നും മേൽ വേണ്ടുന്നതിനെ ആലോചിക്കുമെന്നും വിശ്വസിക്കുന്നു. ഒരുപായത്താൽ ഈ വിധം സമ്മതിച്ചതാണ്.

മറ്റെക്കാര്യം എഴുത്തു കാണിച്ചു സംസാരിച്ചു. ഉടനെ തീരുമാനപ്പെടുത്താമെന്നു പറഞ്ഞിരിക്കുന്നു. കോടതിയിൽ ആയിരുന്നതുകൊണ്ടും എഴുതിചോദിച്ചു അനുവാദം വരുത്തുന്നതിന് കഴിയാത്തതുകൊണ്ടും വീട്ടിൽക്കയറി കണ്ടു പോരാഞ്ഞതാണെന്ന് കല്പിച്ചു എന്നും പറഞ്ഞ

പ്പോൾ എഴുതി ചോദിച്ചു അനുവാദം വരുത്തുന്നതിന് അത്ര ആവശ്യം ഇല്ലാഞ്ഞു എന്നും കോടതിയിൽ ആയിരുന്നതിനാൽ കഴിഞ്ഞില്ലെന്നും പറഞ്ഞത് ശരി എന്നും മറുപടി പറഞ്ഞു. ഇനി എഴുന്നള്ളുമ്പോൾ കാണുന്നതും ഇങ്ങോട്ട് തിരിക്കുന്ന ശ്രമം മുഴുവനാക്കുന്നതും നല്ലത്. ആ യശ്ശസ്സ് അവിടുന്നു സമ്പാദിക്കുന്നത് വളരെ ഉത്തമമായിട്ടിരിക്കും. ഞാൻ ഇന്നു കൊച്ചിയിൽ നിന്നും വന്നു. ഇപ്പോൾ തന്നെ അങ്ങോട്ടു പോകുന്നു. നാളെയും മറ്റന്നാളും താമസിച്ച് ചൊവ്വാഴ്ച ആലപ്പുഴ വരും. ശേഷം ഒക്കെയും തിരുമനസ്സ് അറീച്ചുകൊള്ളാം.

എന്നു സി. കുര്യൻ (ഒപ്പ്)

59 ധനു 1 നു കോട്ടയം

"ഈശ്വരനു നന്ദി, ഞാനെന്റെ കർത്തവ്യം ചെയ്തു." ട്രഫാൾഗർ നാവികയുദ്ധത്തിൽ വിജയം വരിച്ച ഹൊറോഷ്യാ നെൽസന്റെ അവസാനത്തെ വാക്കുകളായിരുന്നു ഇവ. ജീവിതമെന്ന അടർക്കളത്തിൽ ധീരമായി അടരാടി വിജയം വരിച്ച കുര്യൻ റൈട്ടറെ സംബന്ധിച്ചും ഈ വാക്കുകൾ അർത്ഥവത്തായിരുന്നു. 1061 ഇടവം 31-ന് കർമ്മോജ്ജ്വലമായ ആ ജീവിതം അവസാനിച്ചു. അറുപതു വയസ്സു തികയുന്നതിനു മുമ്പ്. രോഗശയ്യയിൽ അധികനാൾ അദ്ദേഹം കിടന്നില്ല. പ്രതാപത്തിന്റേയും പ്രശസ്തിയുടേയും അത്യുച്ചകോടിയിൽ തന്നെയായിരുന്നു ജീവിതാന്ത്യം. ജീവിതശയ്യയിൽ ആയിരിക്കുമ്പോഴാണ് സെമിനാരി കേസ്സിന്റെ വിധി ഉണ്ടായത്. പുലിക്കോട്ടിൽ തിരുമേനിക്കും തനിക്കും അനുകൂലമായ വിധി ഉണ്ടായപ്പോൾ അദ്ദേഹം വികാരവിവശനായി. കുര്യൻ റൈട്ടർ രോഗശയ്യ വിട്ട് മഞ്ചലിൽ കയറി പുത്തൻപള്ളിയിൽ ചെന്ന് തിരുമേനിയെ അനുമോദിച്ചു. ഇത് തിരുമേനിയെ അത്ഭുതപരതന്ത്രനാക്കി. വികാരഭാരം കൊണ്ട് തിരുമേനിയ്ക്ക് സംസാരിക്കുവാൻ തന്നെ കഴിഞ്ഞില്ല. അദ്ദേഹം റൈട്ടറെ നിർബന്ധിച്ച് മടക്കിഅയച്ചു. വീട്ടിൽ മടങ്ങിയെത്തിയ റൈട്ടർക്ക് വളരെ ആശ്വാസമനുഭവപ്പെട്ടു. ഇതിനിടയിൽ റൈട്ടറുടെ ഭാര്യയും രോഗഗ്രസ്തയായി. പതിവുപോലെ അവരെ പരിശോധിക്കാൻ വന്ന വൈദ്യൻ പരിശോധന കഴിഞ്ഞ് റൈട്ടറുടെ മുറിയിൽ ചെന്നപ്പോൾ അദ്ദേഹം തന്റെ കിടക്കയിൽ നിശ്ചലനായി കിടക്കുന്ന കാഴ്ചയാണ് കണ്ടത്. അദ്ദേഹം എന്നന്നേക്കുമായി ഇഹലോകവാസം വെടിഞ്ഞിരുന്നു.

മരണത്തിനു മുമ്പ് റൈട്ടർ ജ്യേഷ്ഠൻ ഉലഹന്നാച്ചനുമായി വസ്തുവകകൾ വീതിക്കുന്നതിനെക്കുറിച്ച് സംസാരിച്ചിരുന്നു. കുര്യൻ റൈട്ടർ സമ്പാദിച്ച സ്വത്തുക്കൾ മുഴുവനും ഉലഹന്നാച്ചന്റെ പേരിൽ ആയിരുന്നു. സ്വത്തുക്കൾ ഭാഗം വയ്ക്കുന്ന കാര്യത്തിൽ ഉലഹന്നാച്ചൻ യാതൊരു താത്പര്യവും കാണിച്ചില്ല. താൻ പിതൃതുല്യം സ്നേഹിച്ചിരുന്ന ജ്യേഷ്ഠൻ

ഉലഹന്നാൻ തന്റെ അഭിപ്രായത്തെ നിരാകരിച്ചതിലുണ്ടായ ആഘാതം അദ്ദേഹത്തിനു താങ്ങാവുന്നതിൽ കൂടുതലായിരുന്നു. ഈ ആഘാതമാണ് അദ്ദേഹത്തിന്റെ പെട്ടെന്നുള്ള മരണത്തിന് കാരണമെന്ന് സംശയിക്കാവുന്നതാണ്. സ്വത്തുക്കളുടെ ഭാഗം വയ്പ് ഉലഹന്നാച്ചന്റെ മരണം വരെയും (1905) നടന്നിരുന്നില്ല.

കുര്യൻ റൈട്ടറുടെ നിര്യാണവാർത്ത നാടൊട്ടുക്കു പരന്നപ്പോൾ നാനാഭാഗങ്ങളിൽ നിന്നും നാനാജാതി മതസ്തരായ ആളുകൾ വലിയ പറമ്പിൽ വന്നുകൂടി. വിലാപയാത്രയിൽ ഒരു വമ്പിച്ച ജനതതിയാണ് പങ്കെടുത്തത്. മൃതദേഹം മഞ്ചലിലാണ് പുത്തൻപള്ളിയിലേക്ക് കൊണ്ടുപോയത്. പുലിക്കോട്ടിൽ മെത്രാപ്പോലീത്തായും പരുമല തിരുമേനിയും ധാരാളം പട്ടക്കാരും സംസ്കാരശുശ്രൂഷയിൽ പങ്കുകൊണ്ടു. അദ്ദേഹം പുത്തൻപള്ളിയ്ക്ക് ദാനം ചെയ്ത സെമിത്തേരിയിൽ ആദ്യം നിർമ്മിച്ച ശവക്കല്ലറയിൽ ആദ്യത്തെ സംസ്കാരമായി റൈട്ടറുടെ ജഡം സംസ്കരിച്ചു. ശവസംസ്കാരത്തിനു മുമ്പ് ആചാരപ്രകാരം മുഖം മറയ്ക്കേണ്ട തുണി കരുതാതിരുന്നതുകൊണ്ട് പരുമല തിരുമേനി തന്റെ സ്ലീബായിൽ കെട്ടിയിരുന്ന ചുവന്നപട്ട് എടുത്ത് മുഖം മൂടുകയാണുണ്ടായത്. അദ്ദേഹം മരിച്ചപ്പോൾ പത്രങ്ങളിൽ വന്ന വാർത്ത "ആ അഗ്നിപർവ്വതം എരിഞ്ഞടങ്ങി" എന്നായിരുന്നു.



**കുര്യൻ റൈട്ടറുടെ കബറിടം**

# അനുബന്ധം

# 1

# ഉപദേശ ശതകം

കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്തായുടെ കാലം മുതൽ – 1814– മൂന്നുനാലു തലമുറക്കാലം പഴയസെമിനാരിയുടെയും പൊതു സഭയുടെയും ഭരണ നിർവ്വഹണത്തിൽ പങ്കുവഹിച്ചവരാണ് കുന്നും പുറത്ത് അക്കര തറവാട്ടിലെ അത്മായ നേതാക്കൾ. അവരിൽ പ്രമുഖൻ കുര്യൻ റൈട്ടർ തന്നെ. വൈവിധ്യമാർന്ന ജീവിതാനുഭവങ്ങൾക്ക് വ്യക്തി ജീവിതത്തിലും സ്വകുടുംബത്തിലും സമുദായത്തിലും പൊതുജീവിത ത്തിലും സാക്ഷ്യം വഹിച്ച കുര്യൻ റൈട്ടറും മറ്റും ജീവിതനിരീക്ഷണ ത്തിലൂടെ പാകപ്പെടുത്തി പിൻമുറക്കാർക്കായി രേഖപ്പെടുത്തിയവയാണീ അനർഘസൂക്തങ്ങൾ.

സംഭവബഹുലമായ ജീവിതം നയിച്ച ഏതൊരു മഹത് വ്യക്തിയു ടെയും ജീവിതാനുഭവങ്ങൾ പിൻഗാമികൾക്ക് നിരവധി പാഠങ്ങൾ സമ്മാ നിക്കും. പല വിശിഷ്ട വ്യക്തികളുടെയും വചനസുധകൾ സമാഹരിക്ക പ്പെടുന്നത് ഇക്കാരണത്താലാണ്. പല പിതാക്കന്മാരുടെയും അന്ത്യകല്പ നകൾ ഹൃദയസ്പർശിയാകുന്നത് നാം കണ്ടിട്ടുണ്ട്. ഇവിടെ പ്രതിഭാധന നായ കുര്യൻ റൈട്ടർ തന്റെ ജീവിതാനുഭവങ്ങൾ സമ്മാനിച്ച പാഠങ്ങളെ പിൻഗാമികൾക്കായി എഴുതി വയ്ക്കുകയാണ്. പള്ളിയോടുള്ള ബന്ധം, പുരോഹിതരോടുള്ള ഇടപെടലുകൾ, വ്യാപാരത്തിൽ ദീക്ഷിക്കേണ്ട ആരോഗ്യകരമായ ചിട്ടകൾ, സുഹൃദ് ബന്ധം, ചൂഷണം ചെയ്യപ്പെടാതിരി ക്കുവാനുള്ള മുൻകരുതലുകൾ, ജാമ്യം നിൽക്കുന്നതിലെ അപകടങ്ങൾ, ചിട്ടികളിലെ പങ്കാളിത്തം, ധർമ്മപരിവേഷമണിഞ്ഞ ചൂഷണങ്ങളെ തിരി ച്ചറിയൽ, ഉപായവഴികളിലെ അപായങ്ങളെ തിരിച്ചറിയൽ, സഹോദര ബന്ധം ആരോഗ്യകരമായി സൂക്ഷിക്കുന്നതിന് ആവശ്യമായ ശ്രദ്ധ തുടങ്ങി പ്രായോഗിക ജീവിതത്തിന്റെ വിജയം സുനിശ്ചിതമാക്കാനുള്ള ക്രിയാത്മക നിർദ്ദേശങ്ങൾ ഒരു മരണപത്രത്തിൽ അനുശാസിക്കുന്ന കൃത്യതയോ ടെയും ഗൗരവത്തോടെയും കുര്യൻ റൈട്ടർ എഴുതി തയ്യാറാക്കിയതാണ് ഉപദേശക ശതകം. മറച്ചു വെച്ച ചതിക്കുഴികളെ തിരിച്ചറിയുവാനും കപ ടമുഖത്തിൽ സൗഹൃദങ്ങളെ വിവേചിച്ചറിയുവാനും ജീവിതത്തിന്റെ മോഹനപാതകൾ ഒരുക്കി വയ്ക്കുന്ന വലകളെ അതിജീവിക്കുവാനും തന്റെ പിൻഗാമികൾക്ക് ഈ ഉപദേശകശതകം പ്രയോജനപ്പെടുമെന്ന്

അദ്ദേഹം വിശ്വസിച്ചിരുന്നിരിക്കണം. വായനക്കാരുടെ പ്രയോജനത്തിനായി അവ ഇവിടെ ചേർക്കുന്നു. അദ്ദേഹത്തിന് ഇത്രയും രത്നങ്ങൾ സമാഹരിക്കുവാൻ ഇടയാക്കിയ അവസര വൈവിധ്യങ്ങൾ നമ്മെ അത്ഭുതപ്പെടുത്തുന്നു.

1. ദൈവഭക്തി ഉണ്ടായിരിക്കണം.

2. ഭയത്തോടുകൂടിയ യഥാർത്ഥ ദൈവഭക്തി വേണം.

3. നേരം തെറ്റിക്കാതെ മൂന്നു നേരമെങ്കിലും പ്രാർത്ഥിക്കണം.

4. നോമ്പിൽ അഞ്ചു നേരമെങ്കിലും പ്രാർത്ഥിക്കണം.

5. ഉപവാസത്തോടുകൂടി നോമ്പ് നോൽക്കണം.

6. സഹോദരരോടും അയൽക്കാരോടും മറ്റെല്ലാവരോടും സത്യമായ സ്നേഹം വേണം.

7. തൻകാര്യം മാത്രം വിചാരിക്കുന്നവരാകരുത്.

8. എന്ന് വച്ച് മറ്റുള്ളവരെ സഹായിക്കാൻ പുറപ്പെട്ട് അനാവശ്യ ബുദ്ധിമുട്ടിനും നഷ്ടത്തിനും ഇടയാക്കരുത്.

9. ശക്തിയ്ക്ക് തക്കവണ്ണം ധർമ്മം ചെയ്യണം.

10. ആദായത്തിൽ പത്തിലൊന്ന് നീക്കിവച്ച് അതിൽ പകുതി ധർമ്മ വകയ്ക്കും പകുതി പള്ളിയിലേക്ക് മെഴുകുതിരി, കുന്തിരിക്കം, വെളിച്ചെണ്ണ മുതലായവയ്ക്കും നൽകുക.

11. ധർമ്മത്തിന് വരുന്നവരെ നോക്കി യാഥാർത്ഥ്യം അറിഞ്ഞ് കൊടുക്കണം.

12. പെണ്ണുകെട്ടിന് എന്നും കടത്തിൽ അകപ്പെട്ടു എന്നും മറ്റും പറഞ്ഞുവരുന്ന ഉപായികളെ സൂക്ഷിച്ചുകൊള്ളുകയും യുക്തം പോലെ കൊടുക്കാനോ കൊടുക്കാതിരിക്കാനോ ശ്രദ്ധിക്കുകയും വേണം.

13. നമ്മുടെ സുറിയാനി സഭയുടെ വിശ്വാസം ആത്മരക്ഷയ്ക്ക് എത്രയും ഉതകുന്നതാകയാൽ എന്തെല്ലാം ഉപദ്രവങ്ങളും ബുദ്ധിമുട്ടുകളും നേരിട്ടാലും ഈ വിശ്വാസത്തെ ഉപേക്ഷിച്ച് മറ്റ് മതത്തിൽ പോകരുത്.

14. പള്ളി കൈസ്ഥാനമോ കണക്കെഴുത്തോ ഏല്ക്കരുത്. അതിൽ നിന്നുള്ള ദോഷം കുടുംബത്തിലേക്ക് നേരിട്ട് വളരെ ദ്രവ്യ നഷ്ടം വരുന്നതും അകപ്പെട്ടവനെ ചതിക്കണമെന്ന് പള്ളിയോഗക്കാർ തീരുമാനിക്കുന്നതുമാകുന്നു.

15. കരപ്രമാണി എന്ന മുറയോ മറ്റോ വച്ച് പള്ളിയോഗ കമ്മിറ്റിയിൽ മെമ്പർ ആകാം.

16. ഇടവകക്കാരെ ചുറ്റിപ്പാനായി ചില പള്ളിപ്രമാണികൾ ചില പൊതു

കാര്യത്തിനെന്നും പറഞ്ഞ് പിരിവ് എടുക്കുന്നതിൽ അകപ്പെടാതെ സൂക്ഷി ച്ചുകൊള്ളണം.

17. ഒരു നിവൃത്തി ഉണ്ടെങ്കിൽ ചെറിയപള്ളി വിട്ട് മറ്റ് ഇടവകയിൽ ചേരരുത്.

18. കുടുംബത്തിൽ ആർക്കും പട്ടം കൊടുക്കരുത്.

19. ആനയെ വാങ്ങിക്കരുത്.

20. ആവശ്യത്തിൽ കവിഞ്ഞ വീട് പണിയിക്കരുത്.

21. ആവശ്യത്തിൽ അധികം ചിട്ടിയിൽ ചേർന്ന് പലരും കടക്കാരായി ത്തീരുന്നുണ്ട്. കുടിയിടയിൽ ഉള്ളവർ മുതലിക്കുന്ന ചിട്ടിയിൽ ഒരിക്കലും ചേരരുത്.

22. മുന്നാൾ ചിട്ടിയിൽ ചേരണമെന്ന് ആദ്യം (ആരും) പറയുന്ന സാഹസവാക്കു കേട്ട് അകപ്പെടാതെ സൂക്ഷിച്ചുകൊള്ളണം.

23. ആണ്ടടക്കമുള്ള ആദയത്തിന് കണക്കെഴുതി ചിലവ് കഴിച്ച് ബാക്കി വരുന്ന പണത്തിനു മാത്രമേ ചിട്ടി ചേരാവൂ.

24. നല്ല വാക്കു പറഞ്ഞു ചില ഉപായികൾ പണം വായ്പ വാങ്ങു വാൻ വരും. കൊടുത്താൽ കിട്ടുകയില്ല. ചോദിക്കുമ്പോൾ മുഷിയും. പണവും പോകും. പിണക്കം മിച്ചവും ആകും. അങ്ങനെയുള്ളവരെ പ്രത്യേകം തിരിച്ചറിഞ്ഞ് അവർ ചോദിച്ചാൽ പണം കൊടുക്കരുത്.

25. ആരെങ്കിലും വല്ലതും ചോദിച്ചാൽ ആലോചിക്കാതെ മറുപടി പറ യരുത്. പെട്ടെന്ന് കൊടുക്കാമെന്ന് പറയുകയും പിന്നീട് ആലോചിക്കു മ്പോൾ, കൊടുത്താൽ മടക്കിക്കിട്ടുകയില്ലെന്ന് വിചാരിക്കയും ചെയ്താൽ പറഞ്ഞവൻ നേരുകേടുകാരനായി ഭവിക്കുകയും മനോവിഷാദം ഉണ്ടാ വുകയും ചെയ്യും.

26. ഇഷ്ടത്തിലും ആശ്രയിച്ചും ഇരിക്കുന്നവർ വല്ലതും ചോദിച്ചാൽ സൂക്ഷിച്ചു മറുപടി പറയണം.

27. മാനത്തിന് വേണ്ടി പണം ചെലവു ചെയ്യരുത്.

28. മാനത്തിനും പ്രശസ്തിക്കുംവേണ്ടി ചില ആളുകൾ വലിയ അടി യന്തിരം കഴിക്കുന്നത് പോലെ അടിയന്തിരം കഴിക്കരുത്. പത്ത് പറയിൽ കൂടി അരി വച്ച് നടത്തിയിട്ട് ആവശ്യമില്ല. കൂടികഴിയുന്ന അയൽവാസി കളെ മാത്രം വിളിച്ച് അടിയന്തിരം നടത്തിക്കൊള്ളണം.

29. ഒരു ലാഭം കിട്ടുമെന്ന് ഉദ്ദേശിച്ചോ അല്ലെങ്കിൽ പുണ്യം ഉണ്ടാകു മെന്ന് കരുതിയോ അല്ലാതെ വൃഥാ പണം ചിലവാക്കരുത്.

30. പണം ഉണ്ടാക്കാൻ വളരെ പ്രയാസം. ചെലവാക്കാൻ എളുപ്പവും. ആ സ്ഥിതിക്ക് നല്ലതുപോലെ ആലോചിച്ച് പണം ചെലവു ചെയ്യണം.

31. നീ ലുബ്ധൻ ആണെന്നല്ലാതെ ധാരാളി എന്ന ശ്രുതി പുറപ്പെടുവിക്കരുത്.

32. പണം ഉണ്ടാക്കുന്നതിനേക്കാൾ ശരിയായ വഴിയിൽ ചെലവഴിക്കാനാണ് പ്രയാസം.

33. കാരണ സമ്പത്തിനെ നല്ലവണ്ണം സൂക്ഷിക്കണം. കൂലി കൂടുതലായിരിക്കുന്ന സ്ഥിതിയ്ക്ക് കണ്ടം പൊക്കി പറമ്പാക്കുന്നതിനും പറമ്പിനടുത്തുള്ള കുണ്ടും കുഴിയും നികത്തുന്നതിനും ശ്രമിച്ചാൽ നഷ്ടം വരും. എല്ലാറ്റിനും ഉപായം പ്രയോഗിക്കണം.

34. നിന്റെ സഹോദരനോട് ഒരിക്കലും പിണങ്ങരുത്.

35. ഗുണമായാലും ദോഷമായാലും എല്ലാക്കാര്യവും അവരോട് ആലോചിച്ചേ ചെയ്യാവൂ.

36. ശേഷക്കാരോട് വഴക്കായിരിക്കരുത്. ആപത്തിൽ അവരുടെ ആവശ്യം (സഹായം) നമുക്ക് ആവശ്യമാണ്.

37. ഏറ്റ് കൊടുക്കുകയോ ഇടനിൽക്കുകയോ ചെയ്യരുത്.

38. ഒരു ഏർപ്പാട് തീർക്കുമ്പോൾ മൂന്നാമൻ നിന്ന് കാര്യം തീരുമ്പോൾ പണം കൊടുക്കാമെന്ന് ഏൽക്കുക, ചിട്ടി പിടിച്ചവർക്ക് ജാമ്യം നിന്ന് പണം വാങ്ങിക്കൊടുക്കുക ഇവകളെ ഒഴിച്ച് വക്കാത്തവൻ വൃഥാ ആപത്തിൽ അകപ്പെടും.

39. ഒരിക്കലും വ്യാജം പറയരുത്.

40. വലിയവരോടും ബന്ധുക്കളോടും മുട്ടുവായ്പ വാങ്ങരുത്.

41. കൊടുക്കാമെന്ന് ആലോചിച്ച് പറയുകയും പറഞ്ഞ വാക്കു വ്യത്യാസം വരുത്താതിരിക്കുകയും വേണം.

42. ആരോടും കണക്കിലധികം ഇഷ്ടമോ ചങ്ങാത്തമോ പിടിക്കരുത്.

43. നിന്നേക്കാളും യോഗ്യന്മാരോടായിരിക്കണം സ്നേഹം പിടിക്കുവാൻ.

44. നിന്നേക്കാൾ മോശക്കാരോടും ചീത്ത സ്വഭാവക്കാരോടും അടുപ്പം പിടിക്കരുത്.

45. ആളുകളുടെ സ്വഭാവവും സ്ഥിതിയും അറിഞ്ഞ് അവരോട് ഏർപ്പെടണം.

46. എല്ലാവരും നേരുകാരെന്ന് വിചാരിക്കയും പറയുന്നത് ഒരിക്കലും സത്യമെന്ന് വിചാരിക്കയും അരുത്.

47. ഒരാൾ ഒരു കാര്യം പറഞ്ഞാൽ അതിൽ വല്ല ചതിയും ഉണ്ടോ എന്നും അവൻ പറഞ്ഞതിന്റെ ഉദ്ദേശ്യം എന്തെന്നും ആദ്യം ആലോചിക്കണം.

48. അയൽക്കാരോട് ഒരിക്കലും പിണങ്ങരുത്.

49. അയലത്തെ കുട്ടികൾ വല്ല ഉപദ്രവം ചെയ്താലും അവരെ ശകാരിക്കയല്ലാതെ തല്ലരുത്.

50. ഒരാവശ്യം കൂടാതെ അയൽപക്കത്ത് പോയിരുന്ന് വൃഥാ വാക്കു പറഞ്ഞ് നേരം കളയരുത്.

51. അപ്രകാരം ജോലി ഇല്ലാത്തവൻ നിന്റെ അടുക്കൽ വന്നാൽ സ്വല്പമായ വർത്തമാനം പറഞ്ഞ് അവനെ പിരിക്കണം.

52. യോഗ്യനെന്ന് മറ്റുള്ളവരെ കാണിപ്പാനായി വല്ലവരോടും കൂടിയിരുന്ന് വൃഥാ വാക്കുകൾ പറഞ്ഞ് നേരം കളയരുത്.

53. മടിയും ഉറക്കവും കളഞ്ഞ് എല്ലായ്പ്പോഴും ഉത്സാഹശീലൻ ആയിരിക്കണം.

54. എല്ലാകാര്യത്തിനും കൃത്യനിഷ്ഠയുണ്ടായിരിക്കണം.

55. ഇന്ന് ചെയ്യേണ്ടത് നാളെയാകട്ടെ എന്ന് വയ്ക്കരുത്. അവൻ മടിയനാകുന്നു. അവൻ ഒരു കാര്യവും ചെയ്യുകയില്ല. എല്ലാ കാര്യവും സമയത്ത് ചെയ്യണം.

56. 10–ാം വകുപ്പിലെ ധർമ്മവും പള്ളിക്ക് കൊടയും നിലത്തിലെ വിളക്കൂലി നീക്കി കൊഴുലാഭത്തിൽ പത്തിലൊന്ന് എന്നും തേങ്ങാ വിറ്റ് നൂറു രൂപ വന്നാൽ അതിൽ നൂറുക്ക് ഒരു രൂപാ വീതവും ആണ് അർത്ഥം എന്ന് ധരിച്ചുകൊള്ളണം.

57. മുതൽ വർദ്ധിപ്പിക്കാനുള്ള മോഹം കൊണ്ട് കച്ചവടം തുടങ്ങരുത്. നമ്മുടെ വസ്തുക്കൾ ശരിയായി നോക്കി ആദായം എടുത്താൽ ചിലവിനു മതിയാകും. പങ്കു കൂടി കച്ചവടം ഒരിക്കലും നടത്തരുത്. ചതിക്കാത്ത പങ്കുകാരില്ലെന്ന് ഓർക്കണം.

58. നമ്മുടെ പട്ടക്കാർ വീഴ്ച ചെയ്താലും അവരെ ആക്ഷേപിക്കുകയും അവരോട് പിണങ്ങുകയും അരുത്. അവർ ഏത് വിധമുള്ളവരായാലും മശിഹായുടെ സ്ഥാനപതികൾ ആകുന്നു എന്ന് ഓർക്കണം.

59. റമ്പാന്മാരെയും മേൽപട്ടക്കാരേയും പ്രത്യേകം അനുസരിക്കണം.

60. നിന്റെ ഭാര്യ ഒരു സമയം കൊള്ളരുതാത്തവളായി ഭവിച്ചാലും അവളെ വെറുക്കുകയോ ഉപദ്രവിക്കുകയോ ചെയ്യരുത്. വിവാഹസമയത്തെ സത്യം ഓർക്കണം. ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള സത്യസ്നേഹമാണ് കുടുംബത്തിലെ സന്തോഷവും ദൈവാനുഗ്രഹവും. ഭാര്യമാരുടെ വീഴ്ചകൾ ദയയായി ശാസിച്ചും ഗുണദോഷിച്ചും ക്ഷമിക്കണം.

61. ആൺകുട്ടികളേയും പെൺകുട്ടികളേയും പ്രത്യേകം വിദ്യ അഭ്യസിപ്പിക്കണം.

62. ശക്തിയിൽ അടങ്ങുന്ന സ്ത്രീധനം കൊടുത്ത് മാത്രം പെൺമക്കളെ കെട്ടിക്കണം.

63. ഞെരുക്കം വരുമെന്നായാലും ശേഷക്കാരെ ബുദ്ധിമുട്ടിക്കരുത്.

64. പെങ്ങന്മാരോട് നന്ദിയും സ്നേഹവും എപ്പോഴും കാണിക്കണം.

65. മറ്റുള്ളവരോടും അങ്ങനെ തന്നെ പ്രവർത്തിക്കണം.

66. വ്യവഹാരപ്രിയൻ ആയിരിക്കരുത്.

67. ഏർപ്പാടുകൾ ചെയ്യുമ്പോൾ വ്യവഹാരത്തിന് ഇടവരാതെ ആലോചിച്ച് ചെയ്തുകൊള്ളണം. കുറച്ച് നഷ്ടം വന്നാലും ഏർപ്പാടു പറഞ്ഞു തീർക്കുന്നതാണ് നല്ലത്. വ്യവഹാരത്തിന്റെ നഷ്ടവും ബുദ്ധിമുട്ടും ഓർക്കണം.

68. എല്ലാവരോടും മര്യാദയായിരിക്കണം.

69. ആരോടും ചീത്തവാക്കു പറയരുത്.

70. ഒരുത്തൻ അതിക്രമം പറഞ്ഞാലും ക്ഷമിക്കണം.

71. ക്ഷമ കൂടാതെ കോപപ്പെട്ടു വഴക്കുണ്ടാക്കി കോടതി കയറരുത്.

72. പരദേശികൾക്കും അനാഥർക്കും സഹായം ചെയ്യണം.

73. സാധുക്കളെ ഉപദ്രവിക്കരുത്.

74. അതിരു മാറ്റുകയോ അതിർവഴക്കു പറയുകയോ പറമ്പ് വ്യവഹാരമുണ്ടാക്കുകയോ അരുത്.

75. വലിയ ഏറ്റ്കൃഷിക്ക് പോകരുത്. കൊഴുലാഭമില്ലാത്ത പങ്കു കൃഷിക്കും പോകരുത്.

76. ചോകോനും കൊങ്ങിണിക്കും പറയനും ഉപകാരം ചെയ്യുകയും അവരോട് അടുപ്പം പിടിക്കുകയും ചെയ്യരുത്. അവർ ഉപകാരസ്മരണ ഇല്ലാത്തവർ. പറയരെ സൂക്ഷിക്കണം.

77. പിതാക്കന്മാരെ ഓർക്കുകയും കുർബ്ബാന ചൊല്ലിക്കുകയും ശ്രാദ്ധം കഴിവുപോലെ കഴിക്കയും വേണം.

78. കടം വാങ്ങി വസ്തു വാങ്ങിക്കരുത്. ഉള്ളതിൽ തൈ വെച്ചു ദേഹണ്ണങ്ങളും ശരിയായി നടത്തണം.

79. പുസ്തകങ്ങൾ വായ്പ കൊടുത്താൽ തിരിച്ചു കിട്ടുകയില്ല. രൂപാ വാങ്ങി വച്ചിട്ട് കൊടുക്കുകയും തിരിച്ചു തരുമ്പോൾ രൂപ മടക്കികൊടുക്കുകയും വേണം.

80. രാത്രിയിൽ പത്തു മണിക്കു മുമ്പ് ഉറങ്ങരുത്. ഉറങ്ങുന്നതിനു മുമ്പു പഴയനിയമത്തിലേയും പുതിയനിയമത്തിലേയും ഓരോ അദ്ധ്യായവും സങ്കീർത്തനം ഒറ്റ അദ്ധ്യായവും വായിച്ചിട്ടേ കിടക്കാവൂ. കിടക്കുന്നത്

കുരിശ് വരച്ചിട്ട് വേണം.

81. അധികം ഉറക്കവും മടിയും ഒരു കാര്യം ചെയ്യേണ്ട സമയത്ത് ചെയ്യാതെ നാൾ നീക്കം ചെയ്യുന്നതും മനുഷ്യർക്ക് ദാരിദ്ര്യം പിടിപ്പിക്കുന്നു.

82. ലോകം, ജഡം, പിശാച് ഇത് മൂന്നിനെ ജയിക്കുന്നതിന് സദാ വിചാരിക്കണം.

83. ന്യായവിധിയേയും നരക വേദനയേയും ഓർക്കണം.

84. ഒരു കാര്യം ചെയ്യാൻ പുറപ്പെടുമ്പോൾ അത് ദൈവത്തിന് ഇഷ്ടമായി വരുന്നതോ അതല്ല പാപം ഉണ്ടാക്കുന്നതോ എന്ന് ആലോചിച്ച് ചെയ്യണം.

85. ലോക മനുഷ്യനായി ജീവിക്കരുത്. മരണം എപ്പോൾ എന്ന് അറിഞ്ഞു കൂടാത്തതിനാൽ സദാ അനുതാപത്തിലും മരണത്തിനു തയ്യാറായും ഇരുന്നുകൊള്ളണം.

86. പ്രായമായിട്ട് നന്നായികൊള്ളാം എന്ന് വിചാരിക്കരുത്.

87. മദ്യപാനിയായിത്തീരരുത്. കള്ള്, ചാരായം, വീഞ്ഞ്, ബ്രാണ്ടി മുതലായ ലഹരിയുള്ള യാതൊന്നും കുടിക്കരുത്. മദ്യപാനം ആത്മാവിനെ നഷ്ടപ്പെടുത്തുന്നതും ദേഹത്തേയും മാനത്തേയും ദ്രവ്യത്തേയും നഷ്ടപ്പെടുത്തുന്നതുമാകുന്നു. പല പാപങ്ങളുടെ കാരണഭൂതനും ആകയാൽ ഏതെല്ലാം സ്നേഹിതന്മാർ കൂടിയാലും പേത്രത്തായും നോമ്പുവീടലും വന്നാലും മദ്യം കഴിക്കരുത്.

88. വളരെ മിതമായിട്ടും കൃത്യമായിട്ടും ആരംഭിച്ചാലും ക്രമേണ അതിർവിട്ട് ഒടുവിൽ വലിയ കുടിയനും എരപ്പാളിയുമായിട്ട് തീരും.

89. വരുമാനത്തിലധികമായി വീട്ടുചിലവ് ചെയ്യുകയും അവസ്ഥയ്ക്കുവേണ്ടി ശക്തിയിൽ കവിഞ്ഞ് വിരുന്നുകാരെ ഊട്ടുകയും ചെയ്യരുത്.

90. ബന്ധുക്കളോ മറ്റോ വിരുന്നു വന്നാൽ വലിയ വട്ടംകൂട്ടി ഊട്ടരുത്.

91. നെല്ലിനും പണത്തിനും വേറെ വേറെ കണക്കെഴുതി വരവ് ചെലവ് ആണ്ടറുതിക്ക് വരവിൽ കൂടുതൽ ചെലവുണ്ടോ എന്ന് നോക്കണം.

92. ഒരാണ്ടിൽ വരവിൽ കൂടുതൽ ചെലവ് എന്ന് കണ്ടാൽ അതിന്റെ കാരണം കണ്ടുപിടിച്ച് മേലാണ്ടിൽ അതിനെ പരിഹരിക്കാൻ വഴി നോക്കണം.

93. ആണ്ടടക്കം ഒരു മിച്ചം വരാൻ തക്കവണ്ണം ചെലവ് ചുരുക്കി വയ്ക്കണം.

94. ഏറ്റ്വാങ്ങി ഇരവ് കൊടുക്കരുത്.

95. വള്ളം കൂലിയ്ക്ക് കൊടുക്കരുത്.

96. അഥവാ കൊടുക്കേണ്ടിവന്നാൽ ഉറപ്പുള്ളവർക്ക് കൊടുക്കണം. ഉട

മസ്ഥനില്ലാതെ വേലക്കാരനാണ് വന്നതെങ്കിൽ യുക്തംപോലെ പ്രവർത്തിക്കണം.

97. ദുർല്ലാഭം ആഗ്രഹിച്ച് അവസ്ഥ വിട്ടുള്ള വേലയോ തൊഴിലോ ചെയ്യരുത്.

98. കറപ്പ്, കഞ്ചാവ്, കാപ്പി മുതലായി ലഹരിയുള്ള സാധനങ്ങൾ പതിവാക്കരുത്.

99. നിവൃത്തി ഉണ്ടെങ്കിൽ പുനർ വിവാഹം ചെയ്യരുത്.

100. ഈ നാട്ടിലുള്ള നല്ല വൈദ്യന്മാരെക്കൊണ്ട് ചികിത്സിപ്പിക്കുന്നതല്ലാതെ വഴിപോക്കരെക്കൊണ്ട് ചികിത്സിപ്പിക്കുകയും ലാടന്മാരോട് മരുന്ന് വാങ്ങി കഴിക്കുകയും അരുത്. അവർ ചതിക്കും.

ഈ ഗുണപാഠങ്ങൾ വായിച്ച് പഠിച്ച് അതുപ്രകാരം നടക്കാതെ മനഃപൂർവ്വം അവയെ ലംഘിച്ച് നടക്കുന്നതായാൽ ദൈവകോപത്തിനും ശാപത്തിനും പാത്രവാനായിത്തീരുമെന്ന് പ്രത്യേകം ഓർത്തുകൊള്ളണം. സന്തതികാലം ഇത് ഒരു ഒസ്യത്ത്പോലെ അവരെ പഠിപ്പിച്ചുകൊള്ളുകയും വേണം.

# 2

# കുര്യൻ റൈട്ടറും ആയില്യം തിരുനാൾ മഹാരാജാവും

ആയില്യം തിരുനാൾ മഹാരാജാവും കുര്യൻ റൈട്ടറും തമ്മിലുണ്ടായിരുന്ന സ്നേഹബന്ധം അഗാധമായിരുന്നു. ആ ബന്ധം മൂലം തിരുവിതാംകൂർ സർക്കാറിൽ നല്ല സ്വാധീനം ചെലുത്താൻ റൈട്ടർക്കു കഴിഞ്ഞു.

മഹാരാജാവും റൈട്ടറും തമ്മിലുണ്ടായ ആദ്യത്തെ കൂടിക്കാഴ്ച കൊച്ചിയിൽ വച്ചായിരുന്നു. രാജാവ് കൊച്ചിയിൽ എഴുന്നെള്ളിയപ്പോൾ റൈട്ടർ നൽകിയ സ്വീകരണത്തെ സംബന്ധിച്ച് മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ. ഇരുവരും തമ്മിലുള്ള ബന്ധത്തിന് ആ സന്ദർശനം അടിത്തറ പാകിയെങ്കിലും വേരുറയ്ക്കുന്നതിന് കുറെക്കാലം കൂടി കഴിയേണ്ടി വന്നു. ആയില്യം തിരുനാളിന്റെ ഭരണകാലം തിരുവിതാംകൂർ ചരിത്രത്തിലെ ശോഭനമായ ഒരു അദ്ധ്യായമായിട്ടാണ് ചില ചരിത്രകാരന്മാർ കാണുന്നത്.

കൊല്ലവർഷം 1007–ാമാണ്ട് (എ. ഡി. 1832) ആണ് ആയില്യം തിരുനാൾ മഹാരാജാവ് ഭൂജാതനായത്. സംഗീത വിദൂഷിയായ രുഗ്മിണിഭായി തമ്പുരാട്ടിയായിരുന്നു മാതാവ്.

സാധുജനങ്ങളുടെ മഹാരാജാവായി പ്രകീർത്തിക്കപ്പെടുന്ന വിശാഖം തിരുനാൾ മഹാരാജാവ് ആയില്യം തിരുനാളിന്റെ കനിഷ്ഠ സഹോദരനായിരുന്നു. ഇവരുടെ പിതാവ് മഹാപണ്ഡിതനായ പാലിയക്കര കോയിത്തമ്പുരാൻ ആയിരുന്നു.

ബാല്യത്തിൽ തന്നെ സംസ്കൃതത്തിലും മലയാളത്തിലും അസാമാന്യ വ്യുല്പത്തി നേടാൻ ഇദ്ദേഹത്തിനു കഴിഞ്ഞു. ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് തന്റെ ഭാഗിനേയന്മാരായ ആയില്യം തിരുനാളിന്റെയും വിശാഖം തിരുനാളിന്റെയും പഠനകാര്യത്തിൽ വളരെ ശ്രദ്ധ പുലർത്തിയിരുന്നു. പരിഷ്കൃതാശനായിരുന്ന ഉത്രം തിരുനാൾ മഹാരാജാവിന്റെ പ്രേരണമൂലം രാജകുമാരന്മാർ ഇംഗ്ലീഷ് ഭാഷാഭ്യസനത്തിൽ വലിയ താല്പര്യം കാട്ടി.

ഭാഗിനേയന്മാർക്ക് ഉന്നത വിദ്യാഭ്യാസം നൽകുന്നതിനു പറ്റിയ പ്രഗല്ഭനായ ഒരു അദ്ധ്യാപകനെ ഉത്രം തിരുനാൾ മഹാരാജാവ് തേടിക്കൊണ്ടിരിക്കവേയാണ് സർ ടി. മാധവരായരെ ലഭിച്ചത്. മദ്രാസ് ഗവർണ്ണറാണ് ഉത്രം തിരുനാളിന്റെ ആവശ്യപ്രകാരം സർ ടി. മാധവരായരെ തിരുവിതാംകൂറിലേക്ക് അയച്ചത്.



ആയില്യം തിരുനാൾ മഹാരാജാവ്

വിദ്യാസമ്പന്നനും യുവാവുമായ മാധവരായരെ മഹാരാജാവിനു വളരെയേറെ ഇഷ്ടപ്പെട്ടു. രാജകുമാരന്മാരുടെ അദ്ധ്യാപകനായെത്തിയ മാധവരായർ പില്ക്കാലത്ത് ദിവാൻ പദവിയോളം ഉയർന്നു. മാധവരായരെക്കാൾ മികച്ച ഒരു ഭരണതന്ത്രജ്ഞനെ തിരുവിതാംകൂറിലെ ദിവാന്മാരുടെ ചരിത്രത്തിൽ നിന്ന് കണ്ടെടുക്കാൻ സാധ്യമല്ല. മാധവരായരുടെ പിതാവായ രങ്കരായരും, പിതൃവ്യനായ വെങ്കിട്ടരായരും തിരുവിതാംകൂറിൽ ദിവാൻ പദം അലങ്കരിച്ചവരാണ്. അതിനാൽ കുട്ടിക്കാലത്തു തന്നെ തിരുവിതാംകൂറിനെപ്പറ്റിയും മഹാന്മാരായ തിരുവിതാംകൂർ രാജാക്കന്മാരെപ്പറ്റിയും മാധവരായർ കേട്ടിരുന്നു.

മാധവരായരുടെ ശിക്ഷണത്തിൽ പ്രതിഭാശാലികളായ രാജാക്കന്മാർ പഠനം തുടർന്നു. സംഗീതത്തിലും സാഹിത്യത്തിലും ആയില്യം തിരുനാളിനു നല്ല അഭിരുചിയുണ്ടായിരുന്നു. രാജാക്കന്മാരുടെ മാനസികവും ബൗദ്ധികവുമായ വികാസത്തെ ലാക്കാക്കിക്കൊണ്ടായിരുന്നു മാധവരായരുടെ അദ്ധ്യാപനം.

ഉത്രം തിരുനാൾ മഹാരാജാവ് 1036-ൽ മാധവരായരെ ദിവാൻജിയായി നിയമിച്ചു. തിരുവിതാംകൂറിനെ ഒരു മാതൃകാസംസ്ഥാനം ആക്കണമെന്നുള്ള ലക്ഷ്യത്തോടു കൂടി മാധവരായർ പല പരിഷ്കാരങ്ങളും നടപ്പിലാക്കിത്തുടങ്ങി. മാധവരായരെ ദിവാനായി നിയമിച്ച് ഏതാനും മാസം കഴിഞ്ഞപ്പോൾ ഉത്രം തിരുനാൾ മഹാരാജാവ് നാടു നീങ്ങി. താമസിയാതെ ആയില്യം തിരുനാൾ മഹാരാജാവ് ഭരണഭാരമേറ്റു. ഇക്കാലത്ത് ഖജനാവു ശൂന്യമായിരുന്നു.

മഹാരാജാവ് നാടു നീങ്ങിയതിനെ തുടർന്നുള്ള അടിയന്തിരങ്ങൾക്കും ദാനധർമ്മങ്ങൾക്കും മറ്റുമായി ഒരു വലിയ തുക ചെലവായിരുന്നു. കുരുമുളകിലും പുകയിലയിലും നിന്ന് ഈടാക്കി വന്ന ആദായങ്ങൾ കുറഞ്ഞു. ജനങ്ങളെ ദാരിദ്ര്യം കാർന്നു തിന്നു തുടങ്ങി. ശോഷിച്ച ഖജനാവ് മഹാരാജാവിനെ വ്യാകുലചിത്തനാക്കി. പക്ഷേ, മാധവരായരുടെ ഉപദേശങ്ങൾ രാജാവിനു ധൈര്യം പകർന്നു. മാധവരായരുടെ ഭരണതന്ത്രജ്ഞത മൂലം ഈ വിപൽഘട്ടത്തെ അതിജീവിക്കാൻ കഴിഞ്ഞു. പുകയില നികുതിയുടെ കാര്യത്തിൽ വരുത്തിയ പരിഷ്കാരം മാധവരായരുടെ ബുദ്ധിവൈഭവത്തിനു മകുടോദാഹരണമാണ്. ഉത്രം തിരുനാളിന്റെ കാലംവരെ കുത്തകക്കാർ മുഖേന ചരക്കു വാങ്ങി സർക്കാരിൽ നിന്നു കച്ചവടം ചെയ്തു ലാഭം ഉണ്ടാക്കുകയായിരുന്നു പതിവ്. ബ്രിട്ടീഷിലും, കൊച്ചിയിലും തിരു

വിതാംകൂറിനെ അപേക്ഷിച്ച് പുകയിലയുടെ വില വളരെ കുറവായിരുന്നു. കൊച്ചിയിലും ബ്രിട്ടീഷിലും ചെന്ന് സഹായ വിലയ്ക്കു പുകയില വാങ്ങി കള്ളക്കടത്തു നടത്തി കച്ചവടം ചെയ്യുന്നവർക്കു കൊള്ളലാഭമാണ് കിട്ടിക്കൊണ്ടിരുന്നത്. മാധവരായർ ദിവാൻജി നേരിട്ടു തന്നെ വ്യാജപുകയില കണ്ടുപിടിക്കാൻ പോയിട്ടുള്ളതായി ചരിത്രത്തിൽ കാണുന്നു. ശങ്കുണ്ണിമേനോൻ പേഷ്ക്കാരെപ്പോലുള്ള ഉന്നതോദ്യോഗസ്ഥന്മാർ ഇക്കാര്യത്തിൽ ദിവാൻജിക്ക് എല്ലാവിധ പിൻതുണയും നൽകിയിരുന്നു. മാധവരായർ ദിവാൻജിയെയും ശങ്കുണ്ണിമേനോൻ പേഷ്ക്കാരെയും പോലെയുള്ള പ്രഗല്ഭന്മാർ ശ്രമിച്ചിട്ടും വ്യാജപുകയില വ്യാപാരം തടയുവാൻ കഴിഞ്ഞില്ല.

സർക്കാരിനു പുകയിലയിലുള്ള കുത്തക നിറുത്തി ഇറക്കുമതിച്ചുങ്കം ഏർപ്പെടുത്തുക എന്ന പരിഷ്ക്കാരം നടപ്പിലാക്കുന്നതു നന്നായിരിക്കുമെന്ന് മാധവരായർക്കു തോന്നി. ഈ വിഷയത്തെക്കുറിച്ച് അദ്ദേഹം തലപുകഞ്ഞാലോചിച്ചു. അവസാനം തന്റെ ചിന്ത ശരിയായതു തന്നെയെന്നു മാധവരായർക്കു ബോധ്യമായി. മഹാരാജാവുമായി ഇതെക്കുറിച്ച് അദ്ദേഹം ആലോചിച്ചു. രണ്ടു ബുദ്ധിമാന്മാരുടെ ഒന്നുചേർന്നുള്ള ആലോചനയുടെ ഫലമായി ധീരമായ ഒരു നടപടിയുണ്ടായി.

സർക്കാരിനു പുകയിലയിലുള്ള ഏകാവകാശം നിർത്തലാക്കുകയും ഇറക്കുമതിചുങ്കം ഏർപ്പെടുത്തുകയും ചെയ്തു. സർക്കാരിൽ വലിയ സ്വാധീനം ഉണ്ടായിരുന്ന ഉദ്യോഗസ്ഥാനുദ്യോഗസ്ഥ പ്രമുഖന്മാരിൽ പലരും ഈ തീരുമാനം ഒരു പിഴച്ച കാൽവയ്പ്പായിട്ടാണ് കരുതിയത്. ഈ പരിഷ്ക്കാരം മൂലം സർക്കാരിനു കൂടുതൽ നഷ്ടമുണ്ടാകുമെന്ന് അവർ ഭയന്നു. പക്ഷേ, ഫലം മറിച്ചായിരുന്നു. അവരുടെ ആശങ്കകൾ പറപറക്കത്തക്കവിധത്തിൽ കാര്യങ്ങൾ നീങ്ങി.

ആദ്യത്തെ സമ്പ്രദായപ്രകാരം ഈടായി വന്നിരുന്ന 848,978 ഉറുപ്പികയിൽ പുതിയ വ്യവസ്ഥ നടപ്പിൽവന്ന പ്രഥമ വർഷത്തിൽ ആകപ്പാടെ 12,294 ഉറുപ്പിക മാത്രമേ കുറവുണ്ടായുള്ളു. ക്രമേണ ഈ കുറവു നീക്കിയെന്നു മാത്രമല്ല ഇറക്കുമതിചുങ്കം വർദ്ധിച്ചു വർദ്ധിച്ച് ഖജനാവിനെ നിറച്ചു. അക്രമങ്ങളും അഴിമതികളും രാജ്യത്തു നിന്നു തുടച്ചുനീക്കാൻ രാജാവും ദിവാൻജിയും ആത്മാർത്ഥമായി ശ്രമിച്ചു. അവരുടെ ശ്രമം വിജയിക്കുക തന്നെ ചെയ്തു. തിരുവിതാംകൂറിലെ വാണിജ്യരംഗത്ത് ഒരു പുതുവസന്തത്തിന്റെ ഋതുവിലാസം ദൃശ്യമായിത്തുടങ്ങി.

ചരിത്രകാരനായ ടി. കെ. വേലുപ്പിള്ള ഇക്കാലഘട്ടത്തെക്കുറിച്ച് ഇങ്ങനെയെഴുതിയിരിക്കുന്നു: "തിരുവിതാംകൂറിലെ വാണിജ്യം നാൾക്കുനാൾ അഭിവൃദ്ധി പ്രാപിച്ചു. എന്നാൽ ഈ രാജ്യത്തിൽ നിന്നുപോകുന്ന കയറ്റു

മതി ചരക്കുകൾക്കും ഇവിടെ കൊണ്ടുവരുന്ന ഇറക്കുമതി സാമാനങ്ങ ൾക്കും വലുതായ ചുങ്കങ്ങൾ കൊടുക്കാതെ ബ്രിട്ടീഷ് തുറമുഖങ്ങളിൽ നമ്മുടെ സാമാനങ്ങൾ കൊണ്ടുചെല്ലുവാനും അവിടെ നിന്നു കൊണ്ടുവ രാനും അനുവാദമില്ലായിരുന്നു. നമ്മുടെ കച്ചവടക്കാരെല്ലാം ഏറ്റുമതിക്കും ഇറക്കുമതിക്കും കൊച്ചി തുറമുഖത്തിൽ പോകേണ്ടി വന്നു. കൊച്ചി ഗവ ണ്മെന്റിൽ നിന്നും നിസ്സാരമായ ഒരു നികുതി മാത്രമേ പിരിച്ചുവന്നുള്ളു. കച്ചവടക്കാർ ധാരാളമായി അവിടെ ചെല്ലുകയാൽ ആ തുറമുഖം നല്ല നില പ്രാപിക്കയും ആലപ്പുഴ മുതലായ നമ്മുടെ തുറമുഖങ്ങൾ ക്ഷയിച്ചു തുടങ്ങുകയും ചെയ്തു. എന്നു മാത്രമല്ല നികുതികളുടെ വിവിധത്വം ബ്രിട്ടീഷും തിരുവിതാംകൂറും തമ്മിലുള്ള വാണിജ്യത്തിനു വലിയ പ്രതി ബന്ധമായും തീർന്നു. ഈ തടസ്സങ്ങൾ മാറ്റാൻ എല്ലാ കക്ഷികൾക്കും താല്പര്യമുണ്ടായി. വ്യാപാരസ്വാതന്ത്ര്യം അത്യാവശ്യമെന്ന് ബ്രിട്ടീഷ് ഗവണ്മെന്റ് നിർബന്ധം തുടങ്ങി. എന്നാൽ തിരുവിതാംകൂറിലെ മുതലെ ടുപ്പിന്റെ ഒരു പ്രധാനഭാഗം തിരുവയിൽ നിന്നും ആയിരുന്നതിനാൽ ഉപ്പിൽ നിന്നും പുകയില മുതലായ ചരക്കുകളിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന ആദായം ഒരിക്കലും ഉപേക്ഷിക്കാൻ നിവൃത്തിയില്ലെന്നു മാധവരായർ മറുപടി കൊടുത്തു. എഴുത്തുകുത്തുകൾ ബലമായി നടന്നു. എന്നാൽ അവസാന തീർച്ച രണ്ടു കക്ഷികൾക്കും പൊതുവെ ഗുണകരമായിട്ടാണ് പരിണമിച്ചത്. നൂതന വ്യവസ്ഥ കൊണ്ടു നമ്മുടെ രാജ്യത്തിനു വരാവുന്ന നഷ്ടത്തെ പരിഹരിക്കാനായി ബ്രിട്ടീഷ് ഗവണ്മെന്റിൽ നിന്നും വർഷം പ്രതി നാല്പതിനായിരം രൂപായിൽ കവിയാത്ത ഒരു തുക തന്നുകൊള്ളാ മെന്ന് മദ്രാസ് ഗവണ്മെന്റു സമ്മതിച്ചു. ഈ വ്യവസ്ഥയെ ഇന്റർ പോർട്ടൽ കൺവൻഷൻ എന്നു പറഞ്ഞുവരുന്നു. അത് ഇന്നും ഊർജ്ജിതത്തിൽ തന്നെ ഇരിക്കുകയും ചെയ്യുന്നു.”

ആയില്യം തിരുനാൾ നടപ്പിലാക്കിയ പല പരിഷ്കാരങ്ങളുടേയും പിന്നിൽ കുര്യൻ റൈട്ടറുടെ ഉപദേശങ്ങൾ ഉണ്ടായിരുന്നു. ആയില്യം തിരു നാളിന്റെ ഭരണകാലത്തെപ്പറ്റി വിശദമായ പഠനം നടത്തുമ്പോൾ കുര്യൻ റൈട്ടർക്ക് അന്നത്തെ ഭരണകാര്യങ്ങളിലുണ്ടായിരുന്ന പങ്ക് എന്തെന്ന് മനസ്സിലാക്കാൻ കഴിയും. രാജാവിനോടെന്ന പോലെ ദിവാൻജിയുമായും റൈട്ടർ ഉറ്റസ്നേഹബന്ധം പുലർത്തിയിരുന്നു. ശങ്കുണ്ണിമേനോനെപ്പോലെ ഉന്നത ഉദ്യോഗസ്ഥന്മാരും റൈട്ടറുടെ സുഹൃത് വലയത്തിൽപ്പെട്ടിരുന്നു.

ആയില്യംതിരുനാൾ മഹാരാജാവിന് റൈട്ടറോട് അഗാധമായ സ് നേഹം ജനിക്കാൻ ഇടയാക്കിയ ഒരു സംഭവമുണ്ട്.

മഹാരാജാവിന്റെ ഭരണത്തെ ആക്ഷേപിച്ച് പല ഹർജികളും അന്ന് ബ്രിട്ടീഷ് ഗവണ്മെന്റിന് പലരും അയച്ചിട്ടുണ്ടായിരുന്നു. അതിൽ ഏറ്റവും പ്രമുഖൻ വലിയകോയിത്തമ്പുരാൻ അവർകൾ ആയിരുന്നു. പ്രമുഖരായ

പലരും ആയില്യം തിരുനാളിന്റെ ശത്രുക്കളായിത്തീർന്നു. സഹോദരനായ വിശാഖം തിരുനാൾ യുവരാജാവും ശത്രുപക്ഷത്തായിരുന്നു.

മഹാരാജാവിന്റെ ആജ്ഞപ്രകാരം വലിയ കോയിത്തമ്പുരാനെ ആലപ്പുഴകൊട്ടാരം ജയിലിൽ പാർപ്പിച്ചു. ഇക്കാലഘട്ടത്തിലാണ് വലിയ കോയിത്തമ്പുരാൻ 'മയൂര സന്ദേശം' രചിച്ചത്.

ഇക്കാലത്താണ് പ്രിൻസ് ഓഫ് വെയിൽസ് കൽക്കത്തയിലെത്തിയത്. വിക്ടോറിയാ മഹാറാണിയുടെ ഭരണകാലം. അന്ന് കൽക്കത്തയായിരുന്നു ഇന്ത്യയുടെ തലസ്ഥാനം. പ്രിൻസ് ഓഫ് വെയിൽസിന്റെ ഡർബാറിൽ സംബന്ധിക്കുന്നതിന് എല്ലാ നാട്ടുരാജാക്കന്മാരും എത്തിച്ചേർന്നിരുന്നു. ആയില്യം തിരുനാൾ മഹാരാജാവും അക്കൂട്ടത്തിൽപ്പെട്ടിരുന്നു.

പ്രിൻസ് ഓഫ് വെയിൽസിനെ കാണുന്നതിനായി പത്രോസ് പാത്രിയർക്കീസ് ബാവായുടെ ഒരു ദൗത്യവുമായി കുര്യൻ റൈട്ടറും കുന്നങ്കുളത്തു പനയ്ക്കൽ പാത്തപ്പനും കൽക്കത്തയിൽ എത്തിയിരുന്നു. പ്രിൻസ് ഓഫ് വെയിൽസിനെ കാണുക അത്ര എളുപ്പമുള്ള കാര്യമായിരുന്നില്ല. പക്ഷേ, റൈട്ടറുടെ ഭാഗ്യംകൊണ്ട് അതിനുള്ള വഴി തെളിഞ്ഞു. പത്രോസ് പാത്രിയർക്കീസ് ബാവാ ഇംഗ്ലണ്ടിൽ പോയി വിക്ടോറിയാ രാജ്ഞിയെ സന്ദർശിച്ച് കേരളത്തിൽ വന്നപ്പോൾ ബാവായുടെ അംഗരക്ഷകരായി രണ്ടു പേർ കൂടി വന്നിരുന്നു. രാജ്ഞിയുടെ നിർദ്ദേശപ്രകാരമാണ് അവർ ബാവായോടു കൂടി പോന്നത്. കേരളത്തിൽ വന്നതിനു ശേഷം ആ അംഗരക്ഷകർ കൽക്കത്തയിലേക്കു പോകയും പ്രിൻസ് ഓഫ് വെയിൽസിന്റെ അനുചരസംഘത്തിൽ ചേരുകയും ചെയ്തു. കേരളത്തിൽ വച്ച് ഇവരുമായി കുര്യൻ റൈട്ടർ പരിചയപ്പെട്ടിരുന്നു. ഇംഗ്ലീഷ് അറിയാവുന്നവർ അന്നു വളരെ ചുരുക്കമായിരുന്നതിനാൽ കുര്യൻ റൈട്ടറെപോലെ അപൂർവ്വം പേരുമായി മാത്രമേ അവർക്ക് ആശയവിനിമയം നടത്തുവാൻ സാധിച്ചിരുന്നുള്ളൂ. അവർ മടങ്ങിപ്പോയപ്പോൾ വിലപ്പെട്ട പല സമ്മാനങ്ങളും കുര്യൻ റൈട്ടർ നൽകുകയുണ്ടായി. അതിനാൽ കുര്യൻ റൈട്ടറോട് അവർക്കു വലിയ സ്നേഹാദരവുകൾ ഉണ്ടായിരുന്നു. കൽക്കത്തയിൽ വച്ചു നടന്ന ഒരു കുതിരപ്പന്തയം കാണാൻ പോയതിനിടയിൽ കുര്യൻ റൈട്ടർ ബാവായുടെ പഴയ അംഗരക്ഷകരെ കണ്ടുമുട്ടി. കുശലപ്രശ്നങ്ങൾക്കിടയിൽ തങ്ങളുടെ യാത്രോദ്ദേശ്യം കുര്യൻ റൈട്ടർ വെളിപ്പെടുത്തി. പ്രിൻസ് ഓഫ് വെയിൽസിനെ കാണാനുള്ള മാർഗ്ഗം അങ്ങിനെ തെളിഞ്ഞുകിട്ടി.

വളരെ ഹൃദ്യമായ സ്വീകരണമാണ് പ്രിൻസ് ഓഫ് വെയിൽസ് കുര്യൻ റൈട്ടർക്കും സ്നേഹിതനും നല്കിയത്. റൈട്ടറുടെ ഇംഗ്ലീഷ് ഭാഷാജ്ഞാനം രാജകുമാരനിൽ വലിയ മതിപ്പുളവാക്കി. പത്തു മിനിറ്റാണ് സംഭാഷണത്തിന് അനുവദിച്ചിരുന്ന സമയം. പക്ഷേ, റൈട്ടറുടെ സംഭാഷണ

ചാതുരിയിലുണ്ടായ മതിപ്പു മൂലം അത് അര മണിക്കൂർ നീണ്ടു.

പാത്രിയർക്കീസ് ബാവായുടെ കത്ത് രാജകുമാരൻ വാങ്ങുകയും ഉടനെ തന്നെ വേണ്ട നടപടികൾ സ്വീകരിക്കുന്നതാണെന്ന് ഉറപ്പുനൽകുകയും ചെയ്തു. മാത്യൂസ് മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി സ്വീകരിച്ചുകൊണ്ടുള്ള രാജകീയ വിളംബരം അസ്ഥിരപ്പെടുത്തണമെന്നുള്ളതായിരുന്നു ബാവായുടെ കത്തിന്റെ ഉള്ളടക്കം.

"നിങ്ങൾ തിരികെ നാട്ടിലെത്തും മുമ്പ് ഇക്കാര്യം നടന്നിരിക്കും" രാജകുമാരൻ പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു. റൈട്ടർക്കും സ്നേഹിതനും രാജകുമാരന്റെ വാക്കുകൾ ആശ്വാസം പകർന്നു.

സംഭാഷണത്തിനിടയിൽ തിരുവിതാംകൂറിലെ ഭരണകാര്യങ്ങളെപ്പറ്റി രാജകുമാരൻ വിശദമായി ചോദിച്ചു. ആയില്യം തിരുനാളിനെക്കുറിച്ചു ലഭിച്ചിട്ടുള്ള പരാതികളുടെ അടിസ്ഥാനത്തിലായിരുന്നു രാജകുമാരന്റെ ചോദ്യങ്ങൾ.

ആയില്യം തിരുനാളിന്റെ ഗുണങ്ങളെ പ്രകീർത്തിച്ചുകൊണ്ടായിരുന്നു കുര്യൻ റൈട്ടറുടെ മറുപടി. പ്രജാക്ഷേമതല്പരത, മതസഹിഷ്ണത മുതലായ ഗുണങ്ങളാൽ ആദരണീയനാണ് ആയില്യം തിരുനാൾ മഹാരാജാവെന്ന് റൈട്ടർ പറഞ്ഞു. മഹാരാജാവിന്റെ പല ഭരണപരിഷ്ക്കാരങ്ങളും ഉദാഹരണത്തിനായി ചൂണ്ടിക്കാട്ടി. ആയില്യം തിരുനാളിനെക്കുറിച്ചു ലഭിച്ചിട്ടുള്ള പരാതികളെല്ലാം അടിസ്ഥാനരഹിതമാണെന്ന് രാജകുമാരനു ബോദ്ധ്യമായി. അസൂയാലുക്കളുടെ കല്പിത കഥകളാണവയെല്ലാമെന്ന് അദ്ദേഹം കരുതി.

രാജകുമാരനെ സന്ദർശിച്ചശേഷം കുര്യൻ റൈട്ടറും സ്നേഹിതനും നാട്ടിലേക്കു മടങ്ങി. ഇതിനിടയിൽ കൽക്കത്തയിലുണ്ടായിരുന്ന ആയില്യം തിരുനാൾ മഹാരാജാവ് പ്രിൻസ് ഓഫ് വെയിൽസിനെ സന്ദർശിച്ചു. തന്നെക്കുറിച്ച് വളരെയേറെ പരാതികൾ പ്രിൻസ് ഓഫ് വെയിൽസിന്റെ മുമ്പാകെ എത്തിയിട്ടുണ്ടെന്ന് മഹാരാജാവ് അറിഞ്ഞിരുന്നു. അതിനാൽ വളരെ ആശങ്കകളോടെയാണ് അദ്ദേഹം പ്രിൻസ് ഓഫ് വെയിൽസിനെ സന്ദർശിച്ചത്. പക്ഷേ, പ്രതീക്ഷയ്ക്കു വിപരീതമായി അഹ്ലാദനിർഭരമായ സ്വീകരണമാണ് ആയില്യം തിരുനാളിനു ലഭിച്ചത്.

"തിരുവിതാംകൂറുകാരനായ കുര്യൻ റൈട്ടർ എന്നൊരാൾ അങ്ങയുടെ ഭരണപരിഷ്ക്കാരങ്ങളെപ്പറ്റി വളരെയധികം പ്രകീർത്തിച്ച് എന്നോട് പറഞ്ഞു" പ്രിൻസ് ഓഫ് വെയിൽസ് ആയില്യം തിരുനാളിനെ അറിയിച്ചു. ഇതു കേട്ടപ്പോൾ മഹാരാജാവ് വികാരവിവശനായി. തന്നെക്കുറിച്ച് നല്ലതു മാത്രം പറഞ്ഞ കുര്യൻ റൈട്ടറോടുള്ള നന്ദിയും സ്നേഹവും എങ്ങനെ വെളിപ്പെടുത്തണമെന്നായിരുന്നു മഹാരാജാവിന്റെ പിന്നീടുള്ള ചിന്ത.

കുര്യൻ റൈട്ടർ വശം പാത്രിയർക്കീസ് കൊടുത്തയച്ച അപേക്ഷ യെപ്പറ്റി പ്രിൻസ് ഓഫ് വെയിൽസ് മഹാരാജാവിനോടു പറഞ്ഞു. പത്രോസ് തൃതീയൻ ബാവാ തിരുവനന്തപുരത്തു ചെന്ന് മഹാരാജാവിനെ കണ്ട് അപേക്ഷ ദൃഢപ്പെടുത്തി. ഏതാനും നാളുകൾക്കകം മുൻ വിളംബരം റദ്ദാക്കാമെന്ന് രാജാവ് വാഗ്ദാനം നൽകി. അപ്രകാരം പുതിയ വിളംബരം പുറപ്പെടുവിക്കുകയും ചെയ്തു.

മഹാരാജാവു തിരുമേനി, കൽക്കത്തയിൽ നിന്നു മടങ്ങിയെത്തിക്കഴിഞ്ഞയുടൻ കുര്യൻ റൈട്ടറെ കാണാൻ ആഗ്രഹം പ്രകടിപ്പിച്ചു. ഒരു ദിവസം കോട്ടയം പേഷ്കാർ ശങ്കുണ്ണിമേനോൻ ഒരു ബോട്ടിൽ അക്കരത്തറവാട്ടിലെ വള്ളക്കടവിൽ വന്നടുത്തു. കുര്യൻ റൈട്ടർ അപ്പോൾ സ്ഥലത്തുണ്ടായിരുന്നു. അദ്ദേഹം പേഷ്ക്കാരെ സസന്തോഷം സ്വീകരിച്ചു. കുര്യൻ റൈട്ടറെ എത്രയുംവേഗം രാജസന്നിധിയിൽ കൊണ്ടുചെല്ലുവാനുള്ള രാജകല്പനയുമായാണ് താൻ വന്നിരിക്കുന്നതെന്ന് പേഷ്ക്കാർ പറഞ്ഞു. എന്തിനാണ് തന്നെ വിളിപ്പിച്ചതെന്ന് റൈട്ടർക്ക് ഒരൂഹവുമില്ലായിരുന്നു. രാജകല്പന നിഷേധിക്കാൻ പാടില്ലല്ലോ. ഉടനെതന്നെ കുര്യൻ റൈട്ടർ പേഷ്ക്കാരോടൊന്നിച്ച് ബോട്ടിൽ തിരുവനന്തപുരത്തേക്കു തിരിച്ചു. അന്നു സവർണ്ണഹിന്ദുക്കളൊഴികെയുള്ള പ്രജകളെല്ലാം മഹാരാജാവിനെ മുഖം കാണിക്കുന്നത് ഇന്നുള്ള നക്ഷത്രബംഗ്ലാവിൽ വച്ചാണ്. അതും കാലത്ത് ആറു മണി മുതൽ ഏഴു മണിവരെയുള്ള സമയത്ത്. രാജാക്കന്മാരെ ആദ്യം മുഖം കാണിക്കുമ്പോൾ പട്ടും പൊന്നും സമർപ്പിക്കണം. ഇതു ശങ്കുണ്ണി മേനോൻ അവർകളുടെ സഹായത്തോടു കൂടി സാധിച്ചു.

“എന്താ.... കുര്യൻ നമ്മുടെ ഭരണം ഇത്ര വിശേഷമാണോ?” റൈട്ടറെ കണ്ടയുടൻ മഹാരാജാവ് ചോദിച്ചു.

“അടിയന്റെ പഴമനസ്സിലെ തോന്നൽ അങ്ങനെയാണ്.”

റൈട്ടറുടെ മറുപടി രാജാവിനെ അത്യധികം ആനന്ദിപ്പിച്ചു. ഉടനെതന്നെ ഒരു ഭടനെ രാജസന്നിധിയിലേക്കു വിളിച്ചുവരുത്തി.

കസവുതയ്യലുള്ള കോട്ടും, കാൽച്ചട്ടയും ചെരിപ്പും തലപ്പാവും റൈട്ടർക്ക് സമ്മാനമായി നൽകി.

“ഇനിയും മാസത്തിൽ ഒരിക്കലെങ്കിലും നമ്മെ കാണണം” എന്നു മഹാരാജാവ് കല്പിക്കയും ചെയ്തു. മഹാരാജാവും റൈട്ടറും തമ്മിലുള്ള ആഴമായ സ്നേഹം അങ്ങനെ വേരുറച്ചു. രാജാവിന്റെ മുഖ്യഉപദേഷ്ടാവായിത്തീർന്നു കുര്യൻ റൈട്ടർ.

പ്രത്യേക അനുമതി കൂടാതെ എപ്പോൾ വേണമെങ്കിലും കുര്യൻ റൈട്ടർക്ക് മഹാരാജാവിന്റെ സന്നിധിയിൽ പ്രവേശനം ഉണ്ടായിരുന്നു.

മഹാരാജാവിന്റെ മേൽ തനിക്കുള്ള സ്വാധീനം ഒരിക്കലും കുര്യൻ റൈട്ടർ ദുരുപയോഗപ്പെടുത്തിയില്ല.

കള്ള്, ചാരായം, കറുപ്പ്, കഞ്ചാവ് ഇവയുടെ കുത്തക കുര്യൻ റൈട്ടർ പിടിച്ചതോടെ തിരുവിതാംകൂറിലെ മുതലെടുപ്പ് വളരെയേറെ വർദ്ധിച്ചു. ഇക്കാലത്താണ് "രാജന്റെ കല്പന, കുര്യന്റെ കുത്തക. കുടികളിൽ ചാരായം വിറ്റുകൂടാ" എന്ന പാട്ടുണ്ടായത്. ശോഷിച്ച ഖജനാവ് സമ്പന്നമായി. മഹാരാജാവ് നടപ്പിലാക്കിയ ഭരണപരിഷ്കാരങ്ങളുടെ പിന്നിൽ പരിഷ്കൃതാശയനായിരുന്ന കുര്യൻ റൈട്ടറുടെ ബുദ്ധി പ്രവർത്തിച്ചിരുന്നു.

'നമ്മുടെ മഹാരാജാക്കന്മാർ' എന്ന ഗ്രന്ഥത്തിൽ ടി. കെ. വേലുപ്പിള്ള ആയില്യം തിരുനാൾ മഹാരാജാവിന്റെ ഭരണകാലത്തെപ്പറ്റി വിശദമായി എഴുതിയിട്ടുണ്ട്. അതിൽ നിന്ന് പ്രസക്തഭാഗം ചുവടെ ചേർക്കുന്നു:

"കൃഷിയും കൈത്തൊഴിലും കച്ചവടവും കൂടാതെ ഒരു രാജ്യത്തിനും അഭിവൃദ്ധി ഉണ്ടാകുന്നതല്ല. തിരുവിതാംകൂർ അന്നും ഇന്നും കൃഷികൊണ്ടു കഴിയുന്ന ഒരു രാജ്യമാണ്. നമ്മുടെ ധനികന്മാർക്ക് നെല്ലും നാളികേരവും ധാരാളം ഉണ്ടായിരുന്നു. പ്ലാവും മാവും പുളിയും നട്ടുണ്ടാക്കുന്നതിൽ കൃഷിക്കാർ ശ്രദ്ധയുള്ളവരായും ഇരുന്നു. എന്നാൽ ഭൂനികുതി പിരിക്കുന്ന ക്രമം പരിശ്രമശീലത്തിനു ഹാനികരമായിത്തീർന്നു. സകല ഭൂമികളും ഒന്നുകിൽ സർക്കാരിന്റേയോ അല്ലെങ്കിൽ ജന്മിമാരുടെയോ വക എന്നായിരുന്നു അന്നത്തെ നിയമം. ജന്മിമാർ പ്രായേണ ബ്രാഹ്മണരായിരുന്നു. അബ്രാഹ്മണരായ ജന്മിമാരും ചിലർ ഇല്ലാതിരുന്നില്ല. ദേവസ്വങ്ങൾക്കും ജന്മി വസ്തുക്കളിന്മേൽ ഉടമസ്ഥതയുണ്ടായിരുന്നു. കൃഷിക്കാർക്കു ഭൂമിയിൽ ഉടമസ്ഥാവകാശം ഒന്നും തന്നെ ഉണ്ടായിരുന്നില്ല. സർക്കാരിന്റെ ഇഷ്ടം പോലെ വസ്തുക്കൾ തിരികെ എടുക്കാമെന്നായിരുന്നു അന്നത്തെ വ്യവസ്ഥ. വസ്തുക്കൾ എഴുതിക്കൊടുക്കാൻ കുടിയാനവന്മാർക്ക് അധികാരമുണ്ടായിരുന്നില്ല. പാട്ടക്കാരന്റെ നിലയല്ലാതെ ഉടമസ്ഥന്റെ നില അവർക്കില്ലായിരുന്നു. ഗവണ്മെന്റിന്റെ യുക്തം പോലെ ഭൂമി വീണ്ടെടുക്കാമെന്നിരുന്നതിനാൽ നിലംപുരയിടങ്ങളിൽ സ്ഥിരമായ ദേഹണ്ഡം ചെയ്ത് അവയെ നന്നാക്കാൻ കൃഷിക്കാർക്കു താല്പര്യം ഇല്ലാതായി. അതുകൊണ്ട് വിളവുകൾക്കും വളരെ കുറവുണ്ടായി. അതുപോലെതന്നെ ജന്മിമാരുടെ വകയായ വസ്തുക്കൾ ഉഴവന്മാരെ വിട്ട് ഒഴിപ്പിക്കുവാൻ ജന്മിമാർക്കും അവകാശമുണ്ടായിരുന്നു. മിച്ചവാരവും ജന്മിഭോഗവും കൊടുത്തു കർഷകർ വളരെ സങ്കടപ്പെട്ടു. ജനസമുദായത്തിന്റെ നട്ടെല്ലു കൃഷിക്കാർ ആണല്ലോ. നിലവും പുരയിടവും നല്ലപോലെ കൃഷി ചെയ്തില്ലെങ്കിൽ ആഹാരസാധനങ്ങൾ കിട്ടുകയില്ല. കൈത്തൊഴിലും കച്ചവടവും ഒന്നും തന്നെ കൃഷി കൂടാതെ നടക്കയുമില്ലല്ലോ. അതുകൊണ്ടു കൃഷിയെ പുഷ്ടിപ്പെടുത്തേണ്ടത് പരിഷ്കൃതമായ രാജ്യഭരണസമ്പ്രദായത്തിന്

അപരിത്യാജ്യമാണ്. മഹാരാജാവും മന്ത്രിയും ഈ സൂക്ഷ്മതത്വം മനസ്സിലാക്കി. സർക്കാരിനു കരം പിരിക്കാൻ മാത്രമേ അവകാശമുള്ളുവെന്നും ഭൂമിയുടെ ഉടമസ്ഥന്മാർ കുടിയാനവന്മാർ തന്നെയാണെന്നും ക്രയവിക്രയാദികൾക്ക് അവർക്കു പൂർണ്ണമായ അധികാരമുണ്ടെന്നും മറ്റും ഒരു വിളംബരം അചിരേണ പ്രസിദ്ധീകരിക്കപ്പെട്ടു. അനാവശ്യവും പ്രയോജനശൂന്യവും ആയിരുന്ന പല കരങ്ങളും നിറുത്തലാക്കി. ജന്മിമാരുടെ വസ്തുക്കൾ ഉഴവന്റെ പക്കൽ നിന്നും ഒഴിപ്പിച്ചെടുക്കാൻ പാടില്ലെന്നും ഒരു തിരുവെഴുത്തു വിളംബരം ഉണ്ടായി. വസ്തുവിന്മേൽ ജന്മാവകാശമുള്ള ബ്രഹ്മസ്വങ്ങളും ദേവസ്വങ്ങളും എല്ലാം ഓരോ ക്ലിപ്ത തുകകൾ ഈടാക്കിക്കൊള്ളണമെന്നും വ്യവസ്ഥ ചെയ്തു. ഇങ്ങനെയുള്ള പരിഷ്കാരങ്ങൾ കൊണ്ടു നാൾക്കുനാൾ ജനക്ഷേമം വർദ്ധിച്ചു.

ഭൂമി എത്ര തന്നെയുണ്ടായിരുന്നാലും കരകൗശലങ്ങൾ എത്രമാത്രം അഭിവൃദ്ധിയെ പ്രാപിച്ചാലും പ്രജകൾക്കു വിദ്യാഭ്യാസമില്ലാതെ ഇരുന്നാൽ മറ്റുള്ള സൗകര്യങ്ങൾ എല്ലാം ഫലശൂന്യമായിപ്പോകുമെന്ന് രാജ്യകാരസുരന്ധരന്മാർ അറിഞ്ഞു. മലയാളം പള്ളിക്കൂടങ്ങളും ഇംഗ്ലീഷു പാഠശാലകളും പല സ്ഥലങ്ങളിലും ഏർപ്പെടുത്തി. പെൺകുട്ടികൾക്കു പള്ളിക്കൂടങ്ങൾ ഉണ്ടായി. തിരുവനന്തപുരം കോളജിനു മനോഹരമായ ഒരു കെട്ടിടം പണിയിച്ചു. അതിന്റെ ശിലാസ്ഥാപനക്രിയ തിരുമനസ്സുകൊണ്ടു തന്നെ നടത്തി. ആ സന്ദർഭത്തിൽ അവിടുന്നു ചെയ്ത പ്രസംഗം ഏറ്റവും ശ്രദ്ധേയമാകുന്നു.

പ്രജാക്ഷേമത്തിനുതകുന്ന ഒരു വിഷയത്തിലെങ്കിലും തിരുമനസ്സിലെയും മാധവരായരുടെയും ശ്രദ്ധ പതിയാതിരുന്നില്ല. കൃഷിക്ക് ഉപയോഗപ്പെടുത്തുന്ന മരാമത്തുകളും ഗതാഗതത്തിനുള്ള മാർഗ്ഗങ്ങളും വർദ്ധിച്ചു. അങ്ങിനെയുള്ള വേലകൾക്കായി മുതലെടുപ്പിന്റെ പ്രധാനഭാഗം വിനിയോഗിക്കപ്പെട്ടു. മഹാരാജാവ് സിംഹാസനാരോഹണം ചെയ്യുന്ന കാലത്ത് തിരുവിതാംകൂർ സംസ്ഥാനത്തിൽ ആകപ്പാടെ ഒരു റോഡു മാത്രമേ ഉണ്ടായിരുന്നുള്ളു. അതു തിരുവനന്തപുരത്തു നിന്നും ആരുവായൊഴി വരെയുള്ള റോഡായിരുന്നു. എട്ടുപത്തു സംവത്സരത്തിനുള്ളിൽ ആയിരത്തിൽ ചില്വാനം മൈൽ രാജപാതയുണ്ടായി. ആണ്ടൊന്നുക്ക് ഒരു ലക്ഷം രൂപാ ചെലവാക്കികൊണ്ടിരുന്ന പബ്ലിക്ക് വർക്ക്സ് വകുപ്പ് 13 1/2 ലക്ഷം ചെലവാക്കി. പുത്തൻ കച്ചേരിയും കോളജും ആശുപത്രികളും കോടതികളും, കച്ചേരികളും ആലപ്പുഴ ദീപസ്തംഭവും എല്ലാം പണി ചെയ്തു. പുനലൂർ പാലവും വർക്കലത്തുരപ്പും ജനങ്ങൾക്ക് അത്യാശ്ചര്യം വളർത്തി. ഡൽഹൗസി പ്രഭുവിന്റെ ഭരണപാടവത്താലും ശാസ്ത്രജ്ഞാനത്തിന്റെ അഭിവൃദ്ധിയാലും ബ്രിട്ടീഷ് ഇൻഡ്യയിൽ നടപ്പിൽവന്ന പല പരിഷ്കാരങ്ങളും തിരുവിതാംകൂറിലും നടപ്പിൽ വന്നു.”

തിരുവിതാംകൂർ ചരിത്രത്തിലെ പ്രഭാപൂർണ്ണമായ ഒരു അദ്ധ്യായം എന്ന് ആയില്യം തിരുനാളിന്റെ ഭരണകാലത്തെ വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. പക്ഷേ, ആ ഭരണനൈപുണ്യത്തിന്റെ പിന്നിൽ അതതു കാലഘട്ടങ്ങളിൽ ദിവാന്മാരായിരുന്ന മാധവരായർ, ശേഷയ്യാ ശാസ്ത്രികൾ, നാണുപിള്ള എന്നിവരും, ശങ്കുണ്ണിമേനോനെപ്പോലുള്ള ഉന്നതോദ്യോഗസ്ഥന്മാരും കുര്യൻ റൈട്ടറെപ്പോലുള്ള പ്രതിഭാശാലികളും ഉണ്ടായിരുന്നു.

ഒരു മാതൃകാരാജ്യം എന്ന പ്രശസ്തി ആയില്യം തിരുനാളിന്റെ കാലത്ത് തിരുവിതാംകൂറിന് ലഭിച്ചിരുന്നു. അക്കാലത്ത് തിരുവിതാംകൂർ സന്ദർശിച്ച മദ്രാസ് ഗവർണ്ണറായിരുന്ന സർ വില്യം ഡെനിസണും, മിസ്സിസ് ഡെനിസണും ആയില്യം തിരുനാളിന്റെ ഭരണപരിഷ്ക്കാരങ്ങളെ മുക്തകണ്ഠം പുകഴ്ത്തി. മിസ്സിസ് വില്യം ഡെനിസൺ തന്റെ തിരുവിതാംകൂർ സന്ദർശനങ്ങളെക്കുറിച്ച് രസകരമായ ഒരു വിവരണം എഴുതുകയും ചെയ്തു.

അന്ന് ബ്രിട്ടീഷ് സാമ്രാജ്യം ഭരിച്ചിരുന്ന വിക്ടോറിയാ മഹാറാണി ആയില്യം തിരുനാളിന് ചില സ്ഥാനമാനങ്ങൾ നൽകുകയുണ്ടായി. ജി. സി. എസ്. ഐ. എന്ന കീർത്തിമുദ്രയും അദ്ദേഹത്തിന് ലഭിച്ചു. മന്ത്രിസത്തമനായ മാധവരായർക്കും കെ. സി. എസ്. ഐ. എന്ന കീർത്തിമുദ്ര നൽകി.

ആയില്യം തിരുനാളും മാധവരായരും തമ്മിലുള്ള സ്നേഹബന്ധത്തിന് പിൽക്കാലത്ത് ഉലച്ചിൽ തട്ടി. വളരെ നിർഭാഗ്യകരമായ അനുഭവങ്ങൾക്കതു വഴിതെളിച്ചു. നിരവധി ഭരണപരിഷ്ക്കാരങ്ങൾക്ക് അടിസ്ഥാനശിലയുറപ്പിച്ച ആ മന്ത്രിയെ മഹാരാജാവ് മന്ത്രിപദത്തിൽ നിന്നു വിടർത്തി. അതീവ ദുഃഖത്തോടു കൂടിയാണ് തന്റെ കർമ്മക്ഷേത്രമായ തിരുവിതാംകൂറിനോട് അദ്ദേഹം യാത്ര പറഞ്ഞത്.

മാധവരായരെ തുടർന്ന് ശേഷയ്യാശാസ്ത്രിയും പിന്നീട് താണുപിള്ളയും തിരുവിതാംകൂറിലെ ദിവാൻ പദവിയിൽ വിരാജിച്ചു.

ശേഷയ്യാ ശാസ്ത്രി തന്റെ മുൻഗാമിയായ മാധവരായരെപ്പോലെ രാജ്യത്തിന്റെ ശ്രേയസ്സിനു വേണ്ടി അർപ്പണബുദ്ധിയോടെ പ്രവർത്തിച്ചു. "ഗവൺമെന്റിന്റെ ചെലവുകൾ ചുരുക്കി. ഉദ്യോഗസ്ഥന്മാരുടെ ശമ്പളം കൂട്ടി അവരെ സംതൃപ്തരാക്കി. എഴുത്തുകുത്തുകൾക്ക് ഓല മാറ്റി കടലാസ്സാക്കി. അളവുകളും തൂക്കങ്ങളും ക്രമപ്പെടുത്തി. മാധവരായർ ആരംഭിച്ച തോടുകളും റോഡുകളും, പാലങ്ങളും കെട്ടിടങ്ങളുമെല്ലാം പൂർത്തിയാക്കി. ശേഷയ്യാ ശാസ്ത്രിയുടെ ബുദ്ധിയും ശ്രദ്ധയും എല്ലാ കാര്യങ്ങളിലും പതിഞ്ഞു. മതസംബന്ധമായും രാജ്യഭരണസംബന്ധമായും സകലകാര്യങ്ങളിലും ദിവാൻജിയുടെ ഉപദേശം മഹാരാജാവ് ആദരിച്ചു."

ശേഷയ്യാ ശാസ്ത്രിക്കു ശേഷം ദിവാനായ താണുപിള്ളയും തന്റെ മുൻഗാമികളെപ്പോലെ ഭരണപരിഷ്ക്കാരങ്ങൾ നടപ്പിലാക്കുന്നതിൽ രാജാവിനോടൊത്ത് അർപ്പിതമനസ്ക്കനായി പ്രവർത്തിച്ചു.

"ആശുപത്രികളും, പള്ളിക്കൂടങ്ങളും സത്രങ്ങളും വർദ്ധിച്ചു. ഭണ്ഡാരത്തിന്റെ നിലയും തൃപ്തികരമായിത്തീർന്നു."

ആയില്യം തിരുനാളും സഹോദരനായ വിശാഖം തിരുനാളും ആദ്യകാലങ്ങളിൽ വലിയ സ്നേഹബന്ധത്തിലാണ് കഴിഞ്ഞിരുന്നതെങ്കിലും പിന്നീട് അത് കടുത്ത ശത്രുതയായി മാറി. മഹാരാജാവ് രോഗശയ്യയിൽ വീണതിനു ശേഷമാണ് അതിനു മാറ്റംവന്നത്. ഇരുവരുടേയും വൈരാഗ്യം വെയിലേറ്റ മൂടൽ മഞ്ഞുപോലെ അപ്രത്യക്ഷമായി. തന്റെ ജ്യേഷ്ഠസഹോദരന്റെ അന്ത്യദിനങ്ങളിൽ ഊണും ഉറക്കവും ഉപേക്ഷിച്ച് വിശാഖം തിരുനാൾ അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു.

തിരുവിതാംകൂർ ചരിത്രത്തിലെ ശോഭനമായ ഒരു കാലഘട്ടത്തിന് അന്ത്യം കുറിച്ചുകൊണ്ട് 1880 മേയ് മാസം 31-ന് ആയില്യം തിരുനാൾ നാടുനീങ്ങി.

"ആധുനിക തിരുവിതാംകൂറിൽ നടപ്പിൽ വന്നിട്ടുള്ള പല പരിഷ്ക്കാരങ്ങളും ആയില്യം തിരുനാൾ തിരുമനസ്സിലെ കാലത്തു കുഴിച്ചിട്ടുള്ള വിത്തുകൾ മുളച്ചു കാലാനുകൂലമായി വളർന്നിട്ടുള്ളവയാകുന്നു."

# 3

# വിശാഖം തിരുനാളിന്റെ വിശ്വസ്ത ഉപദേഷ്ടാവ്

"സാധുക്കളുടെ മഹാരാജാവ്" എന്ന പേരിൽ തിരുവിതാംകൂർ ചരിത്രത്തിൽ പ്രഖ്യാതനായ വിശാഖം തിരുനാൾ, ആയില്യം തിരുനാളിനു ശേഷം 1880–ൽ ഭരണഭാരമേറ്റു.

കുര്യൻ റൈട്ടർക്ക് ആയില്യം തിരുനാളിൽ ഉണ്ടായിരുന്നത്ര സ്വാധീനം വിശാഖം തിരുനാളിലുമുണ്ടായിരുന്നു. വിശാഖം തിരുനാൾ മഹാരാജാവ് കൊച്ചി സന്ദർശിച്ചപ്പോൾ കുര്യൻ റൈട്ടറുടെ നേതൃത്വത്തിൽ യാക്കോബായ സുറിയാനിക്കാർ ഒരു സ്വീകരണം നൽകുകയുണ്ടായി. മഹാരാജാവ് അത്യധികം ആഹ്ലാദത്തോടെയാണ് ഈ സ്വീകരണത്തിൽ സംബന്ധിച്ചത് എന്നത് കുര്യൻ റൈട്ടറോട് അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹം എത്ര വലുതായിരുന്നുവെന്ന് വെളിവാക്കുന്നു. മഹാരാജാവ് സുറിയാനി ക്രിസ്ത്യാനികളുടെ രാജഭക്തിയെ അന്ന് വളരെയധികം പ്രശംസിക്കയുണ്ടായി.

കൊല്ലവർഷം 1012 –ൽ ഭൂജാതനായ വിശാഖം തിരുനാൾ ചെറുപ്പത്തിൽ തീരെ ആരോഗ്യമില്ലാത്തയാളായിരുന്നു. ബാലാരിഷ്ടതകൾ അദ്ദേഹത്തെ വളരെയേറെ പീഡിപ്പിച്ചിരുന്നു. പക്ഷേ, വിജ്ഞാനദാഹം ബാല്യകാലത്തിൽ തന്നെ അദ്ദേഹത്തിൽ ദൃശ്യമായിരുന്നു. പിതാവായ പാലിയക്കര കോയിത്തമ്പുരാനും അമ്മാവനായ ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവും രാജകുമാരന്റെ പഠനകാര്യങ്ങളിൽ അതീവ ശ്രദ്ധ ചെലുത്തി.

സംസ്കൃതം, മലയാളം, ഇംഗ്ലീഷ് ഭാഷകളിൽ അസാമാന്യ ജ്ഞാനം സിദ്ധിച്ചതു മൂലം ആ ഭാഷകളിലെല്ലാമുള്ള ഗ്രന്ഥങ്ങൾ നിഷ്പ്രയാസം വായിച്ച് മനസ്സിലാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. പരന്ന വായനയും ഉയർന്ന ചിന്തയും അദ്ദേഹത്തെ പരിഷ്കൃതാശയനാക്കി മാറ്റി.

കൊട്ടാരം വക പുസ്തകപുരയിൽ ചരിത്രം, സാഹിത്യം, ശാസ്ത്രം ഇങ്ങനെ എല്ലാവിധ വിഷയങ്ങളെപ്പറ്റിയും പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളുണ്ടായിരുന്നു. അവയെല്ലാം അദ്ദേഹം വായിച്ചു പഠിച്ചു.

ഒരു നല്ല ഗദ്യകാരൻ എന്ന പ്രശസ്തി ചെറുപ്പത്തിൽത്തന്നെ അദ്ദേഹം നേടി. "യുദ്ധത്തിന്റെ കഷ്ടതകളും, സമാധാനത്തിന്റെ ഗുണങ്ങളും' എന്ന വിഷയത്തെ ആധാരമാക്കി അദ്ദേഹം എഴുതിയ ഒരു പ്രബന്ധം

അക്കാലത്ത് തിരുവിതാംകൂർ റസിഡന്റായിരുന്ന കല്ലൻ ധ്വരയുടെ മുക്തകണ്ഠമായ പ്രശംസയ്ക്ക് പാത്രമായി.

1861–ൽ ഇദ്ദേഹം മദ്രാസ് സന്ദർശിച്ചപ്പോൾ അന്നത്തെ മദ്രാസ്സ് ഗവർണ്ണർ ഇദ്ദേഹത്തിന്റെ ബുദ്ധിവൈഭവത്തേയും, സാമർത്ഥ്യത്തെയും മനസ്സിലാക്കി വളരെ പ്രശംസിക്കുകയുണ്ടായി.

"അവിടുന്ന് ഞാൻ കണ്ടിട്ടുള്ള എല്ലാ നാട്ടുകാരേക്കാളും ബുദ്ധിമാനാകുന്നു. രാജ്യഭാരം ചെയ്തുവരുന്ന അവിടുത്തെ ജ്യേഷ്ഠനും ഇതുപോലെ ബുദ്ധിയുള്ള ആളാണെങ്കിൽ തിരുവിതാംകൂറിന്റെ അതിഭാഗ്യം തന്നെ" എന്നാണ് മദ്രാസ്സ് ഗവർണ്ണർ പ്രശംസാരൂപത്തിൽ പറഞ്ഞത്.

മദ്രാസിൽ വെച്ച് എ. എഫ്. യു. എന്ന സ്ഥാനം ലഭിച്ചു. മദ്രാസിലെ പൗരമുഖ്യരുടെ മുഴുവൻ പ്രശംസ പിടിച്ചു പറ്റിക്കൊണ്ടാണ് അദ്ദേഹം മടങ്ങിപ്പോന്നത്.

തന്റെ ഗുരുവും പിന്നീട് തിരുവിതാംകൂറിലെ ദിവാനുമായിരുന്ന മാധവരായരോട് അസാമാന്യമായ ഭക്ത്യാദരങ്ങൾ അദ്ദേഹത്തിനുണ്ടായിരുന്നു. തന്റെ ജ്യേഷ്ഠനായ ആയില്യം തിരുനാൾ മാധവരായരെ പിരിച്ചയച്ചത് വിശാഖം തിരുനാളിനെ കഠിനമായി വേദനിപ്പിച്ചു.

ടി. കെ. വേലുപ്പിള്ളയുടെ 'തിരുവിതാംകൂറിലെ രാജാക്കന്മാർ' എന്ന ഗ്രന്ഥത്തിൽ നിന്ന് ഒരു ഭാഗം ചുവടെ ചേർക്കുന്നു.

".... തിരുവിതാംകൂറിനു വേണ്ടി ചിരപരിശ്രമം ചെയ്ത ഒരു മന്ത്രിപുംഗവനെ ഇത്ര പെട്ടെന്ന് പിരിച്ചയച്ചതിൽ വച്ച് അവിടുത്തേയ്ക്ക് വളരെ കുണ്ഠിതം നേരിട്ടു. തന്റെ ഗുരുനാഥന്റെ യോഗ്യതകൾ അന്യ ദിക്കുകാരെ അറിയിക്കണമെന്ന് അവിടുത്തേയ്ക്ക് ആഗ്രഹം ജനിച്ചു. മാധവരായർ തിരുവിതാംകൂറിൽ ഏർപ്പെടുത്തിയ പല പരിഷ്ക്കാരങ്ങളെ സംഗ്രഹിച്ചും അദ്ദേഹത്തിന്റെ സാമർത്ഥ്യത്തെ പ്രശംസിച്ചും ഒരു ലേഖനം എഴുതി അവിടുന്ന് "കല്ക്കട്ടാ റിവ്യൂ" എന്ന മാസികയ്ക്ക് അയച്ചു. നാട്ടുകാരായ രാജ്യക്കാര്യ പ്രവീണന്മാരിൽ ഒന്നാമൻ മാധവരായരാണെന്ന് ആ ലേഖനത്തിൽ വ്യക്തമാക്കിയിരുന്നു. മാധവരായർ ഇൻഡോർ രാജ്യത്തിലും പിന്നീട് ബറോഡയിലും ദിവാൻപദം അലങ്കരിക്കുകയുണ്ടായി.

"കൽക്കട്ടാ റിവ്യൂ"വിലെ ലേഖനത്തിന് വിഷയമായ ആൾക്ക് ഇങ്ങനെ ഗുണം സിദ്ധിച്ചു എങ്കിലും ലേഖനകർത്താവിന് ദോഷമാണുണ്ടായത്. തന്റെ അപ്രീതിയ്ക്ക് പാത്രമായ ഒരാളെപ്പറ്റി അമിതമായി പ്രശംസിക്കുക നിമിത്തം മഹാരാജാവിന് അനുജന്റെ പേരിൽ സന്തോഷക്കേടുണ്ടായി. ജ്യേഷ്ഠന്റെയും അനുജന്റെയും സ്വഭാവം തന്നെ ചില കാര്യങ്ങളിൽ വ്യത്യാസപ്പെട്ടിരുന്നു. ആയില്യം തിരുമനസ്സുകൊണ്ട് സകല സുഖാനുഭ

വങ്ങളോടു കൂടി ഉത്സാഹമായി ദിവസം കഴിച്ചു. രാജപദവിക്കനുകൂലമായുള്ള നയങ്ങളും സമ്പ്രദായങ്ങളും അവിടുത്തേയ്ക്ക് വശമായിരുന്നു. തിരുമനസ്സുകൊണ്ട് ആരേയും മുഷിപ്പിക്കാറുണ്ടായിരുന്നില്ല. ഒരാളോട് തിരുവുള്ളക്കേടുണ്ടായിരുന്നാൽപോലും അതിനെ മറച്ച് ഭംഗിയായി പെരുമാറാൻ അവിടുത്തേയ്ക്ക് പാടവമുണ്ടായിരുന്നു. വിശാഖം തിരുനാൾ തിരുമനസ്സിലെ സ്വഭാവം ഇതിനു നേരെ വിപരീതമായിരുന്നു. ആ തിരുമേനിയിൽ രൂഢമൂലമായിരുന്ന കർത്തവ്യബോധം പരഹൃദയത്തിൽ താൽക്കാലികമായുണ്ടാകുന്ന സന്തോഷ സന്താപങ്ങളെ അശേഷം വകവെച്ചില്ല. എത്ര ഇഷ്ടമുള്ള ആളായാലും തെറ്റു കണ്ടാൽ അവിടുന്ന് കോപിക്കും. മുഖം മുറിഞ്ഞു പറവാൻ കാരണം ഉണ്ടായാൽ അടുത്തവനെ അകറ്റാനും അവിടുത്തേയ്ക്ക് തീരെ മടിയുണ്ടായിരുന്നില്ല.

ഇപ്രകാരം സ്വഭാവത്തിൽ ചില വ്യത്യാസങ്ങളുള്ള രണ്ടു സഹോദരന്മാർ തമ്മിൽ എല്ലാ കാര്യത്തിലും യോജിച്ചിരിയ്ക്കുക എന്നത് പ്രയാസമാണല്ലോ. ഉത്കൃഷ്ടപദവിയിൽ ഇരിക്കുന്ന രണ്ടു പേർ സഹോദരന്മാരായിരുന്നാലും അവർ തമ്മിൽ സ്വൈരക്കേടുണ്ടായാൽ അതിനെ വർദ്ധിപ്പിക്കുവാൻ പലരും ഉണ്ടായിരിക്കുക സാധാരണമാണ്. ...”

ഈ സംഭവം ആ സഹോദരന്മാരെ വിരുദ്ധ ധ്രുവങ്ങളിലാക്കി മാറ്റി. ആയില്യം തിരുനാളിന്റെ അന്ത്യ ദിനങ്ങളിലാണ് അവർ വീണ്ടും യോജിച്ചത്.

ആയില്യം തിരുനാൾ തറക്കല്ലിട്ട പല ഭരണപരിഷ്ക്കാരങ്ങളും വിശാഖം തിരുനാൾ പൂർണ്ണമാക്കി. പുരോഗമനാശയക്കാരനായിരുന്നതു മൂലം പ്രജാക്ഷേമത്തിനുതകുന്ന നിരവധി പരിഷ്ക്കാരങ്ങൾ സ്വന്തം താല്പര്യം അനുസരിച്ച് അദ്ദേഹം നടപ്പിലാക്കുകയുണ്ടായി.

ആയില്യം തിരുനാളിന്റെ കാലത്ത് രാജ്യഭരണത്തിൽ ആവശ്യമായ ഉപദേശങ്ങൾ നൽകികൊണ്ടിരുന്ന കുര്യൻ റൈട്ടർ വിശാഖം തിരുനാളിന്റെ കാലത്തും അതു തുടർന്നുകൊണ്ടിരുന്നു.

സാമാന്യജനങ്ങളുടെ ജീവിതത്തിലെ ദുഃഖവും ദുരിതവും മഹാരാജാവിന് മനസ്സിലാക്കിക്കൊടുക്കുന്നതിൽ കുര്യൻ റൈട്ടർ താല്പര്യം കാട്ടിയിരുന്നു. അതിനാൽ താണ നിലവാരത്തിൽ ജീവിക്കുന്ന പ്രജകളുടെ ജീവിതത്തോത് ഉയർത്തുവാൻ മഹാരാജാവ് വളരെയേറെ യത്നിച്ചു.

തിരുമനസ്സുകൊണ്ട് രാജ്യഭാരം തുടങ്ങിയ കാലത്ത് പ്രജകളിൽ നിന്നു സർക്കാരിലേയ്ക്ക് വരേണ്ടതായ കരത്തിൽ വളരെ കുടിശ്ശിക ഉണ്ടായിരുന്നു. സർക്കാർ ഉദ്യോഗസ്ഥന്മാർ കരം പിരിക്കാൻ ചെല്ലുമ്പോൾ ജനങ്ങൾക്ക് വളരെ കഷ്ടനഷ്ടങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. കള്ളക്കണക്കുകൾ വെയ്ക്കുക, രസീതു കൊടുക്കാതിരിക്കുക എന്നിങ്ങനെയുള്ള

അന്യായങ്ങൾ കൊണ്ട് നാട്ടുകാർ നന്നേ വലഞ്ഞു. അന്ന് സർക്കാരിലേയ്ക്കു കൊടുക്കേണ്ട കരം മിക്കവാറും നെല്ലായിട്ടായിരുന്നു ലഭിച്ചിരുന്നത്. അതുകൊണ്ട് കരം പിരിക്കാൻ പോകുന്ന ഉദ്യാഗസ്ഥന്മാർക്ക് ജനങ്ങളെ ഉപദ്രവിക്കാൻ നല്ല സൗകര്യം ലഭിച്ചു. അങ്ങനെയുള്ള കുഴപ്പങ്ങളെ അമർച്ച വരുത്തി പ്രജകളെ രക്ഷിക്കുവാൻ വിശാഖം തിരുനാൾ തിരുമനസുകൊണ്ട് അനുസരിച്ച സമ്പ്രദായം വളരെക്കാലമായി കുടിശിക കിടന്ന കരങ്ങളെ ഇളവു ചെയ്തു കൊടുക്കുകയായിരുന്നു. ഈ വകയിൽ ഗവൺമെന്റിന് ഏഴെട്ടുലക്ഷം രൂപാ നഷ്ടമുണ്ടായി എങ്കിലും ബുദ്ധിപൂർവ്വമായ ഈ ഏർപ്പാടു നിമിത്തം പ്രജകൾക്കുണ്ടായ ഗുണങ്ങൾ സീമാതീതമായിരുന്നു.

ഉദ്യോഗസ്ഥന്മാർ ശരിയായി ജോലി ചെയ്യാതിരുന്നാൽ സർക്കാർ കാര്യങ്ങൾ വേണ്ടപോലെ നടക്കയില്ലെന്ന് അവിടുന്ന് അറിഞ്ഞു. അവരെ പ്രോത്സാഹിപ്പിയ്ക്കുവാനും കൈക്കൂലി മുതലായ അഴിമതികൾ നിർത്തുവാനുമായി അവിടുന്ന് യോഗ്യതപോലെ അവർക്ക് ശമ്പളക്കൂടുതൽ കൊടുത്തു. മുമ്പ് സർക്കാർ ജീവനക്കാരുടെ അധികാരങ്ങളും, ജോലികളും, ചുമതലകളും അവർക്കു തന്നെ സ്പഷ്ടമായി അറിയാമായിരുന്നില്ല. രാജ്യകാര്യങ്ങൾ സംബന്ധിച്ച് അനേകം റെഗുലേഷനുകളും തിരുവെഴുത്ത് വിളംബരങ്ങളും മറ്റു നിയമങ്ങളും ഇല്ലാതിരുന്നില്ല. എങ്കിലും അവയെല്ലാം കുഴഞ്ഞു കിടന്നതുകൊണ്ട് കാര്യങ്ങൾ ഗ്രഹിക്കുവാൻ വളരെ പ്രയാസമായിരുന്നു. ഈവക നിയമങ്ങളെല്ലാം തിരഞ്ഞെടുത്തു ക്രമപ്പെടുത്തുന്നതിനായി തക്കതായ ഒരു കമ്മറ്റി ഏർപ്പെടുത്തി. അതിന്റെ ശേഷം മഹാരാജാവിന്റെയും ദിവാൻജിയുടെയും ശ്രദ്ധ വിവിധ ഡിപ്പാർട്ടുമെന്റുകളുടെ പരിഷ്കരണ വിഷയത്തിൽ പതിഞ്ഞു. ഈ പരിഷ്ക്കാരങ്ങൾ മിക്കതും നീതി പരിപാലനത്തിന്റെയും മുതലെടുപ്പിനേയും സംബന്ധിച്ചായിരുന്നു.

ആദ്യം തന്നെ പോലീസ് ഡിപ്പാർട്ടുമെന്റിനെ ഊർജ്ജിതപ്പെടുത്തുന്നതു അത്യാവശ്യമാണെന്ന് കണ്ട് അതിലേയ്ക്കുള്ള യത്നം തുടങ്ങി. ആ ഡിപ്പാർട്ടുമെന്റ് മേലധികാരിയായി ഒരു യൂറോപ്യനെ നിയമിച്ച് ആവശ്യങ്ങളായ മറ്റ് പരിഷ്ക്കാരങ്ങൾ നടപ്പാക്കി. നീതിന്യായക്കോടതികളെ തരം തിരിച്ച് ഓരോന്നിന്റെയും അധികാരങ്ങളെ ക്ലിപ്തപ്പെടുത്തി. കോടതികൾ, സിവിൽകോടതികളെന്നും, ക്രിമിനൽ കോടതികളെന്നും രണ്ടു തരമാണല്ലോ. അവയിൽ സിവിൽ കോടതികളുടെ നടത്തിപ്പിന് സിവിൽ കോർട്ടു റഗുലേഷൻ എന്നൊരു നിയമം ഉണ്ടാക്കി. ഇതു കൂടാതെ തിരുവിതാംകൂറിലുള്ള എല്ലാ കോടതികളുടെയും മേലാവായ സദിർ കോടതിയെയും ഒന്നു പുതുക്കി. സദിർ കോടതിയിൽ അന്ന് ആകെ മൂന്ന് ജഡ്ജിമാരെ ഉണ്ടായിരുന്നുള്ളു. ദിനംപ്രതി വർദ്ധിച്ചുവരുന്ന ജോലികൾ യഥാകാലം നിർവ്വഹിക്കുവാൻ മൂന്ന് ജഡ്ജിമാർ പോരാത്തതിനാൽ തിരുമന

സ്സുകൊണ്ട് രണ്ടു ജഡ്ജിമാരെ കൂടി നിയമിച്ചു. എല്ലാ കോടതികളിലേയും ഉദ്യോഗസ്ഥന്മാർക്ക് ഉചിതമായ ശമ്പളക്കൂടുതൽ കൊടുക്കുകയും ചെയ്തു.

റവന്യൂ സംബന്ധമായ ഡിപ്പാർട്ടുമെന്റുകളുടെ പരിഷ്ക്കാരവും അചിരേണ ആരംഭിച്ചു. ഡിവിഷൻ കച്ചേരികളിലും, താലൂക്ക് കച്ചേരികളിലും ജോലി അധികമായതുകൊണ്ട് കൂടുതൽ ജീവനക്കാരെ നിയമിച്ചു. ഉപ്പളങ്ങളെ പേഷ്ക്കാരന്മാരുടെ ഭരണത്തിൽ നിന്ന് വിടർത്തി ഉപ്പളം പേഷ്ക്കാരെന്ന ഉദ്യോഗസ്ഥനെ ചുമതലപ്പെടുത്തി. ഇതു കൂടാതെ പിറ വക സംബന്ധമായ മുതലെടുപ്പ് വർദ്ധിപ്പിക്കാനായി പല വ്യവസ്ഥകളും ചെയ്തു. ഇപ്രകാരമുള്ള പരിഷ്ക്കാരങ്ങൾ കൊണ്ട് രാജഭണ്ഡാരത്തിൽ ക്രമേണ മുതൽ കൂടിത്തുടങ്ങി. തിരുമനസ്സുകൊണ്ട് രാജ്യഭാരം തുടങ്ങിയ കൊല്ലത്തിലെ അഭിവൃദ്ധിയെപ്പറ്റി മദ്രാസ് ഗവൺമെന്റ് താഴെപ്പറയും പ്രകാരം അഭിപ്രായപ്പെട്ടിരുന്നു:

"ആദ്യത്തെ കൊല്ലത്തിൽതന്നെ നാട്ടിൽ അഭൂതപൂർവ്വമായ ഐശ്വര്യം ആവിർഭവിച്ചതുകൊണ്ട് മഹാരാജാവിന് വലുതായ ചാരിതാർത്ഥ്യത്തിന് അവകാശമുണ്ട്. ഓരോ വകുപ്പിലും മുതൽ കൂടുതൽ കണ്ടിരിയ്ക്കുന്നു. അഞ്ചു ലക്ഷം രൂപാ മിച്ചവും വന്നിട്ടുണ്ട്."

വിശാഖം തിരുനാൾ മഹാരാജാവിന്റെ കാലത്ത് നടപ്പിൽ വന്ന മറ്റു വ്യവസ്ഥകളിൽ പ്രധാനപ്പെട്ടവ കണ്ടെഴുത്തും സർവ്വെയുമായിരുന്നു.

കണ്ടെഴുത്തും സർവ്വെയും നടപ്പിൽ വരുത്തുന്നതിൽ മഹാരാജാവിന് കുര്യൻ റൈട്ടർ ഉറ്റസഹകരണം നൽകിയിരുന്നു. ഇതിന്റെ നടത്തിപ്പിലേക്കാവശ്യമായ ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുവാൻ കുര്യൻ റൈട്ടർ പ്രത്യേകം ക്ഷണിക്കപ്പെട്ടിരുന്നു.

മഹാരാജാവിന്റെ അനുമതിയോടുകൂടി രാമപ്പങ്കാർ പ്രമാണികളായ നാട്ടുകാരുടെ ഒരു യോഗം തിരുവനന്തപുരത്തു വിളിച്ചുകൂട്ടുകയുണ്ടായി. ഈ യോഗത്തിൽ വെച്ച് ദിവാൻജി ദീർഘമായ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗത്തിന്റെ രത്നചുരുക്കം റ്റി. കെ. വേലുപ്പിള്ളയുടെ പുസ്തകത്തിൽ നിന്നും എടുത്തു ചേർക്കുന്നു.

"ഈ പരിഷ്ക്കാരങ്ങൾ നടപ്പിൽ വരുത്തുവാൻ മഹാരാജാവിനെ പ്രേരിപ്പിച്ചിട്ടുള്ളത് കരം കൂട്ടി വെയ്ക്കണമെന്നുള്ള ആഗ്രഹമല്ല. കണ്ടെഴുത്തു കൊണ്ട് വസ്തുക്കൾ തമ്മിൽ തരം തിരിക്കുവാനും, അതനുസരിച്ച് ന്യായമായ കരം ചുമത്തുവാനും സാധിക്കുന്നതാണ്. സർവ്വെയുടെ ഉദ്ദേശ്യം വസ്തുക്കളുടെ അതിരു തിരിക്കുകയാകുന്നു. സർവ്വേ ചെയ്ത സ്ഥലങ്ങൾ കണ്ടെഴുതി പട്ടയം പതിച്ചുകൊടുക്കുന്നതു വസ്തു ഉടമസ്ഥന്മാർക്ക് വലിയ രക്ഷയാകുന്നു. നാട്ടിലുള്ള നിലംപുരയിടങ്ങൾ തിട്ടപ്പെടുത്തി

നികുതിയെ ക്രമീകരിച്ചു ന്യായമായ വിധത്തിൽ ഏർപ്പാടു ചെയ്യുന്നതുകൊണ്ട് രാജ്യത്തിന്റെ കൃഷിയ്ക്ക് വർദ്ധനയും സർവ്വതോന്മുഖമായ ഐശ്വര്യവും ഉണ്ടാകുന്നു."

സർവ്വെ, കണ്ടെഴുത്ത് എന്നീ ഡിപ്പാർട്ടുമെന്റുകൾ കൊണ്ട് തിരുവിതാംകൂർ നിവാസികൾക്ക് സിദ്ധിച്ച ഗുണങ്ങൾ നിസ്സീമമായിരുന്നു.

പ്രജകൾക്ക് അത്യന്തം ഉപദ്രവങ്ങളായ ചുങ്കങ്ങളും തീരുവകളും നിർത്തൽ ചെയ്തത് വിശാഖം തിരുനാളിന്റെ കാലത്താണ്. "സ്റ്റാമ്പ് ആക്ട്" എന്ന നിയമം പാസ്സാക്കപ്പെട്ടു. കയറ്റുമതിക്കും ഇറക്കുമതിക്കുമുള്ള തീരുവകൾ സമയോചിതമായി കുറച്ചു. കന്നുകാലി പ്രദർശനങ്ങൾ, കൃഷി പ്രദർശനങ്ങൾ മുതലായവയെ പ്രോത്സാഹിപ്പിച്ചു. ധാരാളം പ്രാഥമിക വിദ്യാലയങ്ങൾ ഏർപ്പെടുത്തി. വിദ്യാഭ്യാസരംഗത്ത് പുതിയ ചൈതന്യം പരത്തി.

ഇന്ന് കേരളമെമ്പാടും പടർന്നിരിയ്ക്കുന്ന മരച്ചീനി കൃഷി തിരുവിതാംകൂറിൽ ആദ്യമായി നടപ്പിലാക്കിയത് വിശാഖം തിരുനാളായിരുന്നു.

ടി. കെ. വേലുപ്പിള്ള ഇങ്ങനെ എഴുതുന്നു: "ഇന്ന് തിരുവിതാംകൂറിലെ ജനങ്ങൾക്ക് മുഖ്യാഹാരമായിത്തീർന്നിരിയ്ക്കുന്ന മരച്ചീനിയ്ക്ക് ഇവിടെ പ്രചാരം വരുത്തിയത് വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സു കൊണ്ടായിരുന്നു. ഇപ്പോൾ നമ്മുടെ രാജ്യത്തിന്റെ ഏതു ഭാഗത്തു നോക്കിയാലും മരച്ചീനികൃഷി അഭിവൃദ്ധിയിൽ ഇരിക്കുന്നതു കാണാം. വലിയ മലകളിലും, താണപ്രദേശങ്ങളിലും എന്നുവേണ്ട എല്ലാമാതിരി ഭൂമികളിലും മരച്ചീനികൃഷി ചെയ്യാറുണ്ട്. നമ്മുടെ ചന്തകളിൽ ക്രയവിക്രയത്തിനുള്ള ഒരു പ്രധാന സാധനം മരച്ചീനികിഴങ്ങു തന്നെ. ഈ കിഴങ്ങു ശേഖരിച്ച് അന്യരാജ്യങ്ങളിൽ അയയ്ക്കുന്നതും വളരെ ലാഭമുള്ള ഒരു വ്യവസായമായി തീർന്നിട്ടുണ്ട്. എന്നാൽ മരച്ചീനിയുടെ പ്രധാന ഗുണം ക്ഷാമകാലങ്ങളിൽ ആകുന്നു. നെൽകൃഷിയും മറ്റും പിഴച്ചു പോയാൽകൂടി മരച്ചീനി മാത്രമുണ്ടായിരുന്നാൽ സാധുജനങ്ങൾ രക്ഷപെടുമെന്നുള്ളത് നിത്യപരിചയമാണല്ലോ. ഇത്ര പ്രധാനമായ കൃഷിയെ പ്രചാരപ്പെടുത്തുന്നതിൽ വിശാഖം തിരുമനസ്സുകൊണ്ട് കാണിച്ചിട്ടുള്ള ദീർഘദർശിത്വവും ഉദാരബുദ്ധിയും സ്മരണീയമാകുന്നു. മരച്ചീനി കൂടാതെ മറ്റൊരു പ്രധാനകൃഷിയും നടപ്പിൽ വരുത്തുവാൻ അവിടുന്ന് ശ്രമിച്ചിട്ടുണ്ട്. അതു പുകയിലക്കൃഷിയാകുന്നു. ഈ രണ്ടാമത്തെ ഉദ്യമം സഫലമായി തീർന്നില്ലെന്ന് സമ്മതിക്കാതെ തരമില്ല. അവിടുന്ന് പരീക്ഷാർത്ഥം നട്ടുവളർത്തിയ പുകയിലച്ചെടികൾ നല്ലവണ്ണം വളർന്നു. എന്നാൽ പുകയില കൃഷി തിരുവിതാംകൂറിൽ പ്രചാരപ്പെടാത്തത് കർഷകരുടേയും നാടിന്റെയും പ്രത്യേക സ്വഭാവം കൊണ്ടെന്നേ പറയുവാനുള്ളു."

"തിരുവിതാംകൂറിന്റെ ഐശ്വര്യം കൃഷിയെ ആശ്രയിച്ചിരിക്കുന്നു എന്ന

വിവരം മുൻകൂട്ടി മനസ്സിലാക്കി അവിടുന്ന് കൃഷി പരിഷ്ക്കരണത്തിനായി നിർവിഘ്നം പരിശ്രമിച്ചു. സസ്യാദികൾ നട്ടുണ്ടാക്കുന്നതിൽ അവിടുന്ന് അനല്പമായ സാമർത്ഥ്യം പ്രദർശിപ്പിച്ചു. വർത്തമാനപ്പത്രങ്ങളിലും, മാസികകളിലും കൃഷിയെ സംബന്ധിച്ച് എഴുതി കാണുന്ന ലേഖനങ്ങൾ സശ്രദ്ധം വായിച്ച് കൃഷിചെയ്യുന്ന സമ്പ്രദായത്തിൽ സ്വീകാര്യമായ ഭേദ ഗതികൾ നടപ്പിൽ വരുത്തുവാൻ അവിടുന്ന് ശ്രമിച്ചു. പരീക്ഷണത്തിനായി അവിടുന്ന് വടക്കേ കൊട്ടാരം തോട്ടത്തിൽ നടത്തിവന്ന കൃഷികളും നൂതന സമ്പ്രദായങ്ങൾ കൊണ്ട് വർദ്ധിച്ചുവന്നതായ ആദായങ്ങളും ഇപ്പോൾ ജീവിച്ചിരിക്കുന്നവരിൽ തന്നെ പലരും കണ്ടറിഞ്ഞിട്ടുള്ളതാകുന്നു."

വിശാഖം തിരുനാളിന്റെ ഭരണപരിഷ്ക്കാരങ്ങളുടെയെല്ലാം പിന്നിൽ ദിവാൻജിയും ഉന്നതോദ്യോഗസ്ഥരും അടക്കം വിശ്വസ്തരും പരിഷ്കൃ താശയരുമായ ഒരു സംഘം രാജ്യകാര്യോപദേഷ്ടാക്കൾ ഉണ്ടായിരുന്നു. അനുദ്യോഗസ്ഥോപദേഷ്ടാക്കളിൽ പ്രമുഖൻ കുര്യൻ റൈറ്റർ ആയിരുന്നു. തന്റെ മരണം വരെ കുര്യൻ റൈറ്റർ ആ കൃത്യം തികഞ്ഞ ആത്മാർത്ഥത യോടെ നിർവ്വഹിച്ചിരുന്നു.

# 4

# കോട്ടയം ചെറിയപള്ളി

മാർത്തോമ്മാ ശ്ലീഹാ എ.ഡി. 52-ൽ പൊന്നാനി തുറമുഖത്ത് വന്നിറങ്ങി കൊടുങ്ങല്ലൂർ, മറ്റം, കുന്നംകുളം, പഴഞ്ഞി മുതലായ പ്രദേശങ്ങൾ ഉൾപ്പെട്ട പാലൂരിലെ ജൂതക്കോളനിയിൽ ക്രിസ്തുവിന്റെ സന്ദേശം പ്രചരിപ്പിച്ച് ഭാരത ക്രിസ്തുമതത്തിന് ബീജാവാപം നടത്തി. സംഘമായി ക്രിസ്തുമതം സ്വീകരിച്ച യഹൂദർ ജൂതക്കുന്നിലുണ്ടായിരുന്ന അവരുടെ സിനഗോഗ് ക്രിസ്തുമത ദേവാലയമായി ഉപയോഗിച്ചു തുടങ്ങിയതോടെ ക്രിസ്തുസഭയ്ക്ക് ഭാരതത്തിൽ ഒരാസ്ഥാനമായി. ജൂത സിനഗോഗിന്റെയും ജൂത സംസ്കാരത്തിന്റെയും പല സ്വാധീനങ്ങളും പാലൂരിലെ ഈ ആദിമ ക്രൈസ്തവ കേന്ദ്രത്തിൽ ഇന്നും കാണാം. ജൂതക്കോളനി അപ്രത്യക്ഷമായതോടെ ജൂതക്കുന്നിന്റെ പേർ സമീപത്തുള്ള ചെറുതുറമുഖത്തിന്റെ പേരുമായി ബന്ധപ്പെടുത്തി ചാട്ടുകുളങ്ങരകുന്ന് എന്നും ദേവാലയത്തിന്റെ പേർ ചാട്ടുകുളങ്ങരപള്ളി എന്നും അറിയപ്പെടുവാൻ തുടങ്ങി. പൊന്നാനിയിൽ ഇറക്കുന്ന കപ്പൽ വിഭവങ്ങൾ ചാവക്കാട് വഴി ചാട്ടുകുളങ്ങര എത്തിയിട്ടാണ് സമീപത്തുള്ള അങ്ങാടികളിലേക്ക് (ചെമ്മണ്ണൂർ അങ്ങാടി, ചാട്ടുകുളങ്ങര അങ്ങാടി, ആലത്തൂർ അങ്ങാടി, പഴഞ്ഞി അങ്ങാടി മുതലായവ) കൊണ്ടുപോയിരുന്നത്. അറബികളും ജൂതന്മാരും ഈ വ്യാപാരത്തിന്റെ ചുമതല വഹിച്ചു. ബുദ്ധജൈന മതക്കാരായ നാട്ടുകാർ വിപണനത്തിലും ഉല്പന്ന വിനിമയത്തിലും പങ്കുകാരായിരുന്നു. ചേരരാജാക്കന്മാർ ആണ് ഈ വ്യാപാരത്തെ നിയന്ത്രിച്ചിരുന്നത്. അന്നത്തെ ചേര രാജധാനി പഴയവഞ്ചി അഥവാ പഴഞ്ഞി - പാലൂർ പ്രദേശത്തായിരുന്നു. പാലൂരിൽ ക്രിസ്തുമതവും ക്രിസ്തുമത ദേവാലയവും പ്രത്യക്ഷപ്പെട്ടതോടെ ജൂതന്മാരോടൊപ്പം ബുദ്ധ - ജൈനമതക്കാരും വിപുലമായ തോതിൽ ക്രിസ്തുമതം സ്വീകരിച്ചു. പാലൂരിന്റെ വിവിധ ഭാഗങ്ങളിൽ - പഴഞ്ഞി, ചാവക്കാട്, കുന്നംകുളം, മറ്റം, കൊടുങ്ങല്ലൂർ തുടങ്ങിയ സ്ഥലങ്ങൾ - ക്രിസ്തുമത കോളനികൾ രൂപംകൊണ്ടു. അവിടങ്ങളിലൊക്കെ കൊച്ചുദേവാലയങ്ങൾ കാലക്രമേണ ഉയർന്നു. എല്ലാവരും പാലൂർ-ചാട്ടുകുളങ്ങരപള്ളിയെ തലപ്പള്ളിയായി ആദരിച്ചു. തലപ്പള്ളിയിൽ നിന്നാണ് കൊച്ചുദേവാലയങ്ങളിലേക്കുള്ള എല്ലാ മതകർമ്മങ്ങൾക്കും നേതൃത്വം വഹിച്ചുപോന്നത്. ഇതിൽ പിൽക്കാലത്ത് കൂടുതൽ ശക്തിപ്രാപിച്ചത് മറ്റം കേന്ദ്രമായിരുന്നു. പിന്നീട് പൂർവിക ക്രിസ്തീയ പ്രമുഖരെ പരാമർശിക്കുമ്പോൾ തലപ്പള്ളിയെയും കൂട്ടിച്ചേർത്തു പാലൂർ മറ്റംകാർ എന്ന് പറയുന്ന രീതി നിലവിൽ വന്നു. പില്ക്കാലത്തെ പാലോമറ്റം, പകലോമറ്റം, പാലമറ്റം തുടങ്ങിയ പദരൂപങ്ങൾ ഈ പൂർവികരൂപത്തോട് കടപ്പെട്ടിരിക്കുന്നു.

പൊന്നാനിയിലെ തുറമുഖവും പാലൂരിലെ വാണിജ്യസങ്കേതങ്ങളും കൈവശപ്പെടുത്തുവാൻ ദക്ഷിണേന്ത്യയിലെ മറ്റു പ്രമുഖശക്തികളായ ചോള–പാണ്ഡ്യ സാമ്രാജ്യങ്ങൾ നിരന്തരം ശ്രമിച്ചിരുന്നു. ചിലപ്പോഴൊക്കെ ചേരന്മാർ പരാജയപ്പെടുകയും ചോളന്മാരോ പാണ്ഡ്യന്മാരോ തുറമുഖത്തിന്റെയും വാണിജ്യകേന്ദ്രങ്ങളുടെയും ഉടമസ്ഥത കൈവശപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ക്രിസ്തുവർഷം ആദ്യശതകങ്ങൾ – ഒന്നു മുതൽ ആറു ശതകങ്ങൾ (ഇവയെ സംഘകാലം എന്ന് പറയും) – പാലൂർ പ്രദേശം യുദ്ധസംഘർഷഭരിതമായിരുന്നത് ഈ സാഹചര്യത്തിലാണ്. യുദ്ധങ്ങൾ അരങ്ങേറിയിരുന്നത് വേദക്കാടിന് (തിരുമറൈക്കാടി) സമീപം സ്ഥിതിചെയ്യുന്ന പോർക്കളം എന്ന വിസ്തൃതമായ കുന്നിൻപുറത്താണ്. പോർക്കളം അതേപേരിൽ കുന്നംകുളം–പഴഞ്ഞി ബസ് റൂട്ടിൽ സ്ഥിതി ചെയ്യുന്നു (ഉച്ചാരണ വൈകല്യത്താൽ പോർക്കളതെ പലരും പോർകുളം എന്ന് തെറ്റായി വ്യാഖ്യാനിക്കാറുണ്ട്. ഇളംകുളം വ്യക്തമാക്കിയ 'നൂറ്റാണ്ടു യുദ്ധം' സംഘകാലത്തെ സംഘർഷഭരിതമാക്കി. തുറമുഖവും പാലൂരിലെ അങ്ങാടികളും സുരക്ഷിതമല്ലെന്ന് വന്നു. യുദ്ധവും യുദ്ധഭീഷണിയും മൂലം പാലൂരിന്റെ വടക്കൻപ്രദേശങ്ങളിൽ നിന്ന് തെക്കൻ കടലോരപ്രദേശങ്ങളിലേക്ക് കോളനികൾ പ്രത്യക്ഷപ്പെടുവാൻ തുടങ്ങി. എ.ഡി. രണ്ടാം നൂറ്റാണ്ടു മുതൽ വിദേശവ്യാപാരത്താൽ ആകൃഷ്ടരായി പാലൂർ പ്രദേശത്തെത്തിയ ശൈവന്മാരും വൈഷ്ണവരും കൃത്യമായും മതപരമായ ആധിപത്യത്തിന് ശ്രമിച്ചതോടെ തെക്കോട്ടുള്ള പലായനം ശക്തിപ്പെട്ടു. ഇക്കാലത്തെ പ്രമുഖ ക്രൈസ്തവകേന്ദ്രമായി തീർന്നത് കൊടുങ്ങല്ലൂർ ആണ്.

'ഭുവിൽ വിടർന്ന ദേവലോകം' എന്ന ഗ്രന്ഥത്തിൽ കാര്യങ്ങളെ ഇപ്രകാരം നിരീക്ഷിച്ചിരിക്കുന്നു:

"വിദേശ വ്യാപാരത്തിന്റെ നിയന്ത്രണം സ്വന്തം അധീനത്തിലാക്കുവാൻ ചോള–പാണ്ഡ്യ രാജാക്കന്മാർ ചേരരാജാവിനെ ആക്രമിക്കുന്നത് അക്കാലത്ത് പതിവായിരുന്നു. ചിലപ്പോഴൊക്കെ ചോളന്മാരും പാണ്ഡ്യന്മാരും വിജയം വരിക്കുകയും വ്യാപാരം നിയന്ത്രിക്കുകയും ചെയ്തിട്ടുണ്ട്. പഴഞ്ഞിക്കും കുന്നംകുളത്തിനും ഇടയിൽ 'പോർക്കളം' എന്ന പേരിൽ ഇന്നും അറിയപ്പെടുന്ന സ്ഥലമായിരുന്നു യുദ്ധഭൂമി. നൂറ്റാണ്ടു യുദ്ധം എന്ന പേരിൽ നൂറ് കൊല്ലക്കാലം ഇടവിട്ട് നടന്ന ഈ യുദ്ധ പരമ്പരയെപ്പറ്റി ഇളംകുളം കുഞ്ഞൻപിള്ള പരാമർശിക്കുന്നുണ്ട്. നൂറ്റാണ്ടു യുദ്ധം പാലൂരിലെ ജനജീവിതം താറുമാറാക്കിയിരുന്നു. ഓരോ യുദ്ധകാലത്തും പാലൂരിലെ ജനങ്ങൾ ജീവനുംകൊണ്ട് സുരക്ഷിതദേശങ്ങളിലേക്ക് രക്ഷപ്പെടുമായിരുന്നു. ഈ പലായനം ക്രിസ്തുമതത്തെ കേരളത്തിന്റെ തെക്കൻ ദിക്കുകളിലേക്ക് വ്യാപിപ്പിച്ചു. പാലൂരിലെ ഉപ തുറമുഖമായ ചാവക്കാട്

തുറമുഖം ക്രിസ്ത്യാനികളുടെ കൈവശത്തിലും നിയന്ത്രണത്തിലുമായിരുന്നുവെന്ന് 1800-ൽ ഇവിടം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട് (ബുക്കാനന്റെ കേരളം, വിവ: ഡോ. സി. കെ. കരീം, പു. 46, 61). ചാവക്കാട് തുറമുഖത്തു നിന്ന് പലായനം ചെയ്ത സുറിയാനി ക്രിസ്ത്യാനികൾ യഥാക്രമം മറ്റം, പറവൂർ, കൊടുങ്ങല്ലൂർ, അങ്കമാലി, കുറുപ്പമ്പടി, കോതമംഗലം, കൂത്താട്ടുകുളം, കുറവിലങ്ങാട്, കോട്ടയം, അയിരൂർ, ഓമല്ലൂർ, പത്തനംതിട്ട എന്നിവിടങ്ങളിൽ കോളനിയായി താമസിച്ചു. പിന്നീട് പ്രാന്തപ്രദേശങ്ങളിലേക്കു വ്യാപിച്ചു. അവിടങ്ങളിലൊക്കെ അചിരേണ ദേവാലയങ്ങൾ ഉയർന്നു. എ.ഡി 52-ൽ തോമ്മാ ശ്ലീഹാ പാലൂരിൽ സ്ഥാപിച്ച ഇടവക ഏതാനും നൂറ്റാണ്ടുകൾകൊണ്ട് കൊച്ചി, തിരുവിതാംകൂർ പ്രദേശങ്ങളിലാകെ വ്യാപിച്ചു.”

കോനാട്ട് (പാമ്പാക്കുട), പൈനാടത്ത് (അകപ്പറമ്പ്), അമ്പാട്ട് (അങ്കമാലി), തുരുത്തി - തോമ്പ്ര - മറ്റമന - പുന്നോർപ്പള്ളി, പാത്തിക്കൽ, കിടങ്ങയം (കുറുപ്പംപടി), മൂക്കഞ്ചേരി (തൃപ്പൂണിത്തുറ), ഞാലിയിൽ (അയിരൂർ, പത്തനംതിട്ട), പാലക്കുന്നത്ത് (മാരാമൺ), കുറ്റിക്കണ്ടത്തിൽ (അയിരൂർ), വിളവിനാൽ (ഓമല്ലൂർ) തുടങ്ങിയ കുടുംബചരിത്രങ്ങൾ ഉദ്ധരിച്ച് ഈ വസ്തുത വ്യക്തമാക്കിയശേഷം പ്രസ്തുത ഗ്രന്ഥം നിരീക്ഷിക്കുന്നതിപ്രകാരമാണ്:

“രാജ്യതലസ്ഥാനവും വ്യാപാരതലസ്ഥാനവും പാലൂർ പ്രദേശത്ത് നിന്ന് കൊടുങ്ങല്ലൂരിലേക്ക് മാറിയതോടെ പാലൂർ - ചാട്ടുകുളങ്ങര പള്ളിയിൽ നിന്ന് അർക്കദിയാക്കോന്റെ ആസ്ഥാനവും കൊടുങ്ങല്ലൂരിലേക്ക് മാറി” (പു. 20-30).

കൊച്ചിയിലും മലബാറിന്റെ തെക്കൻ പ്രദേശങ്ങളിലും ആധിപത്യം ഉറപ്പിച്ച ശൈവ - വൈഷ്ണവ മതക്കാരും, ആര്യന്മാരും ക്രിസ്തുമതത്തിന് സംഘടിതമായി ഭീഷണി ഉയർത്തിയതും പലായനത്തെ ത്വരിതപ്പെടുത്തിയിട്ടുണ്ട്. ബ്രാഹ്മണ ശത്രുതയെ തുടർന്ന് ഉണ്ടായേക്കാവുന്ന രാജകോപത്തെ ഭയന്ന് പല കുടുംബങ്ങളും തെക്കൻ രാജാക്കന്മാരെ അഭയം പ്രാപിച്ചതായി പ്രബലമായ ഐതിഹ്യങ്ങൾ ഉണ്ട്.

ക്നായിത്തൊമ്മന്റെ നേതൃത്വത്തിൽ കൊടുങ്ങല്ലൂർ തുറമുഖം വിദേശവ്യാപാരത്തിന് സജ്ജമാവുകയും ചേന്ദമംഗലം ആസ്ഥാനമാക്കി ഭരണം നടത്തിയിരുന്ന ചേരരാജാവ് കൃതജ്ഞതാസൂചകമായി അദ്ദേഹത്തിനും അനുയായികൾക്കും അഭയവും അവകാശങ്ങളും (ക്നായിത്തൊമ്മൻ ചെപ്പേട്) നല്കുകയും ചെയ്തതോടെ പാലൂരിന്റെ തെക്കൻ ഭാഗം രണ്ട് വിഭാഗം ക്രിസ്ത്യാനികളെക്കൊണ്ട് നിബിഡമായി. നേരത്തെ തദ്ദേശവാസികളായ ക്രിസ്ത്യാനികൾ കൊടുങ്ങല്ലൂർ പ്രദേശത്തിന്റെ വടക്കൻ

ഭാഗത്തും ക്നായിത്തോമ്മായോടൊത്തു വന്നവർ (ഇവർ ക്നാനായക്കാർ എന്ന് അറിയപ്പെടുന്നു) തെക്കൻ ഭാഗത്തും വാസമുറപ്പിച്ചു. 'വന്നവരും നിന്നവരും' എന്ന് ഈ വിഭാഗങ്ങളെ പൂർവിക സഭാചരിത്രം വിശേഷിപ്പിക്കുന്നു. ഇരുവരും വ്യാപാരത്തിൽ ഏർപ്പെട്ടു. ക്നാനായക്കാർ അഥവാ തെക്കുംഭാഗക്കാർ ആചാരത്തിലും വർഗ്ഗത്തനിമ സൂക്ഷിക്കുന്നതിലും ജാഗരൂകരായിരുന്നു. വ്യാപാരം കൈവശപ്പെടുത്തുവാൻ കൊടുങ്ങല്ലൂർ നഗരവും ആക്രമണവിധേയമായിട്ടുണ്ട്. വടക്ക് സാമൂതിരിയും തെക്ക് വേണാടും ആണ് ആക്രമണപരമ്പര അഴിച്ചുവിട്ടത്. ഈ യുദ്ധസാഹചര്യവും തെക്കൻ കുടിയേറ്റത്തെ ത്വരിതപ്പെടുത്തിയിട്ടുണ്ട്. അങ്കമാലിയിലും കുറവിലങ്ങാട്ടും കോട്ടയത്തും കുടിയേറിപ്പാർത്ത പൂർവിക ക്രൈസ്തവർ ഈ സാഹചര്യം അംഗീകരിച്ചിട്ടുണ്ട്.

അപ്രകാരം സംഘടിതമായ ഒരു വൻ കുടിയേറ്റം 16–ാം നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിൽ ഉണ്ടായി. "കൊടുങ്ങല്ലൂർ മഹാദേവർപുരത്തെ അധിവാസം ക്രിസ്ത്യാനികൾക്ക് അധികകാലം തുടരുവാൻ സാധിച്ചില്ല. അവിടെ അധിവസിച്ചിരുന്ന ജൂതന്മാരും മുസൽമാന്മാരും ക്രിസ്താനികളും ഹിന്ദുക്കളും ഒക്കെ തമ്മിൽ ശണ്ഠകൾ ഉണ്ടാവുകയും ഒരു ശണ്ഠയിൽ ക്രിസ്ത്യൻ വാസസ്ഥലങ്ങൾ അഗ്നിക്കിരയാവുകയും ചെയ്തു. ഇതോടെ ക്രിസ്ത്യാനികൾ മഹാദേവർപുരം വിട്ട് മറ്റ് പല ദിക്കുകളിലേക്കും കുടിയേറിപ്പാർത്തു. ഇങ്ങനെ പലവഴിക്ക് തിരിഞ്ഞവരിൽ ഒരു വിഭാഗം കടുത്തുരുത്തിയിൽ കുടിയേറി. ... വടക്കുംകൂർ രാജാവിന്റെ സഹകരണത്തോടെ അവിടെ ക്രിസ്ത്യാനികൾ വ്യാപാരശാലകൾ തുടങ്ങി. കാലാന്തരത്തിൽ ഈ ക്രിസ്ത്യാനികളിൽ പലരും (വ്യാപാര വികസനത്തെ പ്രതിയാകാം) കടുത്തുരുത്തിയിൽ നിന്നും കോട്ടയം രാജാവ് എന്ന് അറിയപ്പെടുന്ന തെക്കുംകൂർ രാജാവിന്റെ ക്ഷണപ്രകാരം കോട്ടയം പരിസരങ്ങളിൽ കുടിയേറി. വടക്കുംഭാഗക്കാർ പഴയചന്ത മുതൽ താഴത്തങ്ങാടി വരെയും തെക്കുംഭാഗക്കാർ വലിയപള്ളി ഇരിക്കുന്ന പരിസരത്തും താമസമാക്കി.

തെക്കുംകൂർ രാജാവിന്റെ കോട്ടാരം തളിയിക്കോട്ട കുന്നുംപുറത്തായിരുന്നു. ക്രിസ്ത്യാനികൾ വ്യാപാരവിദഗ്ദ്ധരും ആയുധാഭ്യാസികളും വിശ്വസ്തരും എന്ന് കണ്ട് കോട്ടയം രാജാവ് രാജ്യരക്ഷയെക്കരുതി ആ ക്രിസ്തീയ കുടുംബങ്ങളെ കൊട്ടാരത്തിന് സമീപം താമസിപ്പിച്ചു. അവർക്കൊരു പള്ളി ആവശ്യമെന്നു വന്നപ്പോൾ കോട്ടയത്ത് ഏറ്റവും ഉയർന്ന സ്ഥലത്ത് പള്ളി നിർമ്മിക്കുവാൻ തെക്കുംകൂർ രാജാവ് അനുമതിയും ഒത്താശയും നൽകി. എ. ഡി. 1550–ൽ പള്ളിയുടെ ശിലാസ്ഥാപനം നടന്നു. 16–ാം നൂറ്റാണ്ടിന്റെ മധ്യത്തിൽ ഈ കോട്ടയം വലിയപള്ളി സ്ഥാപിതമാകും വരെയും കോട്ടയം പ്രദേശത്ത് ക്രൈസ്തവ ദേവാലയങ്ങൾ ഉണ്ടാ

യിരുന്നില്ല. തെക്കുംഭാഗക്കാരും വടക്കുംഭാഗക്കാരും ഈ ദേവാലയം സ്വന്തമായി ഏകയോഗക്ഷേമമായി ഉപയോഗിച്ചു. കാലക്രമേണ ഇരുവിഭാഗങ്ങലുമായി അഭിപ്രായവ്യത്യാസം ശക്തിപ്പെട്ടപ്പോൾ വടക്കുംഭാഗക്കാർക്ക് പ്രത്യേക ഒരു ദേവാലയം നിർമ്മിക്കാൻ രാജാവ് അനുമതിയും ഒത്താശയും നൽകി. 1579-ൽ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിച്ച ഈ ദേവാലയമാണ് കോട്ടയം ചെറിയപള്ളി. കുറിച്ചി, പള്ളം, നീലംപേരൂർ, മാങ്ങാനം, മണർകാട്, തിരുവഞ്ചൂർ, മള്ളൂശ്ശേരി, കല്ലുങ്കത്ര, കുമരകം, എന്നീ സ്ഥലവാസികൾ കോട്ടയം ചെറിയപള്ളി ഉപയോഗിച്ചു. പിന്നീടാണ് മണർകാട് പള്ളിയും പുതുപ്പള്ളിപള്ളിയും രൂപംകൊണ്ടത്. 1814-ൽ കോട്ടയത്ത് പഴയസെമിനാരി രൂപംകൊണ്ടപ്പോൾ അവിടെയും ഒരു ദേവാലയം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സ്ഥാപിച്ചു. അപ്പോഴും കോട്ടയം പ്രദേശത്തെ പ്രമുഖ ഇടവകപ്പള്ളി കോട്ടയം ചെറിയപള്ളി തന്നെ ആയിരുന്നു.

മിഷനറിമാർ സെമിനാരിയിൽ പിടിമുറുക്കിയ കാലത്ത് ഈ പള്ളി സഭയുടെ ആസ്ഥാനമായി ദശകങ്ങളോളം ഉപയോഗിക്കപ്പെട്ടു. വികാരി ജനറൽ ആയിരുന്ന പുന്നത്ര കുര്യൻ കത്തനാരെ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിലും ചേപ്പാട്ട് പീലിപ്പോസ് മല്പാനെ മാർ ദീവന്നാസ്യോസ് ഫീലിപ്പോസ് എന്ന നാമത്തിലും തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ് വാഴിച്ചത് (യഥാക്രമം 1817 ഒക്ടോബർ, 1825 എന്നീ വർഷങ്ങളിൽ) ഈ പള്ളിയിൽ വച്ചാണ്. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമന് ശേഷം മിഷനറിമാർ സെമിനാരിയിൽ സകുടുംബം താമസമാക്കിയതോടെ പുന്നത്ര മാർ ദീവന്നാസ്യോസ് ഈ പള്ളിയിൽ ആസ്ഥാനം ക്രമീകരിച്ച് ഭരണം നടത്തി. ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെയും ആസ്ഥാനം ഇവിടെയായിരുന്നു. 1909-ൽ സ്ഥാനമേറ്റ് വന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന് തന്റെ ഔദ്യോഗിക സ്ഥാനങ്ങളും ആസ്ഥാനവും കൈമാറിയശേഷം പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ സ്ഥാനമൊഴിഞ്ഞ വലിയ മെത്രാപ്പോലീത്തായായി ചെറിയപള്ളിയിൽ താമസമാക്കുകയും 1909 ജൂലൈ 11-ന് ഇവിടെവച്ച് കാലം ചെയ്യുകയും ചെയ്തു.

പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലംമുതൽ സഭയുടെ തലസ്ഥാന പദവി നേടിയ ചെറിയപള്ളിയിൽ പാലക്കുന്നത്ത് മാർ അത്താനാസ്യോസിന് സവിശേഷ പിൻതുണയുണ്ടായിരുന്നു. അദ്ദേഹത്തിൽ നിന്നു പട്ടമേറ്റ പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ (താഴത്ത് അച്ചൻ) ചെറിയപള്ളി വികാരിയും സഭയുടെ വൈദികട്രസ്റ്റിയുമായിരുന്നു. ഇടവകയിൽ അദ്ദേഹം സുസമ്മതനും ആയിരുന്നു. ഇടവകയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ അനുകൂലിച്ച എരുത്തിക്കൽ ജോസഫ് കത്തനാർ, മേക്കാട്ട് കത്തനാർ എന്നിവരെ പള്ളിയിൽ നിന്ന് ഒഴിവാക്കിയതിൽ പലർക്കും

പ്രതിഷേധം ഉണ്ടായിരുന്നു. 1051-ൽ (1876) പത്രോസ് തൃതീയൻ പാത്രിയർക്കീസ് ചെറിയപള്ളി സന്ദർശിച്ചതോടെ വികാരിയുടെ ജനപിന്തുണ പൊതുയോഗത്തിൽ ഗണ്യമായി കുറഞ്ഞു. മുമ്പ് ഒഴിവാക്കപ്പെട്ട വൈദികർ പള്ളി ശുശ്രൂഷയിൽ പ്രവേശിച്ചു. ഇതോടെ പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസ്, എരുത്തിക്കലച്ചൻ തുടങ്ങിയവരെ പ്രതിയാക്കി ചാണ്ടപ്പിള്ള കത്തനാർ കോട്ടയം സബ് മജിസ്ട്രേറ്റ് കോടതിയിൽ ഒരു കൈയ്യേറ്റക്കേസ് ഫയൽ ചെയ്തു. ചേർത്തല ഡിസ്ട്രിക്ട് മജിസ്ട്രേറ്റ് ശങ്കുണ്ണി മേനോന്റെ സഹായവും കുര്യൻ റൈട്ടറുടെ പിന്തുണയും പ്രതികൾക്ക് ലഭിച്ചു. പ്രതികൾക്ക് ശിക്ഷ ലഭിച്ചില്ലെങ്കിലും പള്ളിയുടെയും പള്ളിക്കാരുടെയും അവകാശം ഹൈക്കോടതി ചാണ്ടപിള്ള കത്തനാർക്ക് ഈ കേസിൽ ഉറപ്പിച്ചുകൊടുത്തു. ഇതോടെ ഇടവകക്കാരിൽ ഗണ്യമായ വിഭാഗം പള്ളിവിട്ട് സമീപമുള്ള പുത്തൻപള്ളിയിൽ ചേർന്നു. ചാണ്ടപ്പിള്ള കത്തനാർക്കെതിരെ 1054-ൽ (1879) 613-ാം നമ്പർ ആയി ആലപ്പുഴ ജില്ലാക്കോടതിയിൽ മാർ ദീവന്നാസ്യോസിന്റെ അനുകൂലികളായ വൈദികർ അന്യായം ഫയലാക്കി. റോയൽക്കോടതി വരെ എത്തിയ ഈ കേസിലും താഴത്ത് ചാണ്ടപ്പിള്ള കത്തനാർ വിജയിച്ചു.

റോയൽക്കോടതിക്കേസിൽ ലഭിച്ച വിജയത്തെ തുടർന്ന് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്ന്യാസ്യോസ് രണ്ടാമനും കോട്ടയം ഇടവകയുടെ കടവിൽ മാർ അത്താനാസ്യോസും വികാരിയും രണ്ട് ട്രസ്റ്റികളും ചേർന്ന് 1071-ൽ 303-ാം നമ്പർ ആയി ആലപ്പുഴ ജില്ലാക്കോടതിയിൽ അന്യായം ഫയൽ ചെയ്തു. 1074 കർക്കിടകം 32-ന് (1899) വാദികൾക്ക് അനുകൂലമായി വിധിച്ചു. ചാണ്ടപ്പിള്ള കത്തനാർ 1075-ൽ 125-ാം നമ്പർ ആയി ഹൈക്കോർട്ടിൽ അപ്പീൽ ചെയ്തു. മെത്രാപ്പോലീത്തായ്ക്കു വേണ്ടി ഇ. ജെ. ജോണും വീരരാഘവ അയ്യങ്കാരും ഹാജരായി. പ്രസിദ്ധ അഭിഭാഷകനായ രങ്കറാവു ആയിരുന്നു വികാരിയുടെ വക്കീൽ. 1076 ധനു 26-ന് (1900) കീഴ്ക്കോടതി വിധി സ്ഥിരപ്പെടുത്തിക്കൊണ്ട് ഹൈക്കോടതി ജഡ്ജിമാർ വിധി എഴുതി. 1076 കുംഭം 27-ന് (1901) വാദിഭാഗം ചെറിയ പള്ളി കൈവശപ്പെടുത്തി.

ഈ കേസുകളിൽ ഇ. എം. ഫിലിപ്പ് വ്യവഹാര കാര്യസ്ഥൻ എന്ന നിലയിൽ ഫലപ്രദമായി പ്രവർത്തിച്ചു. മരണംവരെയും കുര്യൻ റൈട്ടർ ഈ കേസിൽ പിന്തുണച്ചു. ചാണ്ടപ്പിള്ള കത്തനാർക്ക് വിജയം സുനിശ്ചിതമെന്ന് മുൻകൂട്ടി കണ്ട അവസരത്തിൽ പുത്തൻപള്ളി സ്ഥാപിക്കാൻ കുര്യൻ റൈട്ടർ നേതൃത്വം നൽകുകയും തന്റെ അന്ത്യവിശ്രമം അവിടെയാകണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. അപ്രകാരം സംഭവിക്കുകയും ചെയ്തു.

**(ജെ.സി.)**

# 5

# ആലപ്പുഴ പള്ളിയും വസ്തുവും

മലങ്കരസഭയിൽ ഏതാണ്ട് അൻപതിൽപ്പരം വർഷങ്ങളിലെ കലഹ കോലാഹലങ്ങൾക്കും വ്യവഹാരങ്ങൾക്കും ഇടയാക്കിയ സംഭവങ്ങൾക്ക് ഒരു പ്രധാന കാരണം ആലപ്പുഴ പള്ളിയും വസ്തുവും ആണ്. കുര്യൻ റൈട്ടർ പുലിക്കോട്ടിൽ മാർ ദീവന്നാസിയോസിന് ദാനമായി കൊടുത്ത വസ്തുവിൽ പള്ളി വെക്കുന്നതിന് ഗവൺമെന്റനുവാദം കിട്ടാഞ്ഞതു കൊണ്ട് സാധ്യമല്ലാതെ വന്നു.

1093 മിഥുനം 20-ാം തീയതി പ. വട്ടശേരിൽ തിരുമേനി വട്ടിപ്പണക്കേസിൽ സത്യം ചെയ്തു ബോധിപ്പിച്ച മൊഴിയിൽ ആലപ്പുഴപള്ളിയുടെ കാര്യം പരാമർശിക്കുന്നത് കാണുക:

"ചോദ്യം: 'ആലപ്പുഴപള്ളി വയ്ക്കുന്നതിന് സ്ഥലം ദാനം കിട്ടിയിരുന്നോ?'

ഉത്തരം: 'കിട്ടിയിരുന്നു. ആ സ്ഥലത്ത് പള്ളി വെച്ചില്ല. ആ സ്ഥലത്ത് പള്ളി വയ്ക്കാഞ്ഞത് ഗവൺമെന്റനുവാദം കിട്ടാഞ്ഞതുകൊണ്ടാണ്. ഗവൺമെന്റിന്റെ അനുവാദത്തിന് അപേക്ഷിച്ചിരുന്നു. ഗവൺമെന്റിന്റെ, അനുവാദം കിട്ടാഞ്ഞതുകൊണ്ട് ആ സ്ഥലം അതിന്റെ ഉടമസ്ഥൻ തിരിയെ എടുത്തുകൊണ്ട് അതിന്റെ വില തന്നു. ആ പണം കൊടുത്തു മറ്റൊരു സ്ഥലം വാങ്ങുകയും ചെയ്തു. അവിടെയും പള്ളിക്ക് അനുവാദം കിട്ടിയില്ല."

തന്റെ പൂർവ്വികൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പേരിൽ കൊടുത്ത വസ്തു, പള്ളിക്ക് അനുവാദം കിട്ടാഞ്ഞതുകൊണ്ട് വട്ടശേരിൽ തിരുമേനി തീറെഴുതി കൊടുത്തു. വട്ടശേരിൽ തിരുമേനി തന്റെ കൂട്ടുട്രസ്റ്റി സി. ജെ. കുര്യനോട് ആലോചിക്കാതെയോ സമ്മതം ഇല്ലാതെയോ ആ സ്ഥലം വിറ്റു എന്നാണ് പറയപ്പെടുന്നത്. അക്കര കുര്യൻ റൈട്ടർ മരിച്ചുപോയിരുന്നെങ്കിലും അദ്ദേഹത്തിന്റെ സഹോദരപുത്രൻ സി. ജെ. കുര്യൻ ആയിരുന്നു അന്നത്തെ അൽമായട്രസ്റ്റി. തന്റെ മുൻഗാമി ദാനമായി കൊടുത്തിരുന്ന വസ്തു തന്നോടു ചോദിക്കാതെ വട്ടശേരിൽ തിരുമേനി വിറ്റു എന്നതിലുള്ള അമർഷവും പൊരുത്തക്കേടും അവർ തമ്മിൽ ഭിന്നിക്കുന്നതിനും, വൈരാഗ്യത്തിലും വാശിയിലും കലാശിക്കുന്നതിനും ഇടയാക്കി.

ഇത് സമുദായത്തിൽ കലഹങ്ങൾക്കും വ്യവഹാരങ്ങൾക്കും കാരണമായി. സഭയിൽ രണ്ടു കക്ഷികൾ ഉണ്ടായി. ഒന്ന് വട്ടശേരിൽ തിരുമേനിയുടെ കക്ഷിയും (മെത്രാൻ കക്ഷി) രണ്ടാമത്തേത് സി. ജെ. കുര്യന്റെ കക്ഷിയും (ബാവാകക്ഷി). സി. ജെ. കുര്യന്റെ കക്ഷിയിൽ അന്നത്തെ വൈദികട്രസ്റ്റിയും സുറിയാനിഭാഷാ പ്രേമിയും അന്ത്യോഖ്യൻ പ്രേമിയുമായ കോനാട്ട് മാത്തൻ മല്പാനച്ചനും ചേർന്നു. കോനാട്ടച്ചന്റെ സ്വാധീനം കൊണ്ട് വടക്ക് കുറെ പള്ളിക്കാർ ബാവാകക്ഷിയിലും കോട്ടയത്തിന് തെക്കോട്ടുള്ള പള്ളികൾ വട്ടശേരിൽ തിരുമേനിയുടെ ഭാഗത്തും കോട്ടയംകാർ ഇരുഭാഗങ്ങളിലും ആയി. സമുദായം ഭിന്നിച്ചു. സി. ജെ. കുര്യൻ അബ്ദുള്ളാ പാത്രിയർക്കീസിനെ കരുവാക്കി വ്യവഹാരങ്ങളും കലഹങ്ങളും ആരംഭിച്ചു. പാത്രിയർക്കീസ് വട്ടശേരിൽ തിരുമേനിയെ കാരണം കൂടാതെ മുടക്കി. തന്റെ മുൻഗാമിയെ കൊണ്ട് (പത്രോസ് പാത്രിയർക്കീസ്) സാധിക്കാതെ വന്ന മലങ്കരസഭയുടെ മേൽ ഉള്ള ആധിപത്യം സ്ഥാപിക്കുന്നതിന് ഈ അവസരം പ്രയോജനപ്പെടുത്തുന്നതിന് അബ്ദുള്ളാ പ്രയത്നിച്ചു. ഹൈകോർട്ടിൽ വട്ടശേരിൽ തിരുമേനി തോറ്റു. കേസ് റിവ്യൂ എടുക്കുകയും വട്ടശേരിൽ തിരുമേനി കേസ് ജയിക്കുകയും ചെയ്തു. ഇസഡ്. എം. പാറേട്ടിന്റെ ഭാഷയിൽ "ചവിട്ടേറ്റ സർപ്പം – മലങ്കരയുടെ കഥ കഴിക്കാൻ പുറപ്പെട്ട അബ്ദുള്ള – അന്ധനായി അന്യദിക്കിൽ കിടന്നു മരിച്ചു. പാത്രിയർക്കീസന്മാരുടെ അന്ത്യ വിശ്രമസ്ഥലത്ത് എത്തുന്നതിനു പോലും കഴിഞ്ഞില്ല."

ആലപ്പുഴ ട്രസ്റ്റ് വസ്തു സംബന്ധിച്ചു വട്ടിപ്പണക്കേസിലെ വട്ടശേരിൽ തിരുമേനിയുടെ മൊഴി: "1093 കർക്കടകം 32–ാം തീയതി. ചോ. ആലപ്പുഴ വസ്തു വിറ്റ പണം ഇപ്പോഴും പിച്ചു അയ്യന്റെ ഹുണ്ടിയൽക്കടയിൽ ആണോ ഇട്ടിരിക്കുന്നത്. ഉ. അല്ല. ചോ. ആ പണം ഇപ്പോൾ എന്തു ചെയ്തിരിക്കുന്നു. ഉ. എനിക്ക് വിശ്വാസമുള്ള വേറെ ഒരാൾ വശം കൊടുത്തിരിക്കയാണ്. ചോ. ആ ആളിന്റെ പേരു പറയണം. ഉ. വക്കീൽ എ. പീലിപ്പോസിനെ തന്നെ ഏല്പിച്ചു. ടിയാൻ മുഖാന്തരം പലിശക്ക് കൊടുത്തിരിക്കയാണ്. ചോ. നേരിട്ട് എന്തെങ്കിലും എടപാട് ചെയ്യാതെ ഈ സംഖ്യ വക്കീൽ എ. പീലിപ്പോസിന് കൊടുത്തയയ്ക്കാൻ കാരണമെന്താണ്. ഉ. വ്യവഹാര ചെലവു മുതലായി പല വലിയ ചെലവുകൾ എനിക്കു നേരിട്ടുകൊണ്ടിരിക്കുകയാണ്. മേൽപറഞ്ഞ സംഖ്യ ഒരു ദേവാലയം പണിയിക്കുന്നതിന് ഉപയോഗിക്കേണ്ട സംഖ്യയാണ്. അങ്ങനെയുള്ള സംഖ്യ മറ്റു ചെലവുകൾക്ക് എടുക്കുന്നതിനിടയാകരുതെന്നുള്ള വിചാരത്തിന്മേലാണ് മേൽപ്രകാരം ചെയ്തത്. .... വക്കീൽ എ. പീലിപ്പോസും ഞാനും തമ്മിൽ ചാർച്ചയുണ്ട്. എ. പീലിപ്പോസിന്റെ അപ്പനും ഞാനും ആങ്ങളയുടെയും പെങ്ങളുടെയും മക്കളാണ്."

ചരിത്രപ്രധാനമായ ആ തീറാധാരത്തിന്റെ ചുരുക്കം താഴെ ചേർക്കുന്നു:

"ആയിരത്തി എൺപത്തിയഞ്ചാമാണ്ട് കന്നിമാസം കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ സുറിയാനി സെമിനാരിയിൽ ഇരിക്കും മലങ്കര യാക്കോബായ സുറിയാനി അസോസിയേഷൻ കമ്മറ്റി പ്രസിഡന്റും അൻപതു വയസ്സും ഗീവർഗീസ് എന്ന നാമവും ഉള്ള മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ...... നാരായണി അമ്മക്ക് എഴുതിക്കൊടുത്ത തീറാധാരം. മലങ്കര ഇടവകയുടെ കഴിഞ്ഞുപോയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ 1089 -ൽ 2121-ാം നമ്പരായി ആലപ്പുഴ മുറിയിൽ മുപ്പതിൽ നിന്നും തെക്കെനാര്യട് മുറിയിൽ വെളിമ്പറമ്പ് വീട്ടിൽ കൃഷ്ണൻ പരമേശ്വരനോട് തീറു വാങ്ങി ഈ സെമിനാരിയുടെ കൈവശത്തിലും അനുഭവത്തിലും ഇരിക്കുന്നതും കരം തീർത്ത് വരുന്നതും താഴെ വിവരം പറയുന്നതും ആയ വസ്തു ഉഭയ സമ്മതപ്രകാരം .............. കൈവശപ്പെടുത്തി തന്നിരിക്കുന്നതിനാൽ കരം പേരിൽ കൂട്ടി തീർത്തും എന്നാളും സകല സ്വതന്ത്രമായി അനുഭവിച്ചു കൊള്ളണം. സർവ്വെ 282/10 എഫ് അൻപത്തഞ്ചു (55) സെന്റെ 24 -ാം ലക്കം വടക്കേ ഭാഗം വെളിമ്പറമ്പ് പുരയിടം ഒന്നും ദേഹണ്ഡങ്ങളും ആകുന്നു. ഇപ്രകാരം സമ്മതിച്ചു മേൽ നമ്പർ തീറാധാരവും അതിൽ പറയുന്ന മുന്നാധാരസഹിതം എഴുതി കൊടുത്തു.

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത ഒപ്പ്"

ഈ 55 സെന്റ് സ്ഥലം വിറ്റ തുകയാണ് തന്റെ വിശ്വസ്തനായ വക്കീൽ എ. പീലിപ്പോസിനെ ഏല്പിച്ചത്. "മുൻ സമുദായ വസ്തു വിറ്റ വകയിൽ മി. എ. പീലിപ്പോസിന്റെ പേരിൽ നിക്ഷേപിക്കപ്പെട്ടിരുന്ന മുതലും പലിശയും അദ്ദേഹത്തിൽ നിന്ന് വാങ്ങി ഉപയോഗപ്പെടുത്തിയും (40 സെന്റ് സ്ഥലത്തിന്റെ വിലയുടെ) ഒട്ടൊരു ഭാഗം തീർത്തു" (പള്ളി സുവനീർ, പേജ് 7). ആലപ്പുഴ പള്ളി ഇരിക്കുന്ന സർവ്വെ 286/20 ഉദ്ദേശം 40 സെന്റ് സ്ഥലം പൂപ്പള്ളി ജോസഫ് ചെറിയാൻ എന്ന ആളുടെ പേരിൽ 1095 മേടം 22-ാം തീയതി 2440-ാം നമ്പരായി രജിസ്റ്റർ ചെയ്തു. പള്ളികമ്മറ്റി നിർദേശപ്രകാരമെന്നോ, പള്ളിക്കു വേണ്ടിയെന്നോ, മലങ്കര മെത്രാപ്പോലീത്തായ്ക്കു വേണ്ടിയെന്നോ രേഖപ്പെടുത്താതെ സ്വന്തം പേരിൽ ആണ് ആധാരം. അന്നത്തെ അഡ്ഹോക്ക് കമ്മറ്റി അംഗങ്ങൾ കെ. സി. മാമ്മൻ മാപ്പിള, നിരണം പനങ്ങോട്ടെത്തു ഉമ്മച്ചൻ, ഇലഞ്ഞിക്കൽ ഇ. ജോൺ കുരുവിള, പൂപ്പള്ളിൽ ജോസഫ് ചെറിയാൻ, വാരിയംകാട്ടിൽ വറുഗീസ്സ് ഈപ്പൻ, മണമേൽ ജോർജ്ജ്, നിരണം മട്ടക്കൽ പുതുക്കേരിലായ ചാക്കോ ചാക്കോ, കണ്ടത്തിൽ കെ. ഐ. പോത്തൻ എന്നിവരാണ്. സമുദായ ട്രസ്റ്റ് വസ്തു വിറ്റതിന്റെ വിലയുടെ പോരായ്മ മേൽപറഞ്ഞ ആളുകൾ സംഭാവന ചെയ്തു. പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസിയോസും കുര്യൻ

റൈട്ടറും സ്ഥാപിച്ചതായ ട്രസ്റ്റിനോടു കൂടെ ചേർത്ത് ഇന്നു കാണുന്ന സ്ഥാപനം നിലവിൽ വന്നു.

ഈ സ്ഥാപനം ബി ഷെഡ്യൂളിൽ പെട്ട ട്രസ്റ്റ് സ്ഥാപനമാണെന്ന് സമുദായകേസിൽ കേരള ഹൈക്കോടതിയിൽ അന്തിമമായി വിധിക്കപ്പെടുകയുണ്ടായി. 1956 ഡിസംബർ 31 വെള്ളിയാഴ്ച പ്രഖ്യാപിക്കപ്പെട്ട ആ വിധിയിൽ ഈ സ്ഥാപനത്തെ (ദേവാലയത്തെ) സംബന്ധിച്ച് എഴുതപ്പെട്ട വാചകം ഇപ്രകാരമാണ്:

"Item 26 of the B schedule is the property of which the Alleppey Church is built and it is under the control of the Malankara Metropolitan and it must also be deemed to be common trust property" (K. L. J 1957 p. 173).

പുലിക്കോട്ടിൽ തിരുമേനിയുടെയും കുര്യൻ റൈട്ടറുടെയും ഒരു സ്മാരകം ആലപ്പുഴ പള്ളിയിൽ ഇല്ല. അത് ഈ സ്ഥാപനത്തിൽ ഉണ്ടാകുന്നത് നന്നായിരിക്കും.

# 6

# സി. ജെ. കുര്യൻ

കുര്യൻ റൈട്ടറുടെ സംഭവബഹുലമായ ജീവിതകഥയിലെ ഒരു പ്രധാന കഥാപാത്രമാണ് സി. ജെ. കുര്യൻ. റൈട്ടറുടെ ജ്യേഷ്ഠ സഹോദരനായ ഉലഹന്നാച്ചന്റെ ദ്വിതീയ പുത്രനായി 1862 –ൽ അക്കരത്തറവാട്ടിൽ ഇദ്ദേഹം ജാതനായി. ബാല്യം മുതൽതന്നെ സി. ജെ. കുര്യന്റെ ആരാധനാപാത്രമായിരുന്നു കുര്യൻ റൈട്ടർ. റൈട്ടർക്ക് കുര്യനോട് പുത്രനിർവ്വിശേഷമായ സ്നേഹമാണ് ഉണ്ടായിരുന്നത്. സഹോദരപുത്രൻ എന്നതിലുപരി റൈട്ടറുടെ ആത്മമിത്രവും സന്തതസഹചാരിയും കാര്യദർശിയും എല്ലാമായിരുന്നു സി. ജെ. കുര്യൻ. സമുദായനേതാവ്, രാജ്യകാരവിശാരദൻ എന്നീ തലങ്ങളിൽ പിൽക്കാലത്ത് പ്രശസ്തനാകുവാൻ സി. ജെ. കുര്യനു സാധിച്ചത് റൈട്ടറുടെ ഉപദേശവും ശിക്ഷണവും കൊണ്ടാണ്. അബ്ദുള്ളാ പാത്രിയർക്കീസിന്റെ ആഗമനത്തിനുശേഷം മലങ്കര സമുദായം ബാവാകക്ഷിയും മെത്രാൻ കക്ഷിയുമായി ചേരിതിരിഞ്ഞപ്പോൾ ബാവാകക്ഷിയുടെ അനിഷേധ്യ നേതാവ് സി. ജെ. കുര്യനായിരുന്നു.

സി. ജെ. കുര്യന് കേവലം അഞ്ച് വയസ്സു മാത്രം പ്രായമുള്ളപ്പോൾ കൊച്ചിയിൽ പോയി റൈട്ടറോടൊത്ത് താമസം തുടങ്ങി. അവിടെ താമസിച്ചുകൊണ്ടാണ് വിദ്യാഭ്യാസം നിർവ്വഹിച്ചത്. റൈട്ടറുടെ ഭാഗിനേയനും സി. ജെ. കുര്യന്റെ സമവയസ്കനുമായ ഇ. ജെ. ജോണും അവിടെ താമസിച്ചു പഠിച്ചിരുന്നു. കൊച്ചിയിലെ പഠനത്തിനു ശേഷം ചാവക്കാട്ടുള്ള ബോർഡിംങ്ങ് സ്കൂളിലും അതിനെ തുടർന്ന് തിരുവനന്തപുരത്തുമായിരുന്നു വിദ്യാഭ്യാസം. ഇവരുടെ പഠനത്തിനു വേണ്ടി റൈട്ടർ തിരുവനന്തപുരത്ത് ഒരു കെട്ടിടം വാങ്ങുകയുണ്ടായി. പ്രധാന നഗരങ്ങളിലെല്ലാം എല്ലാ സുഖസൗകര്യങ്ങളുമുള്ള ബംഗ്ലാവുകൾ കുര്യൻ റൈട്ടർക്ക് സ്വന്തമായുണ്ടായിരുന്നു. തിരുവനന്തപുരത്ത് കുര്യൻ റൈട്ടറുടെ താമസത്തിനുവേണ്ടി വാങ്ങിയത് പുളിമൂടിനു സമീപമുള്ള എൽ. എം. എസ്. വക കെട്ടിടമാണ്. പിന്നീട് ഈ കെട്ടിടം എൽ. എം. എസ്. കാർക്ക് തിരിച്ചു കൊടുത്തു. മെട്രിക്കുലേഷൻ പാസായ ശേഷം സി. ജെ. കുര്യന് റൈട്ടറുടെ നിർദ്ദേശപ്രകാരം പഠനം നിർത്തേണ്ടി വന്നു. തന്റെ വ്യവസായ സംരംഭത്തിൽ കുര്യനെക്കൂടി പങ്കാളിയാക്കുക എന്നതായിരുന്നു റൈട്ടറുടെ ലക്ഷ്യം. പിതൃവ്യന്റെ ആഗ്രഹപ്രകാരം അങ്ങനെ സി. ജെ. കുര്യനും വ്യവസായ രംഗത്തു വന്നു. കൊച്ചിയിലും ചാവക്കാട്ടുമായി പരന്നു കിടന്ന വ്യവസായ സാമ്രാജ്യം ഭരിക്കുവാൻ ഊർജ്ജസ്വലനായ കുര്യനെ ലഭിച്ചത് റൈട്ടർക്ക് അത്യന്തം ആശ്വാസപ്രദമായിരുന്നു. വ്യവസായം, പത്രപ്രവർ



ത്തനം ഇവ കൂടാതെ സമുദായകാര്യങ്ങളിൽ പൂർണ്ണമായി മുഴുകി കഴിയുക നിമിത്തം കുര്യൻ റൈട്ടർ വിശ്രമം എന്തെന്നറിഞ്ഞില്ല. കുര്യനും റൈട്ടറുമായി ഉണ്ടായിരുന്ന പ്രത്യേകമായ ബന്ധത്തിലേക്ക് വെളിച്ചം വീശുന്ന രണ്ടു കത്തുകൾ ഇവിടെ ഉദ്ധരിക്കട്ടെ. ആദ്യത്തെ കത്ത് സി. ജെ കുര്യൻ കുര്യൻ റൈട്ടർക്ക് ചാവക്കാട്ടു നിന്നും 1060 ഇടവം 22 –നു എഴുതിയതാണ്:

‘‘എന്റെ പ്രിയപ്പെട്ട കൊച്ചുപ്പാപ്പയ്ക്ക്, ഞാൻ ഇവിടെ വന്നിട്ട് അഞ്ചാറു ദിവസത്തോളമായി. ഇതേവരെയും കോടതിയിൽ കെട്ടിവെയ്ക്കേണ്ട പണത്തിന്റെ തുക ഇത്രയെന്ന് അന്വേഷിക്കുകയായിരുന്നു. കൂടാതെ തേങ്ങാ വില്ക്കേണ്ടതിലേക്ക് ആളുകളെ ആകർഷിക്കുകയുമായിരുന്നു. എന്നാൽ ആദ്യ വിധിയും, സ്പെഷ്യൽ വിധിയും ഇതേവരെ ഇവിടെ വന്നിട്ടില്ലാത്തതിനാൽ അടയ്ക്കേണ്ട തുക ഇത്രയെന്ന് തിട്ടപ്പെടുത്തുവാൻ പ്രയാസമെന്നും, വന്നാലുടനെ തിട്ടപ്പെടുത്തി അയയ്ക്കാമെന്നും ഇന്ന് ഗോവിന്ദമേനോൻ പറഞ്ഞിരിക്കുന്നു. മൂന്നു നാലു ദിവസത്തിനകം വരുമെന്നും പറഞ്ഞിരിക്കുന്നു. തുക ഏകദേശം മൂന്നു കോടതികളിലേയും ചിലവുൾപ്പെടെ രണ്ടായിരത്തിയെഴുന്നൂറ് ഉറുപ്പികയോളം കാണുമെന്നാണ് പറഞ്ഞിരിക്കുന്നത്. തിട്ടമറിയുന്നതിന് വിധി കോർട്ടിലേക്കു വരാതെ പൊത്തുവരിത്തം ഇല്ല. വിശേഷിച്ചും തേങ്ങാ വില്ക്കേണ്ട കാര്യം ഞാൻ ഇവിടങ്ങളിൽ എന്നു തന്നെയല്ലാ കോട്ടപ്പടി, പാവറട്ടി, പാലയൂർ മുതലായ സ്ഥലങ്ങളിലും അന്വേഷിച്ചിട്ട് ആയിരത്തിന് 18, 18 1/2 ഉറുപ്പികയിൽ കൂട്ടിയെടുക്കുന്ന ആളുകളില്ല. ഒരുത്തനും ഇല്ലാത്തതിനാൽ ഞാൻ വളരെ വ്യസനിച്ചു. കഴിയുന്നിടത്തോളം ഇവിടെയുണ്ടാകുന്നത് കഴിച്ച് അവിടെ നിന്നും വരുത്തുന്നത് എന്നു വരുകിലും ഒന്നാന്തരം കൊട്ടത്തേങ്ങ 18 ഉറുപ്പിക വിലയ്ക്ക് വില്ക്കുന്നതിന് ഞാൻ വളരെ മടിക്കുന്നു. നാലു മാസം കൂടി കഴിഞ്ഞ് 28 ഉറുപ്പിക, 30 ഉറുപ്പിക വില വയ്ക്കുന്ന തേങ്ങായാണ്. അതിനാൽ ഏതുവിധം ചെയ്യണമെന്നും ഉറുപ്പിക അയയ്ക്കുന്ന വിവരത്തിനും ഉടനെ എഴുതി അയയ്ക്കണം. എന്റെ പക്ഷം ഉറുപ്പിക 2700 അവിടെ നിന്നും തല്ക്കാലം അയച്ച് വിധികടം അടയ്ക്കണമെന്നാണ്. അല്ലെങ്കിൽ ആയിരത്തിന്മേൽ 10 ഉറുപ്പിക നഷ്ടമുണ്ട്. ഇനി അവിടുത്തെ ഇഷ്ടംപോലെ പ്രവർത്തിക്കുന്നതിന് ഞാൻ ഒരുങ്ങിയിരിക്കുകയാണ്.

പിന്നെയും കൊച്ചുപ്പാപ്പൻ കറുപ്പ് കുത്തക പിടിയ്ക്കുന്നതിലേയ്ക്ക് തിരുവനന്തപുരത്തിന് പോകുന്നു എന്നു കേട്ടതിൽ ഞാൻ വളരെ വ്യസനിക്കുന്നു. ഞാൻ അവിടെ പറയുന്നതിന് യോഗ്യനല്ലെങ്കിലും ഈ വയസ്സുകാലത്ത് ഇനിയും ഉണ്ടാകാനിരിക്കുന്ന ബുദ്ധിമുട്ടിനേയും പ്രയാസത്തേയും കുറിച്ചു മാത്രം എഴുതുന്നതാണ്. ഞങ്ങളുടെ താത്പര്യം നിങ്ങളിനിയും സുഖമായിട്ടിരുന്ന് ഞങ്ങളുടെ പ്രയത്നങ്ങളെ കണ്ട് സന്തോഷിക്കുകയും നിങ്ങൾ നടത്തിയതും നടത്തുന്നതും ആയ സ്ഥിതിയിൽ ആറിനൊരോഹരി നടത്തുവാൻ പ്രാപ്തന്മാർ അല്ലെങ്കിലും കേൾവിദോഷത്തിനിടവരാതെ നിങ്ങൾ ഞങ്ങളെ ഏർപ്പെടുത്തിയിരിക്കുന്നതും ഏർപ്പെടുത്തുന്നതുമായ കാര്യാദികൾ അന്വേഷിച്ച് നിങ്ങളെ സന്തോഷിപ്പിച്ച് അനുഗ്രഹം വാങ്ങിക്കുകയും ചെയ്യണമെന്നാണ്. അതുകൊണ്ട് കൊച്ചുപ്പാപ്പൻ കുത്തകയ്ക്കായിട്ട് ശ്രമിച്ചു പോകുന്നതിൽ ഞാൻ വളരെ വ്യസനിക്കുന്നു. ഇപ്പോൾ ഉള്ള ജോലികൾ ഒതുക്കി ഉള്ളതുകൊണ്ട് മാനത്തോടെ ഇരിക്കുന്നതിന് ദൈവം തിരുമനസ്സായിട്ടുള്ളപ്പോൾ കൊച്ചുപ്പാപ്പൻ ഇനിയും ബുദ്ധിമുട്ടി നടക്കണമെന്നില്ലല്ലോ. കൊച്ചുപ്പാപ്പൻ ഇതേവരെയും ഒരു ദിവസമെങ്കിലും സാവകാശത്തോടുകൂടി ഇരുന്നു കഞ്ഞി കുടിച്ച ദിവസമില്ലല്ലോ. അത് യൗവനകാലത്തിൽ മനസ്സും ശരീരവും ഒരുമിച്ച് ചെയ്യാവുന്ന കാലത്തിൽ എന്നു വിചാരിക്കാം. എന്നാൽ ഇപ്പോൾ ഈ വയസ്സുകാലത്ത് മനസ്സ് ചെല്ലുന്നിടത്ത് ദേഹം ചെല്ലാത്ത കാലത്തിൽ വലിയ ഭാരങ്ങൾ കഴുത്തേൽ ഏറ്റ് കഞ്ഞിയും വെള്ളവും സുഖമായിട്ടിരുന്ന് കുടിക്കാൻ പാടില്ലാതെ വരുന്നതിൽ ഞങ്ങൾക്ക് എത്രയോ വിഷമമുണ്ട്. അതിനാൽ കഴിയുമെങ്കിൽ കുത്തക പിടിക്കാതെ പോരണമെന്ന് ഞാൻ വീണ്ടും വീണ്ടും അവിടെ അപേക്ഷിക്കുന്നു. ഇത്രയൊക്കെ എഴുതിയത് അവിടേയ്ക്ക് ഇനിയും ഉണ്ടാകുന്ന ബുദ്ധിമുട്ടിനേയും പ്രയാസത്തേയും കുറിച്ചുള്ള എന്റെ മനോവ്യസനം ഉണ്ടാകകൊണ്ട് മുഷിച്ചിൽ വിചാരിക്കരുതെന്ന് ഞാൻ വീണ്ടും വീണ്ടും അപേക്ഷിക്കുന്നു. എനിക്ക് കോട്ടയത്തു നിന്നും പോരുമ്പോൾ നാലഞ്ചു ദിവസം പനിയായി കിടന്നു പോയി. അവിടെ എല്ലാവരുടെയും ശരീരസുഖത്തിനും പണമയയ്ക്കുന്ന വിവരത്തിനും ഞാൻ നടക്കേണ്ടുംക്രമങ്ങൾക്കും എഴുതി അയയ്ക്കണമെന്ന് അപേക്ഷിക്കുന്നു."

ഈ എഴുത്തിന് കുര്യൻ റൈട്ടർ അയച്ച മറുപടി ഇതാണ്:

"22-നു എഴുതി അയച്ചതും 30-നു ഗോവിന്ദമേനോൻ എഴുതി അയച്ചതും ഇവിടെ കിട്ടി അറിഞ്ഞു. കുമ്പനഴികത്തുകാരുടെ വിധികടത്തിലേക്ക് നെല്ലായിട്ടും നാളികേരമായിട്ടും വിറ്റാലെന്തു കിട്ടുമെന്ന് തിട്ടപ്പെടുത്തുവാൻ പോയിട്ടു വന്ന എഴുത്തുകൾ കൊണ്ട് മനസ്സിന് ഒരു സമാധാനവുമാകുന്നില്ല. ആ കടത്തിലേയ്ക്ക് മുതൽ അവിടം കൊണ്ടു

തന്നെ ഉണ്ടാകുന്നതല്ലാതെ ഇവിടെ ഉണ്ടാകുവാൻ പ്രയാസവും ഉണ്ടാക്കുക എന്നു വച്ചാൽ വിമ്മിട്ടവും നിനക്ക് കുറവും എന്ന് പറയേണ്ടിയിരിക്കുന്നു. നിന്റെ കാര്യവിചാരത്തിൽ നിന്നും മുതലൊന്നും ഉണ്ടാകുന്നതല്ലെങ്കിൽ വസ്തു പണയം കൊടുത്ത് മേടിച്ച് കാര്യം നടത്തുകയും ഇരിപ്പു ചരക്കും, മേലാൽ ഉണ്ടാകുന്ന ചരക്കും ഇതുകളെ കൊണ്ട് ആ വക കടം തീർത്ത് വസ്തു തിരികെ വാങ്ങുകയും ചെയ്യാനുള്ള കടമ നിന്റെ മേലിരിക്കുന്നു. ഇവിടെ നിന്നും ഉണ്ടാക്കി അയപ്പാൻ പറയുന്നതും നിനക്ക് എളുപ്പം തന്നെ. കോട്ടയത്ത് ആയിട്ടും ഇവിടെ ആയിട്ടും ഉള്ള ബുദ്ധിമുട്ട് അറിവില്ലാത്ത ഒരുവനെപ്പോലെ നീ എഴുതിയിരിക്കുന്നു. അവിടുത്തെ ചരക്കു വിൽക്കുന്നത് കഴിച്ച് വേണ്ടി വന്നാൽ പത്തോ ആയിരമോ അയയ്ക്കാമെന്നായിരുന്നു പോകുമ്പോൾ പറഞ്ഞതിന്റെ താത്പര്യം. അതുകൊണ്ട് ആ വിധികടം തീർക്കേണ്ട ചുമതല നിന്റെ മേൽ വച്ചിരിക്കുന്നു. വസ്തു പണയമെഴുതുന്നതിലേയ്ക്ക് എന്റെ മുക്തിയാർ രജിസ്റ്റർ വേണ്ടുന്നതിന് പകർപ്പ് അയച്ചാൽ ഞാൻ ഒപ്പിട്ട് രജിസ്റ്റർ ചെയ്ത് അയച്ചുതരാം. കടം വാങ്ങുന്ന മുതൽ ആറു മാസത്തിനകം പിരിവുകളും കൊണ്ടും മറ്റും തീർക്കാമല്ലോ. ഇത് നിന്നെക്കൊണ്ട് സാധിക്കുമോ ഇല്ലയോ എന്ന് മടക്കത്തപാൽ മാർഗ്ഗം മറുപടി അയയ്ക്കണം.

വിധി വന്നിരുന്നാൽ സംഖ്യയും അറിയിക്കണം. കുത്തക ലേലത്തിന് ഗോവിന്ദമേനോനെ അയച്ചിരുന്നു. രണ്ടാഴ്ചവട്ടത്തേയ്ക്ക് ലേലം നിർത്തി വച്ചതായി എഴുത്തും കമ്പിയും വന്നു. ഗോവിന്ദമേനോൻ തിരികെ എത്തിയില്ല. നമ്പർ ഇന്നു വിധിക്കും. വസ്തുവിന്മേൽ ചുമത്തിയല്ലാതെ നമ്മുടെ മേൽ സ്ഥാപിച്ചു വരുകയില്ല (ഇത് ആദ്യത്തെ വട്ടിപ്പണക്കേസിൽ ആലപ്പുഴ ജില്ലയിലെ വിധിയെപ്പറ്റിയാണ്). നിന്റെ എഴുത്തിന്റെ ഒടുവിലത്തെ ഭാഗം പിന്നെയും പിന്നെയും വായിച്ചു. എഴുത്തിലെ വാചകപുഷ്ടിപോലെ കാര്യം നടത്തുന്ന മക്കളുണ്ടായിരുന്നാൽ ഞങ്ങൾ എത്ര ഭാഗ്യമുള്ളവരായിരുന്നെന്ന് മാത്രം വിചാരിച്ച് സമാധാനപ്പെടുകയും ഞങ്ങളുടെ തലയിലെഴുതിയപ്രകാരം രാപകലില്ലാതെ അദ്ധ്വാനിച്ച് നിങ്ങളെ സുഖത്തോടെ ഇരുത്താമെന്ന് ഉറയ്ക്കുകയും ചെയ്യുന്നതുകൊണ്ട് കാര്യാദികൾക്ക് വീഴ്ച കൂടാതെ നടക്കുമെന്നാണ് എന്റെ അഭിപ്രായം" (1060 മിഥുനം 3).

## ലഘു ജീവചരിത്രം

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്നീ മലങ്കര മെത്രാപ്പോലീത്തന്മാരുടെ കാലത്ത് അത്മായട്രസ്റ്റി ആയിരുന്നു. ട്രസ്റ്റിമാർ തമ്മിലുണ്ടായ അധികാര വടംവലിയിൽ ഇദ്ദേഹവും വൈദികട്രസ്റ്റി കോനാട്ട് മാത്തൻ മല്പാനും ഒരു പക്ഷത്തും വട്ടശ്ശേരിൽ മെത്രാപ്പോലീത്താ മറുഭാഗത്തുമായി ബലപരീക്ഷണം നടത്തി. ശക്തി വർദ്ധിപ്പിക്കുവാൻ അന്ത്യോഖ്യാ പാത്രിയർക്കീ

സിനെ കൂട്ടുപിടിച്ചു. വാശിയിൽ നിന്ന് വാശിയിലേക്ക് വഴുതി വീണു. അളവില്ലാത്ത ധനം വ്യവഹാരങ്ങൾക്കായി വ്യയം ചെയ്ത് സ്വയം നശിച്ചു. വ്യക്തിത്വമുള്ള അത്മായ നേതാവും രാഷ്ട്രീയ-സാമൂഹിക തലങ്ങളിൽ സ്വാധീനവും ശക്തിയും ഉള്ള അദ്ദേഹത്തെ പ്രയോജനപ്പെടുത്തുവാൻ മലങ്കരസഭയ്ക്ക് കഴിഞ്ഞില്ല. ശ്രീമൂലം അസംബ്ലി മെമ്പർ ആയിരുന്നു. 1924 മാർച്ച് 2-ന് 64-ാം വയസ്സിൽ അന്തരിച്ചു.

# 7

# ജോൺ വക്കീൽ

കുര്യൻ റൈട്ടറുടെ സഹോദരപുത്രനായ സി. ജെ. കുര്യന്റെയും, ഭാഗിനേയനായ ജോൺ വക്കീലിന്റെയും വളർച്ചയ്ക്ക് കാരണഭൂതൻ ഇദ്ദേഹം തന്നെയായിരുന്നു. കൊച്ചിയിൽ വ്യവസായ പ്രമുഖനായി വിരാജിക്കുന്ന കാലത്ത് കുര്യനേയും ജോൺ വക്കീലിനെയും തന്നോടൊത്ത് താമസിപ്പിച്ച് അദ്ദേഹം പഠിപ്പിച്ചു. കുര്യനും ജോണും സമപ്രായക്കാരായിരുന്നു. സ്വന്തം പുത്രന്മാരെന്ന നിലയിലാണ് ഇരുവരേയും അദ്ദേഹം കരുതിയത്. സി. ജെ. കുര്യൻ മെട്രിക്കുലേഷനു തോറ്റതോടെ പഠനം നിർത്തി. ജോൺ പഠനത്തിൽ വളരെ സമർത്ഥനായിരുന്നു. നിയമബിരുദം നേടിയശേഷം അദ്ദേഹം അഭിഭാഷകവൃത്തി സ്വീകരിച്ചു. ഇലഞ്ഞിക്കൽ വക്കീൽ എന്ന പേരിൽ അദ്ദേഹം പ്രഖ്യാതനായി. സി. ജെ. കുര്യൻ, റൈട്ടറുടെ സന്തത സഹചാരിയായിരുന്നു. രാജകൊട്ടാരത്തിൽ കുര്യൻ റൈട്ടർക്കുണ്ടായിരുന്ന സ്വാധീനം പിൽക്കാലത്ത് സി. ജെ. കുര്യനും ലഭിച്ചു. ഒരു സമുദായനേതാവ് എന്ന നിലയിൽ അദ്ദേഹം മലങ്കരയൊട്ടാകെ അറിയപ്പെട്ടു. മെത്രാൻ കക്ഷി – ബാവാ കക്ഷി മത്സരം ഉണ്ടായപ്പോൾ, ബാവാകക്ഷിയുടെ ചുക്കാൻ പിടിച്ചത് സി. ജെ. കുര്യനായിരുന്നു.

അക്കാലത്തു കുര്യൻ റൈട്ടർ തന്റെ ഭാഗിനേയനായ ഇ. ജെ. ജോണിനയച്ച ചില കത്തുകൾ ഇന്നത്തെ തലമുറയ്ക്കു രസാവഹമായിരിക്കുമെന്നു കരുതി ചുവടെ ചേർക്കുകയാണ്:

To,

E. J. John, C/o T. C. Poonen Esq., Ernakulam

My dear Nephew,

I arrived here early this morning and lose no time in procuring a light draft for Rs. 50 on Huseraj to meet your travelling expenses etc. which you can receive and start for Madras. Mr. Poonen will give you necessary advices and help in your journey to Shornur or Madras.

Only advice I have to give to you is to fear God and to be economical in your expences. I need not tell you much of the troubles and difficulties to which we are now put to in money matters.

Hoping I will get letters from you at least once in a week.

Most affly Yours

C. Curian



Alleppey
25th March 1884

My dearest Cochoo Pappi

As adverted in my letter of yesterday herein enclosed you will find a money order for Rs. 25 (Twenty Five). You better cash the same an aknowledge. I had to pay one anna postage due on your letter of the 20th inst. Such carelessness, you will I hope take good care to avoid. Hoping you are alright as is the case of with my self and family.

Most Affly yours
C. Curian

Alleppey
6th May 1884

My dearest Cochoo Pappi,

I am in receipt of your last letter dated the 29th ultimo which came to hand on my arrival here. Yesterday, as desired by you I do herein enclose a money order Rs. 15 which I hope would be enough for your travelling etc. The hearing of the church case commenced yesterday and we are all busy at it.

Hoping you are alright and expecting to see you soon. I hope you have again got the 'STAR' last Saturday.

Most Affly yours
C. Curian

മദ്രാസ് ക്രിസ്ത്യൻ കോളജിൽ നിന്നു ഇ. ജെ. ജോൺ വളരെ പ്രശസ്തമായ നിലയിൽ ബി. എ. പാസ്സായി. ആ ഭാഗ്യം മാതുലനു കാണാൻ സാധിച്ചു. പക്ഷേ അധികം വൈകാതെ കുര്യൻ റൈട്ടർ അന്തരിച്ചു. പിന്നീട് ഇ. ജെ. ജോൺ ക്രിസ്ത്യൻ കോളജിൽ ഒരു ട്യൂട്ടറായി സേവനം അനുഷ്ഠിക്കുകയും ബി. എൽ. ബിരുദം നേടുകയും ഉണ്ടായി. പഠിക്കുന്ന കാലത്തു ഇംഗ്ലീഷ് ലിറ്ററേച്ചറിനുള്ള സ്വർണ്ണ മെഡലും അദ്ദേഹം കരസ്ഥമാക്കി എന്ന കാര്യം എടുത്തു പറയേണ്ടതുണ്ട്. ബി. എൽ. പാസ്സായി അധികം താമസിയാതെ തിരുവനന്തപുരത്ത് എത്തി സന്നതെടുത്തു പ്രാക്ടീസ് ആരംഭിച്ചു. ഇംഗ്ലീഷിലുള്ള അവഗാഹം മൂലം ഒരു നല്ല അഭിഭാഷകൻ എന്ന കീർത്തി നേടാൻ നാളുകൾ അധികം വേണ്ടി വന്നില്ല.

## ലഘു ജീവചരിത്രം

മഹാജനസഭയുടെയും പൗരസമത്വവാദലീഗിന്റെയും സ്ഥാപകഅംഗം. നിരണം ഇലഞ്ഞിക്കൽ ചാക്കോച്ചന്റെ പുത്രൻ. കോട്ടയം അക്കര കുരിയൻ റൈട്ടറുടെ സഹോദരീപുത്രൻ. തിരുവനന്തപുരം ലോ കോളജിന്റെ പ്രിൻസിപ്പൽ. മഹാജനസഭയുടെ പ്രസിഡന്റ് ആയിരുന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനെ അബ്ദുള്ളാ പാത്രിയർക്കീസ് മുടക്കിയപ്പോൾ ജോൺ വക്കീൽ മെത്രാപ്പോലീത്തായുടെ പിമ്പിൽ ശക്തിയായി നിലകൊണ്ടു. പാത്രിയർക്കീസ് വിഭാഗവുമായുള്ള ഏറ്റുമുട്ടലുകളിലും സന്ധിയാലോചനകളിലും ജോൺ വക്കീൽ മുൻനിരയിൽ ഉണ്ടായിരുന്നു. ബഥനി ആശ്രമം സ്ഥാപിക്കുവാൻ പെരുനാട് മുണ്ടൻ മലയിൽ 100 ഏക്കർ സ്ഥലം ദാനം ചെയ്തു. കാതോലിക്കേറ്റ് സ്ഥാപനത്തിന് നേതൃത്വം നൽകി. 1942 വൃശ്ചികം 28-ന് അന്തരിച്ചു. നിരണം പള്ളിയിൽ സംസ്കരിക്കപ്പെട്ടു. ഇ. ജോൺ സിറിയക്ക്, ഇ. ജോൺ കുരുവിള (പ്ലാന്റർ), അച്ചാമ്മ മത്തായി (കേന്ദ്രമന്ത്രി ജോൺ മത്തായിയുടെ പത്നി), കുഞ്ഞമ്മ ഈപ്പൻ, ഇ. ജോൺ ഫിലിപ്പോസ് (തിരു.-കൊച്ചി മന്ത്രിയും സ്റ്റേറ്റ് കോൺഗ്രസ് സ്ഥാപകനേതാവും മുൻ മന്ത്രിയും), ഇ. ജോൺ ജേക്കബ് (കേരള കോൺഗ്രസ് നേതാവും മുൻ മന്ത്രിയും) എന്നിവർ മക്കൾ.

# 8

# കുന്നുമ്പുറത്തു കുര്യൻ ചെറിയാൻ

കുര്യൻ റൈട്ടർ മരിച്ച് 90-ാം ദിവസം അദ്ദേഹത്തിന്റെ പത്നിയും നിര്യാതയായി. ജീവിതകാലത്തു തന്നെ രണ്ടു പെൺമക്കളേയും കെട്ടിച്ചയച്ചിരുന്നു. ഏകപുത്രൻ കുഞ്ഞൂഞ്ഞിന് പതിനാല് വയസ് പ്രായമായിരുന്നു. കുഞ്ഞൂഞ്ഞ് അമ്മാച്ചനായിരുന്ന പുന്നൻ ജഡ്ജിയുടെ ഒപ്പം താമസിച്ച് പഠിക്കുകയായിരുന്നു. പിതാവു മരിച്ചതിനെ തുടർന്ന് അദ്ദേഹം പഠിത്തം മതിയാക്കി അക്കര കുടുംബത്തിൽ താമസം തുടങ്ങി. 21 വയസ്സായപ്പോൾ അദ്ദേഹം കല്ലട മുതലാളിയുടെ സഹോദരി അക്കാമ്മയെ വിവാഹം കഴിച്ചു. അതിനുശേഷം വലിയപറമ്പിലേക്കു താമസം മാറ്റി. തന്റെ പിതൃസഹോദരൻ മരിക്കുന്നതു വരെയും വീട്ടുചെലവിനുള്ള വക എത്തിച്ചിരുന്നു. ഈ അവസരത്തിൽ പുലിക്കോട്ടിൽ തിരുമേനി അവസാനം വാങ്ങിച്ച 5000 രൂപയ്ക്കു വേണ്ടി ഒരു പ്രോമിസറി നോട്ട് എഴുതിക്കൊടുക്കുകയുണ്ടായി. എന്നാൽ നോട്ടു നല്കിയതല്ലാതെ റൈട്ടർക്കോ അവകാശികൾക്കോ തിരുമേനി ആ തുക കൊടുത്തില്ല. കാലഹരണമില്ലാത്ത 'നോട്ട്' ആയിരുന്നിട്ടു കൂടി ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് ശേഷം അധികാരമേറ്റ വട്ടശ്ശേരിൽ തിരുമേനിയും നോട്ടുപ്രകാരമുള്ള 5000 രൂപയോ പലിശയോ കൊടുത്തില്ല. നോട്ട് പുതുക്കിക്കൊടുക്കുക മാത്രമാണ് ചെയ്തത്. ഇത് സംബന്ധിച്ച് കുര്യൻ റൈട്ടറുടെ മകൻ കുഞ്ഞുകുഞ്ഞു മുതലാളിക്ക് വട്ടശ്ശേരിൽ തിരുമേനി അയച്ച ഒരു കത്തും, കുഞ്ഞുകുഞ്ഞിന്റെ വിഷമാവസ്ഥയിൽ സഹായിക്കാൻ കഴിയാതെ പോയതിലുള്ള ദുഃഖം കൊണ്ട് അദ്ദേഹത്തെ സഹായിക്കാൻ ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീലിന ് വട്ടശ്ശേരിൽ തിരുമേനി അയച്ച ഒരു കത്തും കാണുക:

### മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായിൽ നിന്നും

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ വല്യപറമ്പിൽ കുഞ്ഞുകുഞ്ഞിന് വാഴ്വ്.

പ്രിയനെ, ആൾ വശം അയച്ച എഴുത്തുകൊണ്ടുവന്നു തന്നു. നമ്മുടെ പ്രയാസങ്ങളും ബുദ്ധിമുട്ടുകളും കുഞ്ഞുകുഞ്ഞ് അറിയുന്നില്ലെന്നാണ് തോന്നുന്നത്. നാം ഈയിടെ പള്ളികളിൽ സഞ്ചരിക്കയോ പിരിവെടുക്കയോ ചെയ്യുന്നില്ലെന്നു കുഞ്ഞുകുഞ്ഞിന് തന്നെ അറിയാവുന്നതാണ്. വക്കീലന്മാർക്ക് കൊടുപ്പാൻ ആവശ്യപ്പെടുമ്പോൾ സഞ്ചരിച്ചു പിരിവെടു

ത്തുകൊള്ളാമെന്നു വിചാരിച്ചിരിക്കയാണ്. കൂടെക്കൂടെ പള്ളിക്കാരോട് ചോദിക്കുന്നതുകൊണ്ട് അവർക്ക് വെറുപ്പായി തീർന്നിരിക്കുന്നു. ഈയിടെ കുന്നംകുളം കേസിലേക്ക് കുറെ പണം ആവശ്യപ്പെട്ടിട്ട് നാം എന്തുമാത്രം പ്രയാസപ്പെടുകയും ബുദ്ധിമുട്ടുകയും ചെയ്തു എന്നു നാം ആരോടു പറയേണ്ടു. സർവ്വശക്തനിൽ തന്നെ ആശ്രയിച്ചിരിക്കയാണ്. താൻ എങ്ങനെയും നടത്തിത്തരട്ടെ. കുഞ്ഞുകുഞ്ഞിന്റെ ആളിനെയും എഴുത്തിനെയും വൃഥാ മടക്കുന്നതിൽ നമുക്ക് വളരെ മനസ്താപമുണ്ട്. ശക്തിയില്ലാഞ്ഞാൽ എന്തു ചെയ്യും. നമ്മുടെ സ്നേഹിതന്മാർക്ക് വേണ്ടി നമ്മുടെ ജീവനെ കൂടി ഉപേക്ഷിപ്പാൻ നാം തയ്യാറാണ്. എന്നിരുന്നാലും ശക്തിയും കഴിവും ഇല്ലാഞ്ഞാൽ ഇങ്ങനെയുള്ള സംഗതികളിൽ നാം എന്തുചെയ്യും. അതിനാൽ മനോവേദനയോടും സങ്കടത്തോടും കൂടെ ഈ മറുപടി നാം അയക്കുന്നതാണ്. സർവ്വശക്തൻ നമുക്കും നിങ്ങൾക്കെല്ലാവർക്കും ആശ്വാസം തരുന്നതിനു അയോഗ്യനായ നാം പ്രാർത്ഥിക്കുന്നു. ശേഷം കാണുമ്പോൾ പറഞ്ഞുകൊള്ളാമെന്നു കരുതി ചുരുക്കുന്നു.

പ്രോമിസ്സറിനോട്ടും കൊച്ചുകുഞ്ഞിന്റെ എഴുത്തും തിരികെ അയക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു 1916-നു കൊല്ലം 1091 ഇടവം 23-നു കോട്ടയം സിമ്മനാരിയിൽ നിന്നും.

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായിൽ നിന്നും

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ജോൺ വക്കീലിനു വാഴ്വ്.

പ്രിയനെ, കേസുകളെ സംബന്ധിച്ചുള്ള കാര്യങ്ങളൊക്കെയും നമ്മുടെ ഉതുപ്പച്ചന്റെ പേർക്ക് എഴുതി അയക്കയും ഉതുപ്പച്ചൻ മറുപടി അയച്ചു തരികയും ചെയ്യുന്നുണ്ട്. ഇതു ഒരു പ്രത്യേക സംഗതിയാകയാൽ എഴുതി അയക്കുന്നതാണ്. നമ്മുടെ അക്കരെ കുഞ്ഞുകുഞ്ഞിന്റെ ഭാര്യ കൊണ്ടാട്ടപറമ്പിൽ കൊച്ചുപോത്തനെ ഈയിടെ നമ്മുടെ അടുക്കൽ അയച്ചു ചില വർത്തമാനങ്ങൾ നമ്മോടു പറയിക്കയുണ്ടായി. കുഞ്ഞുകുഞ്ഞിന്റെ മേലുള്ള വിധിപ്രകാരം കടത്തിനു വസ്തുക്കൾ ലേലം ചെയ്‌വാൻ തീർച്ചപ്പെടുത്തിയിരിക്കുന്നത് ഈ മാസം 13-ാം തീയതിക്ക് എന്നാണ്. കുഞ്ഞുകുഞ്ഞ് ഇതിനെ സംബന്ധിച്ചു യാതൊന്നും ആലോചിക്കയോ പറകയോ വല്ല ഒഴികഴിവും ഉണ്ടാക്കുകയോ ചെയ്യുന്നില്ലെന്നുള്ള സങ്കടത്തെ നാം



**സി. ചെറിയാൻ**
**(കുഞ്ഞൂഞ്ഞു മുതലാളി)**



**അക്കാമ്മ ചെറിയാൻ**
**(ഭാര്യ)**

മുഖാന്തിരം വക്കീലിനെ ഒന്ന് അറിയിക്കണമെന്നുള്ളതാണ് കൊച്ചുപോത്തനെ അയച്ചു നമ്മോടു പറയിച്ചത്. കുഞ്ഞുകുഞ്ഞ് യാതൊന്നും ആലോചിക്കാതെ ഇതിങ്കൽ മൌനമായിരിക്കുന്നത് അഭിമാനം നിമിത്തമോ ഒഴികഴിവിനു മാർഗ്ഗമില്ലാഞ്ഞിട്ടോ ആയിരിക്കാമെന്നു മാത്രം വിചാരിക്കുന്നു. കുഞ്ഞുകുഞ്ഞിനെ സംബന്ധിച്ച് വക്കീലിനെ പോലെ സ്നേഹവും സഹതാപവും ഉള്ള ഒരാൾ വേറെ ഇല്ലെന്നും നമുക്കെല്ലാവർക്കും അറിവുള്ളതാണ്. അങ്ങിനെയിരിക്കുമ്പോൾ നാം ഇങ്ങിനെ ഒന്നു എഴുതി അയക്കുന്നത് അനാവശ്യമല്ലയോ എന്നുള്ള അഭിപ്രായത്താൽ മടിച്ചു എങ്കിലും ടി സ്ത്രീയുടെ അപേക്ഷ നിവർത്തിക്കേണ്ടതു ചുമതലയാണല്ലോ എന്നുള്ള വിചാരത്താൽ മാത്രം ഇതു എഴുതുന്നതാണ്. അവർ താമസിക്കുന്ന വലിയപറമ്പ് പുരയിടത്തിനു സമീപം എഴുപതോ എൺപതോ പറയ്ക്കു നിലമുണ്ട്. അതു ലേലത്തിൽ പോകുന്നപക്ഷം കുഞ്ഞുകുട്ടികൾക്ക് അഷ്ടിക്കുള്ള മാർഗ്ഗം കൂടെ ഇല്ലാതായിപ്പോകുമല്ലോ എന്നുള്ളതാണ് അവർക്കുള്ള വേദനയെന്നു കൊച്ചുപോത്തന്റെ വർത്തമാനം കൊണ്ടു നമുക്ക് മനസ്സിലായത്. കുഞ്ഞുകുഞ്ഞിനെ സംബന്ധിച്ചു വക്കീൽ എന്തെങ്കിലും ആലോചിക്കാതെ മൌനമായിരിക്കയില്ലെന്നാണ് അവരുടെ വിശ്വാസം. എന്താണ് വിചാരിച്ചിരിക്കുന്നതെന്നു അറിയുന്നതുമില്ല. വല്ല മാർഗ്ഗവും ആലോചിച്ചിട്ടുണ്ടെങ്കിൽ എഴുതി അയച്ചു അവരെ ആശ്വസിപ്പിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു 1916-നു കൊല്ലം 1091 തുലാം 2-നു കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

1905-മാണ്ട് പിതൃസഹോദരൻ മരിച്ചതിനു ശേഷം വലിയപറമ്പിൽ പുരയിടവും, തിരുനക്കര ഒരു കെട്ടിടവും കുന്നുംപുറത്തുള്ള സ്ഥലവും പാടവും കുഞ്ഞുകുഞ്ഞിന് ഇഷ്ടദാനമായി കൊടുക്കുകയുണ്ടായി.

ഒരിക്കൽ മണലിലച്ചൻ ഇങ്ങിനെ പറയുകയുണ്ടായി: "യഥാർത്ഥത്തിൽ കുഞ്ഞുകുഞ്ഞായിരുന്നു വട്ടശ്ശേരിൽ തിരുമേനിയുടെ വിശ്വസ്ത ട്രസ്റ്റി. കോര കൊച്ചു കോരുള ട്രസ്റ്റിയായി അസോസിയേഷനാൽ തിരഞ്ഞെടുക്കപ്പെട്ടത് പേരിനു മാത്രം." കുഞ്ഞുകുഞ്ഞു മരിക്കുന്നതു വരെയും ചെറിയപള്ളിയും, എം. ഡി. സെമിനാരിയും, പഴയസെമിനാരിയും അദ്ദേഹത്തിന്റെ മേൽനോട്ടത്തിലായിരുന്നു.

1087 ചിങ്ങം 22-ന് കോട്ടയത്ത് എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കുന്നുംപുറത്ത് കുര്യൻ ചെറിയാനെ അൽമായട്രസ്റ്റിയായി തിരഞ്ഞെടുത്തുവെങ്കിലും അദ്ദേഹം ആ സ്ഥാനം സ്വീകരിക്കാതെ വന്നതിനെ തുടർന്നാണ് കോട്ടയത്ത് ചിറക്കടവിൽ കോരുള ഏബ്രഹാമിനെ ആ സ്ഥാനത്ത് നിയമിച്ചത്. *നിത്യാക്ഷരങ്ങൾ* ഒന്നാം വാല്യത്തിൽ ഇസ്സഡ്. എം. പാറേട്ട് ഈ നിശ്ചയം ഉദ്ധരിച്ചിരിക്കുന്നത് കാണുക: "മാനേജിംഗ് കമ്മിറ്റിയിലെ അഞ്ചാം നിശ്ചയത്തിലെ താൽപ്പര്യപ്രകാരം വട്ടിപ്പണപലിശ വാങ്ങിക്കുന്നതിലും മറ്റും മലങ്കര മെത്രാപ്പോലീത്താ തിരുമേനിയോടുകൂടി സഹായികളായി പ്രവർത്തിക്കുന്നതിനു നിയമിക്കപ്പെട്ടിരുന്ന സി. ജെ. കുര്യനും കോനാട്ടു മാത്തൻ കത്തനാരും, മെത്രാപ്പോലീത്തായോടു കൂടി യോജിച്ച് പ്രവർത്തിക്കുന്നതിന് സമ്മതമില്ലാതെ ഒരു കൊല്ലത്തിലധികമായി ഒഴിഞ്ഞു നിൽക്കുന്നു എന്നു രേഖകൾ കൊണ്ടു കാണുന്നതിനാലും, സെമിനാരിയെ സംബന്ധിച്ചു സമരിവ്യവഹാരമുണ്ടാക്കി മാനേജിംഗ് കമ്മിറ്റിയുടെയും അസ്സോസിയേഷന്റെയും അഭിപ്രായത്തെ അന്വേഷിക്കാതെ, സഭയിൽ ഛിദ്രത്തിനും, അന്യമതക്കാരുടെ ഇടയിൽ പോലും അവമാനത്തിനും ഇടവരുത്തിയതുകൊണ്ടും, ടി വ്യവഹാരം കൊണ്ട് വട്ടിപ്പണപലിശ വാങ്ങിക്കാത്തതിനാലും സമുദായത്തിനു മുതൽനഷ്ടം വരുത്തിയിരിക്കുന്നത് കൂടാതെ, അനേക നാളായിട്ടുള്ള തങ്ങളുടെ തുടരെത്തുടരെയുള്ള പ്രവൃത്തികളാൽ മലങ്കര സമുദായം വകയായും, പള്ളികൾ വകയായുമുള്ള സ്വത്തുക്കളിന്മേലുള്ള സർവ്വാധികാരങ്ങളും കീഴ്നടപ്പിനും റോയൽ കോർട്ടു വിധികൾക്കും വിരോധമായി പാത്രിയർക്കീസിനുണ്ടെന്നു വരു

ത്തുന്നതിനനുകൂലിക്കുന്ന ഉടമ്പടികളിൽ സംബന്ധിക്കുന്നതായി പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതു കൊണ്ടും, ആ സ്ഥാനങ്ങളിൽ നിന്ന് ഇരുവരെയും നീക്കി പകരം കോട്ടയം കുന്നുമ്പുറത്തു കുര്യൻ ചെറിയാനെയും, പാമ്പാക്കുട പാലപ്പള്ളിൽ പൗലൂസ് കത്തനാരെയും കോ ട്രസ്റ്റികളും മാനേജിംഗ് കമ്മിറ്റി മെമ്പറന്മാരുമായി തെരഞ്ഞെടുത്ത് മെത്രാപ്പോലീത്തായോടു കൂടി വേണ്ടപോലെ പ്രവർത്തിക്കുന്നതിന് നിയമിക്കേണ്ടതാകുന്നു എന്നും കോട്ടയം എരുത്തിക്കൽ ദാനിയേൽ കത്തനാർ അഭിപ്രായപ്പെട്ടു എങ്കിലും കുന്നുംപുറത്ത് കുര്യൻ ചെറിയാൻ തന്നെ ഇപ്പോൾ ഈ ജോലിക്ക് ഭാരപ്പെടുത്തരുതെന്ന് അപേക്ഷിച്ചൊഴിയുകയാൽ അതിനു പകരം കോട്ടയത്തു ചിറക്കടവിൽ കോരുള അബ്റഹാമിനെ നിയമിക്കേണ്ടതാണെന്നു കോട്ടയം എറികാട്ടു കല്ലറയ്ക്കൽ അയിപ്പ് ജോസഫ് അഭിപ്രായപ്പെടുകയും തുമ്പമൺ താനുവേലിൽ യോശുവാ കത്തനാർ പിൻതാങ്ങുകയും യോഗം ഐകകണ്ഠ്യേന പാസാക്കുകയും ചെയ്തു."



കോര ഉലഹന്നൻ



സി. ജെ. കോര
(കോര ഉലഹന്നാന്റെ
മൂത്ത പുത്രൻ)



സി. ജെ. കുര്യൻ
(കോര ഉലഹന്നാന്റെ
രണ്ടാമത്തെ പുത്രൻ)



സി. ജെ. ജോൺ
(അക്കര കൊച്ചുപാപ്പി.
കോര ഉലഹന്നാന്റെ
മൂന്നാമത്തെ പുത്രൻ)



**സി. കുര്യൻ
(സി. ചെറിയാന്റെ
മകൻ)**



**സി. ലൂക്ക്
(സി. ചെറിയാന്റെ
മകൻ)**



**സി. ജോൺ
(സി. ചെറിയാന്റെ
മൂന്നാമത്തെ മകൻ)**



**സി. കോര
(സി. ചെറിയാന്റെ
നാലാമത്തെ മകൻ)**



**സി. കോശി**
**(സി. ചെറിയാന്റെ**
**അഞ്ചാമത്തെ മകൻ)**



**സി. ചെറിയാൻ**
**(സി. ചെറിയാന്റെ**
**ആറാമത്തെ മകൻ)**



**സി. കുര്യൻ**
**(സി. കോശിയുടെ**
**മകൻ)**



**സി. ചെറിയാൻ**
**(സി. കോരയുടെ**
**മൂത്ത മകൻ)**



**സി. കുര്യൻ**
**(സി. കോരയുടെ**
**ഇളയ മകൻ)**



**സി. കോര**
**(സി. കുര്യന്റെ**
**മകൻ)**

# 9

# ലോട്ടറി

ഒരു നൂറ്റാണ്ടു മുമ്പ് കോട്ടയം എം. ഡി. സെമിനാരിയുടെ ധനശേഖരണാർത്ഥം തിരുവിതാംകൂർ സർക്കാരിന്റെ അനുവാദത്തോടുകൂടി നടത്തപ്പെട്ട ലോട്ടറി സംബന്ധിച്ചുള്ള വിജ്ഞാപനമാണ് ചുവടെ ചേർക്കുന്നത്. വി. ജെ. ഗീവറുഗീസ് മല്പാനായിരുന്നു (പിന്നീട് വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ) ലോട്ടറി നടത്തിപ്പിന്റെ മാനേജരായി പ്രശസ്ത സേവനം ചെയ്തത്.

## THE MAR DIONYSIUS SEMINARY LOTTERY

This lottery was sanctioned by the Government of Travancore in aid of the Funds of the Mar Dionysius Seminary, The central Educational Institution of the Syrian Christian Community of Travancore, Cochin and Malabar. In spite of their venerable antiquity and other historical associations, and inspite of their political privileges, the progress of the Syrians in general and higher education has not, so far, been all that their well-wisher might wish to be. It was no doubt because the Mar Dionysius Seminary and the above lottery were started with a view to remedy this defect, that both of them have been accorded the countenance of the Government of His Most Gracious Highness the Maha Rajah of Travancore.

The lottery will be conducted at Kottayam by a local managing committee acting under instructions from a Board of Supervision constituted as follows.

H. H. Marthanda Varmah B. A. the First Prince of Travancore

H. H. Kerala Varmah CSI Valia Koil Thampuran

**BOARD OF SUPERVISION**

1. M. R. Ry Rajaraja Varmah, Avl. Senior Koil Thampuran Ananthapuram
2. M. R. A. Sree Narayanan Thampy Avl. Son of H. H. the late Maharajah.
3. M.R. T. Vedadrisadasa Mudaliar, Avl. retired Judge of the High Court of Travancore.
4. M.R. A. Govinda Pillay, Avl. B.A. B.L. Puisne Judge of the Highcourt
5. M.R. T. C. Punnen Esq. B.A. Retired Civil & Sessions Judge Ernacolum.
6. M.R. I. H. Prince Esq. Head Sirkar Vakil, Trivandrum
7. M.R. M. Neelakanda Pillay, Avl. Palace Survadikariakar
8. M. R. R. Renga Row Avl. B.A. B.L. Asst. Sirkar Vakil

9. M. R. Veeraraghava Iyengar, Avl. B.A. B.L. Asst. Sirkar Vakil
10. M. R. V. Subramonya Iyer, Avl. B.A. B.L. Asst. Sirkar Vakil
11. M. R. E. J. John Esq. Avl. B.A. B.L. Asst. Sirkar Vakil
12. T. L. Gomez Esq. Assistant Surgeon Kottayam.
13. P. A. Ayyappan Pillay Avl. B. A. Inspector of Schools, Kottayam.
14. C. John Esq. Abkari contractor
15. Panakal I Mathu Esq. Landlord Kunnancolum
16. C. J. Kurian, Esq. Managing Director Western Star.
17. Rev. Fr. Konattu Matthan catanar, Malpan of Malabar
18. Jaralji lalji Esq. Marchants Alleppey
19. Haji Muhamad Haji Jacob Esq. Marchants Alleppey.

**MANAGING COMMITTEE**

1. The Most Revd. Mar Dionysius, Syrian Metropolitan of Malabar (President).
2. The Rt. Revd. Mar Gregorius Syrian Bishop of Niranam (Treasurer).
3. The Very Revd. V. J. Givargese, Principal, M.D. Seminary (Manager).
4. M.R. Vayakara Narayanan Moosath, Avl. Govt. Physician, Kottayam.
5. T. C. Poonen Esq. B.A. Retired Civil & Sessions Judge Ernacolum.
6. C. John Esq. Abkari Contractor.
7. N. C. Kumara Menon Avl. Vakil Munsiff Court.
8. K. T. Koshy Esq. Avl. Vakil Munsiff Court.
9. C. Cherian Esq. Landlord.
10. K. C. Mammen Mappillay Esq. B.A. Hd. Master MDS Kottayam.
11. G. Alexander Esq. B. A. Asst. Master Do Kottayam.
12. K. C. Oonnitton Esq. B.A. Asst. Master Do Kottayam.
13. K. I. Varugese Mappillay Esq. Editor Malayala Manorama (Joint Secretary).
14. E. M. Philip, Esq. Editor, Edvaka Patrika (Joint Secretary).

The lottery shall consisted a lakh of tickets at Rupee one each. Forty percent of the amount shall be given away in a thousand money prize and nine thousand of other prizes. The money prizes will be as follows subject to proportionate reduction in the amount of each prize (not in the number of prizes) in .. all tickets are not sold.

**PRIZES**

| | | | | |
|---|---|---|---|---|
| | | Rs. | | Rs. |
| 1 | of | 12000 | = | 12000 |
| 1 | ” | 5000 | = | 5000 |
| 1 | ” | 1000 | = | 1000 |
| 4 | ” | 500 | each | 2000 |
| 8 | ” | 250 | = | 2000 |
| 15 | ” | 100 | = | 1500 |
| 70 | ” | 50 | = | 3500 |
| 100 | ” | 25 | = | 2500 |
| 300 | ” | 10 | = | 3000 |
| 500 | ” | 5 | = | 2500 |

The remaining 9000 prizes to the value of Rs 5000 will comprise time pieces, watches, chains, books & c., Each Prize will be worth not more than Rs. 5 and not less than half a Rupee. This will be subject to proportionate reduction both in the amount and number of prizes, in case all tickets are not sold. Hence 10000 persons or one tenth of the total number of the ticket holders are bound to recover almost the whole amount they invest, while a great many of the lucky ones among them will, of course, carry away prizes that will be the making of the fortunes of themselves and their posterity.

It is confidently expected that all the 100000 tickets will be sold in less than a year. The prizes will be drawn as soon as all the tickets are sold, or if that will take long, on a not far distant date to be hereafter settled. The drawing and other proceedings will be supervised by responsible Goverment officials. The exact date will be subseqently notified in the English and vernacular Newspapers of Travancore & Cochin.

A discount at the rate of 4 per cent will be allowed to agents who undertake to sell tickets. But to cash purchasers of not less than 100 tickets at a time, 10 per cent discount will be allowed. The Money Order expenses and other contingencies are to be borne by agents or purchasers.

Persons desiring to have copies of the result of the drawing will have to pay two annas extra in advance, such payments if any, must be noted on the counter foils of tickets by those selling them. Persons winning prizes of Rs

100 and above will receive telegraphic information immediately, and the cost will be reducted from their prizes.

Orders for tickets and all other correspondences as well as all remittances of money must be made to the *Manager* only; and agents are specially informed that, in all cases, they will be held responsible for any amount they may have remitted to any persons other than the Manager.

Letters requiring replies must be accompanied with stamps to cover the expense.

To avoid counterfeits, purchasers are warned to note the seal of the Seminary and the signature of the Manager on every ticket. Tickets not containing both the above are not genuine. Names and addresses of purchasers must be legibly written on the tickets in English or Malayalam.

All ticket books not sold off within three months from the date of issue must be returned by the agents to the Manager, and no agent will be allowed to keep the money collected by sale for more than three months.

In order to prevent disappointment, agents and intending purchasers are requested to apply sharp.

Fr. V. J. Gevargese<br>Principal<br>Mar. Dionysius Seminary } Manager

M. D. Seminary<br>Kottayam March 1899 }

## സ്വപ്നങ്ങൾ തകർച്ചയിലേക്ക്

ഒരു സുവർണ്ണ കാലഘട്ടത്തിന്റെ ചിത്രമാണ് 1880 മുതൽ 1900 വരെയുള്ള രണ്ടു പതിറ്റാണ്ടുകൾ നമുക്ക് നൽകുന്നത്. മലങ്കരസഭയെ പാശ്ചാത്യവത്ക്കരിക്കാൻ നവീകരണത്തിന്റെ പുറംകുപ്പായമണിഞ്ഞ് ആഘോഷപൂർവ്വം രാജകീയ വിളംബരത്തിന്റെ പിൻബലത്തോടെ അരങ്ങേറിയ പാലക്കുന്നത്ത് മെത്രാച്ചന്മാരുടെ പ്രോട്ടസ്റ്റന്റ് വേരുകൾ 1889-ലെ റോയൽക്കോടതിയുടെ ഭൂരിപക്ഷ വിധിയോടെ പിഴുത് മാറ്റുവാൻ കഴിഞ്ഞു. ആദ്യം കോട്ടയം പഴയസെമിനാരിയും തുടർന്ന് മിക്ക പള്ളികളും നവീകരണപക്ഷത്തിന്റെ ഉരുക്കുമുഷ്ടിയിൽ നിന്ന് മോചിക്കപ്പെട്ടു. 1873-ൽ പരുമല സെമിനാരിയിൽ വച്ച് രൂപംകൊണ്ടതും 1876-ൽ മുളന്തുരുത്തി സുന്നഹദോസിൽ വച്ച് ദൃഢപ്പെട്ടതുമായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും അതിന്റെ കർമ്മസമിതിയായ മാനേജിംഗ് കമ്മിറ്റിയും പുതിയ നൂറ്റാണ്ടിലേയും നവോത്ഥാന കാലഘട്ടത്തിലേയും മല

ങ്കരസഭയെ സജ്ജമാക്കുന്ന കാലമായിരുന്നു അത്. മുമ്പോ പിമ്പോ ഉണ്ടായിട്ടില്ലാത്തവിധം അത്മായ നേതൃത്വം സഭയിൽ രൂപപ്പെട്ടതു മൂലം ഇടവകകളിലും സഭാകേന്ദ്രത്തിലും അദൃഷ്ടപൂർവ്വമായ ഉന്മേഷം ഗോചരമായി. അസോസ്യേഷനെയും മാനേജിംഗ് കമ്മിറ്റിയേയും പിരിച്ചുവിട്ട് സ്വന്തം കയ്യിലുള്ള കടിഞ്ഞാൺ ഉപയോഗിച്ച് മലങ്കരസഭയെ കോളനിയാക്കാൻ നീക്കങ്ങൾ നടത്തിയ പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ കുതന്ത്രങ്ങൾ മലങ്കരസഭയിൽ ശക്തിപ്പെട്ട ഐക്യശിലയിൽ തട്ടി ശിഥിലമായ ആ സമാധാന കാലാവസ്ഥയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായെ നിരോധിച്ചുകൊണ്ട് പുറപ്പെടുവിച്ച 'ശ്ലൈഹിക കല്പനകൾ'ക്ക് കല്പന എഴുതിയ കടലാസിന്റെ വില പോലും കിട്ടാതെ പോയി. തന്റെ മാത്രം ആജ്ഞാനുവർത്തികളാകുവാൻ രജിസ്റ്റേർഡ് ഉടമ്പടി വാങ്ങി മേല്പട്ട സ്ഥാനം നൽകിയ കടവിൽ മാർ അത്താനാസ്യോസ്, മുറിമറ്റത്തിൽ മാർ ഈവാനിയോസ്, ചാത്തുരുത്തിൽ മാർ ഗ്രീഗോറിയോസ് എന്നീ മേല്പട്ടക്കാരും പാത്രിയർക്കാ അനുമതിയോടെ വാഴിക്കപ്പെട്ട അൽവാറീസ് മാർ യൂലിയോസ്, റിനിവിലാത്തി മാർ തീമോത്തിയോസ് എന്നിവരും മലങ്കര മെത്രാപ്പോലീത്തായുടെ കരങ്ങളെ ശക്തിപ്പെടുത്തുവാൻ അഹമഹമികയാ ഉത്സാഹിച്ച ആ കാലത്ത് അന്ത്യോഖ്യയുടെ സാന്നിധ്യമായി മലങ്കരയിലുണ്ടായിരുന്ന സ്ലീബാ ശെമ്മാശന് ഒന്നും ചെയ്യാൻ കഴിഞ്ഞിരുന്നില്ല.

തിരുവിതാംകൂറിലും കൊച്ചിയിലുമായി ആരംഭിച്ച ഇരുനൂറ്റിഅമ്പതിലേറെ വിദ്യാലയങ്ങളിലൂടെ ജാതിമത വർണ്ണലിംഗ ഭേദമെന്യേ സാർവത്രിക വിദ്യാഭ്യാസം മലങ്കര മെത്രാപ്പോലീത്താ നടപ്പിലാക്കിയത് ഇതര സമുദായങ്ങളിലും ഉന്മേഷം വിതച്ചു. മലങ്കര അസോസിയേഷന്റെ പിൻബലത്തോടെ പുലിക്കോട്ടിൽ മെത്രാച്ചൻ നടത്തിയ നവോത്ഥാന ശ്രമങ്ങളെ അനുകരിച്ചാണ് കേരളത്തിലെ രണ്ടാമത്തെ സാമുദായിക സംഘടനയായ ശ്രീനാരായണ ധർമ്മപരിപാലന സംഘം 1902–ൽ ആരംഭിക്കപ്പെട്ടത് എന്ന് സാന്ദർഭികമായി ഇവിടെ ഓർക്കാവുന്നതാണ്. വിദ്യയിലൂടെ വിജ്ഞരാകുക എന്നും സംഘടിച്ച് ശക്തരാകുക എന്നീ മുദ്രാവാക്യങ്ങൾ കേരളത്തിലുയർന്നത് മലങ്കരസഭ നടത്തിയ ജൈത്രയാത്രയുടെ പശ്ചാത്തലത്തിലാണ്.

മലങ്കരസഭയിൽ വിവിധ സംഘടനകളും പ്രസ്ഥാനങ്ങളും ആരംഭിച്ചത് ഈ സുവർണ്ണ കാലഘട്ടത്തിലാണ്. ദയറാ (സന്യാസ) പ്രസ്ഥാനം, സണ്ടേസ്കൂൾ പ്രസ്ഥാനം, ജാതൈ്യക്യ സംഘം, ആഭ്യന്തര വിദേശ മിഷനുകൾ, അഖില മലങ്കര വൈദികസംഘം, മഹാജനസഭ, വിദ്യാർത്ഥി പ്രസ്ഥാനം, യാക്കോബായ സഭാ അഭിവർദ്ധിനീസംഘം എന്നിവ ആവിർഭവിച്ചതും കേരളപതാക, ഇടവകപത്രിക, സുറിയാനി സുവിശേഷകൻ

എന്നീ പത്രമാസികകൾ പ്രവർത്തനമാരംഭിച്ചതും ഈ കാലഘട്ടത്തിലെ അവിസ്മരണീയ സംഭവങ്ങൾ ആണ്. ഇപ്രകാരം നവോത്ഥാന ചക്രവർത്തിയായി നിഷ്ക്കണ്ടകമായ സഭാ സാമ്രാജ്യത്തിൽ ഇടയശുശ്രൂഷ നടത്തവേ സഭാനേതൃത്വത്തിൽ ഉയർന്ന ഉന്നത സ്വപ്നമാണ് ഒരു അംഗീകൃത ലോട്ടറിയിലൂടെ പുറത്തു വന്നത്. സാംസ്ക്കാരിക കേരളത്തിന്റെ മുഴുവൻ പിന്തുണ ആ പ്രസ്ഥാനത്തിനുണ്ടായിരുന്നു എന്ന് ആ കമ്മിറ്റി വെളിപ്പെടുത്തി. രാഷ്ട്രീയ – സാമുദായിക – സംസ്ക്കാരിക രംഗത്തെ ഒന്നാംകിടക്കാർ ആ കമ്മിറ്റിയിൽ ഉണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ (അദ്ധ്യക്ഷൻ), പരുമല മാർ ഗ്രീഗോറിയോസ് (ഖജാൻജി), സെമിനാരി മല്പാൻ ഫാ. വി. ജെ. ഗീവർഗ്ഗീസ് (മാനേജർ), സമുദായ സെക്രട്ടറി ഇ. എം. ഫിലിപ്പ് എന്നിവർ നേതൃത്വം നൽകിയ സമിതിയിൽ മലങ്കര സഭയുടെ അത്മായ നേതൃത്വം സുശക്തമായി നിലകൊണ്ടു. ലോട്ടറി സമ്പൂർണ്ണ വിജയമായിരുന്നു. എങ്കിലും ലക്ഷ്യത്തോടടുത്തപ്പോൾ പ്രവർത്തകരെ നേരിട്ടത് അപ്രതീക്ഷിതവും ഞെട്ടലുണ്ടാക്കുന്നതുമായ ചില നിരാശകളാണ്. സമിതിയിലെ ഒന്നാമനായ കെ. സി. മാമ്മൻ മാപ്പിള അതിനെക്കുറിച്ച് 'ജീവിതസ്മരണ'കളിൽ എഴുതിയിട്ടുള്ളതിനെ അവിശ്വസിക്കുവാൻ കാരണമില്ല.

"എം. ഡി. ഹൈസ്കൂൾ ഒരു കോളജ് ആയി ഉയർത്താൻ വേണ്ടി ഗവൺമെന്റിന്റെ അനുവാദത്തോടുകൂടി വറുഗീസ് മാപ്പിളയും മാമ്മൻ മാപ്പിളയും പ്രധാനമായി പ്രവർത്തിച്ചുകൊണ്ട് ഒരു ഷോടതി നടത്തി. 70,000 രൂപ പിരിച്ചു. അന്ന് എം. ഡി. സെമിനാരിയിലെ ഓണററി പ്രിൻസിപ്പൽ സ്ഥാനം വഹിച്ചിരുന്നത് വട്ടശ്ശേരിൽ മല്പാനച്ചൻ ആയിരുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ അനുമതിയോടു കൂടിയാണ് അദ്ദേഹം എം. ഡി. യിൽ വന്ന് പേരിന് മാത്രം പ്രിൻസിപ്പൽ സ്ഥാനം വഹിച്ചുപോന്നത്. സമുദായ വക സ്കൂൾ ആയാൽ ഒരു വൈദികൻ കൂടി വേണമല്ലോ എന്ന് കരുതിയാണ് അദ്ദേഹത്തെ വരുത്തിയത്. കോളജ് പരിശ്രമത്തിൽ വട്ടശ്ശേരി മല്പാനച്ചന്റെ പിന്തുണയും ആദ്യ ഘട്ടത്തിൽ ഞങ്ങൾക്കുണ്ടായിരുന്നു എന്നാണ് ഞങ്ങൾ ധരിച്ചിരുന്നത്. ഷോടതി നടത്തിപ്പും കോളജ് പരിശ്രമവും സംബന്ധിച്ചുള്ള ഓഫീസ് ജോലികൾ മുഴുവനും ചെയ്തുവന്നത് പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ റൈട്ടർ ആയിരുന്ന ഇടവഴിക്കൽ മി. ഇ. എം. ഫിലിപ്പ് ആയിരുന്നു. തുടർന്ന് എന്റെ സർവ്വശ്രദ്ധയും കോളജ് സ്ഥാപന വിഷയത്തിലേക്ക് തിരിഞ്ഞു.

മദ്രാസ് ക്രിസ്ത്യൻ കോളജിന്റെ ഭരണഘടനയുടെ മാതൃകയിൽ ഈ പുതിയ കോളജിനും ഒരു ഭരണഘടന എഴുതിയുണ്ടാക്കി രജിസ്റ്റർ ചെയ്തു. സർക്കാരിന്റെ ആനുകൂല്യത്തോടുകൂടി 'ലിമിറ്റഡ്' എന്ന് ചേർക്കാതെ തന്നെ ഒരു കമ്പനി രജിസ്റ്റർ ചെയ്യാൻ സാധിച്ചു. മാർ ഡയനേഷ്യസ് സെമിനാരി എന്നായിരുന്നു രജിസ്റ്റർ ചെയ്യപ്പെട്ട പുതിയ പ്രസ്ഥാ

നത്തിന്റെ നാമധേയം. പുതിയ കോളജിനുള്ള ധനശേഖര മാർഗ്ഗങ്ങളായിരുന്നു എന്റെ പ്രധാന ജോലി. അതു സംബന്ധിച്ച് ഞാൻ ധാരാളം ചിന്തിക്കുകയും വെളിയിലുള്ള പലരുമായി എഴുത്തുകുത്തുകൾ നടത്തുകയും ചെയ്തു. ആ ഘട്ടത്തിൽ ഞാൻ ചില അമേരിക്കൻ മിഷനറിമാരുമായി സമ്പർക്കത്തിലേർപ്പെടുകയും പണപ്പിരിവിനായി അമേരിക്കയിൽ ഒരു പര്യടനം നടത്തുവാൻ പോലും ഉദ്ദേശിക്കുകയും ചെയ്തിരുന്നു.

രജിസ്റ്റർ ചെയ്യപ്പെട്ട സംഘടനയുടെ ഒന്നാമത്തെ നിയമപ്രകാരമുള്ള യോഗം കോട്ടയത്ത് എം. ഡി. സെമിനാരിയിൽ വച്ച് കൂടാൻ നിശ്ചയിച്ചു. ജോൺ വക്കീൽ (ഇലഞ്ഞിക്കൽ) തിരുവനന്തപുരത്തു നിന്ന് വന്നു ചേർന്നു. വൈകുന്നേരമാണ് യോഗം കൂടാൻ നിശ്ചയിച്ചിരുന്നത്. അന്ന് കാലത്ത് ജോൺ വക്കീലും ഞാനും കൂടി വട്ടശ്ശേരിൽ മൽപ്പാനച്ചന്റെ മുറിയിലിരുന്ന് ദീർഘനേരം സംഭാഷണം നടത്തി. അപ്പോഴാണ് ആശ്ചര്യകരമായ ഒരു സംഗതി വെളിപ്പെട്ടത്. അന്നേവരെ കോളജ് സ്ഥാപനത്തിൽ ഉത്സാഹി എന്ന നിലയിൽ ഞങ്ങളുടെ കൂടെ ഉണ്ടെന്ന് ഞങ്ങൾ ധരിച്ചിരുന്ന മല്പാനച്ചൻ കോളജ് പദ്ധതിക്ക് വിരുദ്ധമായ നിലയാണ് സ്വീകരിക്കുന്നതെന്ന് ആ സംഭാഷണവേളയിൽ വെളിപ്പെട്ടു. നമുക്കിപ്പോൾ ഒരു കോളജ് ആവശ്യമില്ലെന്ന് മൽപ്പാനച്ചൻ ആവർത്തിച്ചാവർത്തിച്ച് ഉറപ്പായി പ്രസ്താവിച്ചു. എം. ഡി. ഹൈസ്ക്കൂളിന്റെ ഭരണകർത്തൃത്വം വഹിച്ചിരുന്ന അദ്ദേഹത്തിന്റെ മഹത്വവും പ്രതാപവും കോളജിന്റെ ആവിർഭാവത്തിൽ നഷ്ടപ്പെടുവാൻ ഇടയുണ്ടെന്ന ആശങ്കയായിരിക്കാം ഇതിനുള്ള പ്രേരണയെന്ന് വിചാരിക്കുന്നവരുണ്ട്. ഏതായാലും കോളജ് പദ്ധതി അതോടെ തകർന്നു. ജോൺ വക്കീൽ മീറ്റിംഗിൽ സംബന്ധിക്കാതെ അപ്പോഴേ തിരുവനന്തപുരത്തേക്ക് പോയി. ഞാനും കോളജ് ശ്രമം അതോടെ കൈവിട്ടു" (പുറം. 54, 55).

ലോട്ടറി നടത്തിപ്പിന്റെ ആദ്യാവസാനക്കാരനായി പ്രവർത്തിച്ച ഇ. എം. ഫിലിപ്പ്, ലോട്ടറിയുടെ പ്രഖ്യാപിത ലക്ഷ്യം അലസിപ്പോയതിന്റെ നൈരാശ്യവും പ്രതിഷേധവും സ്വന്തം ജീവിതകഥയിൽ (മലങ്കരസഭയുടെ രഹസ്യപേടകം) വിവരിച്ചിട്ടുള്ളത് കാണുക.

"ഷോടതിയിൽ നിന്ന് ഉണ്ടാകുന്ന മിച്ചത്തിൽ ഒരു കാശ് പോലും അന്യായ ചെലവ് ചെയ്യാതെ മുഴുവൻ എം. ഡി. സെമിനാരിയുടെ പോഷകധനമായി സൂക്ഷിക്കണമെന്നായിരുന്നു എന്റെ ഉദ്ദേശ്യം. ഈ വകയിൽ നിന്ന് ഒരു കാശ് എങ്കിലും നഷ്ടപ്പെടുന്ന ഏർപ്പാട് വന്നാൽ അതിനെ ഞാൻ വിസമ്മതിച്ചുകൊണ്ടിരുന്നു. ടിക്കറ്റ് വിറ്റ ഏജന്റുമാർക്ക് തന്നാട്ടിൽ നൂറ്റുക്ക് നാലും പുറന്നാട്ടിൽ നൂറ്റുക്ക് എട്ടും കണ്ട് കമ്മീഷൻ അനുവദിച്ചിട്ടുണ്ടായിരുന്നു. എന്റെ സ്വന്ത കൈ കൊണ്ട് എണ്ണായിരത്തിലധികം ടിക്കറ്റ് ചില്ലറയായി വിറ്റിട്ടുണ്ട്. അതിന് ചുരുങ്ങിയ നിരക്കിൽ 350 രൂപ

ആരുടെയും അനുവാദം കൂടാതെ കമ്മീഷൻ എടുക്കുവാൻ എനിക്ക് സ്വാതന്ത്ര്യം ഉണ്ടായിരുന്നു. എങ്കിലും അതിന് ഞാൻ മനസ്സ് വച്ചില്ല. കാരണം സിമ്മനാരിയെ പോഷിപ്പിക്കുന്നതിൽ എനിക്കുണ്ടായിരുന്ന അത്യാശയല്ലാതെ മറ്റൊന്നുമല്ലായിരുന്നു.

ഇത്രത്തോളം ഉത്സാഹത്തോടെ ഞാൻ കെട്ടിമുറുക്കിയിരുന്ന വേലി പൊളിഞ്ഞു പോയി എന്ന് പറയുവാൻ എനിക്ക് വളരെ വ്യസനമുണ്ട്" (എം. ഡി. സെമിനാരി ഷോടതിയും ഞാനും, പുറം 101).

ഷോടതി മുഖേന സ്വരൂപിച്ച പണം പ്രഖ്യാപിച്ച ലക്ഷ്യത്തിന് വേണ്ടി ഉപയോഗിക്കപ്പെടുകയില്ല എന്ന് വന്നതോടെ പണത്തിന് നാനാവിധ ആവശ്യക്കാർ രംഗത്തെത്തി. സെമിനാരി വ്യവഹാരകാലം മുതലേ മെത്രാപ്പോലീത്താ നൽകിയ പ്രോനോട്ടുകൾ പണം ആവശ്യപ്പെട്ട് ഹാജരാക്കപ്പെട്ടു തുടങ്ങി. അവ കഴിഞ്ഞ് എം. ഡി. സ്കൂളിന്റെ അറ്റകുറ്റപണികൾക്കും ചില്ലറ കെട്ടിട നിർമ്മാണങ്ങൾക്കും പണം ചിലവാക്കിത്തുടങ്ങി. ചുരുക്കിപ്പറഞ്ഞാൽ പുലിക്കോട്ടിൽ തിരുമേനിയുടെ നേതൃത്വത്തിലും സി. ജെ. കുര്യൻ തുടങ്ങിയ അത്മായ നേതാക്കളുടെ സഹകരണത്തിലും മലങ്കര സഭ കെട്ടിപ്പൊക്കിയ സ്വപ്നസൗധം തകർന്ന് തരിപ്പണമായി.

**(ജെ.സി.)**

2. നമ്മുടെ സഭയിൽ നടക്കേണ്ടും കാര്യങ്ങളെയും അത് നടത്തിക്കൊണ്ട് പോകുവാൻ തക്ക മുതലുകൾക്കുള്ള മാർഗ്ഗത്തെക്കുറിച്ചും ആകുന്നു.

എന്നാൽ ഒന്നാമത്തെ കാര്യത്തിൽ മേൽപ്പറഞ്ഞ സ്ഥാനഭ്രഷ്ടൻ ഇപ്പോൾ അരൂപിക്കടുത്ത സ്ഥാനത്തിൽ നിന്നും രാജാക്കന്മാർക്കടുത്ത ബഹുമാനത്തിൽ നിന്നും ഒഴിയപ്പെട്ടിരിക്കുന്ന സ്ഥിതി നാം എല്ലാവരും അറിഞ്ഞിരിക്കുന്നു. അതിനാൽ ഈ കാര്യങ്ങളെക്കുറിച്ച് അയാളെ നാം ഭയപ്പെടുവാനില്ല. എങ്കിലും നമ്മുടെ പൊതുവിന്നടുത്ത ഗുണത്തെ അയാൾ ഇല്ലായ്മ ചെയ്തിട്ടുള്ള നന്മയെയും അയാൾ അപഹരിച്ചിരിക്കുന്ന സ്വത്തുക്കളെയും തിരിച്ചുവരുത്തേണ്ട വഴികൾ ഏതുപ്രകാരമെന്നും ശേഷം കാര്യങ്ങളെക്കുറിച്ചുമാകുന്നു. അതിനാൽ പിന്നെയും വിശുദ്ധ പിതാവ് 1877 മകരം 15-ാം തീയതി ആകുന്ന ഇന്നും നമ്മെ വിളിച്ച് മാർ സ്തേഫാനോസിന്റെ നാമത്തിലുള്ള വെളിനാട്ട് പള്ളിയിൽ സുന്നഹദോസ് കൂടപ്പെട്ടിരിക്കയാൽ ഇതിലേക്ക് നാം ആലോചിക്കേണ്ടതും എന്തെല്ലാമെന്ന് എല്ലാവരും ചിന്തിച്ച് പറയേണ്ടിയിരിക്കുന്നു.

എന്നാൽ കമ്മട്ടിക്കാരെയും ആലോചനക്കാരെയും മാത്രമല്ല എല്ലാ കാര്യത്തിന്റെയും ആലോചന പൂർണ്ണമാകേണ്ടതിന് എല്ലാ പള്ളിയിൽ നിന്നും കൂടെ ഓരോ കശ്ശീശന്മാരെയും ഈരണ്ട് പ്രമാണികളെയും കൂടെ വിളിച്ചുകൂട്ടി സമ്മതപത്രംകൊണ്ട് വന്നിരിക്കുന്നതിനാൽ ആയവരും കൂടി ഈ കാര്യത്തിൽ ആലോചിച്ച് ഓരോ അഭിപ്രായം എഴുതിത്തരണം. എല്ലാ ആലോചയുടെയും താല്പര്യം നമ്മുടെ സഭയ്ക്ക് ഗുണം വരണമെന്നുള്ളത് തന്നെ. ഒന്നുകിൽ ശത്രുവിനെ കീഴമർത്തണം. അല്ലെങ്കിൽ അവരോട് മറ്റുവിധത്തിൽ പെരുമാറുക. ഇതിൽ ഏതുവിധമായാൽ സാധിക്കാമെന്നുള്ള കാര്യമാണ് എല്ലാവർക്കും മനസ്സിലാകേണ്ടത്. അവരവർ പറയുന്ന കാര്യങ്ങളുടെ വഴികളും നടത്തേണ്ടുന്ന വിധങ്ങളും ഏതുപ്രകാരമെന്നും കൂടെ വിവരം കാണിക്കേണ്ടതാകുന്നു. 1877 മകരം 15-ാം തീയതി നാളത്. ഇതിലൊന്നാമത്തെ കാര്യത്തെപ്പറി ആലോചിപ്പാനായി സഭയിൽ ആ ഭാഗത്തെക്കുറിച്ച് കൊടുത്തിരിക്കുന്നു. പള്ളിക്കാരുടെ സമ്മതപത്രം വാങ്ങി പതിക്കുന്നതിന് റീശു ദയറോയേയും മുറിമറ്റത്തിൽ പൗലോസ് മല്പാനെയും നിയമിച്ചിരിക്കുന്നു. അന്ന് കൂട്ടം പിരിഞ്ഞു.

16-ന് നമസ്ക്കാരം, കുർബ്ബാന കഴിഞ്ഞ് 8 മണിക്ക് കൂടി. അന്നത്തെ നിശ്ചയത്തിൽ സിമ്മനാരിക്കും സിമ്മനാരി വക മുതല് കാര്യങ്ങൾക്കും മുൻ സിമ്മനാരി വകയിൽ വിറ്റെടുത്ത വകയിൽ കൊല്ലത്തെ ഖജനാവിൽ ഇരുന്നിരുന്ന ദ്രവ്യവും പൂവരാഹന്റെ പലിശ കൂടികിടന്നിരുന്നതും ബലയാറിന്റെ കൈവശം കൊടുത്തതിനും മറ്റും സിവിൽ വ്യവഹാരം ചെയ്യുന്ന വകയ്ക്ക് ഫീസ്, വക്കീൽ ഫീസ് ഉൾപ്പെടെ 10,000 രൂപാ വരെയും വേണ്ടി

വരുന്നതിന് തല്ക്കാലം പള്ളികളിൽ നിന്ന് പ്രയാസമാകയാൽ കമ്മട്ടിക്കാർ 24 പേരും 60 രൂപാ വീതവും ആലോചനക്കാർ 30 രൂപാ വീതവും എടുക്കണമെന്ന് ആലോചനക്കാർ തെക്കിൽ നിന്നും വടക്കിൽ (നിന്നും) 80 പേർ ഇപ്പോൾ ഉള്ളതിനോട് കൂടെ മേല്പ്പറഞ്ഞ 30 രൂപാ കൊടുപ്പാൻ മനസ്സുള്ളവർ എല്ലാവരും ഈ ആലോചനാസംഘത്തിൽ കൂടുവാൻ വേണ്ടിയതാണെന്നും.

മേൽപ്പറഞ്ഞ 60 രൂപാ വീതം കൊടുക്കുന്നതിന് മനസ്സില്ലാത്ത ആളുകളെയും ദയറായൂസാ മുതലായി മറ്റു സ്ഥാനങ്ങളിൽ പ്രവേശിച്ച ആളുകളെയും പ്രധാന കമ്മറ്റിയിൽ നിന്നും നീക്കി അവർക്ക് പകരം മറ്റ് ആളുകളെ നിശ്ചയിക്കേണ്ടിയിരിക്കുന്നു എന്നും മറ്റും നിശ്ചയിച്ച് അന്നത്തെ കൂട്ടം പിരിഞ്ഞു.

17-ന് നമസ്കാരം മുതലായവ കഴിഞ്ഞ് 8 മണിക്ക് കൂടപ്പെട്ടു. അന്ന് വക്കീൽ ആയി നിശ്ചയിപ്പാൻ കൊച്ചിയിൽ നിന്നും മിസ്റ്റർ വോക്കർ സായിപ്പിനെ ഈ കൂട്ടത്തിലേക്ക് വിളിച്ചിട്ടുണ്ടായിരുന്നു. അന്നത്തെ കൂട്ടത്തിൽ നമ്മുടെ വിശ്വാസത്തിന്റെ സ്ഥിരതയെക്കുറിച്ച് വി. പിതാവ് ഹൂദായ പുസ്തകത്തിൽ നിന്നും എടുത്തെഴുതി ഉണ്ടാക്കിയിട്ടുള്ള ഒരു കാനോന സുന്നഹദോസിൽ വച്ച് വായിച്ചു. എല്ലാവരും അതിനെ സമ്മതിച്ച് ആമ്മീൻ പറയുകയും ചെയ്തു. ആ പുസ്തകം മലയാളത്തിൽ അടിപ്പിപ്പാൻ ഗീവറുഗീസ് ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ഏല്പിച്ചുകൊടുത്തു.

അതിന്റെശേഷം മലയാളം ഏഴ് എടവകയായി തിരിച്ചിരിക്കുന്നു എന്നും ഇപ്പോൾ അഞ്ചു മെത്രാന്മാർ മലയാളത്തിൽ ഉള്ളതിനോടു കൂടി ഇനി രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണമെന്നും മറ്റും വി. പിതാവ് നിശ്ചയിച്ച് കൂട്ടത്തോട് കല്പിച്ചു. രണ്ടു പേർക്കു കൂടി പട്ടം കൊടുക്കണമെന്നുള്ള കാര്യത്തിൽ ജനത്തിന് തീരുമാനം ഇഷ്ടമല്ലെന്നും ഇപ്പോൾ ഈ അഞ്ചുപേർ ഉള്ളതു മതി എന്നും ഇതിൽ പൊതുകാര്യങ്ങൾ അന്വേഷിക്കുന്നതിന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ കമ്മറ്റിയിൽ തലവനായി കല്പിച്ച് ആക്കിത്തരണമെന്നും കൂട്ടമായി പിതാവിന്റെ തിരുമുമ്പാകെ ഒരു സങ്കടം എഴുതിവച്ചു. ആയത് അവിടത്തെ ഇഷ്ടത്തിന് വിരോധമായിരുന്നതിനാൽ കോപിച്ച് ആത്മീയമായ നമ്മുടെ കാര്യത്തിൽ പ്രവേശിപ്പാൻ നിങ്ങൾക്ക് എന്തു കാര്യം എന്നും മറ്റും കല്പിച്ച് ആ കടലാസ് കീറി കൂട്ടത്തിന്റെ മുമ്പാകെ ഇട്ടുകളഞ്ഞു. അതിനാൽ കൂട്ടത്തിന് എത്രയും വ്യസനവും ഭയവും ആയിത്തീർന്നു. ഇതിന്റെ ശേഷം യാതൊരു ആലോചനയും നിവൃത്തിയും കൂടാതെ തീർത്തതു തന്നെയല്ലാ വക്കീലായി വന്നിരുന്ന മിസ്റ്റർ വോക്കർ സായിപ്പും കൊച്ചിക്ക് തിരിച്ചു പോകയും ചെയ്തു.

അതിന്റെ ശേഷം വി. പിതാവ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ യുടെയും പനയ്ക്കൽ ഐപ്പൂരുവിന്റെയും കുര്യൻ റൈട്ടരുടെയും ആലോ ചനയാൽ, കൂട്ടം മേൽപ്രകാരം നമ്മുടെ മുമ്പാകെ എഴുതിവയ്പാൻ ഇട വന്നതാകുന്നു എന്നും മറ്റും കല്പിച്ച് അവർ മൂവരുടെ മേൽ കോപിച്ച് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മേലിൽ ഈ കൂട്ടത്തിൽ പ്രവേശിക്ക രുതെന്നും കല്പിച്ചു. അതിനാൽ അദ്ദേഹവും തെക്കരിൽ ഏതാനും പള്ളി ക്കാരും കൂടി അന്നുതന്നെ പോയി പരുമല താമസിച്ചു. അതിന്റെശേഷം അന്നുതന്നെ കുര്യൻ റൈട്ടറും അയ്പ്പൂരുവും മറ്റ് ഏതാനുംപേരും കൂടി പ്പോയി. ഐപ്പൂരു കൊച്ചിക്കും റൈട്ടർ ചങ്ങനാശ്ശേരിക്കും അത്രേ പോയത്. വടക്കു നിന്നും വന്ന പള്ളിക്കാരിൽ ആരുംതന്നെ പോയില്ല. തെക്കരിൽ കോട്ടയത്തു നിന്നും പുതുപ്പള്ളിയിൽ നിന്നും ഏതാനുംപേർ മാത്രം താമ സിച്ചു. തെക്കരും ശേഷം എല്ലാവരും പോയത് പുലിക്കോട്ടച്ചന്റെ പേരി ലുള്ള താല്പര്യം കൊണ്ടും വി. പിതാവിനോടുള്ള മുഷിച്ചിൽ കൊണ്ടുമല്ല, രണ്ട് മൂന്ന് ദിവസം താമസത്തിന് ഇട വന്നതുകൊണ്ടും ഇനിയും താമസ ത്തിന് ഇട വന്നേക്കുമെന്നുള്ള വിചാരം കൊണ്ടും എങ്ങനെയെല്ലാം നിശ്ച യിക്കുന്നതൊക്കെയും സമ്മതമെന്നും മറ്റും പറഞ്ഞ് സമ്മതപത്രം റീശ് ദയറായെയും മറ്റും ഏല്പിച്ചത്രേ പോയത്.

പിറ്റേദിവസം 18-ന് മേല്പ്പറഞ്ഞവർ ഒക്കെയും പോയി എന്ന് പിതാവ് കണ്ടപ്പോൾ വ്യസനമായി എങ്കിലും ശേഷിക്കപ്പെട്ട കൂട്ടത്തെ താൻ വാഴ്ത്തി അനുഗ്രഹിച്ച് ഇനി നിങ്ങളുടെ ജ്ഞാനത്തിന് തോന്നുന്നപ്രകാരം വേണ്ടുന്ന ആലോചനകൾ ഒക്കെയും ചെയ്ത് സിവിൽ വ്യവഹാരത്തിന് വക്കീലിനെ നിയമിക്കണമെന്നും മറ്റും കല്പിച്ചു. അവർ 16-ന് ഉണ്ടായ കൂട്ടദിവസം നിശ്ചയിച്ചപ്രകാരം ആലോചന കമ്മട്ടിക്കാർ 24 പേരിൽ മേൽ പ്പറഞ്ഞ 60 വീതം രൂപാ കൊടുപ്പാൻ മനസ്സില്ലാതെ ഉള്ളവരും മറ്റും മറ്റു ഹേതുവാൽ മനസ്സില്ലാത്തവരും ആയിട്ടുള്ളവരെ നീക്കി പകരം ആളെ നിശ്ചയിച്ച് എഴുതുകയും ആലോചനക്കമ്മട്ടിക്കാർ മുൻ മുളന്തുരുത്തിയിൽ സുന്നഹദോസിൽ വച്ച് 30 പേരെ നിശ്ചയിച്ചിരുന്നതിനോടു കൂടെ 55 പേരെ ഏർപ്പെടുത്തുകയും അവർ 30 രൂപാ പൊതുവകയ്ക്ക് കൊടുക്കത്തക്കവ ണ്ണവും ചെയ്തത് കൂടാതെ കുംഭ മാസം 15-ന് പ്രധാനികൾ എല്ലാവരും കോട്ടയത്തു കൂടുകയും അതിനകം മേൽപ്പറഞ്ഞ കമ്മിറ്റിക്കാരിൽ നിന്നും ആലോചനക്കാരിൽ നിന്നും രൂപാ പിരിക്കുന്നതിന് എല്ലാ പള്ളികളിലും ഉള്ള കൈക്കാരന്മാരും അതത് ഇടവകയിലുള്ള പ്രധാനികളിൽ നിന്നും ആലോചനക്കാരിൽ നിന്നും മേലെഴുതിയപ്രകാരമുള്ള രൂപാ പിരിച്ച് അവിടെകൊണ്ടുവരുന്നതിന് പിതാവ് കല്പന അയക്കുകയും ചെയ്യേണ്ട താകുന്നു എന്ന് അവർ നിശ്ചയിച്ച വഴിക്ക് എല്ലാവരും കൂടി തിരുമുമ്പാകെ എഴുതി വയ്ക്കുകയും ചെയ്തു. പിതാവ് അവരുടെ നിശ്ചയത്തിൽ സന്തോ ഷിച്ചു എങ്കിലും അപേക്ഷപ്രകാരം കല്പന കൊടുത്തില്ല. അവരെ അനു

ഗ്രഹിക്കയത്രേ ചെയ്തത്. 19-ാം തീയതി കുര്യൻ റൈട്ടർ പിതാവിന്റെ തിരുമുമ്പാകെ വന്ന് പിതാവിന്റെ കോപത്താൽ അവർ പോയ നിമിത്തം അല്പം തിരുവുള്ളക്കേട് ഉണ്ടായി എങ്കിലും അവസാനം അതൊക്കെയും തീർത്ത് സന്തോഷിച്ചു. അന്ന് തന്നെ കുര്യൻ റൈട്ടർ മുതൽപേർ പരുമല ചെന്ന് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെയും പിതാവിന്റെ അടുക്കൽ കൊണ്ടുവന്നു. അദ്ദേഹത്തോട് ഉണ്ടായ തിരുവുള്ളക്കേട് തല്ക്കാലം തീർന്നു. അന്നുതന്നെ റൈട്ടറും ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും സൊരുമിച്ച് കോട്ടയത്തിന് പോകയും ചെയ്തു.

51-ാം ലക്കം. 23-ാം തീയതി ഞായറാഴ്ച അസ്തമിച്ച് പിതാവും ഗ്രിഗോറിയോസ് ബാവായും നിരണം ഇടവകയുടെ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും അങ്കമാലി കൂറിലോസ് മെത്രാപ്പോലീത്തായും മറ്റും കൂടി കൊച്ചിയ്ക്ക് എഴുന്നള്ളി. യൂലിയോസ് മെത്രാപ്പോലീത്തായെ തുമ്പൊണിനും കൊല്ലം ഇടവകയുടെ അത്താനാസ്യോസ് മെത്രാപ്പോലീത്തായെ മാവേലിക്കരക്കും അയച്ചു. തിങ്കളാഴ്ച ഉച്ചസമയം കൊച്ചിയിൽ എത്തി. ഐപ്പൂരുവിന്റെ ബങ്കളാവിൽ താമസിച്ചു. പിതാവ് കല്പിച്ച് തെക്കും വടക്കും ഉള്ള എല്ലാ കമ്മട്ടിക്കാരും മകരം 29-ാം തീയതി കൊച്ചിയിൽ കൂടപ്പെടുന്നതിന് കല്പനപ്പടി നിരണം ഇടവകയുടെ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ എഴുതി അയച്ചു. ആ എഴുത്തിൽ എല്ലാവരും വന്ന് കണ്ട് കപ്പൽ കയറിപ്പോകണമെന്നും കൂടി കണ്ടതിനാൽ മിക്ക ആളുകളും കൂടി. കാര്യങ്ങളുടെ തീരുമാനം ഒന്നും വരാതെ എഴുന്നള്ളുന്നത് സങ്കടമെന്നും ഉടൻ സിവിൽ വ്യവഹാരത്തിന് രൂപ തൽക്കാലം കടം വാങ്ങിച്ച് എങ്കിലും തുടങ്ങിക്കൊള്ളാമെന്നും വ്യവഹാരത്തിന് റസിഡണ്ട് ഓഫീസിൽ നിന്ന് ചില കച്ചീട്ട് മുതലായ റിക്കാർഡുകൾ വാങ്ങിക്കൊണ്ട് വരുവാനുള്ളത് ഉടനെ വാങ്ങിച്ചുകൊണ്ടുവരണമെന്നും കുരിയൻ റൈട്ടർ, അയ്പ്പൂരു മുതലായ സകല പ്രധാനികളും കൂടി പറഞ്ഞ് വിശുദ്ധ പിതാവിന്റെ തിരുമുമ്പാകെ സങ്കടം എഴുതി വക്കുകയും ചെയ്തതിനെ പിതാവ് സമ്മതിച്ച് യാത്ര മുടക്കുകയും ചെയ്തു.”

# 11

# നസ്രാണി ജാത്യൈക്യ സംഘത്തിന്റെ പ്രാരംഭകൻ

## ഡോ. സിബി തരകൻ

'ഓയ്ക്യുമെനെ' (oikoumene) എന്ന ഗ്രീക്കു പദപ്രയോഗത്തിന് വിപുലമായ അർത്ഥവൈചിത്ര്യങ്ങൾ ഉണ്ടെങ്കിലും അതിൽനിന്ന് രൂപം കൊണ്ട 'എക്യുമെനിസം' എന്ന വാക്കിന്റെ ഏറ്റവും ലളിതവും പ്രചാരമുള്ളതുമായ അർത്ഥം 'സഭകളുടെ ഐക്യം' എന്നതു തന്നെയാണ്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ യൂറോപ്യൻ സഭകളിൽ – പ്രത്യേകിച്ച് പ്രൊട്ടസ്റ്റന്റ് സഭകളിൽ – രൂപംകൊണ്ട സഭൈക്യപ്രസ്ഥാനം പല കൈവഴികളിലൂടെ വളർന്ന് 'സഭകളുടെ ലോകകൗൺസിലി'ൽ എത്തിച്ചേർന്നത് 20–ാം നൂറ്റാണ്ടിന്റെ മധ്യത്തിൽ മാത്രമാണ്. അന്നത്തെ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന വിവിധ രാജ്യങ്ങളിലെ പ്രൊട്ടസ്റ്റന്റ് സഭകൾക്ക് പ്രായോഗികമായി യോജിച്ചു പ്രവർത്തിക്കുവാൻ 'സഭൈക്യം' എന്ന ആശയവും എക്യുമെനിക്കൽ പ്രസ്ഥാനവും വഴിയൊരുക്കി. ഈ യോജിപ്പ് മുഖ്യമായും പ്രൊട്ടസ്റ്റന്റ് സഭകളിൽ മാത്രം ദൃശ്യമായ ഒരു പ്രതിഭാസമായിരുന്നു. ഒന്നാം ലോകമഹായുദ്ധത്തിനു തൊട്ടു മുമ്പും രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം ബ്രിട്ടീഷ് സാമ്രാജ്യം ശിഥിലമാകുന്നതു വരെയുള്ള നാല്പതു വർഷത്തിനിടയിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രൊട്ടസ്റ്റന്റ് സഭകൾ പരസ്പരം യോജിച്ചിട്ടുണ്ട്.

ഓർത്തഡോക്സ് സഭകൾ എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ പ്രാരംഭകാലം മുതൽ പങ്കാളികളായിരുന്നെങ്കിലും അവരുടെ പങ്കാളിത്തം അത്ര തന്നെ സജീവമായിരുന്നില്ല. കത്തോലിക്കാ സഭയാകട്ടെ, ആദ്യകാലം മുതൽതന്നെ 'സഭൈക്യം' എന്ന ആശയത്തെ മറ്റൊരർത്ഥത്തിൽ കണ്ട് മേല്പറഞ്ഞ സംരംഭത്തോട് പുറംതിരിഞ്ഞു നിൽക്കുന്നതായാണ് എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ചരിത്രം പരിശോധിച്ചാൽ മനസ്സിലാക്കാൻ കഴിയുന്നത്. അവർ 'സഭൈക്യം' എന്ന ആശയത്തെക്കാൾ 'പുനരൈക്യം' (കത്തോലിക്കാസഭയുടെ ഭാഗമായി മാറുക) എന്ന ആശയത്തിനാണ് പ്രാധാന്യം നൽകുന്നത്. എങ്കിലും എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ഒരു കൈവഴിയായ വിശ്വാസവും പട്ടത്വവും (Faith and Order) എന്ന പ്രസ്ഥാനത്തിൽ കത്തോലിക്കാസഭയും പിന്നീട് സജീവമായി പങ്കാളിയായിട്ടുണ്ട്.

എന്നാൽ പഴയ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ഒരു കോണിൽ സ്ഥിതി ചെയ്തിരുന്ന കൊച്ചു കേരളത്തിൽ പാശ്ചാത്യ എക്യുമെനിക്കൽ

പ്രസ്ഥാനം പച്ച പിടിച്ചു തുടങ്ങുന്നതിനു മുമ്പുതന്നെ വ്യത്യസ്തമായ ഒരു 'സഭൈക്യ പ്രസ്ഥാന'ത്തിന് വേദി ഒരുങ്ങിക്കഴിഞ്ഞിരുന്നു. അതിന്റെ കഥയാണ് 'പുലിക്കോട്ടിൽ തിരുമേനിയും നസ്രാണി ജാത്യൈക്യ സംഘവും' എന്ന ഈ ലേഖനത്തിൽ വിവരിക്കുന്നത്.

ഊർജ്ജിതാശയനും സ്ഥിരോത്സാഹിയും വിശ്വാസത്തിൽ സ്ഥിത പ്രജ്ഞനുമായിരുന്ന മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ സഭൈക്യത്തിന്റെ പ്രായോഗിക വക്താവു കൂടിയായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയും നിധിയിരിക്കൽ മാണി കത്തനാരും സമുദായ പ്രമാണിയായിരുന്ന അക്കര കുര്യൻ റൈട്ടറും ചേർന്ന് സമാരംഭിച്ച 'ജാത്യൈക്യ സംഘം' (Syrian National Society) കേരളത്തിലെ മാത്രമല്ല, ലോകത്തിലെ തന്നെ ആദ്യത്തെ ഓർത്ത ഡോക്സ് – കത്തോലിക്കാ ഐക്യ സംരംഭമായിരുന്നുവെന്ന് തോന്നുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിലും ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാദ്ധ ത്തിലും സഭയിൽ 'എക്യുമെനിസം' എന്ന ആശയത്തെ സൂചിപ്പിക്കാൻ ഉപയോഗിച്ചിരുന്ന വാക്ക് 'ജാത്യൈക്യം' എന്നായിരുന്നു. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ 1922-ൽ എഴുതിയ 'ഇന്ത്യൻ സഭയ്ക്ക് ഒരു കുർബ്ബാന തക്സാ' (ബഥനി മാസിക, പു. 1, ലക്കം 4, 1097 വൃശ്ചികം) എന്ന ലേഖനത്തിലെ ഒരു ഭാഗം കാണുക: "യൂറോപ്പിലും അമേരിക്കയിലും ഉണ്ടായിട്ടുള്ള ഭിന്ന വകുപ്പുകളെ ഇന്ത്യയിലും പാലിച്ചുകൊണ്ടു പോകേണ്ട ആവശ്യമില്ലെന്നും ഒരു 'ജാത്യൈക്യ ക്രിസ്തീയ സഭ'യാണ് ഇന്ത്യയിൽ ആവശ്യമെന്നും പല യോഗ്യന്മാരും സമ്മതിക്കുന്നുണ്ട്. ഇതിന്റെ ഫലമായിട്ടാണ് ഇന്ത്യയിലെ ക്രിസ്തീയ സഭ കൾ തമ്മിൽ യോജിക്കണമെന്നുള്ള അഭിപ്രായം പ്രബലപ്പെട്ടു വരുന്നത്." ഇവിടെ 'ജാത്യൈക്യം' എന്ന വാക്കുകൊണ്ട് വിവക്ഷിക്കുന്നത് 'സഭൈക്യം' എന്ന ആശയം തന്നെയാണ്. പത്രോസ് മാർ ഒസ്താത്തി യോസ് തിരുമേനിയുടെ 'ജാത്യൈക്യ ക്രിസ്തീയസഭ' എന്ന പ്രയോഗ ത്തിൽ അതിന് 40 വർഷം മുമ്പ് മുഴങ്ങിയ പുലിക്കോട്ടിൽ തിരുമേനി യുടെ 'ജാത്യൈക്യ സംഘ'ത്തിന്റെ ശബ്ദമാണ് പ്രതിധ്വനിക്കുന്നത്.

എന്തായിരുന്നു ഈ 'നസ്രാണി ജാത്യൈക്യ സംഘം'? സഭാചരിത്ര ഗ്രന്ഥങ്ങളിലും പുലിക്കോട്ടിൽ തിരുമേനിയുടെ ജീവചരിത്ര ഗ്രന്ഥങ്ങളിലും ഇതേക്കുറിച്ച് ആനുഷംഗികമായ പരമാർശം മാത്രമെ കാണുന്നുള്ളു. മല ങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശത്തിൽ ഇങ്ങനെ കാണുന്നു: "പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാ പ്പോലീത്താ ആയിരിക്കുമ്പോൾ രൂപീകൃതമായതാണ് ജാത്യൈക്യസംഘം എന്നറിയപ്പെട്ടിരുന്ന സംഘടന. വിഭജിച്ചു സ്ഥിതി ചെയ്തിരുന്ന പുത്തൻ കൂറ്റുകാർ പഴയകൂറ്റുകാർ എന്നീ ക്രിസ്തീയ വിഭാഗങ്ങൾക്ക് ജാതീയ മായി എങ്കിലും യോജിച്ച് പ്രവർത്തിക്കുന്നതിന് ഒരു രംഗം ആവശ്യമാണ് എന്നുള്ള ലക്ഷ്യത്തോടു കൂടിയാണ് മാർ ദീവന്നാസ്യോസ് റോമൻ

കത്തോലിക്കാ സഭയിലെ നിധിയിരിക്കൽ മാണിക്കത്തനാരുമായി ചേർന്ന് ഈ സംഘടന രൂപീകരിച്ചത്. .... ഉടമസ്ഥാവകാശത്തെ ചൊല്ലി സിവിൾ കേസ് കൊ. വ. 1064-ൽ ആരംഭിച്ചു. 1075-ൽ മാർ ദീവന്നാസ്യോസിന് അനുകൂലമായ വിധി ഉണ്ടായി. ഈ സാഹചര്യത്തിൽ ജാതൈ്യക്യ സംഘം സ്വതവേ ഇല്ലാതായി" (പുറം 331).

ഇതിന്റെ ഏകദേശ ആവർത്തനമാണ് ഫാ. ഡോ. ജോസഫ് ചീരൻ എഴുതിയ 'സഭാചരിത്ര വിജ്ഞാനകോശ'ത്തിലും കാണുന്നത്. ജാതൈ്യക്യ സംഘം വകയായി സ്കൂൾ ആരംഭിക്കാനും തീരുമാനമെടുത്തിരുന്നു എന്നും സഭാവിജ്ഞാനകോശത്തിൽ പറയുന്നുണ്ട്. മലങ്കര അസോസിയേഷൻ സെക്രട്ടറിയും പുലിക്കോട്ടിൽ തിരുമേനിയുടെ വലങ്കൈ ആയി പ്രവർത്തിച്ചിരുന്ന സഭാസ്നേഹിയും ആയിരുന്ന ഇ. എം. ഫിലിപ്പ് (ഇടവഴിക്കൽ) തന്റെ ആത്മകഥയിൽ ഇങ്ങനെ എഴുതുന്നു: ".... പരേതനായ കുര്യൻ റൈട്ടറും സ്വജാതിയിൽ മെത്രാൻ ഇല്ലാത്തതിൽ വച്ച് പിറുപിറുപ്പോടു കൂടിയിരുന്ന നിധിയിരിക്കൽ മാണിക്കത്തനാരും നമ്മുടെ വലിയ തിരുമേനിയും കൂടെ ആലോചിച്ച് ഒരു 'നസ്രാണി ജാതൈ്യക്യ സംഘവും' ആ സംഘം വകയായി ഒരു ഇംഗ്ലീഷ് ഹൈസ്ക്കൂളും ഏർപ്പെടുത്താൻ തീരുമാനിച്ചു. ..... " (*മലങ്കരസഭയുടെ രഹസ്യപേടകം*, 1955, പു. 89).

ഇങ്ങനെയൊരു സംരംഭത്തിന് പുലിക്കോട്ടിൽ തിരുമേനിയും മാണികത്തനാരെയും കുര്യൻ റൈട്ടറേയും പ്രേരിപ്പിച്ചത് എന്തായിരുന്നു? ആ സംരംഭത്തിന്റെ ആവിർഭാവം യാദൃശ്ചികമായിരുന്നില്ല. സഭാപരവും സാമൂഹികവുമായ ഒരു പശ്ചാത്തലം അതിനുണ്ടായിരുന്നു. ആംഗ്ലിക്കൻ മിഷനറിമാരുടെ സ്വാധീനത്തിൽപെട്ട് ഒരു വിഭാഗം സുറിയാനി ക്രിസ്ത്യാനികൾ സി.എം.എസ്. സഭയ്ക്ക് രൂപംനൽകിക്കഴിഞ്ഞിരുന്നു. പ്രൊട്ടസ്റ്റന്റ് ആശയങ്ങൾ സ്വീകരിച്ച മറ്റൊരു വിഭാഗം പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ ഭരണനേതൃത്വത്തിൻകീഴിൽ സർവ്വസ്വാധീനത്തോടുകൂടെ കഴിയുന്നുണ്ടായിരുന്നു. അവരുമായുള്ള തർക്കങ്ങളും വ്യവഹാരങ്ങളും സഭയെ വല്ലാതെ ഉലച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്.

കോട്ടയത്ത് ആകെയുണ്ടായിരുന്ന സി.എം.എസ്. കോളജ് ഇംഗ്ലീഷ് വിദ്യാഭ്യാസത്തോടൊപ്പം പ്രൊട്ടസ്റ്റന്റ് ആശയങ്ങളുടെ വിതരണവും നടത്തിക്കൊണ്ടിരുന്നു. അവിടെ പഠിച്ച സുറിയാനി ക്രിസ്ത്യാനികൾ പലരും പഠനം അവസാനിക്കുമ്പോഴേക്കും പ്രൊട്ടസ്റ്റന്റ് ചിന്താഗതിക്കാരായി മാറുന്ന വൈചിത്ര്യം പുലിക്കോട്ടിൽ തിരുമേനിയേയും സഭാംഗങ്ങളെയും ഒരുപോലെ വിഷമത്തിലാക്കി.

സാമൂഹിക വ്യവസ്ഥിതിയിലാകട്ടെ സുറിയാനി ക്രിസ്ത്യാനികൾ പിൻതള്ളപ്പെട്ടുകൊണ്ടിരുന്നു. വിദ്യാഭ്യാസം ലഭിച്ച സുറിയാനി ക്രിസ്ത്യാനികൾക്കുപോലും സർക്കാർ സർവ്വീസിൽ ജോലി ലഭിക്കുക എന്നത്

വിദൂര സ്വപ്നമായി അവശേഷിച്ചു. എന്നാൽ പ്രൊട്ടസ്റ്റന്റ് വിശ്വാസികൾ പല സുപ്രധാന സർക്കാർ സ്ഥാനങ്ങളിലും കയറിപ്പറ്റുകയും ചെയ്തു. ബ്രാഹ്മണർക്കും മറ്റ് ഉയർന്ന സമുദായക്കാർക്കും സർക്കാർ സർവ്വീസിൽ ലഭിച്ചിരുന്ന മേൽക്കൈ ഇതര മതവിഭാഗങ്ങളിൽപെട്ടവർക്ക് അനീതിപരമായി അനുഭവപ്പെട്ടു.

ഈ സാഹചര്യത്തിലാണ് തങ്ങളുടെ സമുദായത്തിന്റെ സാമൂഹികവും സാമ്പത്തികവും വിദ്യാഭ്യാസപരവും സാംസ്കാരികവുമായ അഭ്യുന്നതിക്കുവേണ്ടി പുത്തൻകൂറ്റുകാരും പഴയകൂറ്റുകാരും യോജിച്ച് പ്രവർത്തിക്കാൻ തീരുമാനിച്ചത്. ഈ തീരുമാനത്തിന് പ്രേരണ നൽകാൻ മറ്റൊരു സംഭവവും കാരണമായിത്തീർന്നു.

1882-ൽ മദ്രാസ് ഗവർണ്ണറായിരുന്ന ഗ്രാൻഡ് റഫ് കൊച്ചി സന്ദർശിക്കുകയുണ്ടായി. വിവിധ മതവിഭാഗങ്ങളിൽപെട്ടയാളുകൾ ഗവർണ്ണറെ സ്വീകരിക്കുന്നതിൽ ഉത്സാഹം കാട്ടി. സുറിയാനി ക്രിസ്ത്യാനികളുടെ നേതൃത്വത്തിലും ഒരു സ്വീകരണയോഗം സംഘടിപ്പിക്കുകയുണ്ടായി. അക്കര കുര്യൻ റൈട്ടറുടെ നേതൃത്വത്തിലായിരുന്നു ആ യോഗം സംഘടിപ്പിക്കപ്പെട്ടത്. അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ (നസ്രാണി കേസരി അക്കര കുര്യൻ റൈട്ടർ) ഇങ്ങനെ കാണുന്നു: “കുര്യൻ റൈട്ടർ കൊച്ചിയിൽ ജോലിയിൽ ഇരിക്കുമ്പോൾ മദ്രാസ് ഗവർണ്ണറായ ഗ്രാൻഡ് റഫ് കൊച്ചി സന്ദർശിച്ചു. ഈ അവസരം തക്കത്തിൽ ഉപയോഗിക്കുന്നതിനുവേണ്ടി സമുദായ സ്നേഹിയായിരുന്ന അദ്ദേഹത്തിന്റെ അത്യുത്സാഹം മൂലം പുത്തൻകൂർ സുറിയാനിക്കാരും പഴയകൂറ്റുകാരും യോജിച്ച് ഗവർണ്ണർക്ക് ഒരു മംഗളപത്രം സമർപ്പിക്കുകയുണ്ടായി. സുറിയാനിക്കാരുടെ കുലീനത്വവും സംസ്കാര സമ്പന്നതയും ഗവർണ്ണർക്കു മനസ്സിലാകുന്നതിന് ഈ മംഗളപത്ര സമർപ്പണം വളരെ സഹായിച്ചു. ഗവർണ്ണർക്കു സുറിയാനിക്കാരിൽ നല്ല മതിപ്പുണ്ടാക്കുന്നതിന് ഈ പരിപാടി സഹായിച്ചു. ഭിന്നവീക്ഷണക്കാരായ പുത്തൻകൂറ്റുകാരും പഴയകൂറ്റുകാരും യോജിച്ചു നടത്തിയ പ്രഥമ ചടങ്ങായതിനാൽ ഈ സംരംഭം സുപ്രധാനമായി പരിഗണിക്കപ്പെട്ടു” (സി. ചെറിയാൻ, 2008). ഗവർണറുടെ മറുപടി പ്രസംഗത്തിൽ വിവിധ ക്രൈസ്തവ സമുദായങ്ങളുടെ പ്രതിനിധികൾ ഒരുമിച്ചുകൂടി സ്വീകരണം സംഘടിപ്പിച്ചതിൽ സന്തോഷം പ്രകടിപ്പിക്കുകയും അതിന് നേതൃത്വം നൽകിയവരെ ശ്ലാഘിക്കുകയും ചെയ്തു. ഈ സമ്മേളനത്തെ തുടർന്നാണ് ‘ജാത്യൈക്യസംഘം’ എന്ന ആശയത്തിന് വ്യാപകമായ സ്വീകരണം ലഭിച്ചത്. ഇതുമായി ബന്ധപ്പെട്ട് 1882-ൽ പ്രസിദ്ധീകരിച്ച ‘ഭാവിമംഗലപ്രസ്ഥാനം’ എന്ന ലഘുലേഖ അതേക്കുറിച്ച് ഇങ്ങനെ പറയുന്നു:

“സായ്പവർകളുമായുള്ള കൂടിക്കാഴ്ച കഴിഞ്ഞയുടനെ തന്നെ സുറിയാനിക്കാരിലുള്ള സകല ഭാഗക്കാരെയും ക്ഷണിക്കുന്ന ഒരു ജാത്യൈക്യസംഘം ഉണ്ടാക്കുവാനുള്ള മാർഗ്ഗത്തെക്കുറിച്ച് ആലോചിപ്പാനായി

എല്ലാ ഭാഗക്കാരിലുമായിട്ട് ഏകദേശം അമ്പതു ആളുകൾവരെ ഒരു യോഗമായിക്കൂടി. ഇവരിൽ മിക്കവരും ധനവാന്മാരും ജനസ്വാധീനരും അവസ്ഥയും ഉള്ളവരുമായിരുന്നു. മേൽപറഞ്ഞ ജാത്യൈക്യ സംഘത്തിന്റെ ഉദ്ദേശം സ്വജാതിസ്നേഹത്തെയും യോഗ്യതയെയും ഉണർത്തി വ്യാപരിപ്പിക്കുന്നതിനും, ജാതിയുടെ ഈ യോജിപ്പിൽ നിന്നുളവാകുന്ന ഈ ബലത്താൽ ഈ ജാതി മുൻ പ്രാപിച്ചിരുന്നതും, പിന്നീട് നിർഭാഗ്യവശാൽ അധോഗതി പ്രാപിച്ചതും ആയ രാജാധികാരവിഷയവും സാമൂഹ്യസംബന്ധവുമായ ഉന്നതിയെ യഥാപൂർവ്വം പ്രാപിക്കുന്നതിനുമായിട്ടത്രെ" (നിധിയിരി മാണിക്കത്തനാർ, വി. സി. ജോർജ്, പുറം 368).

സുറിയാനി ക്രിസ്ത്യാനികൾക്ക് കേരളത്തിൽ ഉണ്ടായിരുന്ന സാമൂഹ്യവും ഭരണപരവുമായ സ്ഥാനം വീണ്ടെടുക്കുക, പരസ്പര സഹായത്തിനുള്ള മാർഗ്ഗങ്ങൾ തുറക്കുക, തൊഴിൽശാലകൾ സ്ഥാപിക്കുക, തൊഴിലുകളും വിദ്യകളും സ്വായത്തമാക്കുക, സർക്കാരുമായി സമുദായം ബന്ധപ്പെട്ടിരിക്കുന്നതിനുള്ള ഒരു കണ്ണിയായി വർത്തിക്കുക തുടങ്ങിയവയായിരുന്നു ഇതിന്റെ ലക്ഷ്യമായി ഈ ലഘുലേഖ എടുത്തു പറഞ്ഞത്. കൊ. വ. 1064 (1889) തുലാം 24-നു ശേഷമാണ് 'ജാത്യൈക്യസംഘ'ത്തിന് ഒരു നിയമാവലി ഉണ്ടാകുന്നത്. ഇക്കാലത്തിനിടയിൽ (1882–1889) ഉള്ള ഏഴു വർഷക്കാലം വിവിധ ക്രൈസ്തവ വിഭാഗങ്ങൾ ഇതേക്കുറിച്ചുള്ള ചർച്ചകളിൽ ഏർപ്പെട്ടിരുന്നു എന്ന് അനുമാനിക്കാം. സുറിയാനി ക്രിസ്ത്യാനികളിലെ എല്ലാ സഭാവിഭാഗങ്ങളും യോജിച്ച് 'ജാത്യൈക്യസംഘം' രൂപീകരിക്കണമെന്നായിരുന്നു ആദ്യ തീരുമാനമെങ്കിലും അത് സാധിച്ചില്ല. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് നേതൃത്വം നൽകിയ നവീകരണവിഭാഗവും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് നേതൃത്വം നൽകിയ ഔദ്യോഗിക ഓർത്തഡോക്സ് വിഭാഗവും തമ്മിൽ വ്യവഹാരങ്ങളിൽ ഏർപ്പെട്ടിരുന്ന കാലമായിരുന്നു അത്. അതുകൊണ്ട് പുലിക്കോട്ടിൽ തിരുമേനി നേതൃത്വം കൊടുത്ത ജാത്യൈക്യ പ്രസ്ഥാനത്തിൽ സഹകരിക്കുവാൻ അവർ തയ്യാറായില്ല. സി.എം.എസ്. വിഭാഗവും ഇതിൽ സഹകരിക്കാതെ മാറിനിന്നു. ഈ സാഹചര്യത്തിൽ പുലിക്കോട്ടിൽ തിരുമേനി നേതൃത്വം നൽകിയ ഓർത്തഡോക്സ് വിഭാഗവും നിധിയിരിക്കൽ മാണിക്കത്തനാർ നേതൃത്വം നൽകിയ റോമൻ കത്തോലിക്കാ വിഭാഗവും തമ്മിൽ സഹകരിച്ച് ജാത്യൈക്യ സംഘം രൂപീകരിക്കാമെന്നു നിശ്ചയിച്ചു.

ജാത്യൈക്യസംഘത്തിനു വേണ്ടി തയ്യാറാക്കിയ നിയമാവലി ചരിത്രപരമായി വിലപ്പെട്ടതായതുകൊണ്ട് ലഭ്യമായിടത്തോളം ഭാഗം ഇവിടെ ഉദ്ധരിക്കുന്നു:

**ജാത്യൈക്യ സംഘത്തിന്റെ നിയമാവലി**

"മാർതോമ്മാ നസ്രാണികൾ എന്നു പ്രസിദ്ധരായിരിക്കുന്ന മലയാള

ത്തിലെ സുറിയാനിക്കാർ പഴയകൂറ്റുകാരെന്നും പുത്തൻകൂറ്റുകാരെന്നും പറയപ്പെടുന്ന മതസംബന്ധമായ രണ്ടു ഭാഗക്കാരായി പിരിഞ്ഞിട്ട് സന്ധിഭേദം വന്ന ഒരു ദേഹം പോലെ ബലം കുറഞ്ഞ രണ്ടു ഭാഗക്കാരായിത്തീർന്നിരിയ്ക്കുന്നുവെന്നു മാത്രമല്ല ജാത്യൈക്യം മൂലം വരേണ്ടുന്ന വിദ്യാഭ്യാസം, നാഗരികത, സർക്കാരുദ്യോഗം മുതലായ സാമൂഹ്യമായ ഉയർച്ചകളിൽ വളരെ കുറവുള്ളവരായിരിക്കുകയും ചെയ്യുന്നു. ആകയാൽ ആ താഴ്ചയെ നിവാരണം ചെയ്യുന്നതിനു നസ്രാണിജാത്യൈക്യസംഘം എന്ന നാമത്തിൽ ഒരു സംഘടന ഏർപ്പെടുത്തണമെന്നും അതിൽ മാർത്തോമ്മാ നസ്രാണികളായ എല്ലാവരേയും ഉൾപ്പെടുത്തണമെന്നും ഈ സംഘം ഉണ്ടാകുന്നതിന് ഉത്സാഹികളായവരിൽ ചിലർ അനേക സംവൽസരങ്ങൾക്കു മുമ്പെ വിചാരിക്കയും ആ അഭിപ്രായത്തെ തങ്ങളുടെ സ്നേഹിതന്മാരും സ്വജാതിപ്രിയന്മാരുമായ പല മഹാന്മാരോടും ആലോചിച്ച് അവരുടെ മനോഗതങ്ങൾ അറികയും ചെയ്തിട്ട് താഴെ പറയുന്ന സംഗതികളെ നിശ്ചയിച്ചു."

എന്ന മുഖവുരയോടുകൂടിയാണ് നിയമങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നത്. ഒന്നാം വകുപ്പ് ഇങ്ങനെ കാണുന്നു: "അന്ത്യോക്യാ സുറിയാനിക്കാരും റോമാസുറിയാനിക്കാരും എന്ന് പറയപ്പെടുന്ന മാർതോമ്മാ നസ്രാണി സമൂഹത്തിന്റെ പ്രതിനിധിയായിട്ടും ആ ജനത്തിന്റെ ജാതിസംബന്ധമായും സമൂഹസംബന്ധമായുള്ള ഗുണീകരണങ്ങളെ വിചാരിച്ചു നടത്തുവാൻ ചുമതലപ്പെട്ടതായിട്ടും മലയാളത്തിലെ ജാത്യൈക്യസംഘം എന്ന നാമത്തോടുകൂടെ സുറിയാനിക്കാരുടെയിടയിൽ ഒരു സംഘടന ഏർപ്പെടുത്തേണ്ടതാകുന്നു." 'ഗ്രാമസാമാജികൻ', 'ആലോചനാസഭ', 'പൊതുകമ്മിട്ടി', 'ഗ്രാമകമ്മിട്ടി', 'ഇടവകപ്രതിനിധികൾ' ഇവയെപ്പറ്റി പ്രസ്താവിച്ചശേഷം 5-ാം നിയമം എ. ഉപ വകുപ്പ് ഇപ്രകാരം ആകുന്നു:

"പൊതുകമ്മിട്ടിക്കാർ ഗ്രാമകമ്മിട്ടികളിലും ഇടവകകമ്മിറ്റിട്ടികളിലും നിന്ന് എഴുതി അയക്കുന്ന സംഗതികളെ ആലോചിച്ച് തീരുമാനിപ്പാനും നസ്രാണിജാത്യൈക്യ സംഘത്തിന് മുതൽ വരുവാനുള്ള എല്ലാ മാർഗ്ഗങ്ങളേയും ആലോചിച്ച് പിരിച്ച് പൊതുഖജനാവിൽ മുതൽ ശേഖരിപ്പാനും തക്ക മേൽവിചാരക്കാരെ അയച്ച് സംഘകാര്യങ്ങൾ എല്ലാദേശങ്ങളിലും ശരിയായി നടക്കുന്നുണ്ടോ എന്നന്വേഷിച്ച് ക്രമപ്പെടുത്തുവാനും ആവശ്യമെന്നു തോന്നുമ്പോൾ അവയ്ക്ക് സർക്കുലരുകൾ അയക്കാനും നസ്രാണിജാതിക്കുള്ള ആവലാതികളേയോ അപേക്ഷകളേയോ ഭരണാധികാരികളെ ബോധിപ്പിച്ച് നിവൃത്തി വരുത്തുവാനും ടി ജാത്യൈക്യസംഘം വകയായി കോട്ടയത്തു സ്ഥാപിക്കപ്പെടുന്ന വിദ്യാശാലകളുടെ മാനേജരന്മാരും ശേഷം ദേശങ്ങളിൽ സ്ഥാപിക്കപ്പെടുന്ന വിദ്യാലയങ്ങളുടെ മേലന്വേഷണക്കാരും ആയിരിപ്പാനും ചുമതലപ്പെട്ടവരാകുന്നു."

നിയമാവലിയിലെ ആറാം വകുപ്പ് ഇങ്ങനെ ഉദ്ധരിയ്ക്കാം: "ടി പൊതുകമ്മിട്ടിയുടെ ആലോചനക്കാരായ 24 പേരു കൂടാതെ മേൽ കമ്മിട്ടിക്കാ

രായി ഇരുഭാഗത്തുനിന്നു പന്ത്രണ്ടീതെ മഹാന്മാരെ ടി ഇടവകക്കമ്മിട്ടി യുടെ പ്രതിപുരുഷന്മാർ തിരഞ്ഞെടുത്തു അവരുടെ പേരുകളും റജിസ്റ്റർ പുസ്തകത്തിൽ എഴുതിവെക്കയും ആ വിവരം അവരെ തെര്യപ്പെടുത്തു കയും ചെയ്യേണ്ടതാകുന്നു." 8-ാം വകുപ്പു നോക്കാം: "കോട്ടയത്ത് ടി സംഘം വകയായി വാങ്ങിച്ചിട്ടുള്ള വുഡ്ലാണ്ട് പ്രോപ്പർട്ടി എന്നു പറയ പ്പെടുന്ന വസ്തുവും അതിലുള്ള കെട്ടിടങ്ങളും മേലാൽ ഈ സംഘം വകയായി വാങ്ങിക്കപ്പെടുന്ന സകല സ്വത്തുക്കളും ടി സംഘത്തിന്റെ പ്രതി പുരുഷന്മാരായി അതാതു സമയം നിശ്ചയിക്കപ്പെടുന്ന വിചാരക്കാരുടെ പേരിലൊ പൊതുകമ്മിട്ടിയുടെ സിക്രട്ടറിമാരുടെയും ഖജാൻജിമാരുടേയും പേരിലൊ വാങ്ങിക്കപ്പെടേണ്ടതും അവർക്കു അങ്ങനെ പേരു ധരിപ്പാൻ മാത്രമല്ലാതെ ആ സ്വത്തുക്കളെ സ്വന്തമായി ഉപയോഗിക്കുവാനോ അന്യാ ധീനപ്പെടുത്തുവാനോ തങ്ങളുടെ ഉദ്യോഗകാലാവധി കഴിഞ്ഞതിന്റെ ശേഷം വല്ല വിശേഷ അവകാശവും ഉണ്ടെന്നു വാദിപ്പാനോ പാടുള്ള തല്ല." 8-ാം വകുപ്പ് ഏ. ഖണ്ഡിക ഇങ്ങനെയാകുന്നു: "സംഘം വക ടി സ്ഥലത്തിൽ ഉള്ള കെട്ടിടത്തിലും അതിനോടു ചേർത്ത് ഉണ്ടാകുവാനിരി ക്കുന്ന കെട്ടിടങ്ങളിലും ആയിട്ട് ഒരു പ്രധാന പാഠശാല ഉണ്ടാകേണ്ടതും അതു സകല ജാതിക്കാർക്കും മതക്കാർക്കും പഠിപ്പാൻ സ്വാതന്ത്ര്യമുള്ള തായിരിക്കേണ്ടതും ആകുന്നു."

"9-ടി പാഠശാലയിലെ പ്രധാന വാദ്ധ്യാരും രണ്ടു സഹായ വാദ്ധ്യാ ന്മാരും എങ്കിലും പ്രോട്ടസ്റ്റാണ്ടർ, നിരീശ്വരന്മാർ, ദൈവ അറിയായ്മക്കാർ മുതലായ മതഭിന്നതക്കാരല്ലാത്ത ബ്രിത്താന്യാക്കാർ ആയിരുന്നാൽ കൊള്ളാം. അൽമേനിക്കാരെക്കാളധികം ജാഗ്രതയോടെ പഠിപ്പിക്കുന്നവരും കുറഞ്ഞ ശമ്പളത്തിൽ ടി ഉദ്യോഗം സ്വീകരിക്കുന്നവരുമായിട്ട് ടി ജാതി യിൽ തന്നെയുള്ള വല്ല സഹോദര സംഘക്കാരെയോ സന്യാസികളെയൊ കിട്ടുമെങ്കിൽ ആയതു സംഘത്തിലേക്ക് അധികം ആദായം ഉള്ളതാക കൊണ്ട് അങ്ങനെയുള്ളവരെ വരുത്തി അവരെക്കൊണ്ട് ടി ഉപദേഷ്ട സ്ഥാനങ്ങളെ നടത്തിപ്പാൻ ശ്രമിക്കേണ്ടതാകുന്നു.

10. ഈ പാഠശാലയിൽ ബോംബെയിലും കല്ക്കത്തയിലുമുള്ള സെന്റ് സേവിയർ കോളെജുകളിലും മംഗലാപുരത്തെ സെന്റ് ലൂയീസ് കോള ജിലും തൃശിനാപ്പള്ളിയിലെ സെന്റ് ജോസഫ് കോളെജിലും പഠിപ്പിക്ക പ്പെടുന്ന മുറ അനുസരിച്ച് യൂണിവേഴ്സിറ്റി പരീക്ഷകൾക്കാവശ്യപ്പെട്ട വിഷ യങ്ങളെ പഠിപ്പിക്കേണ്ടതാകുന്നു. പഠിത്വത്തെ സംബന്ധിച്ച സംഗതിക ളിൽ വിശ്വാസത്തിനും സന്മാർഗത്തിനും വിരോധമല്ലാത്തപ്പോളൊക്കെ പ്രധാന അദ്ധ്യാപകന് പൂർണ്ണസ്വാതന്ത്ര്യമുള്ളതും വേറൊരുത്തർക്കും ആ വിഷയത്തിൽ പ്രവേശിപ്പാനർഹതയില്ലാത്തതും ആകുന്നു.

11. ഈ പാഠശാലയിലും സംഘം വകയായി ഉണ്ടാക്കപ്പെടുന്ന വേറെ വിദ്യാലയങ്ങളിലും പഠിക്കുന്നവർക്കുള്ള ഫീസ് കഴിയുന്നിടത്തോളം കുറഞ്ഞ സംഖ്യ ആയിരിക്കണം.

12. പരീക്ഷയിൽ ജയിക്കുന്ന കുട്ടികൾക്ക് സംഘം വകയിൽ നിന്നോ അതിനായി പ്രത്യേകം പിരിച്ചെടുത്ത് ശേഖരിക്കുന്ന തുകയിൽ നിന്നോ തക്ക സമ്മാനങ്ങളോ സ്കോളർഷിപ്പുകളോ കൊടുക്കേണ്ടതാകുന്നു.

13. സമ്മാനത്തിനോ സ്കോളർഷിപ്പിനോ ആയി ആരെങ്കിലും ഈ സംഘത്തിലേക്കു തക്ക സാധനങ്ങളെ കൊടുത്താൽ അതിനെ സംബന്ധിച്ചു അവർ ചെയ്യുന്ന വ്യവസ്ഥകൾ സത്യത്തിനും സന്മാർഗ്ഗത്തിനും വിരോധമുള്ളവയെങ്കിൽ അവയെ വണക്കത്തോടെ സ്വീകരിക്കുകയും ആ ദാതാക്കൾ ആഗ്രഹിക്കുന്ന വിഷയങ്ങൾക്കായിട്ടു ഉപയോഗിക്കയും അവരുടെനേരെ ഈ സംഘക്കാർ കൃതജ്ഞരായിരിക്കയും ചെയ്യേണ്ടതാകുന്നു.

14. എ. അനേകം അന്യഭാഷാചരിത്രക്കാർ സ്വദേശഭാഷയുടെയും സംഭവങ്ങളുടെയും അറിവുകുറവു നിമിത്തവും മറ്റും നസ്രാണികളുടെ ചരിത്രത്തെ വഷളാക്കിയിരിക്കകൊണ്ടും പ്രോട്ടസ്റ്റാണ്ടുകാരുമായുള്ള സമ്പർക്കം ഈ ജാതിയുടെ പൂർവ്വ വിശ്വാസത്തേയും ആചാരങ്ങളേയും എത്രയും കഠിനമായിട്ടു മുറിവേൽപിച്ചിരിക്കയാലും അതുകളെ പരിഹരിപ്പാൻ തക്ക ചരിത്രങ്ങളിലും ശാസ്ത്രങ്ങളിലും പരീക്ഷയിൽ ജയിക്കയോ പുസ്തകങ്ങളെ എഴുതുകയോ ചെയ്യുന്നവർക്ക് തക്ക സമ്മാനങ്ങളും മറ്റും ഏർപ്പെടുത്തുന്നതിന് ഈ സംഘക്കാർ താൽപര്യപ്പെടേണ്ടതാകുന്നു.

14. ബി. കോളെജ് പരീക്ഷയിൽ ജയം പ്രാപിച്ച വല്ല കുട്ടികളും പഠിപ്പാൻ വിശേഷബുദ്ധിയും മനസ്സും ഉള്ളവരായി കാണപ്പെടുകയും സ്വന്തം ചെലവിന്മേൽ അന്യദേശങ്ങളിൽപ്പോയി പഠിപ്പാൻ മുതലില്ലാതെവരികയും ചെയ്യുന്നപക്ഷം ഈ വിദ്യാർത്ഥികൾക്കു പഠിത്വങ്ങൾ കഴിഞ്ഞിട്ടു സ്വയാർജിതമായിട്ടുണ്ടാകുന്ന സമ്പാദ്യത്തിലോ ശമ്പളത്തിലോ ഒരംശം നിശ്ചയിക്കുന്ന അവധിപ്രകാരം സംഘത്തിലേക്കു കൊടുക്കയും ഈ സംഘത്തിന്റെ അഭിവൃദ്ധിക്കു വേണ്ടുംപ്രകാരം ശ്രമിക്കയും ചെയ്തുകൊള്ളാമെന്ന് ഒരുടമ്പടി എഴുതി വാങ്ങിക്കൊണ്ടു ആ വിദ്യാത്ഥികൾക്കാവശ്യമുള്ള ചിലവുകളെക്കൊടുത്തു അന്യദേശങ്ങളിൽ അയച്ചു പഠിപ്പിക്കേണ്ടതാകുന്നു.

സി. സ്വന്ത ചിലവിന്മേൽ പോയി പഠിക്കുന്ന നസ്രാണികുട്ടികൾക്കു ഈ സംഘക്കാർ പാടുള്ള സഹായങ്ങൾ ചെയ്തുകൊടുക്കേണ്ടതും ആ വകയ്ക്കു ജനങ്ങളെ ഉത്സാഹിപ്പിച്ചു കുട്ടികളെ അയയ്ക്കേണ്ടതുമാകുന്നു.

15. ഈ സംഘക്കാരിൽ ഏതു ഭാഗക്കാർക്കെങ്കിലും സംഘകോളെജിനോട് അടുത്തു ദേവാലയം ഉണ്ടാക്കണമെന്ന് ആവശ്യപ്പെട്ടാൽ മറ്റെ ഭാഗക്കാരോട് ആലോചിച്ചു അവരുടെ സമ്മതത്തോടെ നിശ്ചയിച്ച് തങ്ങളുടെ സ്വന്ത ചെലവിന്മേൽ ദേവാലയം ഉണ്ടാക്കേണ്ടതാണ്.

16. എല്ലാ ഇടവകകളിലും ഓരോ കീഴ്ത്തരം ഇംഗ്ലീഷ് സ്കൂളുകൾ

ഉണ്ടാക്കേണ്ടതും അവയ്ക്കു സ്ഥലം മുതലായത് ഇടവക കമ്മിട്ടിക്കാരാൽ നിശ്ചയിക്കപ്പെടേണ്ടതും അതാതിടവക കമ്മിട്ടിക്കാർ ആ സ്കൂളുകളുടെ മാനേജരന്മാരായിരിക്കേണ്ടതുമാണ്.

17. എല്ലാ ഗ്രാമങ്ങളിലും അതാതിന്റെ ജനസംഖ്യയ്ക്കും ദൂരത്തിനും തക്കവണ്ണം ഒന്നോ രണ്ടോ അതിലധികമോ നാട്ടുഭാഷാ സ്കൂളുകളെ ഉണ്ടാക്കേണ്ടതും അവയിൽ ചിലതിലും ഇടവകസ്കൂളുകളിലും മലയാളവും ഇംഗ്ലീഷും കൂടാതെ തമിഴ്, സംസ്കൃതം, ഹിന്ദുസ്ഥാനി, സുറിയാനി മുതലായ ഭാഷകളെക്കൂടെ പഠിപ്പിക്കേണ്ടതിന് അവയുടെ മാനേജരന്മാർ താൽപര്യപ്പെടേണ്ടതും ആകുന്നു.

18. ഇപ്രകാരം തന്നെ കോട്ടയത്തു ഒരു പ്രധാനപ്പെട്ട പെൺപള്ളിക്കൂടവും അതിൽ താഴ്ന്ന സ്ഥലങ്ങളിലും ഇടവകകളിലും ഗ്രാമങ്ങളിലും ആൺപള്ളിക്കൂടങ്ങളെക്കുറിച്ചു പറഞ്ഞ വിധത്തിൽ ഉള്ള പെൺപള്ളിക്കൂടങ്ങളും സ്ഥാപിക്കുന്നതിനും അതുകളിൽ വിശേഷാൽ സംഗീതം, ചിത്രമെഴുത്ത്, സംഗീതോപകരണ പ്രയോഗം ഇവയെ പഠിപ്പിക്കുന്നതിന് സംഘക്കാർ താല്പര്യപ്പെടേണ്ടതാണ്.

19. പെൺപള്ളിക്കൂടങ്ങൾക്ക് മഹാപാഠശാലയിലെ പ്രധാന വാദ്ധ്യാർ മുതലായവരെക്കുറിച്ചു പറഞ്ഞിട്ടുള്ള സകല നിയമങ്ങളും സംബന്ധിക്കുന്നതാകുന്നു.

20. മേൽപറഞ്ഞ പാഠശാലയ്ക്കും സംഘം വകയായ സകല ആൺപള്ളിക്കൂടങ്ങൾക്കും പെൺപള്ളിക്കൂടങ്ങൾക്കും താഴെ വകുപ്പിൽ പറയുന്ന അനാഥശാല മുതലായവകൾക്കും, ഗവർമ്മേണ്ടിൽനിന്ന് ഗ്രാന്റുകളും സഹായങ്ങളും പ്രാപിക്കുന്നതിന് പൊതുകമ്മിട്ടിക്കാർ ശ്രമിക്കേണ്ടതാകുന്നു.

21. കോട്ടയത്തു കോളെജിനോടു ചേർന്നു ഒരു പ്രധാന വായനശാലയും ഇടവകകളിൽ ഓരോ ഇടത്തും വായനശാലകളും ചില ഗ്രാമസ്കൂളുകളിൽ താഴ്ന്നതരം വായനശാലകളും ഉണ്ടാകേണ്ടതും അതുകളിൽ അതാതിന്റെ അവസ്ഥയ്ക്കു തക്കപ്രകാരം പുസ്തകങ്ങളും വർത്തമാനപത്രങ്ങളും വാങ്ങി സംഗ്രഹിക്കേണ്ടതും ആകുന്നു.

22. ആവശ്യമായി തോന്നുന്ന സ്ഥലങ്ങളിൽ സംഘം വകയായി അനാഥശാലകളെ സ്ഥാപിച്ചു മാതാപിതാക്കന്മാരും രക്ഷകർത്താക്കന്മാരും ഇല്ലാത്ത കുട്ടികളെ എടുത്തു സംഘ ചിലവിന്മേൽ അതുകളിൽ വിദ്യയൊ കൈത്തൊഴിലുകളൊ പഠിപ്പിച്ചു സ്വരക്ഷപ്രാപ്തരായി അയക്കേണ്ടതാകുന്നു.

23. തങ്ങളുടെ ഉപജീവനത്തിനു ചിലവു ചെയ്വാൻ അറിയാതെയും വേല കിട്ടാതെയും അനേക നസ്രാണികൾ ദരിദ്രരായി വലയുകയും അന്യജാതികൾക്കു കീഴ്പ്പെടുകയും ചെയ്തുവരുന്നതു എത്രയും വ്യസനകര

മായിരിക്കയാൽ സംഘചിലവിന്മേൽ തക്ക സ്ഥലങ്ങളിൽ പലവിധമായ തൊഴിൽശാലകളെ ഉണ്ടാക്കി അതുകളിൽ കൈത്തൊഴിൽ വാദ്ധ്യാരെ ആക്കുകയും അതുകൾക്കുവേണ്ട അനുസാരികളെ ശേഖരിച്ചുകൊടുക്കുകയും മേൽപ്പറഞ്ഞപ്രകാരം തൊഴിൽ ഇല്ലാതെ വലയുന്ന ജനങ്ങളെ അറിയിച്ചുവരുത്തി അവരുടെ ഉപജീവനത്തിന് വകകൊടുത്തുകൊണ്ട് അതുകളിൽ വേല ചെയ്യിക്കയും അവരുടെ കൈത്തൊഴിലാൽ ഉണ്ടാകാവുന്ന വകകളെ വിറ്റു സംഘത്തിലേക്കു മുതൽ കൂട്ടുകയും ചെയ്യേണ്ടതും ആ വക തൊഴിൽശാലകളുടെ വിചാരം സ്ക്കൂളുകളെക്കുറിച്ചു പറഞ്ഞപ്രകാരം കമ്മിട്ടിക്കാർ നടത്തേണ്ടതും ആകുന്നു.

24. ചിലവിനു വകയില്ലാതെയും കൈത്തൊഴിൽ ചെയ്യുന്നതിനു ദേഹശക്തിയില്ലാതെയും വരുന്ന നസ്രാണി അഗതികൾക്കായിട്ടു തക്ക സ്ഥലങ്ങളിൽ ധർമ്മശാലകളും അതാതു വർഗ്ഗത്തിൽത്തന്നെ സഹായിപ്പാനാളുകളെയും സംഘത്തിൽ നിന്നു ഏർപ്പെടുത്തിക്കൊടുക്കേണ്ടതും അതുകളും അതാതു സ്ഥലത്തെ കമ്മിട്ടിക്കാരുടെ വിചാരത്തിൻകീഴ് ഇരിക്കേണ്ടതും ആകുന്നു.

25. സമൂഹം വകയായി തക്ക സ്ഥലങ്ങളിൽ ആ ഇടവക അല്ലെങ്കിൽ ഗ്രാമക്കമ്മിട്ടിക്കാരുടെ ആലോചനയോടും ആജ്ഞയിങ്കീഴും ഉത്തമമായി തോന്നുന്ന കൃഷികൾ ചെയ്യേണ്ടതാകുന്നു.

26. അപ്രകാരം തന്നെ സംഘവകയ്ക്കു തക്ക സ്ഥലങ്ങളിൽ കച്ചവട പീടികകളും നല്ല വിശ്വസ്തന്മാരായ കച്ചവടക്കാരും കൊച്ചി, ആലപ്പുഴ, ഈ തുറമുഖങ്ങളിൽ ഓരോ തുറമുഖ പണ്ടകശാലകളും അതുകളിൽ വിശ്വസ്തന്മാരായ വ്യാപാരികളും ബോംബെ മുതലായ തുറമുഖങ്ങളിൽ ഓരോ ഷാപ്പുകളും ആ സ്ഥലങ്ങളിൽ തക്ക എജണ്ടന്മാരും ഉണ്ടാകേണ്ടതും അങ്ങനെ വേണ്ട ഒരുക്കങ്ങളോടു കൂടെ കച്ചവടങ്ങൾ നടത്തപ്പെടേണ്ടതും അതിൽ നിന്നുണ്ടാകുന്ന ആദായങ്ങളും സംഘത്തിലേക്ക് ചേർക്കേണ്ടതും ആകുന്നു.

27. അന്യജാതിക്കാരോടു അന്യായപലിശയ്ക്കു മുതൽ വാങ്ങുക നിമിത്തം നസ്രാണികളിൽ പലരും ക്ഷയിച്ചു പോകുന്നതു എത്രയും വ്യസനിപ്പാൻ തക്ക സംഗതിയാകയാൽ ടി സംഘം വകയായി ഒരു ബാങ്ക് ഏർപ്പെടുത്തുകയും ചുരുങ്ങിയ പലിശയ്ക്കു പണം കിട്ടുന്ന യൂറോപ്പു ദേശങ്ങളിൽ നിന്നു പലിശയ്ക്കു വാങ്ങിച്ചിട്ടും വലുതായ ഒരു ഭാഗ്യക്കുറി നടത്തി അതിന്റെ ആദായത്തിൽനിന്നു മുതൽ ശേഖരിച്ചു അങ്ങനെ ക്ഷയിച്ചുപോകുന്ന കുടുംബക്കാർക്കു തക്ക ഉറപ്പിന്മേൽ മര്യാദപലിശയ്ക്കു പണം കൊടുത്തു നിലനിറുത്തുകയും അവരുടെ താഴ്ചയെ നികത്തുന്നതിനു വേണ്ട മാർഗ്ഗങ്ങളെ ആലോചിച്ചു നടത്തിക്കയും ചെയ്യേണ്ടതാകുന്നു.

28. ഈ സംഘത്തിന്റെ സംഗതികളെ രണ്ടു ഭാഗത്തുമുള്ള മേൽപ്പട്ട

ക്കാരെ ബോധിപ്പിച്ചു അവരുടെ സമ്മതത്തോടുകൂടെ ഈ സംഘത്തിന്റെ (പെയിട്രൻസ്) പാലകന്മാരായിട്ടു അവരെ ഈ സംഘം സ്വീകരിക്കുകയും മേൽ കമ്മിട്ടിക്കാർക്കു വല്ല സംഗതികളിലും സംശയങ്ങളുണ്ടായാൽ എഴുതി അയച്ച് അവരുടെ അഭിപ്രായങ്ങളെ അറിഞ്ഞു നടക്കയും ചെയ്യേണ്ടതാകുന്നു.

29. അപ്രകാരം തന്നെ കൊച്ചി, തിരുവിതാംകൂർ ഈ രണ്ടു സംസ്ഥാനത്തെ മഹാരാജാക്കന്മാർക്കും ബ്രിട്ടീഷ് ഗവർമ്മേണ്ടിനും മദ്രാസ് ഗവർമ്മേണ്ടിനും ബംഗാൾ ഗവർണ്ണർ ജനറലിനും നടപടികളുടെ ഓരോ പ്രതികൾ അയക്കയും അവരും ഈ സംഘത്തിന്റെ പാലകന്മാരാകാൻ അപേക്ഷിക്കുകയും അങ്ങനെ അനുവദിക്കുന്നപക്ഷം അവരേയും പാലകന്മാരായി സ്വീകരിക്കയും ചെയ്യേണ്ടതാകുന്നു.

30. മൂന്നും അഞ്ചും വകുപ്പുകളിൻപ്രകാരം നിശ്ചയിക്കപ്പെട്ട കമ്മിട്ടിക്കാരുടെ അധികാരം അവധി തീരാറാകുമ്പോൾ അവർ ആ വിവരം പരസ്യ എഴുത്തുകളാലും സംഘംവക പത്രികയിൽ പ്രസിദ്ധം ചെയ്യുന്നതിനാലും സാമാജികന്മാരെ അറിയിക്കുകയും അവർ ടി 3-ം 4-ം 5-ം വകുപ്പുകളിലെ താൽപര്യപ്രകാരം ആ സ്ഥാനങ്ങൾക്ക് വേറെ ഉദ്യോഗസ്ഥന്മാരെ നിശ്ചയിക്കുകയും ചെയ്യേണ്ടതാകുന്നു.

31. ഈ നിയമം പൊതുകമ്മിട്ടിക്കാരെ നിയമിക്കാനായി കൂടുന്ന ഇടവക കമ്മിട്ടികളുടെ പ്രതിപുരുഷന്മാരാൽ പരിശോധിക്കപ്പെട്ടു അവരുടെ അഭിപ്രായപ്രകാരം ഭേദഗതികളോടുകൂടിയോ കൂടാതെയോ അംഗീകരിക്കപ്പെടേണ്ടതും അവർ നിശ്ചയിക്കുന്ന അവധി മുതൽ നടപ്പാക്കേണ്ടതും ആകുന്നു.''

കോട്ടയത്ത് ജാത്യൈക്യസംഘത്തിന്റെ പേരിൽ 'വുഡ്ലാൻഡ് പ്രോപ്പർട്ടി' വാങ്ങിയിട്ടുള്ളതായി ഈ രേഖയിൽ പ്രസ്താവിക്കുന്നുണ്ട്. സംഘം വക കെട്ടിടത്തിലും ഇനി ഉണ്ടാകുവാനുള്ള കെട്ടിടങ്ങളിലുമായി ഒരു പ്രധാന പാഠശാല ഉണ്ടാകണമെന്നും അവിടെ സകല ജാതിക്കാർക്കും മതക്കാർക്കും പഠിക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരിക്കണമെന്നും നിയമാവലി അനുശാസിക്കുന്നു. ഈ പാഠശാല കൂടാതെ രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ സംഘത്തിന്റെ ചുമതലയിൽ വിദ്യാലയങ്ങൾ സ്ഥാപിക്കണമെന്നും അവിടെ കുറഞ്ഞ ഫീസിൽ വിദ്യാഭ്യാസം നൽകണമെന്നും തീരുമാനിച്ചിരുന്നു. സമർത്ഥരായ വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പ് നൽകുവാനും വിദേശ വിദ്യാഭ്യാസത്തിന് സഹായം നൽകുവാനും ഉദ്ദേശിച്ചിരുന്നു.

സുറിയാനി ക്രിസ്ത്യാനികളുടെ സാമ്പത്തികവും സാമൂഹികവുമായ വളർച്ചയ്ക്ക് സംഘം വകയായി കച്ചവട സ്ഥാപനങ്ങളും തുറമുഖ പാണ്ടികശാലകളും ബാങ്കും വിപുലമായ തോതിൽ കൃഷിയും തുടങ്ങണമെന്നും സംഘം തീരുമാനിച്ചു. സ്ത്രീകളുടെ വിദ്യാഭ്യാസത്തെ

പ്രോത്സാഹിപ്പിക്കുന്നതിനായി കോട്ടയത്ത് ഒരു പ്രധാന പെൺപള്ളിക്കുടവും ഇടവകകളിലും ഗ്രാമങ്ങളിലും പെൺപള്ളിക്കൂടങ്ങളും സ്ഥാപിക്കണമെന്നും തീരുമാനിച്ചിരുന്നു. ഇത്തരം സ്കൂളുകളിൽ സംഗീതം, ചിത്രരചന, സംഗീതോപകരണങ്ങളുടെ പരിശീലനം എന്നിവയും വേണമെന്ന് തീരുമാനിച്ചിരുന്നു. സംഘം വകയായി അനാഥശാലകൾ സ്ഥാപിക്കുകയും അഗതികളായ കുട്ടികളെ കൈത്തൊഴിലുകൾ പഠിപ്പിക്കണമെന്നുമുള്ളതായിരുന്നു മറ്റൊരു തീരുമാനം. ഈ തീരുമാനങ്ങളെല്ലാം തന്നെ നൂറ്റിഇരുപതു വർഷങ്ങൾക്കു മുമ്പ് തികച്ചും വിപ്ലവകരങ്ങളായിരുന്നു എന്നതിൽ തർക്കമില്ല.

ജാത്യൈക്യസംഘത്തിനുവേണ്ടി ആലപ്പുഴയിൽ കച്ചവട ഏജന്റായിരുന്ന ഹ്യൂക്രാഫോർട്ട് എന്ന സായിപ്പിന്റെ ഉടമസ്ഥതയിൽ ഉണ്ടായിരുന്ന 'വുഡ്ലാൻഡ് എസ്റ്റേറ്റ്' അദ്ദേഹത്തിന്റെ മുക്ത്യാർകാരനായിരുന്ന ജയിംസ് ഡാറാ എന്ന അമേരിക്കക്കാരനിൽ നിന്ന് 1064 (1889) തുലാം 24-ന് 3548 രൂപ 4 പൈസയ്ക്ക് തീറെഴുതി വാങ്ങി. ഈ തീറാധാരം രജിസ്റ്റർ ചെയ്തിരിക്കുന്നത് പുലിക്കോട്ടിൽ തിരുമേനിയുടെയും മാണികത്തനാരുടെയും പേരിലാണ്. 1886 മാർച്ച് 24 മുതൽ 1887 മാർച്ച് 2 വരെയുള്ള ഒരു വർഷക്കാലത്തിനിടയിൽ നാലു തവണകളായിട്ടാണ് ഈ തുക കൊടുത്തിരിക്കുന്നത്. കയ്യിൽ കാശില്ലാത്തതിനാൽ തിരുമേനിയും മാണിയച്ചനും കൂടി കടപ്പത്രം എഴുതിക്കൊടുത്തും പണം കടം വാങ്ങിയുമാണ് ഈ സ്ഥലം വാങ്ങിയതെന്ന് ഇ. എം. ഫിലിപ്പ് സാക്ഷ്യപ്പെടുത്തുന്നുണ്ട് (പുറം 89).

ജാത്യൈക്യസംഘം വകയായി ഒരു പത്രം തുടങ്ങണമെന്ന ആശയം നേരത്തെ ഉദ്ധരിച്ചിരിക്കുന്ന നിയമാവലിയിൽ കാണുന്നില്ല. എന്നാൽ അതേക്കുറിച്ചുള്ള ആലോചനകൾ പിന്നീട് വളരെ സജീവമായതായിട്ടാണ് കാണുന്നത്. സംഘത്തിന്റെ മുഖപത്രമായി ഉദ്ദേശിക്കപ്പെട്ടിരുന്ന പത്രം കോട്ടയം പഴയസെമിനാരിയിലെ അച്ചുകൂടത്തിൽ നിന്ന് പ്രസിദ്ധപ്പെടുത്തണമെന്ന് പുത്തൻകൂറ്റുകാരും അത് മാന്നാനം സെയിന്റ് ജോസഫ് പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിക്കണമെന്ന് പഴയകൂറ്റുകാരും ആഗ്രഹിച്ചു. അതിന് അനുവാദം ലഭിക്കുന്നതിനായി കത്തോലിക്കർ വരാപ്പുഴ മെത്രാനായിരുന്ന മർസലീനോസ് മെത്രാനോട് അപേക്ഷിച്ചതായി കാണുന്നുണ്ട് (വി. സി. ജോർജ്, പുറം 389). അതേ തുടർന്നാണ് 'നസ്രാണി ദീപിക' പത്രം മാന്നാനത്തു നിന്നും മാണികത്തനാരുടെ പത്രാധിപത്യത്തിൽ 1887 ഏപ്രിൽ 15 മുതൽ പ്രസിദ്ധീകരണം ആരംഭിച്ചത്. നസ്രാണി ജാത്യൈക്യസംഘത്തിന്റെ മുഖപത്രമായാണ് 'നസ്രാണി ദീപിക' ആരംഭിച്ചതെന്ന് ടി. എം. ചുമ്മാർ 'മലയാള പത്രചരിത്ര'ത്തിലും (1977), പുതുപ്പള്ളി രാഘവൻ 'കേരള പത്രപ്രവർത്തന ചരിത്ര'ത്തിലും (1983) പ്രസ്താവിച്ചിട്ടുണ്ട്.

നസ്രാണി ജാത്യൈക്യസംഘത്തിന്റെ ജിഹ്വയായി പുത്തൻകൂറ്റുകാർ പഴയസെമിനാരിയിലെ അച്ചുകൂടത്തിൽ നിന്ന് പ്രസിദ്ധീകരിക്കാൻ ആഗ്രഹിച്ച പത്രത്തിന്റെ സ്ഥിതി എന്തായി? 'നസ്രാണി ദീപിക' ഔദ്യോ

ഗിക ജിഹ്വയായി പ്രസിദ്ധീകരണം തുടങ്ങിയപ്പോൾ ഓർത്തഡോക്സു കാർ ആ ഉദ്യമത്തിൽ നിന്ന് പിന്മാറി എന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. എന്നാൽ 1890 മെയ് 22-ന് കോട്ടയത്തുനിന്ന് പ്രസിദ്ധീകരണം തുടങ്ങിയ 'മലയാള മനോരമ' നസ്രാണി ദീപികയ്ക്ക് ഒരു ബദൽ ആയിരുന്നില്ല എന്ന് വ്യക്തമാണ്. പതിനായിരം രൂപ മുതൽമുടക്കിൽ നൂറുരൂപ വീതമുള്ള നൂറ് (100) ഓഹരികളാണ് മനോരമ കമ്പിനിയുടെ മൂലധനമായി ഉണ്ടായിരുന്നത്. സുറിയാനി ക്രിസ്ത്യാനികൾ മാത്രമല്ല ക്രൈസ്തവേതരരും അതിൽ പങ്കാളികളായിരുന്നു. കണ്ടത്തിൽ വറുഗീസ് മാപ്പിളയ്ക്കു പുറമേ പത്രത്തിൽ ഓഹരികൾ ഉണ്ടായിരുന്ന പുലിക്കോട്ടിൽ തിരുമേനിയും ഇ. എം. ഫിലിപ്പും മറ്റ് പുത്തൻകൂർ സുറിയാനി വിഭാഗത്തിൽപെട്ടവരും 'ജാത്യൈക്യസംഘ'ത്തിന്റെ നേതൃനിരയിൽ ഉണ്ടായിരുന്നവരായിരുന്നു എന്നത് ശ്രദ്ധേയമാണ്. 'മലയാള മനോരമ' ജാത്യൈക്യസംഘത്തിന്റെ ജിഹ്വയായി ഉദ്ദേശിക്കപ്പെട്ടിരുന്നില്ലെങ്കിലും ഒരു വർത്തമാന പത്രം ആരംഭിക്കണം എന്ന ജാത്യൈക്യ സംഘത്തിന്റെ തീരുമാനവും 'നസ്രാണി ദീപിക'യുടെ ഏകപക്ഷീയമായ പ്രസിദ്ധീകരണവും 'മലയാള മനോരമ'യുടെ ആവിർഭാവത്തിന് ബീജാവാപം ചെയ്തു എന്ന് കരുതാം. ആരംഭകാലം മുതൽതന്നെ 'ജാതിമതാദിപക്ഷം കൂടാതെയുള്ള ഒരു വർത്തമാനപത്രം' എന്ന നിലയിലാണ് മലയാള മനോരമ പ്രസിദ്ധീകരിച്ചു പോന്നിട്ടുള്ളത്.

ഈ ഭാഗം ഇത്രയും വിശദീകരിക്കാൻ കാരണം വുഡ്ലാൻഡ് എസ്റ്റേറ്റ് യാക്കോബായക്കാർ (പുത്തൻകൂറ്റുകാർ) തട്ടിയെടുത്തതാണെന്നും അവിടെ നിന്നാണ് 'മലയാള മനോരമ' പ്രസിദ്ധീകരിച്ചു തുടങ്ങിയതെന്നും അർത്ഥം വരുന്നവിധത്തിൽ മാണികത്തനാരുടെ ജീവചരിത്രത്തിൽ ഷെവ. വി. സി. ജോർജ്ജ് എഴുതിയിട്ടുള്ളതുകൊണ്ടാണ്. ജാത്യൈക്യസംഘത്തിന്റെ മുഖപത്രം എന്ന നിലയിൽ ആരംഭിച്ച 'നസ്രാണി ദീപിക' ആദ്യകാലം മുതൽതന്നെ ഒരു കത്തോലിക്കാ പ്രസിദ്ധീകരണമെന്ന നിലയിലാണ് പ്രസിദ്ധീകരിക്കപ്പെട്ടു പോന്നിട്ടുള്ളത്. മാണികത്തനാർ ആദ്യകാലത്ത് അതിന്റെ പത്രാധിപരായി പ്രവർത്തിച്ചെങ്കിലും ഏതാനും മാസങ്ങൾക്കുശേഷം അദ്ദേഹം അതിൽനിന്ന് പിന്മാറുകയാണുണ്ടായത്.

പഴയസെമിനാരി കേസ് അതിന്റെ മൂർദ്ധന്യത്തിൽ നിൽക്കുന്ന കാലത്താണ് പുലിക്കോട്ടിൽ തിരുമേനിയും അക്കര കുര്യൻ റൈട്ടറും കണ്ടത്തിൽ വറുഗീസ് മാപ്പിളയും മാണികത്തനാരും ചേർന്ന് ജാത്യൈക്യസംഘത്തിനുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ഏർപ്പെട്ടത്. സെമിനാരി കേസിന്റെ പശ്ചാത്തലത്തിൽ കത്തോലിക്കരുമായി സഹകരിച്ചുകൊണ്ട് സമാരംഭിച്ച ഈ പ്രസ്ഥാനത്തെ പല കത്തോലിക്കാ ചരിത്രകാരന്മാരും വിമർശനബുദ്ധ്യാ ആണ് കാണുന്നത്. സെമിനാരിക്കേസിൽ തോറ്റാൽ ഒരു പിടിവള്ളി ഇരിക്കട്ടെ എന്നു കരുതിയാണ് കത്തോലിക്കരുമായി സഹകരിച്ചുകൊണ്ട് പുലിക്കോട്ടിൽ തിരുമേനി ജാത്യൈക്യസംഘം തുടങ്ങി

യത് എന്ന അർത്ഥത്തിൽ ഷെവ. വി. സി. ജോർജ് 1950-ലും കത്തോലിക്കാ കോൺഗ്രസ്സിന്റെ നേതാവായ ജോൺ കച്ചിറമറ്റം അടുത്ത കാലത്തും എഴുതിയിട്ടുള്ളത് അടിസ്ഥാനരഹിതമാണ് എന്ന് രേഖകൾ പരിശോധിച്ചാൽ മനസ്സിലാകും.

1064 (1889) തുലാം 24-നാണല്ലോ സംഘത്തിന്റെ പേരിൽ പുലിക്കോട്ടിൽ തിരുമേനിയും മാണിക്കത്തനാരും ചേർന്ന് വുഡ്ലാൻഡ് എസ്റ്റേറ്റ് രജിസ്റ്റർ ചെയ്യുന്നത്. അപ്പോഴേക്കും സെമിനാരികേസിന് അനുകൂലമായ വിധികൾ ഉണ്ടായി കഴിഞ്ഞിരുന്നു. 1054 (1879) കുംഭ മാസത്തിൽ 439-ാം നമ്പറായി ആലപ്പുഴ സിവിൾ കോടതിയിൽ ഫയൽ ചെയ്ത കേസിൽ 1059 (1884) മിഥുനം 16-ന് അനുകൂല വിധി ഉണ്ടായതായി ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട് (പുറം 33). അതിനുശേഷം ഹൈക്കോടതിയിൽ 137-ാം നമ്പറായി ആരംഭിച്ച അപ്പീൽ കേസിന് 1061 (1886) തുലാം 29-ന് അനുകൂല വിധി ലഭിച്ചു. പിന്നീട് ഹൈക്കോർട്ടു വിധിയിന്മേൽ നവീകരണവിഭാഗം റോയൽ കോർട്ടിൽ അപ്പീൽ ചെയ്തെങ്കിലും 1064 (1889) മിഥുനം 30-ന് കീഴ്കോടതിവിധി സ്ഥിരപ്പെടുത്തിക്കൊണ്ട് അനുകൂല വിധി ലഭിച്ചു. ഇവ്വിധത്തിൽ സഭയ്ക്ക് അനുകൂലമായ വിധികൾ തുടരെ ഉണ്ടായിക്കൊണ്ടിരുന്ന കാലത്ത് കത്തോലിക്കരുമായുള്ള സഹകരണം 'ഒരു പിടിവള്ളി'യായി പുലിക്കോട്ടിൽ തിരുമേനി കണ്ടിരുന്നു എന്നുള്ള ആരോപണം തികച്ചും അടിസ്ഥാനരഹിതവും വസ്തുതകൾക്ക് നിരക്കാത്തതുമാണ്.

എന്നാൽ സെമിനാരിക്കേസ് ആലപ്പുഴ കീഴ്കോടതി മുതൽ റോയൽ കോടതി വരെ നടക്കുന്ന കാലഘട്ടത്തിൽ പുലിക്കോട്ടിൽ തിരുമേനിയും മാണി കത്തനാരും വളരെ അടുത്ത ആത്മബന്ധം പുലർത്തിയിരുന്നു എന്നുള്ളതിന് തെളിവുകളുണ്ട്. 1060 (1885) ധനു 27-ന് തിരുമേനി കോട്ടയത്തു നിന്ന് മാണികത്തനാർക്ക് എഴുതിയ കത്തിൽ ഹൈക്കോടതിയിൽ നടന്നിരുന്ന കേസിനെക്കുറിച്ച് പരാമർശമുണ്ട്. ഓർത്തഡോക്സ് വിഭാഗവും നവീകരണവിഭാഗവും തമ്മിലുള്ള തർക്കത്തിൽ മാണികത്തനാർ മധ്യസ്ഥത വഹിച്ചു എന്ന് അതിൽ സൂചനയുണ്ട്. തിരുമേനി ഇങ്ങനെ എഴുതുന്നു: "…..സർവ്വശക്തനായ ദൈവത്തിന്റെ കൃപകൊണ്ട് സത്യജഡ്ജി ആകുന്ന അരിനായ്ക്കൻപിള്ള അവർകളെയും ഒരു ഹിന്ദു ജഡ്ജിയെയും നമ്മുടെ കേസ് വിസ്തരിക്കാൻ നിയമിച്ചിരിക്കുന്നു എന്നു കേട്ടപ്പോൾ വളരെ സന്തോഷിക്കയുണ്ടായി. നമ്മുടെ മേലും നമ്മുടെ സഭമേലും സ്നേഹമുണ്ടെങ്കിൽ സഹായിപ്പാനുള്ള സമയം ഇപ്പോഴെന്ന് വ്യസനത്തോടെ പറയുന്നു. പാലാക്കുന്നുകാർ മുഖാന്തിരം പൂർവ്വിക വിശ്വാസത്തെ കളഞ്ഞ് പാവപ്പെട്ട സഭയെ വിഴുങ്ങുവാൻ ആഗ്രഹിക്കുന്നു. ഇംഗ്ലീഷ് മിഷനറിമാരും ആ കൂട്ടക്കാരും നാനാപ്രകാരേണയും അവർക്കു സഹായിച്ചു വരുന്നു. താങ്കൾ ഇക്കാര്യത്തെക്കുറിച്ച് രാജിപറെക ഉണ്ടായല്ലോ. നാം ഏതെങ്കിലും വിരോധം പറഞ്ഞുവോ. അവരു മൂലമല്ലേ നടക്കാതെ

പോയതു. അവരുടെ അപ്പൻ ഉണ്ടാക്കിയ മതത്തെ പ്രതി ആയിരുന്നുവെന്ന് താങ്കൾക്കു പ്രത്യക്ഷപ്പെട്ടിട്ടുണ്ടല്ലോ. നവീകരണത്തെ ആഗ്രഹിക്കുന്നവർ നവീകരണത്തിനും പൂർവ്വീകവിശ്വാസം രക്ഷിപ്പാൻ ആഗ്രഹിക്കുന്നവർ പൂർവ്വികവിശ്വാസക്കാർക്കും സഹായിപ്പാൻ ദൈവത്താൽ കടപ്പെട്ടിട്ടുണ്ടല്ലോ. എന്തിനു നാം വളരെ പറയുന്നു. ഒക്കയും അറിഞ്ഞിട്ടുണ്ടല്ലോ. പ്രിയ സ്നേഹിതരെ, ഇപ്പോഴത്തെ നമ്മുടെ അപേക്ഷ തങ്ങളാൽ കഴിയുന്ന സഹായം നമുക്കു വേണ്ടിയും നമ്മുടെ സഭയ്ക്കു വേണ്ടിയും ചെയ്തുതരുവാനുള്ള സമയം ഇപ്പോഴാകകൊണ്ട് ആയത് ഇപ്പോൾ ചെയ്തുതരണമെന്നാകുന്നു......" (വി. സി. ജോർജ്ജ്, പുറം 398).

ആലപ്പുഴ കീഴ്കോടതിയിൽ ലഭിച്ച അനുകൂല വിധിക്കുശേഷം നവീകരണക്കാർ ഹൈക്കോടതിയിൽ അപ്പീൽ ഹർജി സമർപ്പിച്ച് അതിന്മേൽ വാദം തുടങ്ങുന്നതിന് മുമ്പാണ് ഈ കത്ത് എഴുതിയിരിക്കുന്നത്. ഒന്നിനു പിറകേ ഒന്നായി വന്ന കേസുകൾ തിരുമേനിയെ മാനസ്സികമായി ഏറെ ക്ലേശിപ്പിച്ചിരുന്നു. മാണികത്തനാരുമായി ഉണ്ടായിരുന്ന സൗഹൃദം അദ്ദേഹത്തിന് ആശ്വാസപ്രദമായിരുന്നു എന്ന് കരുതണം.

1888 മെയ് 1-ന് ഡോ. ചാൾസ് ലവീഞ്ഞ് കത്തോലിക്കാ സഭയുടെ കോട്ടയം വികാരി അപ്പോസ്തോലിക്കയായി കേരളത്തിലെത്തിയതിനു ശേഷം ജാത്യൈക്യസംഘത്തിന്റെ പ്രവർത്തനങ്ങൾക്ക് പല തിരിച്ചടികളും നേരിട്ടു തുടങ്ങി. അദ്ദേഹത്തിന് കത്തോലിക്കർ മാന്നാനത്തു നൽകിയ സ്വീകരണത്തിൽ മാണിയച്ചൻ സമർപ്പിച്ച മംഗളപത്രം ജാത്യൈക്യസംഘത്തിന്റെ ആദർശങ്ങൾ പ്രതിധ്വനിക്കുന്നതായിരുന്നു. എന്നാൽ സ്വീകരണത്തിന് നൽകിയ മറുപടി പ്രസംഗത്തിൽ ഓർത്തഡോക്സ് വിഭാഗവുമായി ചേർന്ന് രൂപീകരിക്കാൻ നിശ്ചയിച്ചിരുന്ന പാഠശാലയെക്കുറിച്ച് ബിഷപ്പ് ലവീഞ്ഞ് യാതൊന്നും പറഞ്ഞില്ല എന്നു മാത്രമല്ല കത്തോലിക്കരുടെ മാത്രം നിയന്ത്രണത്തിൽ ഉണ്ടാവണം എന്ന് മാർപാപ്പാ നിർദ്ദേശിച്ച പാഠശാലയെക്കുറിച്ച് പരാമർശിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹം നടത്തിയ ഓരോ പ്രവർത്തനങ്ങളും 'ജാത്യൈക്യ' പ്രസ്ഥാനത്തെ തകർക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടിയായിരുന്നു എന്ന് അനുമാനിക്കാം.

കത്തോലിക്കാ സഭയുമായി ചേർന്നുള്ള പ്രവർത്തനങ്ങളെക്കുറിച്ച് അവരുടെ പൂർവ്വേന്ത്യൻ ദലഗാദപ്പസ്തോലിക്ക അന്ത്രയാ അക്രീദാ മെത്രാപ്പോലീത്തായുമായി ചർച്ച നടത്താൻ പുലിക്കോട്ടിൽ തിരുമേനി മാണികത്തനാരോടൊപ്പം 1888 ഏപ്രിൽ മാസത്തിൽ ഊട്ടിയിൽ പോയിരുന്നു. അവിടെവച്ച് ഡോ. ലവീഞ്ഞും പുലിക്കോട്ടിൽ തിരുമേനിയും തമ്മിൽ കണ്ടിരുന്നു എന്നും ജാത്യൈക്യസംഘത്തിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് അവർ ചർച്ച ചെയ്തെന്നും മാണികത്തനാരുടെ ജീവചരിത്രത്തിൽ നിന്ന് മനസ്സിലാക്കാം. 'പ്രസ്തുത മെത്രാന്മാർ തമ്മിൽ നടന്ന ആലോചനയുടെ ഫലം എന്തു തന്നെ ആയിരുന്നാലും കത്തോലിക്കരും യാക്കോബായക്കാരും കൂടി യോജിച്ച് ഒരു കോളജ് നടത്തുന്ന വിഷയത്തിൽ ഡോക്ടർ

ലവീഞ്ഞ് അനുകൂലിയല്ലെന്നു മനസ്സിലാക്കാൻ മാർ ദീവന്നാസ്യോസിനു സാധിച്ചു' എന്ന് വി. സി. ജോർജ് രേഖപ്പെടുത്തുന്നു (പുറം 433). ഒരേ സമുദായത്തിലെ തന്നെ അംഗങ്ങളായ പുത്തൻകൂറ്റുകാരും പഴയകൂറ്റുകാരും തീവ്രമായ വിശ്വാസ വൈപരീത്യം കൊണ്ടല്ല പരസ്പരം അകന്നു കഴിയുന്നതെന്നും ഇരുവിഭാഗത്തിനും യോജിച്ചു പ്രവർത്തിക്കാവുന്ന മേഖലകൾ ഉണ്ടെങ്കിൽ അവർ തമ്മിലുള്ള അകൽച്ച കുറയുമെന്നും കത്തോലിക്കാ സഭാംഗങ്ങളായ വിദ്യാർത്ഥികൾ ഇതര ക്രൈസ്തവ വിഭാഗങ്ങളിൽപെട്ട വിദ്യാർത്ഥികളുമായി ഇടപഴകിയാൽ വിശ്വാസത്തിന് ഹാനി തട്ടുകയില്ലെന്നും പുലിക്കോട്ടിൽ തിരുമേനി വാദിച്ചു. എന്നാൽ ഒരു ജെസ്വീത്ത് പാഠശാലയാണ് കോട്ടയത്ത് ആവശ്യമെന്നും അവർ നടത്തുന്ന സ്ഥാപനങ്ങളിൽ ഇതര സഭാവിഭാഗങ്ങളിൽപെട്ടവർക്ക് നിയന്ത്രണത്തിന് അവകാശമില്ലെന്നും ഡോക്ടർ ലവീഞ്ഞ് ന്യായവാദം ചെയ്തു. പുലിക്കോട്ടിൽ തിരുമേനി കൂടുതൽ വിട്ടുവീഴ്ചയ്ക്ക് സന്നദ്ധനായിരുന്നു. ജെസ്വീത്തുകാർ കോളജ് ആരംഭിക്കാനാണ് ഉദ്ദേശിക്കുന്നതെങ്കിൽ ജാത്യൈക്യസംഘത്തിന്റെ ആഭിമുഖ്യത്തിൽ സ്കൂളുകൾ നടത്തുന്നതിനെ അനുകൂലിക്കണമെന്ന് തിരുമേനി അഭ്യർത്ഥിച്ചു. എന്നാൽ അതും കത്തോലിക്കാ മെത്രാന് സ്വീകാര്യമായിരുന്നില്ല. ഈ ചർച്ചയ്ക്കുശേഷം ജാത്യൈക്യസംഘത്തിന്റേതായി വാങ്ങിയ വസ്തുക്കൾ ഇരുവിഭാഗത്തിനുമായി ഭാഗം ചെയ്യുവാൻ 1888 ആഗസ്റ്റിൽ ആലപ്പുഴ വച്ച് തീരുമാനിച്ചു. എന്നാൽ വസ്തു വാങ്ങുവാനായി പണം മുടക്കിയത് പുത്തൻകൂർ സുറിയാനിക്കാരായിരുന്നു. കടപത്രം മുഖേന സ്വരൂപിച്ച പണവും കടം വാങ്ങിയ പണവും തിരികെ കൊടുക്കേണ്ടിയിരുന്നു. ഇതുമായി ബന്ധപ്പെട്ട് ചില വ്യവഹാരങ്ങൾ ഉണ്ടാവുകയും പുലിക്കോട്ടിൽ തിരുമേനി തന്നെ കടങ്ങളെല്ലാം വീട്ടുകയും ചെയ്തു എന്ന് ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തുന്നുണ്ട്.

ജാത്യൈക്യസംഘം വക വസ്തുക്കൾ ഇരുവിഭാഗക്കാർക്കുമിടയിൽ വിഭജിക്കുന്നതിന് ലവീഞ്ഞ് മെത്രാൻ മാണികത്തനാരുടെമേൽ നിരന്തരം സമ്മർദം ചെലുത്തിക്കൊണ്ടിരുന്നു. അത് സാധിക്കാതെ വന്നപ്പോൾ സമുദായത്തിന്മേൽ അമിത നിയന്ത്രണങ്ങൾ ഉണ്ടാകുന്നവിധത്തിൽ ചില ഒത്തുതീർപ്പു വ്യവസ്ഥകൾ നിർദ്ദേശിക്കപ്പെട്ടു. വസ്തുവകകൾ ലവീഞ്ഞ് മെത്രാന്റെ പേരിൽ എഴുതിക്കൊടുക്കണമെന്ന നിർദ്ദേശവും ഉണ്ടായി. എന്നാൽ ഈ ആവശ്യങ്ങളൊന്നും പുലിക്കോട്ടിൽ തിരുമേനി അംഗീകരിച്ചില്ല. മാണികത്തനാരും ഉള്ളുകൊണ്ട് പുലിക്കോട്ടിൽ തിരുമേനിയെ അനുകൂലിച്ചു.

ഈ സംഭവത്തിനുശേഷം ഓർത്തഡോക്സ് വിഭാഗത്തിന്റെ നേതൃത്വത്തിൽ തന്നെ വിദ്യാലയം സ്ഥാപിക്കുവാൻ പുലിക്കോട്ടിൽ തിരുമേനിയും സമുദായ പ്രമാണിമാരും തീരുമാനമെടുത്തു. ഇം. എം ഫിലിപ്പ് ഇങ്ങനെ എഴുതുന്നു. "പ്രാരംഭ ഉദ്ദേശം പോലെ സ്കൂൾ സ്ഥാപിച്ചു നടത്താൻ തരമില്ലെന്നു കണ്ടപ്പോൾ മെത്രാപ്പോലീത്താ ഡാറാ സായ്പിനെ

കണ്ട് വിവരം അറിയിച്ചു. സായ്പ് ചെയ്തിരുന്ന വാഗ്ദത്തപ്രകാരം സ്കൂൾ കെട്ടിടം അദ്ദേഹം തന്നെ പണിയിച്ചു കൊടുക്കാമെന്ന് സമ്മതിച്ച് അതിലേക്ക് 15000 രൂപയോളം മുൻകൂർ കൊടുക്കയും സായ്പു തന്നെ ഇപ്പോൾ കാണുന്ന മാർ ദീവന്നാസ്യോസ് സെമിനാരി കെട്ടിടത്തിന്റെ മൂല ക്കല്ല് 1888-ൽ സ്ഥാപിക്കയും ചെയ്തു" (പുറം 93).

സ്വന്തം ചെലവിൽ സ്കൂൾ കെട്ടിടം പണിയിക്കാമെന്നും സ്കൂളിന് ഒരു 'പോഷകധന'മായി 60,000 രൂപ സ്ഥിര നിക്ഷേപമായി നൽകാമെന്നും ഡാറാ സായ്പ് വാഗ്ദാനം ചെയ്തിരുന്നു. എന്നാൽ അദ്ദേഹം വൈകാതെ ഈജിപ്തിൽ വച്ച് മരണമടഞ്ഞതുകൊണ്ട് ഉദ്ദേശിച്ച ധനസഹായം ലഭി ച്ചില്ല. അതുകൊണ്ട് പുലിക്കോട്ടിൽ തിരുമേനി ഏറെ കഷ്ടപ്പെട്ട് കടം വാങ്ങിയും പിരിവെടുത്തും ഏറെക്കാലം കൊണ്ടാണ് സ്കൂൾ കെട്ടിട ത്തിന്റെ പണി പൂർത്തിയാക്കിയത്.

1892 ജനുവരി 30-ന് കോട്ടയം ദിവാൻ പേഷ്കാർ രാജാരാമരായരുടെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വച്ച് സ്കൂളിന്റെ ഉദ്ഘാടനം നിർവ്വ ഹിക്കപ്പെട്ടു. നസ്രാണി ജാത്യൈക്യസംഘത്തിന്റെ വകയായി ഒരു ഉന്ന തപാഠശാല കോട്ടയത്ത് ഉണ്ടാകണമെന്നുള്ള പുത്തൻകൂറ്റു സുറിയാനി ക്കാരുടെയും പഴയകൂറ്റു സുറിയാനിക്കാരുടെയും ആഗ്രഹം കത്തോലിക്കാ സഭാനേതൃത്വത്തിന്റെ സങ്കുചിതമായ ഇടപെടലുകൾ കൊണ്ട് സാധിതപ്രായമായില്ലെങ്കിലും പുത്തൻകൂറ്റു സുറിയാനിക്കാരുടെ നേതൃ ത്വത്തിൽ അവിടെ എം.ഡി. സെമിനാരി ഹൈസ്ക്കൂളും മാർ ഏലിയാ കത്തീഡ്രലും പിൽക്കാലത്തു ബസ്സേലിയോസ് കോളജും എം.ഡി. കൊമേർഷ്യൽ സെന്ററും കോട്ടയം ഭദ്രാസന കേന്ദ്രവുമൊക്കെ കാലക്ര മത്തിൽ ഉണ്ടായി.

നസ്രാണി ജാത്യൈക്യസംഘം ഗർഭത്തിൽ വച്ചു തന്നെ വധിക്കപ്പെട്ട ഒരു ശിശുവായിരുന്നെങ്കിലും സഭൈക്യപ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ അതിന് സുപ്രധാനമായ ഒരു സ്ഥാനം നൽകേണ്ടതായിട്ടുണ്ട്. ലോകത്തിൽ സഭകളുടെ ഐക്യം ആഗ്രഹിക്കുന്ന സുമനസ്സുകൾക്ക് ഈ പ്രസ്ഥാനം എന്നും ഒരു മാർഗ്ഗദീപമായിരിക്കും. പുലിക്കോട്ടിൽ ജോസഫ് മാർ ദീവ ന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കർമ്മപഥത്തിലെ തേജസ്സാർന്ന ഒരു വിളക്കായി അത് ശോഭിക്കുന്നു.

**സഹായകഗ്രന്ഥങ്ങൾ**


1. മലങ്കര നസ്രാണികൾ (വാല്യം 3), ഇസഡ് എം. പാറേട്ട്, കോട്ടയം, 1967.

2. മലങ്കരസഭയുടെ രഹസ്യപേടകം, ഇ. എം. പീലിപ്പോസ്, പ്രസാധ കൻ: ഇ. പി. മാത്യു ഇടവഴിക്കൽ, 1955.

3. നിധിയിരി മാണികത്തനാർ, ഷെവ. വി. സി. ജോർജ്ജ്, പെല്ലിശ്ശേരി പബ്ലിക്കേഷൻസ്, കോട്ടയം, 1994.

4. നിധീരിക്കലച്ചനും ജാത്യൈക്യസംഘവും (ലേഖനം), ജോൺ കച്ചിറമറ്റം, കുറവിലങ്ങാട്ടു മർത്തമറിയം പള്ളിയും ക്രൈസ്തവ പാരമ്പര്യവും, മാതാ പബ്ലീഷിങ് ഹൗസ്, കുറവിലങ്ങാട്, 2009.

5. മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശം, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം, 1993.

6. നസ്രാണികേസരി അക്കര കുര്യൻ റൈട്ടർ, സി. ചെറിയാൻ, പശ്ചിമതാരക പബ്ലിക്കേഷൻസ്, കോട്ടയം, 2008 (വെബ് എഡീഷൻ).

7. മലങ്കര സഭാപിതാക്കന്മാർ, ഡോ. സാമുവേൽ ചന്ദനപ്പള്ളി, സീഡീസ് ബുക്സ്, ചന്ദനപ്പള്ളി, 1990.

8. സ്നേഹയാത്രികന്റെ ആത്മരേഖ, ഡോ. സാമുവേൽ ചന്ദനപ്പള്ളി (എഡി), സീഡീസ് ബുക്സ്, ചന്ദനപ്പള്ളി, 1995.

9. ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം, ഫാ. ഡോ. ജോസഫ് ചീരൻ, കോട്ടയ്ക്കൽ പബ്ലിക്കേഷൻസ്, മാങ്ങാനം, 2007.

10. കേരള പത്രപ്രവർത്തന ചരിത്രം, പുതുപ്പള്ളി രാഘവൻ, കേരള സാഹിത്യ അക്കാദമി, തൃശൂർ, 1985.

**(ഫാ. ഡോ. ജേക്കബ് കുര്യൻ എഡിറ്റ് ചെയ്ത് എം.ഒ.സി. പബ്ലിക്കേഷൻസ് 2010-ൽ പ്രസിദ്ധീകരിച്ച 'യുഗതേജസ്' എന്ന ഗ്രന്ഥത്തിൽ നിന്നും)**